# HISTORY OF INDIA.

AUTHORS

R. Gopala Pillai B. A. L. T.

&

K. Gopala Pillai B. A.

Publishers,

S. R. V. PUBLISHING HOUSE, QUILON.



1931.



# ഇൻഡ്യാചരിത്രം.

---




ഗ്രന്ഥകർത്താക്കൾ,

ആർ. ഗോപാലപിള്ള ബി. എ. എൽ. റ്റി.

കെ. ഗോപാലപിള്ള ബി. എ.



---

പ്രസാധകർ,

"ശ്രീരാമവിലാസം" പ്രസിദ്ധീകരണശാല,

കൊല്ലം.

---



വില രൂപാ ൧.

1931.

# വിഷയവിവരം.

---

## ഒന്നാംഭാഗം.

### അദ്ധ്യായം ൧.


| | |
|---|---|
| **പുരാതനഇൻഡ്യ:** | പേജ് |
| ഭൂമിയുടെ സ്ഥിതി | 1 |
| ശീതോഷ്ണാവസ്ഥ | 3 |


### അദ്ധ്യായം ൨.


| | |
|---|---|
| **ആദിമനിവാസികൾ:** | 4 |
| കോലാര്യവർഗ്ഗം ദ്രാവിഡവർഗ്ഗം | ,, |
| മംഗോളിയന്മാർ | 5 |
| ആര്യന്മാർ | ,, |
| ആര്യന്മാരുടെ ആദ്യചരിത്രം | 6 |


### അദ്ധ്യായം ൩.


| | |
|---|---|
| **വൈദികകാലം** | 7 |
| വേദങ്ങൾ | ,, |
| ആര്യന്മാരുടെ ജീവിതരീതി | 8 |
| മതം | 9 |
| അക്കാലത്തു അറിയപ്പെടുന്ന ആര്യചരിത്രം | ,, |
| ജാതികളുടെ ഉത്ഭവം | ,, |
| ഭാഷ | 11 |
| സാഹിത്യം | 12 |


### അദ്ധ്യായം ൪.


| | |
|---|---|
| **ജൈനമതവും ബുദ്ധമതവും** | 13 |
| ഗൌതമബുദ്ധൻ | 13 |
| ജിനൻ | 15 |


### അദ്ധ്യായം ൫.

### (ഇൻഡ്യ ബി. സി. 600-321)


| | |
|---|---|
| **മഗധരാജ്യം** | 16 |
| മഗധയുടെ പ്രാധാന്യം | 17 |
| മഗധയിലെ രാജവംശങ്ങൾ | ,, |
| ബിംബിസാരൻ | 18 |
| അജാതശത്രു | ,, |
| ഇൻഡ്യയിൽപാരസീകാക്രമണം | ,, |
| നന്ദവംശം | 19 |


### അദ്ധ്യായം ൬.


| | |
|---|---|
| **പേർഷ്യൻ ആക്രമണം** | 20 |
| ഗ്രീക്ക ആക്രമണം | 21 |
| അലക്സാണ്ടരുടെ ഇൻഡ്യനിർഗ്ഗമനം | 22 |
| ഗ്രീക്കാക്രമണത്തിന്റെ ഫലങ്ങൾ | ,, |

അദ്ധ്യായം ൬.


വടക്കെ ഇൻഡ്യയിലെ സമുദായസ്ഥിതിയും, ധനസ്ഥിതിയും 24

ബുദ്ധമതത്തിന്റെ ഉൽകർഷം 26


അദ്ധ്യായം ൭.


ഒന്നാമത്തെ ഇൻഡ്യൻസാമ്രാജ്യമായമൌൎയ്യസാമ്രാജ്യം 27

ചന്ദ്രഗുപ്ത മൌൎയ്യൻ ,,
ബിന്ദുസാരൻ 28
മൌൎയ്യന്മാരുടെ ഭരണരീതി ,,
അശോകൻ 31
അശോകന്റെ ശിലാശാസനങ്ങൾ 32
മൌൎയ്യസാമ്രാജ്യക്ഷയം 35


അദ്ധ്യായം ൮.


മഗധരാജ്യം 36

ശുംഗവംശം ,,
കണ്വവംശം ,,


അദ്ധ്യായം ൯.


വിദേശീയരുടെ ഭരണം 37

ഇൻഡൊബാക്ട്രിയന്മാർ ,,
ഇൻഡൊ പാർത്ഥിയന്മാർ 38
ഇൻഡൊ സിഥിയന്മാർ ,,


അദ്ധ്യായം ൧൦.

(വടക്കെ ഇൻഡ്യ)


രണ്ടാമത്തെ ഇൻഡ്യൻസാമ്രാജ്യം; ഗുപ്തസാമ്രാജ്യം 41

ഗുപ്തസാമ്രാജ്യത്തിന്റെ ഉൽകർഷം ,,
ഗുപ്തസാമ്രാജ്യത്തിന്റെ അത്യുച്ചസ്ഥിതി 44
ഗുപ്തസാമ്രാജ്യക്ഷയം 46


അദ്ധ്യായം ൧൧.


ഹൂണന്മാരുടെ ആക്രമണം ,,


അദ്ധ്യായം ൧൨.


ഹർഷസാമ്രാജ്യം

ഹർഷൻ. 48
ചരിത്രത്തിൽ ഹർഷന്റെ സ്ഥാനം 51


അദ്ധ്യായം ൧൩.


രാജപുത്രഇൻഡ്യ; രാജപുത്രന്മാർ 52

ഡൽഹി 53
കനൂജ് 54
മാൾവ ,,

അദ്ധ്യായം ൯.

ഡക്കാൺ, ദ്രാവിഡന്മാർ 55

ആന്ധ്രന്മാർ 56
പല്ലവന്മാർ "
നരസിംഹവർമ്മൻ 58
മതം "
ചാലൂക്യർ 59
ആദ്യചാലൂക്യർ 60
കിഴക്കേചാലൂക്യർ "
അന്ത്യചാലൂക്യർ 61
രാഷ്ട്രകൂടർ 62
ഹൊയ്സാലന്മാർ "
ദേവഗിരി യാദവന്മാർ "

അദ്ധ്യായം ൰.

തെക്കേഇൻഡ്യയുടെചരിത്രം:
ദ്രാവിഡസാമ്രാജ്യങ്ങൾ 63

പാണ്ഡ്യം "
ചേരം 64
ചോളം "
ആദ്യചോളർ 65
രാജരാജൻ 66
അന്ത്യചോളർ "
ചോളരുടെ ഭരണപദ്ധതി 67

അദ്ധ്യായം ൰൧.

ഹൈന്ദവഭാരതം

രണ്ടാം ഭാഗം.

മുസൽമാന്മാരുടെ ഭരണദശ.

൧. അഫ്ഗാൻഭരണം.

അദ്ധ്യായം ൧.

മഹമ്മദാക്രമണം 73

ഗസ്നവംശം 75
അറബികളുടെസിന്ധാക്രമണം "
തുർക്കികൾ 76
മഹ്മൂദ് ഗസ്നി "
മഹമ്മദുഗോറി 78

## അദ്ധ്യായം ൯.


### തുൎക്കിരാജാക്കന്മാരും പഠാണിരാജാക്കന്മാരും

| | | |
|---|---|---|
| | അഫ്ഗാൻസാമ്രാജ്യം | 79 |
| 1. | അടിമവംശം | ,, |
| | ആൾട്ടമിഷ് | 80 |
| | റസിയാ | 81 |
| | ബാല്ബൻ | ,, |
| 2. | ഖിൽജിവംശം | 82 |
| 3. | തുഗ്ലക്ക്വംശം | 85 |
| | ഗിയാസുദ്ദീൻതുഗ്ലക്ക് | ,, |
| | മഹമ്മദുതുഗ്ലക്ക് | 86 |
| | ഫിറോസ് ഷാ | 88 |
| 4. | സയ്യിദുവംശം | ,, |
| 5. | ലോദിവംശം | ,, |
| | അഫ്ഗാൻസാമ്രാജ്യം അധഃപതിക്കാനുണ്ടായ കാരണങ്ങൾ | 91 |


## അദ്ധ്യായം ൰.


### ഹിന്ദുസ്ഥാനത്തിലെ മഹമ്മദരാജ്യങ്ങൾ 94

| | |
|---|---|
| ബംഗാളം | ,, |
| രാജപുത്ത് | ,, |
| മാൾവ | 95 |
| ഗുജറാത്ത് | ,, |
| കാശ്മീരം | ,, |


## അദ്ധ്യായം ൧.


### ദക്ഷിണാപഥരാജ്യങ്ങൾ 96

| | | |
|---|---|---|
| 1. | ബാഹ്മനിരാജ്യം | ,, |
| 2. | വിജയനഗരം | 97 |
| 3. | സംഗമരാജാക്കന്മാർ | 98 |
| 4. | സാളുവവംശം | ,, |
| 5. | തുളുവവംശം | 99 |
| | താലിക്കോട്ടയുദ്ധം | 100 |
| | പോൎത്തുഗീസുകാർ ഇന്ത്യയിൽ | ,, |


## ൩ മൂന്നാംഭാഗം.

## അദ്ധ്യായം ൧.


### ബാബർ 101

| | |
|---|---|
| ഹുമയൂൺ | 103 |
| സൂർചക്രവർത്തികൾ | 105 |
| ഷേർഷായുടെ പിൻഗാമികൾ | 107 |


## അദ്ധ്യായം ൨.


### അക്ബർ 108

| | |
|---|---|
| ആക്രമണത്തിന്റെ സംഭവസമ്പ്രദായങ്ങൾ | 109 |
| ഭരണപദ്ധതി | 111 |

ബാലാജി ബാജിറാവു ,,
മൂന്നാമത്തെ പാനിപ്പട്ടുയുദ്ധം 139
മറാട്ടശക്തിയുടെ ക്ഷയം ,,
ഇൻഡോറും അഹല്യാബായിയും 140
സിക്കുകാർ 141
രൺജിത്തുസിങ്ങ് ,,

അദ്ധ്യായം ൨.

പൌരസ്ത്യപ്രാശ്ചാത്യദേശങ്ങളുടെ
പ്രാചീനവാണിജ്യബന്ധം 143

അദ്ധ്യായം ൩.

1. പോർത്തുഗീസുകാരുടെ വാണിജ്യം 147
പോർത്തുഗീസുകാർ ഇൻഡ്യയിൽ ക്ഷയിച്ചതിനുള്ള കാരണങ്ങൾ 149
2. ഡച്ചു ഈസ്റ്റിൻഡ്യാക്കമ്പനി 150
ഡച്ചുകാരുടെ ക്ഷയം 151
3. ഫ്രഞ്ചു ഈസ്റ്റിൻഡ്യാക്കമ്പനി ,,
4. ഇംഗ്ലീഷു ഈസ്റ്റിൻഡ്യാക്കമ്പനി 152

അദ്ധ്യായം ൪.

ഫ്രഞ്ചുസാമ്രാജ്യം സ്ഥാപിക്കാനുള്ള ശ്രമവും
ആംഗ്ലോഫ്രഞ്ചുയുദ്ധവും 156
ഫ്രഞ്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും മത്സരം 156
ഫ്രഞ്ചുകാരുടെ തോല്വിക്കുള്ള കാരണങ്ങൾ 161
ഇംഗ്ലീഷുകാരുടെ വിജയം ,,

അദ്ധ്യായം ൫.

ബംഗാളിൽ ബ്രിട്ടീഷുശക്തി 162
ബക്സർയുദ്ധം 164
അലഹബാദിലെ ഉടമ്പടി 165
ബംഗാൾഭരണം 165
ക്ലൈവിന്റെ ഭരണപരിഷ്കാരം 166

അദ്ധ്യായം ൬.

ഇൻഡ്യ (1767—1785) 168
ഒന്നാമത്തെ മൈസൂർയുദ്ധം ,,
വാറൻഹേസ്റ്റിംഗ്സ് 169
റെഗുലേറ്റിംഗാക്ട് 170
നിയമനിർമ്മാണം 172
പിറ്റിന്റെ ഇൻഡ്യാനിയമം 173
വാറൻഹേസ്റ്റിംഗ്സിന്റെ ഭരണപരിഷ്കാരങ്ങൾ 174
ഗവർണർജനറാളും മന്ത്രിസഭയും പിണക്കം 175
വാറൻഹേസ്റ്റിംഗ്സിന്റെ സാമ്രാജ്യഭരണം 176
ഒന്നാമത്തെ മറാട്ടയുദ്ധം 177
രണ്ടാമത്തെ മൈസൂർയുദ്ധം 178
ഹേസ്റ്റിംഗ്സിന്റെ സ്വഭാവം ,,

3. സമുദായസമിതി 248
4. ധനസമിതി 250
ചുങ്കനയം 251

അദ്ധ്യായം ൧൯.

ബ്രിട്ടീഷുഗവൺമെൻറും നാട്ടുരാജ്യങ്ങളും 252
ബട്ട്ലർകമ്മിഷൻ 254

അദ്ധ്യായം ൨൦.

ഇൻഡ്യ (1931 മുതൽ) 254
ഇർവിൻ വെല്ലിങ്ടൻ 254
റൗണ്ട് ടേബിൾസമിതി 257
സമുദായപ്രശ്നം 258
ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്ട്. „


---



# ചിത്രങ്ങളുടെ വിവരം


| | | പേജ് |
|---|---|---|
| 1. | ജാൎജ്ജ് ചക്രവൎത്തിയും ചക്രവൎത്തിനിയും | |
| 2. | വെയിൽസിലെ രാജകുമാരൻ | |
| 3. | ഗൌതമബുദ്ധൻ | 14 |
| 4. | കുത്തബ്ബ് മൈനാർ | 80 |
| 5. | ബാബർ | 102 |
| 6. | അക്‌ബർ | 110 |
| 7. | ഔറംഗസീബ് | 122 |
| 8. | ശിവജി | 134 |
| 9. | റൺജിത്തുസിങ്ങ് | 142 |
| 10. | ഡൂപ്ലെ | 159 |
| 11. | ക്ലൈവ് | 166 |
| 12. | വാറൻ ഹേസ്റ്റിംഗ്സ് | 175 |
| 13. | ടിപ്പുസുൽത്താൻ | 184 |
| 14. | മാൎക്വിസ് ഓഫ് വെല്ലസ്ലി | 187 |
| 15. | ഡാൽഹൌസിപ്രഭു | 203 |
| 16. | വിക്ടോറിയാമഹാരാജ്ഞി | 207 |
| 17. | കാനിങ്ങ്പ്രഭു | 208 |
| 18. | റിപ്പൺപ്രഭു | 213 |
| 19. | ഇർവിൻപ്രഭു | 228 |
| 20. | നാദിർഷാ | 235 |
| 21. | ഏൾ വില്ലിങ്ങ്ടണും പത്നിയും | 255 |

# ഇൻഡ്യാചരിത്രം.

## ഒന്നാം ഭാഗം.

---

## പുരാതന ഇൻഡ്യ

---

### അദ്ധ്യായം ൧.

---

#### ഭൂമിയുടെ സ്ഥിതി.

ഒരു രാജ്യത്തിന്റെ ചരിത്രം എന്നു പറയുന്നതു് ആ രാജ്യത്തിലെ ജനസമുദായത്തിന്റെയോ ജനസമുദായങ്ങളുടെയോ സർവ്വതോമുഖമായ ജീവിതദശാവിവരണമാകുന്നു. ജനസമുദായത്തിന്റെ ആകൃതിപ്രകൃതികളും ജീവിതരീതികളുമെല്ലാം ശീതോഷ്ണസ്ഥിതി, പരിതഃസ്ഥിതി മുതലായവയെ ഒട്ടാകെ ആശ്രയിച്ചിരിക്കും. ഒരു രാജ്യത്തിന്റെ ശീതോഷ്ണസ്ഥിതി മുതലായവയ്ക്കു് ആധാരമാകുന്നതു് ആ രാജ്യത്തിന്റെ ഭൂസ്ഥിതിയാണു്. ആകയാൽ ഇൻഡ്യാചരിത്രം പഠിക്കാൻ തുടങ്ങുമ്പോൾ, ആദ്യമായി അതിന്റെ ഭൂസ്ഥിതി വ്യക്തമായി അറിഞ്ഞിരിക്കണം.

ഇൻഡ്യ ഒരു ഉപദ്വീപാകുന്നു. വടക്കുഭാഗത്തുയർന്നു നിൽക്കുന്ന ഹിമാലയപർവ്വതപംക്തികളും, കിഴക്കും പടിഞ്ഞാറും തെക്കും ഭാഗങ്ങളെ വളയുന്ന സമുദ്രവും ഇൻഡ്യയെ ഏഷ്യാഖണ്ഡത്തിൽനിന്നും വേർതിരിച്ചു് ഒരു പ്രത്യേകരാജ്യമാക്കി തീർക്കുന്നു. തന്മൂലം ഇൻഡ്യയിലെ ജനങ്ങൾക്കു സ്വന്തവും സ്വതന്ത്രവുമായ ഒരു സംസ്കാരാഭിവൃദ്ധിയുണ്ടു്. വടക്കുപടിഞ്ഞാറെ ഭാഗത്തു അനവധി മലമ്പാതകൾ ഉണ്ടായിരിക്കയാൽ, ആര്യന്മാർ, ഹൂണന്മാർ, അഫ്ഗാന്മാർ, മുഗളർ തുടങ്ങിയുള്ള വർഗ്ഗങ്ങളുടെ പ്രവാഹം ഇൻഡ്യയിൽ തുടരെത്തുടരെ സംഭവിച്ചുകൊണ്ടിരുന്നു. മൂന്നു വശങ്ങളിലും സമുദ്രമായിരിക്കയാൽ ഇൻഡ്യാഭരണത്തിനു നാവികശക്തി അത്യന്താപേക്ഷിതമാണു്. സമുദ്രതീരങ്ങളിൽ ധാരാളം ഉൾക്കടലുകളും നദീമുഖ

ങ്ങളും ചെറിയ ദ്വീപുകളും ഇല്ലായ്കയാൽ ഇൻഡ്യാക്കാർ കപ്പലോട്ടത്തിൽ വിദഗ്ദ്ധന്മാരായിരിക്കുന്നില്ല എന്നു പറയുന്നു. ഭാരതത്തിലെ കച്ചവടക്കാർ പണ്ട് കടൽവഴിയായും കരവഴിയായും ബാബിലോൺ തുടങ്ങിയ അന്യരാജ്യങ്ങളുമായി കച്ചവടം ചെയ്തുകൊണ്ടിരുന്നുവെന്നും ചില പണ്ഡിതന്മാർ തെളിവുസഹിതം അഭിപ്രായപ്പെടുന്നു. നാവികസംബന്ധമായ അഭ്യുദയം കാലാനുസൃതമായി ഇൻഡ്യയ്ക്കു കാണുന്നില്ലെങ്കിൽ അതു്, ഈ രാജ്യത്തിന്റെ വലിപ്പംകൊണ്ടും, നിരവധി രാജ്യങ്ങളായി ഉണ്ടായിരുന്ന വിഭജനംകൊണ്ടും മററുപല ആഭ്യന്തരകാരണങ്ങൾകൊണ്ടുമാണ്. ആവശ്യംമൂലം ഇൻഡ്യയ്ക്കു നാവികനൈപുണ്യം ഉണ്ടാകണമെങ്കിൽ അവർ വിഭജനംകൊണ്ട് ശിഥിലപ്രയത്നമാകാതെ, ഏകഭരണകേന്ദ്രത്തിന് ഒതുങ്ങിയ ഒരൊററ രാജ്യമായിരിക്കണം. ഈ ചരിത്രതത്വം ഇംഗ്ലീഷുകാരുടെ ഭരണം വ്യഞ്ജിപ്പിക്കുന്നുണ്ട്.

ഭൂമിയുടെ സ്ഥിതിയെ ആസ്പദമാക്കി, ഹിന്ദുസ്ഥാനം, അല്ലെങ്കിൽ ഉത്തരാപഥം, ഡക്കാൺ അല്ലെങ്കിൽ ദക്ഷിണാപഥം, പൂർവ്വപശ്ചിമതീരമൈതാനങ്ങൾ എന്നിങ്ങനെ ഇൻഡ്യയെ മൂന്നായി വിഭജിക്കാം. സിന്ധുഗംഗാസമഭൂമി, മദ്ധ്യഭാരതപീഠഭൂമി, ഹിമവൽപ്രദേശങ്ങൾ എന്നിവ ഉത്തരാപഥത്തിൽ ഉൾപ്പെടുന്നു. ഈ ഉത്തരാപഥം ഇൻഡ്യയുടെ ആത്മാവെന്നുതന്നെ പറയണം. ധനം ജനം ഇത്യാദിയാൽ ഈ പ്രദേശം നിബിഡമായിരിക്കുന്നു. ഇന്ന് ഇൻഡ്യയുടെ പേരിൽ അറിഞ്ഞുവരുന്ന സർവ്വപരിഷ്കാരങ്ങളുടെയും ഉദയസ്ഥാനം ബംഗാൾ ഉൾക്കടൽമുതൽ ഹിന്ദുക്കുഷ് പർവ്വതം വരെ നീണ്ടുകിടക്കുന്ന ഈ ഉത്തരാപഥമാണ്. മതപരമായും, തത്വജ്ഞാനസംബന്ധമായും, രാഷ്ട്രീയമായും, സാമുദായികമായും മററുമുള്ള ഭാരതീയചിന്തകളുടെ ഉത്ഭവദേശം ഹിന്ദുസ്ഥാനമാകുന്നു.

ഉത്തരാപഥത്തിനു തെക്കുള്ള പ്രദേശം ദക്ഷിണാപഥമാണ്. വടക്കു വിന്ധ്യപർവ്വതവും, കിഴക്ക് പൂർവ്വപർവ്വതവും, പടിഞ്ഞാറു പശ്ചിമപർവ്വതവും കോണാകൃതിയിലുള്ള ഈ ഭൂഭാഗത്തിന്റെ അതിർത്തികളാകുന്നു. ജലതലത്തിൽ നിന്നും ഈ പ്രദേശത്തിനു 1000-മുതൽ 3000 അടിവരെ ഉയരമുണ്ട്. ദക്ഷിണാപഥപീഠഭൂമി കിഴക്കോട്ടു ചരിഞ്ഞുകിടക്കയാൽ അവിടെയുള്ള നദികളെല്ലാം കിഴക്കോട്ടൊഴുകി ബംഗാൾ ഉൾക്കടലിൽ വീഴുന്നു. ഭൂസ്ഥിതിയും ശീതോഷ്ണാവസ്ഥയും കഠിനമായിരിക്കയാൽ ഇവിടത്തെ ജനങ്ങൾ ഉത്സാഹശീലന്മാരാണ്. നർമ്മദ, തപതി എന്നീ നദികളും, സത്പുരാ, വിന്ധ്യൻ എന്നീ പർവ്വതങ്ങളും ചേന്ന ദക്ഷിണാപഥത്തിന്റെ വടക്കേ

അതിൎത്തി അലംഘ്യമല്ല. തന്മൂലം ഉത്തരാപഥത്തെ ഭരിച്ചിരുന്ന രാജാക്കന്മാൎക്ക് ദക്ഷിണാപഥത്തിൽകൂടെ അധികാരശക്തികൾ വ്യാപിപ്പിക്കുവാനും, ദക്ഷിണാപഥത്തിലെ മറാട്ടികൾ(മഹാരാഷ്ട്രന്മാർ) മുതലായവൎക്ക് ഉത്തരാപഥത്തെ ആക്രമിക്കുന്നതിനും സൌകൎയ്യം ലഭിച്ചു. ഇൻഡ്യയുടെ പൂൎവ്വതീരം പശ്ചിമതീരത്തേക്കാൾ വീതിയുള്ളതാണ്. പശ്ചിമതീരം ഫലസമൃദ്ധിയും ജനബാഹുല്യവും ഉള്ള പ്രദേശമാകുന്നു.

ബലൂചിസ്ഥാൻ, ബൎമ്മ എന്നീ രാജ്യങ്ങളും ഇക്കാലത്തു ഇൻഡ്യാസാമ്രാജ്യത്തിൽ ചേൎന്നിരിക്കുന്നു. ബലൂചിസ്ഥാൻ ഇപ്പോൾ വെറും മരുഭൂമിയാണ്. ഒരു കാലത്തു ഇവിടം ഫലപ്രദമായ പ്രദേശമായിരുന്നു എന്നുള്ളതിനു ചരിത്രലക്ഷ്യങ്ങൾ ഉണ്ട്. അരക്കാൻതീരത്തുകൂടി ബൎമ്മയിൽ പ്രവേശിക്കാമായിരുന്നു. ബൎമ്മയും ഇൻഡ്യയുമായി പണ്ട് സമ്പൎക്കമുണ്ടായിരുന്നതായി ഊഹിക്കപ്പെട്ടിരിക്കുന്നു. വേലിയിറക്കവേളകളിൽ സിലോൺ വഴി ഇൻഡ്യയിൽ പ്രവേശിക്കുവാൻ പ്രതിബന്ധമൊന്നും അക്കാലങ്ങളിൽ ഉണ്ടായിരുന്നില്ല.

## ശീതോഷ്ണാവസ്ഥ.

ശീതോഷ്ണാവസ്ഥകൊണ്ട് ഒരു ജനതയുടെ സ്വഭാവഗതി ഊഹിക്കാൻ സാധിക്കും. എവിടെയെവിടെ പ്രകൃതിതന്നെ അമിതങ്ങളായ ലോകസുഖവിഭവങ്ങൾ മനുഷ്യനു നൽകുന്നില്ലയോ, അവിടെയെല്ലാം അവൻ അത്യന്തം പരിശ്രമശീലനായി കാണുന്നുണ്ട്. പ്രകൃതികാരുണ്യത്താൽ തന്നെ യഥേഷ്ടം ആവശ്യങ്ങൾ സാധിച്ചുപോരുന്ന സ്ഥലങ്ങളിൽ ആളുകൾ മടിയന്മാരും സുഖാനുഭവികളുമായിത്തീരുന്നു. എന്നാൽ ഇപ്രകാരമുള്ള രാജ്യങ്ങളിൽ ജനബാഹുല്യവും പരിഷ്കാരാഭിവൃദ്ധിയും ആക്രമണാധിക്യവും ഉണ്ടാകാൻ ഇടയാകും. ദക്ഷിണാപഥത്തെ സംബന്ധിച്ചിടത്തോളം പ്രകൃതിദേവി പ്രസാദിച്ചിട്ടുണ്ട്. പക്ഷെ അതികഠിനമായ ചൂടുകൊണ്ട് തദ്ദേശവാസികൾക്കു ശക്തിക്ഷയം സംഭവിക്കയും തന്മൂലം ബലിഷ്ഠന്മാരായ വിദേശിയർ അവരെ പരാജിതരാക്കയും ചെയ്തിരിക്കുന്നു. ദക്ഷിണാപഥനിവാസികളായ മറാട്ടികൾ കൂടുതൽ ശക്തന്മാരും സഹിഷ്ണുക്കളും ആകുന്നു. കേരളം എന്ന പേരിൽ അറിയപ്പെടുന്ന മലബാർതീരം നിസൎഗ്ഗരമണീയമായ പ്രകൃതിയുടെ അനൎഘരത്നങ്ങൾ കൊണ്ടു സമ്പൂരിതമായിരിക്കയാൽ ഇവിടത്തെ ജനങ്ങൾ പ്രായേണ അലസന്മാരും, വികാരശീലന്മാരും, കൂൎമ്മബുദ്ധിയുള്ളവരും ആണ്.

---

# അദ്ധ്യായം ൨.

---

ഇന്നത്തെ ഇൻഡ്യ അനവധി മനുഷ്യവൎഗ്ഗങ്ങളുടെ സങ്കരത്തൊട്ടിക്കൂടിയിരിക്കുന്നു. തീരെ അപരിഷ്കൃതർ തുടങ്ങി പരിഷ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചവർവരെയുള്ള മനുഷ്യർ ഭാരതത്തിൽ ഇന്നു പാൎക്കുന്നു. പല വൎഗ്ഗങ്ങളും, പല സമുദായങ്ങളും, വിവിധാചാരങ്ങളും, നാനാമതങ്ങളും, അനവധി ഭാഷകളും ഉള്ള ഇൻഡ്യ ലോകത്തിൽ ഒരു വിചിത്രരാജ്യം തന്നെയാണ്. ബഹുവിധവൎഗ്ഗങ്ങളുടെ ആക്രമണങ്ങളും, ഭരണങ്ങളും, ഭരണസ്ഥാപനങ്ങളും എല്ലാം ഉണ്ടായിട്ടുണ്ടെങ്കിലും ഇൻഡ്യൻ അല്ലെങ്കിൽ ഭാരതീയം എന്നു പറയത്തക്ക ഒരു വ്യക്തിത്വം ഈ രാജ്യത്തിനുണ്ട്. സംസ്കാരവിഷയത്തിൽ ഇൻഡ്യയ്ക്കു ഒരു പ്രത്യേകസ്ഥാനമുണ്ട്. ആന്തരമായ ഒരു ഐക്യവും ഇൻഡ്യൻജനതയിൽ കാണാവുന്നതാണ്.

## ആദിമനിവാസികൾ.

വെളുത്തനിറമുള്ള കക്കേഷ്യൻ, മഞ്ഞിച്ച മംഗോളിയൻ, കറുത്ത നീഗ്രോ, ഈ വൎഗ്ഗക്കാരുടെ സങ്കരം ഇൻഡ്യയിലെ ജനവിഭാഗത്തിൽ ഉള്ളതായി ചില അവ്യക്തചിഹ്നങ്ങൾ പരക്കെ കാണുമാറുണ്ട്. എങ്കിലും ഇവിടത്തെ ആദിമനിവാസികൾ ഇക്കാലത്തെ ആൻഡമാൻവാസികളായ നീഗ്രോവൎഗ്ഗത്തിന്റെ ശാഖയിൽ പെട്ടവരെന്നും കാലക്രമേണ ഇവർ വന്നുചേൎന്ന മറ്റുവൎഗ്ഗങ്ങളിൽ ലയിച്ചുപോയെന്നും അനുമാനിക്കുന്നു.

### കോലാൎയ്യന്മാരും ദ്രാവിഡന്മാരും.

ചരിത്രകാലത്തിനുമുൻപുതന്നെ കോലാൎയ്യന്മാരും ദ്രാവിഡന്മാരും വടക്കുകിഴക്കുകൂടിയും വടക്കുപടിഞ്ഞാറുകൂടിയും ഇൻഡ്യയിൽ പ്രവേശിച്ചു. അനന്തരകാലങ്ങളിൽ സമുദ്രത്തിലാണ്ടുപോയ ഇൻഡ്യ—ആഫ്രിക്കാസ്ഥലമാൎഗ്ഗമായിട്ടാണ് ദ്രാവിഡന്മാർ ഇൻഡ്യയിൽ പ്രവേശിച്ചതെന്ന് മറ്റൊരഭിപ്രായമുണ്ട്. ദ്രാവിഡന്മാർ പൂൎവ്വനിവാസികളായ കോലാൎയ്യന്മാരെ കീഴ്പ്പെടുത്തി. കോലാൎയ്യന്മാൎക്കു ആദിദ്രാവിഡരെന്നും പേർ പറയുന്നു. ഇവരുടെ ശരീരം കുറുകിയതും, നിറം കറുപ്പും, നേത്രം അസിതവും, നാസിക പരന്നതും, തലമുടി നീണ്ടതും ആയിരുന്നു. വംഗാളത്തെ സന്താലന്മാരും മല

യാളത്തെ പണിയന്മാരും, [കോലാൎയ്യന്മാരുടെ വൎഗ്ഗത്തിൽ ചേൎന്നവരാണു്. കോലാൎയ്യന്മാർ ദ്രാവിഡന്മാരെക്കാൾ ശാന്തന്മാരായിരുന്നു.

ദ്രാവിഡർ ഗംഗ മുതൽ സിലോൺ വരെയുള്ള ദേശങ്ങളെ അധിവസിക്കുന്നു. ഇവരുടെ പൂൎവ്വന്മാർ "മുണ്ഡാ" എന്നും "കോലിയൻ" എന്നും പറയുന്ന ഭാഷാവംശത്തിലുൾപ്പെട്ട ഒരു ഭാഷയാണു് സംസാരിച്ചിരുന്നതു്. തെക്കെ ഇൻഡ്യയിൽ ദ്രാവിഡഭാഷകൾ സംസാരിക്കുന്നവർ ഇവരുടെ ഗോത്രത്തിൽപ്പെട്ടവർതന്നെയെന്നു നിൎണ്ണയിച്ചിരിക്കുന്നു.

## മംഗോളിയന്മാർ.

മംഗോളിയന്മാരുടെ ആദ്യവാസസ്ഥാനം ചീനത്തു യാങ്ങ്റ്റ്-സി, ഹൊയാങ്ങ്ഹൊ എന്നീ നദികളുടെ ഉപരിപ്രദേശങ്ങളിലായിരുന്നു ഇവർ ദ്രാവിഡൎക്കു മുൻപും പിൻപുമായി ടിബെറ്റ്, ബംഗാളം, ബർമ്മ മുതലായ ദേശങ്ങളിൽ പ്രവേശിച്ചു. ഇവർ ഹിമാലയത്തിൽക്കൂടിയും ഇൻഡ്യയുടെ കിഴക്കുവടക്കുകൂടിയുമാണു് ഇൻഡ്യയിൽ പ്രവേശിച്ചതു്. കാശിവൎഗ്ഗക്കാർ മംഗോളിയരുടെ സന്താനങ്ങളെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഇവർ മുണ്ടന്മാരും, വിസ്തൃതമുഖന്മാരും, പതിമൂക്കന്മാരും, അല്പനേത്രന്മാരും, മഞ്ഞ നിറക്കാരും ആകുന്നു. അനേകകാലം കഴിഞ്ഞു് അതേവംശത്തിൽ പെട്ട ഹൂണന്മാർ തുടങ്ങിയുള്ള ചില വൎഗ്ഗങ്ങൾ വടക്കുപടിഞ്ഞാറുകൂടി ഇൻഡ്യയിൽ എത്തി. ഇവർ ദക്ഷിണാപഥംവരെ വ്യാപിച്ചു. മംഗോളിയന്മാരും ഇൻഡ്യൻജനതയിൽ ലയിച്ചു.

## ആൎയ്യന്മാർ.

ഇൻഡ്യയിൽ പ്രവേശിച്ചിട്ടുള്ള മനുഷ്യസംഘങ്ങളിൽ ആൎയ്യന്മാർ അതിപ്രധാനന്മാരാകുന്നു. സൎവ്വതോമുഖമായ ഭാരതപരിഷ്കാരങ്ങൾക്കു കാരണഭൂതന്മാർ ആൎയ്യന്മാരത്രെ. ഇവിടുത്തെ ഭാഷ, മതം, ആചാരം, ഭരണം, വിജ്ഞാനം, വിചാരഗതി എന്നിവയുടെ ഉൽപാദകന്മാർ ഇവർതന്നെ. ആൎയ്യന്മാർ ദ്രാവിഡന്മാരുമായി വിവാഹാദിബന്ധങ്ങളിൽ ഏൎപ്പെടുകയും അങ്ങിനെ ഇൻഡോആൎയ്യന്മാർ എന്ന സമുദായം ഉത്ഭവിക്കയും ചെയ്തു.

ഇൻഡോയൂറോപ്യന്മാർ എന്ന ലോകവിശ്രുതമായ ആൎയ്യസംഘം ഇന്നു ഭൂമിയിൽ സൎവ്വത്ര വ്യാപിച്ചിരിക്കുന്നു. ഇവരുടെ ജന്മഭൂമിയെപ്പറ്റി അഭിപ്രായവ്യത്യാസങ്ങൾ പണ്ഡിതമണ്ഡലത്തിലുണ്ടു്. ഇൻഡോ ആൎയ്യന്മാർ യൂറോപ്പിന്റെയും ഏഷ്യയുടേയും

അതിൎത്തിയിലുള്ള മൈതാനങ്ങളിൽ കൃഷിയും, പൈമേയ്ക്കലും നിത്യവൃത്തിയാക്കി ജീവിച്ചുപോന്നുവെന്നാണ് ഇന്നത്തെ നിൎണ്ണയം.

കാലാന്തരത്തിൽ ഇൻഡോആൎയ്യന്മാരിൽ ഒരു ശാഖ യൂറോപ്പിന്ന പശ്ചിമഖണ്ഡത്തിലേക്കും, അന്യശാഖ പൂൎവ്വദക്ഷിണപ്രദേശങ്ങളിലേക്കും പുറപ്പെട്ടു. രണ്ടാമത്തെ കൂട്ടരിൽ, ഒരു സംഘം പൊട്ടിത്തിരിഞ്ഞ് പേർഷ്യയിലും മറെറ സംഘം ഹിന്ദുക്കുഷ്പൎവ്വതംകടന്ന് അഫ്ഗാനിസ്റ്റാനിലും കുടിയേറിപ്പാൎത്തു. രണ്ടു പ്രാവശ്യം രണ്ടുസംഘങ്ങളായി ആൎയ്യന്മാർ ഇൻഡ്യയിൽ പ്രവേശിച്ചു.

ഈ സംഘത്തിൽ ചിലർ സമൂഹമായി കാബൂൾനദിക്ക താഴെയുള്ള പ്രദേശങ്ങളിൽ കൂടി ഇൻഡ്യയിൽ കടന്ന് പഞ്ചാബിൽ താമസിച്ചു. ഭാരതത്തിലേക്കുണ്ടായ ആൎയ്യപ്രവാഹത്തിന്റെ ആദ്യഭാഗം ഇതായിരുന്നു. സമുദ്രതുല്യം വിശാലമായ പഞ്ചാബിലെ നദിക്ക് ആൎയ്യന്മാർ സിന്ധുവെന്നു നാമകരണം ചെയ്തു. പേൎഷ്യന്മാർ അല്ലെങ്കിൽ ഐറേനിയന്മാർ ഈ നദിയെ 'ഹെന്ദു' എന്ന് വിളിക്കയാൽ അനന്തരകാലങ്ങളിൽ ആ ശബ്ദം 'ഹിന്ദു' എന്നായി തീൎന്നു. പേൎഷ്യന്മാരെ അനുഗമിച്ച ഗ്രീക്കുകാർ ഈ നദിക്ക 'ഇൻഡസ്' എന്നും അവിടെയുള്ള ആളുകൾക്ക 'ഇൻഡോയി' എന്നും പേർ കൊടുത്തു. ഇതിൽനിന്നും ആധുനികമായ "ഇൻഡ്യ" ശബ്ദം ഉണ്ടായി. അനന്തരം ജിൽജിററിലും ചിററാളിലും ഉള്ള മാൎഗ്ഗങ്ങളിൽ കൂടി നിബിഡതരമായ മറെറാരു ആൎയ്യസംഘം ഗംഗായമുനകളുടെ തീരപ്രദേശങ്ങളിൽ എത്തി താമസം ഉറപ്പിച്ചു. ഇവർ ദ്രാവിഡന്മാരുമായി കലൎന്നു. ആൎയ്യപരിഷ്കാരത്തിന്റെ അസ്ഥിവാരം ഭാരതത്തിൽ കെട്ടിയുറപ്പിച്ചത് ഇവരാണ്.

ആൎയ്യന്മാരുടെ ആദ്യചരിത്രം.

ആൎയ്യന്മാർ അപരിഷ്കൃതരല്ലായിരുന്നു. റഷ്യയിൽ താമസിച്ചിരുന്ന കാലത്തും ഇൻഡോയൂറോപ്യന്മാർ സാമാന്യം പരിഷ്കാരമുള്ളവരായിരുന്നു. ഇവരുടെ ഭാഷയ്ക്ക് പ്രാചീന ഇൻഡോയൂറോപ്യൻ മാതൃഭാഷയെന്നു പേരാണ്. ഈ ഭാഷയുടെ ധാതുരൂപങ്ങൾ യൂറോപ്പിലും ഏഷ്യയിലുമുള്ള പരിഷ്കൃതഭാഷകളിൽ വ്യാപിച്ചുകിടക്കുന്നതിൽനിന്നും ഇവരുടെ പൂൎവ്വചരിത്രം അല്പാല്പം അനുമാനിക്കാൻ കഴിയും. കൃഷിയും പൈമേയ്ക്കലും അവരുടെ കാലക്ഷേപമാൎഗ്ഗമായിരുന്നു. ഗൃഹനിൎമ്മാണം, ശകടനിൎമ്മാണം മുതലായവ ഇവർ ചെയ്തുവന്നു. കോട്ടകെട്ടുന്നതിനും, ഇരിമ്പുകൊണ്ടും ചെമ്പുകൊണ്ടും ആയുധങ്ങൾ ഉണ്ടാക്കുന്നതിനും, നൂൽനൂൽക്കുന്നതിനും ഇവൎക്ക കഴിവുമായിരുന്നു. വത്സരത്തെ

ചന്ദ്രന്റെ ഗതികൊണ്ടു വിഭജിക്കാനും, സംഖ്യകൾ കുറെയൊക്കെ എണ്ണുവാനും ഇവൎക്കു കഴിഞ്ഞു.

സമുദായജീവിതത്തിൽ ആൎയ്യന്മാരുടെ പൂൎവ്വന്മാർ പിന്നോക്കമായിരുന്നില്ല. പിതാവു കുടുംബത്തിന്റെ നായകനായിരുന്നു. കുടുംബവലിന വൎഗ്ഗത്തിൽ പരിണമിക്കയും, വൎഗ്ഗനേതാവ് രാജാവായിത്തീരുകയും ചെയ്തു. തുകൽകൊണ്ടും രോമംകൊണ്ടും ഉണ്ടാക്കിയ വസ്ത്രമാണ് ഇവർ ധരിച്ചുവന്നത്. പാചകവൃത്തി ഇവൎക്കു സുപരിചിതമായിരുന്നു.

ആൎയ്യന്മാരുടെ മുൻഗാമികളും പ്രകൃതിമതക്കാരായിട്ടാണ് നാം കാണുന്നത്. അഗ്നി, ഇന്ദ്രൻ, സോമൻ മുതലായ പ്രകൃതിദേവന്മാരെ ഇവർ പൂജിച്ചുവന്നു. പിതൃക്കളും ഇവരുടെ ആരാധനയ്ക്കു പാത്രങ്ങളായി. മൃതശരീരങ്ങൾ ദഹിപ്പിക്കയായിരുന്നു പതിവ്. അഗ്നിയുടെ ജ്വാലാമാലവഴിയായി മരിച്ചവരുടെ ആത്മാക്കൾ സ്വൎഗ്ഗം പ്രാപിക്കുമെന്ന് ഇവർ വിശ്വസിച്ചുപോന്നു.




## അദ്ധ്യായം ൩.

## വൈദിക കാലം.

(2000 – 1400 ബി. സി.)

### വേദങ്ങൾ.

വിദ് ധാതുവിൽനിന്നുണ്ടായ വേദശബ്ദത്തിന്റെ അൎത്ഥം 'അറിവ്' എന്നു മാത്രമാകുന്നു. വിജ്ഞാനസമൂഹം എന്നു മാത്രമേ ഇതിന്നൎത്ഥമുള്ളു. വേദഭാഷ ശരിയായി പഠിച്ചു അൎത്ഥം മനസ്സിലാക്കുന്നതായാൽ വേദങ്ങളിൽ നാനാവിധചിന്തകളുടേയും ശാസ്ത്രങ്ങളുടേയും ബീജങ്ങൾ നിഴലിച്ചിരിക്കുന്നതായി കാണാം. ഭാഷയുടെ അതിപ്രാചീനത്വംകൊണ്ടു ദുൎഗ്രഹമായി തീൎന്ന ഈ ഗ്രന്ഥങ്ങൾ അനന്തരകാലങ്ങളിൽ ആൎയ്യന്മാരുടെ പരിശുദ്ധമായ മതഗ്രന്ഥങ്ങളായി.

വേദങ്ങളിൽ ഏററവും പ്രാചീനമായ ഭാഗങ്ങൾ ആൎയ്യന്മാർ ഇൻഡ്യയിലേക്കു കൊണ്ടുപോന്നു. കാലാന്തരത്തിൽ അവർ അവരുടെ വിജ്ഞാനസമൂഹത്തെ ഋഗ്യജുസ്സാമം എന്നു മൂന്നായി വിഭജിച്ചു: ഇവയെയൊന്നിച്ചു ത്രയീവിദ്യാ എന്നു പേർ പറയുന്നു. അഥ

ർവ്വണവേദം പിൽകാലങ്ങളിൽ ഉണ്ടായിട്ടുള്ളതാണ്. ഈ കാലത്തു ആൎയ്യന്മാർ പഞ്ചാബിലും, കാബൂൾമൈതാനത്തിലും, സത്‌ലജ്ജിനും യമുനയ്ക്കും മദ്ധ്യേയുള്ള സ്ഥലങ്ങളിലും പാൎത്തിരുന്നു.

## ആൎയ്യന്മാരുടെ ജീവിതരീതി.

ആൎയ്യന്മാർ ഉറപ്പുള്ള ഭവനങ്ങളിൽ പാൎത്തുവന്നു. അവരിൽ വംശഭേദം ഉണ്ടായിരുന്നു. പരസ്പരകലഹം കുറവല്ലായിരുന്നുവെങ്കിലും ആദിമനിവാസികളോടു ഒത്തുനിന്നു് അവർ യുദ്ധംചെയ്തു. സമരാങ്കണത്തിൽ നായകത്വവും, പൊതുവിൽ വേണ്ട മതകൎമ്മാനുഷ്ഠാനവും രാജാക്കന്മാർ തന്നെ നിൎവ്വഹിച്ചു. രാജാക്കന്മാരുടെ സ്വേച്ഛാധികാരം വംശസഭകളാൽ പരിമിതമായിരുന്നു. ആചാരമതവ്യത്യാസങ്ങളോടുകൂടിയ പൂൎവ്വനിവാസികളെ ആൎയ്യന്മാർ 'ദസ്യുക്കൾ' എന്നു വിളിച്ചു. അവരുമായി യുദ്ധം സൎവ്വദാ നടന്നുകൊണ്ടിരുന്നു. യോദ്ധാക്കന്മാരുടെ ശരീരം ഇരുമ്പുചട്ട, ഉഷ്ണീഷം, പരിശ ഇവയാൽ രക്ഷിക്കപ്പെട്ടു. വില്ല്, വാൾ, കുന്തം, മഴു, കവിണ ഇവകളായിരുന്നു അവരുടെ ആയുധങ്ങൾ. മുഖ്യന്മാർ രഥങ്ങളിലാണ് പോരാടിയിരുന്നതു്. ഇവൎക്കു സ്തുതിപാഠകന്മാരും ആചാൎയ്യന്മാരും ഉണ്ടായിരുന്നു. കാലാളുകൾ വരിവരിയായി ചേൎന്നിന്നു യുദ്ധംചെയ്തു.

പശുരക്ഷയും കൃഷിയും ആൎയ്യന്മാർ മുഖ്യതൊഴിലായി സ്വീകരിച്ചുകാണുന്നു. ഗോതമ്പ്, യവം, ഉഴുന്ന്, എള്ള് ഇവ അവർ കൃഷിചെയ്തുവന്ന ധാന്യങ്ങളാണ്. നായാട്ടും മീൻപിടിത്തവും ഇല്ലാതിരുന്നില്ല. പാലും വെണ്ണയും മുഖ്യങ്ങളായ ആഹാരസാധനങ്ങളായിരുന്നു. വിശേഷാവസരങ്ങളിൽ മാംസഭക്ഷണവും ഉണ്ടായിരുന്നു. തൊഴിലാളികളുടെ കൂട്ടത്തിൽ ആശാരി, ചൎമ്മകാരൻ, ശസ്ത്രകാരൻ, ശില്പി, കരുവാൻ, ഇവർ ഉൾപ്പെട്ടുകാണുന്നു. ധനസ്ഥിതി നിൎണ്ണയിച്ചിരുന്നതു് നാണയത്തിനു പകരം കന്നുകാലികളുടെ സംഖ്യകൊണ്ടായിരുന്നു. നൂൽനൂല്പും മുണ്ടുനെയ്ത്തും സ്ത്രീകളുടെ ജോലിയായിട്ടാണ് വച്ചിരുന്നതു്.

ശിശുസംരക്ഷണം വൃദ്ധസംരക്ഷണം ഇവയുടെ കുറവും, മദ്യപാനം, ചൂതുകളി, മോഷണം മുതലായ ദുസ്സ്വഭാവങ്ങളും ആൎയ്യന്മാരുടെ സമുദായദൂഷ്യങ്ങളായിരുന്നു.

ശാസ്ത്രങ്ങളിലും കലകളിലും അവൎക്കു പ്രാഥമികജ്ഞാനം ഉണ്ടായിരുന്നു. ലേഖനവിദ്യ അറിഞ്ഞിരുന്നില്ല. ഗണിതം, വൈദ്യം, സാഹിത്യം ഇത്യാദികളുടെ ബീജങ്ങൾ ആൎയ്യപരിഷ്കാരത്തിൽ നിഴലിച്ചുകാണാം.

### മതം.

ആൎയ്യന്മാരുടെ മതവിശ്വാസത്തെ ആദ്യംമുതൽ പരിശോധിക്കുന്നതു മതചരിത്രം പഠിക്കുന്നവൎക്ക് അത്യന്താപേക്ഷിതമാണ്. ആൎയ്യന്മാരുടെ ആദ്യഗ്രന്ഥമായ ഋഗ്വേദം ഇന്ദ്രൻ, അഗ്നി, വരുണൻ, മരുത്തുകൾ, രുദ്രൻ, വിഷ്ണു, അപാംനപാത്, ഉഷസ്സ്, ആദിത്യൻ മുതലായ പ്രകൃതിദേവന്മാരെപ്പററിയുള്ള സ്തോത്രങ്ങളാകുന്നു. വൈദികകൎമ്മങ്ങൾകൊണ്ടും സ്തോത്രങ്ങൾകൊണ്ടും അവർ ഈ ദേവന്മാരെ പൂജിച്ചുവന്നു. യമനെയൊത്തു പാൎക്കുന്ന മരിച്ചവരുടെ ആത്മാക്കളെ പിതൃക്കളായി ആരാധിച്ചുവന്നു. പിതൃക്കൾ അനുഗ്രഹശക്തിയുള്ളവർ എന്നു ആൎയ്യന്മാർ വിശ്വസിച്ചിരുന്നു. കാലക്രമത്തിൽ ഈ സിദ്ധാന്തങ്ങൾ ഭേദപ്പെട്ടും പുതിയവ ഉത്ഭവിച്ചും ആൎയ്യന്മാരുടെ മതത്തിനു അഭിവൃദ്ധിയുണ്ടായി. ഈ കാലങ്ങളിൽ ആൎയ്യന്മാർ സരസ്വതി കടന്ന് ഗംഗാതീരത്തിലെ മൈതാനങ്ങളിൽ പാൎപ്പുതുടങ്ങി.

## അക്കാലത്തു അറിയപ്പെടുന്ന ആൎയ്യചരിത്രം.

ഗംഗയുടെ പ്രാന്തപ്രദേശങ്ങൾ ആദിമനിവാസികളുടെ വാസസ്ഥാനങ്ങളായിരുന്നു. അവരെ എതിൎക്കുന്നതിന് ആൎയ്യന്മാൎക്ക കൂടുതൽ സന്നാഹങ്ങളും ദൃഢതരങ്ങളായ സംഘടനകളും വേണ്ടിവന്നു. ദിഗ്വിജയവും, തന്മൂലം സിദ്ധിച്ച ഭൂവിസ്തൃതിയും വൎദ്ധിച്ചതോടുകൂടെ രാജ്യരക്ഷാസംബന്ധിച്ച ഭരണഭാരങ്ങൾ അധികമായി. തൽഫലമായി ശക്തന്മാരായ രാജാക്കന്മാരും വലിയ രാജ്യങ്ങളും ഉണ്ടായി. ഇന്നത്തെ ഡൽഹിയുടെ സമീപത്തിൽ കുരുരാജാക്കന്മാരുടെ ഭരണത്തിൽപെട്ട ഭരതരാജ്യം, ഗംഗായമുനകളുടെ ഉപരിപ്രദേശങ്ങളിൽ പാഞ്ചാലം, ഗംഗയുടെ വടക്കുഭാഗം കോസലം, കോസലത്തിനു കിഴക്കു വിദേഹം, യമുനയുടെ പശ്ചിമദേശങ്ങളിൽ മാത്സ്യം, മാത്സ്യത്തിനു തെക്കു ശൂരസേനം, ഗംഗായമുനകളുടെ സംഗമസ്ഥാനമായ പ്രയാഗയ്ക്കു തെക്കു കാശി, കാശിക്കു കിഴക്കു അംഗം, തെക്കു കിഴക്കു മഗധം എന്നിങ്ങനെയുള്ള രാജ്യങ്ങൾ ഉത്ഭവിച്ചു. ഈ നവീനരാജ്യങ്ങളുടെ സ്ഥാപനമൂലം ആൎയ്യന്മാരും ആദിമനിവാസികളും തമ്മിൽ സങ്കരം ഉണ്ടായി.

### ജാതികളുടെ ഉത്ഭവം.

ആക്രമണകാലത്തു് ഒരു നൂതനവൎഗ്ഗം സമുദായത്തിൽ ഉത്ഭവിച്ചു. ഇവർ യോദ്ധാക്കന്മാരായിരുന്നു. യോദ്ധാക്കന്മാൎക്ക രാജ്യസ്ഥാപനകാലത്തു ധനവും ഭൂസ്വത്തും നേതാക്കന്മാരായ രാജാക്കന്മാരിൽനിന്നും ലഭിച്ചു. അവർ രാജന്യന്മാർ എന്നുള്ള പ്രത്യേകനാമ



പ്രാചീനഇൻഡ്യ.

ധേയത്തോടെ യുദ്ധാഭ്യാസം നിത്യത്തൊഴിലായ ക്ഷത്രിയജാതിയായിത്തീൎന്നു. അഭീഷ്ടസിദ്ധിക്കായി യജ്ഞം ചെയ്യുന്നതു ആൎയ്യന്മാരുടെ മതമാണ്. യാഗാനുഷ്ഠാനങ്ങൾക്കു വൈപുല്യം വൎദ്ധിച്ചു. വേദങ്ങൾ പഠിക്കുന്നതിനും യാഗാദികൎമ്മങ്ങൾ വിധിയാംവണ്ണം അനുഷ്ഠിക്കുന്നതിനും പ്രത്യേകം ആളുകൾ വേണ്ടിവന്നു. ഇവർ വേദവേദികളായ ബ്രാഹ്മണരായി പരിണമിച്ചു. കൃഷിവ്യവസായാദികൾ തൊഴിലായുള്ള ആൎയ്യന്മാർ വൈശ്യരെന്നുള്ള നാമധേയവും സ്വീകരിച്ചു. ഈ

മൂന്നു വൎണ്ണങ്ങളിലും സമ്മിളിതരാകാതെ കൃഷ്ണവൎണ്ണന്മാരായും, താണതരക്കാരായും അവശേഷിച്ച ആദിമനിവാസികളെ ശൂദ്രർ എന്നും വിളിച്ചു.

ആൎയ്യന്മാർ ഗംഗാസമതലങ്ങളിൽ പാൎപ്പുതുടങ്ങിയതിൽപിന്നീട്ട് ഏകദേശം 1000-ാമാണ്ട് ബി. സി-യോട്ടുകൂടെയാണ് ബ്രാഹ്മണങ്ങളുടെ ഉത്ഭവം. ആൎയ്യന്മാർ അവരുടെ വേദങ്ങളെ നാലായി വിഭജിച്ചു. ബ്രാഹ്മണങ്ങൾ എന്ന വ്യാഖ്യാനങ്ങൾകൊണ്ടു അവർ വൈദികസിദ്ധാന്തങ്ങളെ യജ്ഞാൎത്ഥം വിശദീകരിക്കുകയും, പൂരിപ്പിക്കുകയും ചെയ്തു. ബ്രാഹ്മണങ്ങളിൽ കൎമ്മവിധാനങ്ങൾ, ഐതിഹ്യങ്ങൾ, ദുൎഗ്രഹങ്ങളായ വേദവാക്യങ്ങളുടെ വ്യാഖ്യാനങ്ങൾ ഇവയെല്ലാം അടങ്ങിയിട്ടുണ്ട്. ഇതോടുചേൎന്നുള്ള വേദഭാഗങ്ങൾ ആരണ്യകങ്ങളും അനന്തരം ഉപനിഷത്തുകളും ആകുന്നു. ആരണ്യകങ്ങളിൽ കൎമ്മാനുഷ്ഠാനങ്ങളെപ്പററി ചിന്തിക്കുന്നതിനു പകരം തത്വവിചാരണയിലേക്കുള്ള വ്യതിയാനം കാണുന്നു. ഉപനിഷത്തുകളിൽ ഈ വിചാരങ്ങൾ അതിവൃദ്ധിയെ പ്രാപിച്ചിരിക്കുന്നു. ഇവയോടൊത്തുതന്നെ ശബ്ദശാസ്ത്രം, വ്യാകരണം, ധൎമ്മശാസ്ത്രം, ജ്യോതിഷം മുതലായ മററു വിദ്യകളും ഉണ്ടായിത്തുടങ്ങി. കാണാപ്പാഠം പഠിച്ചുവെയ്ക്കുന്നതു പ്രയാസമാകയാൽ ഈ ജ്ഞാനഭണ്ഡാഗാരത്തെയെല്ലാംകൂടി വിഭജിച്ചു സംക്ഷേപിച്ചു സൂത്രരൂപങ്ങളിലാക്കിയിരിക്കുന്നു. ബ്രഹ്മാണ്ഡത്തെയും മനുഷ്യനെയും സംബന്ധിച്ചു ചിന്തകൾ വൎദ്ധിച്ചു. അഭിപ്രായവ്യത്യാസങ്ങൾ വളരെ ഉണ്ടായിക്കൊണ്ടിരുന്നു. ബി. സി. 1000-മുതൽ ബി. സി. 500-വരെയുള്ള കാലങ്ങളിൽ ഇൻഡ്യൻ ഹൃദയം വളരെ ക്ഷോഭിച്ചിരുന്നതായി കാണാം. ജീവിതത്തിന്റെ അന്തഃസാരം എന്തെന്നറിവാനുള്ള ഉൽക്കണ്ഠ എവിടെയും തെളിഞ്ഞുകാണാമായിരുന്നു. ആറു വൈദികദൎശനങ്ങളുടെയും, ബുദ്ധമതം ജൈനമതം എന്നീ മതങ്ങളുടേയും, ഈ മതക്കാരുടെ ശാസ്ത്രങ്ങളുടേയും എല്ലാം ഉത്ഭവം ഈ കാലഘട്ടത്തിലായിരുന്നു.

## ഭാഷ.

ആൎയ്യന്മാരുടെ വേദഭാഷയുടെ പുരോഗമനത്തിൽ ദേശജന്യങ്ങളായ വ്യത്യാസങ്ങൾ ഉണ്ടായിത്തുടങ്ങി. ഈ വ്യത്യാസങ്ങൾ വളൎന്നു വളൎന്ന് അവ ദേശ്യഭാഷകളായും, ഉത്തരഭാരതീയരുടെ ഇന്നത്തെ മാതൃഭാഷകളായും പരിണമിച്ചു. ഗംഗായമുനകളുടെ മദ്ധ്യഭൂമിയിൽ പ്രചരിച്ചിരുന്ന ഭാഷയ്ക്കു് പ്രാധാന്യം വൎദ്ധിക്കയും തന്മൂലം അതു സാഹിത്യഭാഷയായിത്തീരുകയും ചെയ്തു. പ്രാകൃതങ്ങളായ ഇതരദേശ്യഭാഷകളെ അപേക്ഷിച്ച് ഈ ഭാഷ വ്യാകരണാദിശാസ്ത്രങ്ങൾകൊണ്ടു സംസ്കരിക്കപ്പെട്ടിരുന്നതിനാൽ ഇതിനു സംസ്കൃതഭാഷ

യെന്നു പേർ പറയുന്നു. 400 ബി. സി-യോടടുത്തു ജീവിച്ചിരുന്ന സംസ്കൃതവൈയാകരണനായ പാണിനി ലോകത്തിൽ ഏതുവിഷയത്തിൽ പ്രഥമഗണനീയനായിരിക്കുന്നു.

## സാഹിത്യം.

പ്രാചീനരായ നായികാനായകന്മാർ സമരം, പ്രേമം എന്നിവയിൽ സംഭവിച്ചിട്ടുള്ള സുഖദുഃഖാദികൾ വൎണ്ണിക്കുന്ന അനവധി കഥകൾ ഉണ്ടായിരുന്നു. ഇങ്ങിനെയുള്ള പല കഥകളും വേദത്തിൽ കാണാം. ഇപ്രകാരമുള്ള കഥകളെ ആസ്പദമാക്കിയുള്ള ഉപാഖ്യാനങ്ങൾ പുരാണങ്ങളിൽ ധാരാളമുണ്ടു്. അന്നത്തെ സാഹിത്യം പ്രായേണ വാല്മീകിയുണ്ടാക്കിയ രാമായണത്തിലും വ്യാസൻ നിൎമ്മിച്ച ഭാരതത്തിലും അടങ്ങിയിരിക്കുന്നു. അയോദ്ധ്യാധിപനായിരുന്ന രാമരാജനും കുരുപാഞ്ചാലയുദ്ധവും ആണു് ഈ രണ്ടു മഹദ്ഗ്രന്ഥങ്ങളുടെയും വിഷയങ്ങൾ. യമുനാനദിയുടെ ഇരുകരകളിലുമുണ്ടായിരുന്ന രാജവംശങ്ങളെപ്പററി ഈ രണ്ടു ഗ്രന്ഥങ്ങളും പ്രതിപാദിക്കുന്നു. ബ്രാഹ്മണമതം എന്നു പറയുന്ന യാഗമതം അവിടെയും പ്രചരിച്ചിരുന്നു. പരിഷ്കാരത്തിൽ അല്പം പിന്നോക്കംനിന്ന ആദിമവൎഗ്ഗങ്ങൾ പുതിയ ജനസമുദായത്തിന്റെ ആചാരങ്ങളും വിദ്യകളും സ്വീകരിച്ചു. അവർ തങ്ങളുടെ വികാസം കുറഞ്ഞ മതങ്ങളെ ഉപേക്ഷിച്ചു് ഹിന്തുമതത്തിൽ വിശ്വസിച്ചു. ക്രമേണ ഇൻഡ്യ മുഴുവൻ ഹിന്തുമതസമുദ്രത്തിന്റെ തിരമാലകൾ വന്നുമറിഞ്ഞു നിറഞ്ഞു. 600-ാമാണ്ടു് ബി. സി-യോടുകൂടെ ഇൻഡ്യയിൽ അനവധി രാജ്യങ്ങൾ ഭരിക്കപ്പെട്ടുവന്നതായി രാമായണം മഹാഭാരതം എന്നീ ഗ്രന്ഥങ്ങൾ തെളിയിക്കുന്നു. ഹിന്തുമതം ജനതയുടെ വിശ്വാസമായി. കലാവിദ്യകളും ശാസ്ത്രങ്ങളും ബ്രാഹ്മണരുടെ പ്രയത്നംമൂലം അഭിവൃദ്ധിയെപ്രാപിച്ചു.

---

# അദ്ധ്യായം ൪.

## ജൈനമതവും ബുദ്ധമതവും.

ജീവിതം യാഗാദികൎമ്മങ്ങൾകൊണ്ടു നിബിഡമായിത്തീൎന്നു. സ്വൎഗ്ഗം സമ്പാദിക്കുന്നതിനും പുത്രന്മാർ ഉണ്ടാകുന്നതിനും മറ്റുമായുള്ള ഇഷ്ടികളുടെ സമൂഹം മാത്രം മതമായിത്തീൎന്നു. ജന്തുക്കളെ കൊല്ലുന്നതു യാഗച്ചട്ടങ്ങളായി. ഇതു ബ്രാഹ്മണരിൽനിന്നു മറ്റു ആൎയ്യവൎഗ്ഗങ്ങളിലും സംക്രമിച്ചു. പൊതുജനങ്ങൾ കാൎയ്യമൊന്നുമറിയാതെ അന്ധകാരത്തിൽവീണു. ജീവിതക്ലേശം ഒന്നുമാത്രം അവരുടെ നിത്യാനുഭവമായി. ജാതിവ്യത്യാസം ഭയങ്കരമായി വെളിപ്പെട്ടുതുടങ്ങി. സ്വാതന്ത്ര്യത്തോടെ സഞ്ചരിക്കുന്നതിനും, യഥേഷ്ടം നിശ്വസിക്കുന്നതിനും പൎയ്യാപ്തമായ ഒരു ആദ്ധ്യാത്മികലോകത്തിനു അവർ ആഗ്രഹിച്ചു. ഇതിന്റെ ഫലമായി ഇന്ത്യയിൽ അനവധി മതങ്ങൾ ഉത്ഭവിച്ചു. അവയിൽ പ്രധാനങ്ങളായവ ജൈനമതവും ബുദ്ധമതവും ആകുന്നു.

### ബുദ്ധമതം.

ഗൌതമബുദ്ധൻ.

567—487—ബി സി.

അക്കാലത്തെ യാഗപരമായ ഹിന്ദുമതം ദുഷിച്ചു് പൊതുജനങ്ങൾക്കു ഉപകാരശൂന്യവും ഉപദ്രവകരവുമായിത്തീൎന്ന വസ്തുത പ്രസ്താവിച്ചല്ലോ. ഈ ഘട്ടത്തിൽ അസംഖ്യം മതപ്രചാരകന്മാർ ഉണ്ടായി. ഗൌതമബുദ്ധൻ അവരിൽ അദ്വിതീയനാകുന്നു. മഗധരാജ്യത്തിനു വടക്കായി ഹിമാലയപൎവ്വതത്തിന്റെ സാനുപ്രദേശത്തു സ്ഥിതിചെയ്തിരുന്ന ശാക്യരാജ്യത്തിന്റെ അധിപതിയുടെ മകനായിരുന്നു ഗൌതമബുദ്ധൻ. യൌവനത്തിൽതന്നെ ഗൌതമൻ ഇഹലോകസുഖങ്ങളെല്ലാം ഉപേക്ഷിച്ചു് ഒരു സന്യാസിയായിത്തീൎന്നു. ലോകത്തെ കഷ്ടപ്പാടിൽ നിന്നും രക്ഷിക്കുവാനുള്ള ചിന്തയൊന്നേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. അനുഷ്ഠാനത്തിൽ ക്ലേശബഹുലമായ തപശ്ചൎയ്യകൊണ്ടു്, ഗൌതമൻ തൃപ്തിപ്പെട്ടില്ല. അദ്ദേഹം ധ്യാനത്തിൽ നിരതനായി. ഒരു ദിവസം അദ്ദേഹം ത



ഗൌതമബുദ്ധൻ.

ന്റെ സമാധിയിൽ നിന്നും വിരമിച്ചു. അപ്പോൾ അദ്ദേഹം ജ്ഞാനിയായിത്തീർന്നു. അന്നുമുതൽ ഗൗതമന് "ബുദ്ധൻ" അതായതു ബോധമുണ്ടായവൻ എന്ന പേർ സിദ്ധിച്ചു. നിർവ്വാണം എല്ലാവൎക്കും ഒന്നുപോലെ അവകാശപ്പെട്ടതാണെന്നും, മനുഷ്യന്റെ ശീലഗുണം ഒന്നുമാത്രം കൊണ്ടാണ് അവൻ ആ പരമപദം പ്രാപിക്കേണ്ടതെന്നും അദ്ദേഹം പ്രവചിച്ചു. അന്നുമുതൽ ബുദ്ധൻ തന്റെ പുതിയ മതം പ്രസംഗിച്ചുതുടങ്ങി. ഇഹലോകത്തും പരലോകത്തും ഉള്ള മനുഷ്യന്റെ പരമസുഖമെല്ലാം അവനെ തന്നെ ആശ്രയിച്ചിരിക്കുന്നുവെന്നു് അദ്ദേഹം പഠിപ്പിച്ചു. എതൊരുവൻ തൃഷ്ണയേയും, അജ്ഞാനത്തെയും നശിപ്പിക്കുന്നുവോ അവന് നിർവ്വാണം ലഭിക്കുന്നു. സ്വൎഗ്ഗപ്രാപ്തിക്കുവേണ്ടി ഹിംസാബഹുലമായ യാഗങ്ങൾ ചെയ്യുന്നതു അബദ്ധമാകുന്നു. മോക്ഷലബ്ധിക്കായി മനുഷ്യൻ ധൎമ്മത്രയം അനുഷ്ഠിക്കണം. ആത്മസംയമനം, പരോപകാരം, ജീവകാരുണ്യം, ഇവയാകുന്നു ധൎമ്മത്രയം. ഓരോരുത്തനും അനുഭവിക്കുന്ന ഫലം അവനവന്റെ പ്രവൃത്തിയെത്തന്നെ ആശ്രയിച്ചിരിക്കുന്നു. ഹിന്ദുമതം സങ്കുചിതമായിരിക്കുമ്പോൾ ഇപ്രകാരം എല്ലാവൎക്കും നല്കുന്ന ഒരു മതം ബുദ്ധദേവനിൽനിന്നും പ്രചരിച്ചു.

കാശിരാജ്യത്തിന്റെ പരിധികളിലാണ് ബുദ്ധന്റെ മതപ്രസംഗം ആരംഭിച്ചതു്. സ്വജീവിതത്തിന്റെ ഏറിയ ഭാഗവും അദ്ദേഹം മഗധയിൽ തന്നെ കഴിച്ചുകൂട്ടി. പുതിയ മതത്തെ പ്രചരിപ്പിക്കുവാനായി ബുദ്ധശിഷ്യന്മാർ നാലുവഴിക്കും പുറപ്പെട്ടു. തന്റെ ശിഷ്യന്മാരെ ചേൎത്തു ബുദ്ധൻ സംഘങ്ങൾ സ്ഥാപിച്ചു. ബൗദ്ധസന്ന്യാസികൾ ഭിക്ഷോപജീവികളായി നാട്ടിലെങ്ങും മതപ്രസംഗം

ചെയ്തു സഞ്ചരിച്ചു. ബുദ്ധസംഘത്തിൽ സന്യാസിനികളും ഉണ്ടായിരുന്നു. ഈ സംഘം വഴിയായി ബുദ്ധന്റെ കാലശേഷവും ബുദ്ധമതം സജീവമായി വൎത്തിച്ചു. അനന്തരകാലങ്ങളിൽ ഈ മതം ഇൻഡ്യയിലെങ്ങും പരന്നു. മഹമ്മദരുടെ ആക്രമണകാലംവരെ ഇതിന്റെ ഉൽകൎഷത്തിനു കുറവുണ്ടായിരുന്നില്ല. സ്വദേശത്തിൽനിന്നു ബഹിഷ്കരിക്കപ്പെട്ടെങ്കിലും ടിബെററിലും കിഴക്കേ ഏഷ്യയിലും ഉള്ള ലക്ഷോപലക്ഷം ആളുകളിൽ ബുദ്ധമതം പ്രചരിച്ചു തുടങ്ങി. ഇക്കാലത്തു മററു മതങ്ങളെഅപേക്ഷിച്ച് ബുദ്ധമതാനുയായികൾ ധാരാളമുണ്ട്.

ബുദ്ധനുശേഷം കുറേ ശതാബ്ദങ്ങൾ കഴിഞ്ഞു് ബൌദ്ധസന്യാസികൾ ആ മതം സിലോണിൽ പ്രചരിപ്പിച്ചു. സിലോണിലെ ജനങ്ങൾ ബുദ്ധമതക്കാരായിത്തീൎന്നു. ബുദ്ധന്റെ ഉപദേശങ്ങൾ പാലിഭാഷയിൽതന്നെ അവർ എഴുതി സൂക്ഷിച്ചു. ഇവ ബുദ്ധമതക്കാരുടെ പരിപൂതങ്ങളായ മതഗ്രന്ഥങ്ങളാണ്.

## ജൈനമതം.

(ജിനന്റെ കാലം. 599—527 ബി. സി.)

ജൈനമതത്തിന്റെ ഉത്ഭവം മഗധയിലായിരുന്നു. വൎദ്ധമാനമഹാവീരനാണ് ജൈനമതസ്ഥാപകൻ. ഒടുവിൽ മഹാവീരന് ജിനൻ (ജയിച്ചവൻ) എന്ന നാമധേയം ലഭിച്ചു. ഈ പേരിൽതന്നെ അദ്ദേഹത്തിന്റെ മതവും വിശ്രുതമായിരിക്കുന്നു. ഗൌതമബുദ്ധൻ മതപ്രസംഗം ചെയ്ത അതേകാലത്തുതന്നെ മഹാവീരനും സ്വമതത്തെ പഠിപ്പിച്ചു വന്നു. ജൈനമതത്തിനും ബുദ്ധമതത്തിനും തമ്മിൽ വളരെ സാമ്യമുണ്ട്. രണ്ടിന്റേയും ഉദ്ദേശ്യം നിൎവ്വാണപ്രാപ്തിതന്നെ. നിൎവ്വാണം എന്ന പദത്തിന്റെ അൎത്ഥം തണുപ്പെന്നാകുന്നു: ഈ ലോകജീവിതം വളരെ സന്തപ്തമായിരിക്കയാൽ തന്നെ, നിൎവ്വാണശബ്ദം മോക്ഷാവസ്ഥയെ കുറിച്ചിരിക്കുന്നു. കായക്ലേശകരങ്ങളായ തപശ്ചൎയ്യാദികൾ നിൎവ്വാണസിദ്ധിക്ക് ഉപയോഗശൂന്യങ്ങളെന്നു ബുദ്ധൻ സമൎത്ഥിച്ചു. തൃഷ്ണയാണ് സൎവ്വവിധമായ സംസാരദുഃഖത്തിനും കാരണമെന്നും, ആകയാൽ ആശയെ അടക്കിയാൽ നിൎവ്വാണം ലഭിക്കുമെന്നും ബുദ്ധൻ അഭിപ്രായപ്പെട്ടു. മഹാവീരനാകട്ടെ, നിൎവ്വാണപ്രാപ്തി അനേകകാലത്തെ കൎക്കശമായ തപസ്സുകൊണ്ടു മാത്രമേ ഉണ്ടാകയുള്ളുവെന്നു സിദ്ധാന്തിച്ചു. ബുദ്ധമതക്കാരിൽനിന്നു വ്യത്യസ്തമായി, ജൈനന്മാൎക്ക്, ആചാൎയ്യന്മാർ ഉണ്ടായിരുന്നു. ഇവരുടെ പ്രതിമകൾ, ആരാധനാ

ലയങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിരുന്നു. ബുദ്ധമതക്കാൎക്കെന്നപോലെ അവൎക്കും സന്യാസിസംഘങ്ങളും സന്യാസിനിസംഘങ്ങളുമുണ്ട്. ശീലസംബന്ധമായ നിയമങ്ങൾ രണ്ടുകൂട്ടൎക്കും സമാനങ്ങളാണ്. ജൈനന്മാർ അസത്യത്തെ അത്യന്തം നിഷേധിക്കുന്നു. എല്ലാ പ്രാണികൾക്കും ആത്മാവുണ്ടെന്നുള്ള വിശ്വാസംമൂലം അവൎക്കു മൃഗജീവിതത്തോടും കാരുണ്യമുണ്ട്. അവരുടെ മൃഗാശുപത്രികളിൽ ജൈനർ ക്ഷുദ്രപ്രാണികളേയുംകൂടി തീററിപ്പോററുന്നു.

ജൈനമതം ബുദ്ധമതത്തോളം പ്രചുരപ്രചാരമായിത്തീൎന്നില്ല. അനന്തരകാലങ്ങളിൽ അതു ഗുജറാററിലെ സംസ്ഥാനമതമായിത്തീൎന്നു. ജൈനമതാനുയായികൾ സംഖ്യയിൽ കുറവാണ്. എങ്കിലും ഇക്കാലത്തും ഈ മതം തീരെ തേഞ്ഞുമാഞ്ഞിട്ടില്ല.

---

## അദ്ധ്യായം ൩.



### ഇൻഡ്യ ബി. സി. 600—321.

### മഗധരാജ്യം

ബൌദ്ധന്മാരുടേയും ജൈനന്മാരുടേയും മതഗ്രന്ഥങ്ങളിൽ നിന്നും, ഹിന്ദുക്കളുടെ ഇതിഹാസഗ്രന്ഥങ്ങളിൽ നിന്നും ഉദ്ദേശം ബി. സി. ഏഴാം ശതവൎഷത്തിന്റെ മദ്ധ്യകാലം മുതലുള്ള ഇൻഡ്യയുടെ രാഷ്ട്രീയസ്ഥിതി ഏറെക്കുറെ ഗ്രഹിക്കാവുന്നതാണ്. രാമായണത്തിന്റെയും മഹാഭാരതത്തിന്റെയും കാലമായ ബി. സി. പത്താം ശതവർഷത്തിനിടയ്ക്കു് ഗംഗായമുനകളുടെ ഉപരിപ്രദേശങ്ങളിൽ കൌരവം, പാഞ്ചാലം, കോസലം, കാശി, വിദേഹം എന്നിങ്ങനെയുള്ള രാജ്യങ്ങൾ ഉണ്ടായിരുന്നു. എങ്കിലും അവ അത്ര പ്രബലങ്ങളായിരുന്നില്ല.

ബി. സി. 650-ാമാണ്ടോടുകൂടെ, കുരു, പാഞ്ചാലം, കാശി ഈ രാജ്യങ്ങൾ ക്ഷീണിച്ച് കോസലം പ്രബലമായിത്തീൎന്നു. ഗംഗയുടെ താഴെ മഗധരാജ്യം ഉൽക്കൎഷത്തിൽ വന്നുതുടങ്ങി. യമുനയുടെ തെക്കേക്കരയിൽ അവന്തിരാജ്യം ഉണ്ടായി. തത്സമയം മത്സ്യന്മാരും ശൂരസേനന്മാരും ക്ഷയോന്മുഖരായിരുന്നു. കാശിക്കുതെക്കു വത്സരാജ്യം വളൎന്നു. ചേദിരാജ്യം വത്സത്തിന്റെ അയൽരാജ്യമായും തീൎന്നു.

ബി. സി. ആറാം ശതവർഷത്തിന്റെ ആദിമടങ്ങോടുകൂടെ വടക്കേഇൻഡ്യയിലെ രാഷ്ട്രീയസ്ഥിതികൾ മെച്ചപ്പെട്ടു. അക്കാലത്തു ഉത്ഥാനം ചെയ്ത ശിശുനാഗവംശത്തിലെ രാജാക്കന്മാരുടെ ഉജ്ജ്വലമായ ഭരണത്താൽ ബി. സി. 600-ഓടുകൂടെ വടക്കേഇൻഡ്യയിൽ മഗധരാജ്യം മുഖ്യമായിത്തീൎന്നു. ബി. സി. 600-മുതൽ എ. ഡി. 500 വരെയുള്ള വടക്കേഇൻഡ്യയുടെ ചരിത്രം വാസ്തവത്തിൽ മഗധരാജ്യചരിത്രം തന്നെയാണ്. ശിശുനാഗം, നന്ദം, മൌൎയ്യം, ഗുപ്തം എന്നിങ്ങനെ പല വംശങ്ങൾ തുടരെത്തുടരെ മഗധരാജ്യം ഭരിച്ചു.

## മഗധയുടെ പ്രാധാന്യം.

ഇൻഡ്യയിലെ പ്രധാനമതങ്ങളുടെയെല്ലാം ഉത്ഭവം മഗധയും മഗധയുടെ പ്രാന്തദേശങ്ങളുമായിരുന്നു. ഫലപ്രദമായ ഭൂമി, ഗതാഗതലാഘവം, ധനസ്ഥിതി, ജനാധിക്യം എന്നിങ്ങനെയുള്ള അനുകൂലസ്ഥിതികൾ മഗധയ്ക്കു നിസൎഗ്ഗങ്ങളായിരുന്നു. കോസലവും മഗധവും തമ്മിൽ ആധിപത്യത്തിനു മത്സരിച്ചു. ലിഛാവിവൎഗ്ഗക്കാരുടെ സഹായവും മഗധയ്ക്കു വളരെ പ്രയോജനകരമായി ഭവിച്ചു. മഗധയുടെ ശത്രുക്കൾ വിദ്വാന്മാരായിരുന്നില്ല. മഗധരാജ്യം പരിപാലിച്ച അജാതശത്രു, ബിംബിസാരൻ, അശോകൻ, സമുദ്രഗുപ്തൻ മുതലായ രാജാക്കന്മാർ നാനാവിധത്തിലും ശക്തന്മാരായിരുന്നു.

## മഗധയിലെ രാജവംശങ്ങൾ.

(1) ശിശുനാഗവംശം (600-372) ബി. സി.
(2) നന്ദവംശം (372-322) ”
(3) മൌൎയ്യവംശം (322-184) ”
(4) സുംഗവംശം (184- 73) ”
(5) കണ്വവംശം ( 73- 28) ”
(6) ഗുപ്തവംശം (320-480) എ. ഡി.

മഗധരാജ്യചരിത്രത്തെ സംബന്ധിച്ചിടത്തോളം അതിനെ ഭരിച്ചിരുന്ന രാജവംശങ്ങളിൽ ശിശുനാഗവംശത്തെ പററിയാണ് ആദ്യമായി നമുക്ക് ചരിത്രലക്ഷ്യങ്ങൾ കിട്ടിയിരിക്കുന്നതു്. ശിശുനാഗന്റെ തലസ്ഥാനം രാജഗൃഹമായിരുന്നു. അദ്ദേഹത്തിന്റെ രാജ്യം വലുതായിരുന്നില്ല. ശിശുനാഗനേയും അദ്ദേഹത്തെ തുടൎന്നു വന്ന മൂന്നു രാജാക്കന്മാരെയുംപററി വിശദമായ വിവരങ്ങൾ ദുർല്ലഭങ്ങൾ തന്നെ.

## ബിംബിസാരൻ.

530—491—ബി. സി.

ബിംബിസാരൻ ശിശുനാഗവംശത്തിൽ അഞ്ചാമത്തെ രാജാവാണു്. അദ്ദേഹം അംഗരാജ്യത്തെ സ്വരാജ്യത്തോടു ചേൎക്കയും രാജഗൃഹം പുതുതായി പണികഴിപ്പിക്കയും ചെയ്തു. കോസലത്തെയും വൈശാലിയിലെ ലിച്ഛവിവംശത്തെയും വിവാഹംമൂലം ഇദ്ദേഹം മിത്രങ്ങളാക്കി. ഇരുപത്തിയെട്ടുവൎഷത്തെ രാജ്യഭരണത്തിനുശേഷം ബിംബിസാരൻ രാജ്യകാൎയ്യങ്ങൾ പുത്രനായ അജാതശത്രുവിനെ ഏൽപ്പിച്ചു. അജാതശത്രു ബുദ്ധസോദരനായ ദേവദത്തന്റെ പ്രേരണയാൽ ബിംബിസാരനെ പട്ടിണിയിട്ടു കൊന്നുവെന്നും ഒരു കഥയുണ്ടു്. ബിംബിസാരന്റെ കാലത്തു മഹാവീരനും ബുദ്ധനും മഗധയിൽ മതപ്രസംഗങ്ങൾ നടത്തുകയായിരുന്നു.

## അജാതശത്രു.

471—455—ബി. സി.

അജാതശത്രുവിന്റെ കാലത്തു മഗധരാജ്യം പൂൎവ്വാധികം അഭിവൃദ്ധിപ്പെട്ടു. കോസലവുമായി ഒരു യുദ്ധമുണ്ടായി. അവിടത്തെ രാജാവായ പ്രസേനജിത്തിന്റെ പുത്രിയെ അദ്ദേഹം വിവാഹം ചെയ്തു. അങ്ങിനെ കാശിരാജ്യത്തിന്റെ അവകാശം സ്ഥിരമാക്കി. മഗധയുടെ ഉൽകൎഷത്തിനു ഹേതുഭൂതമായ മൂന്നാമത്തെ സംഭവം വൈശാലി ആക്രമിച്ചതായിരുന്നു. അതോടുകൂടെ മഗധരാജ്യം ഹിമാലയത്തിന്റെ സാനുപ്രദേശത്തോളം വിസ്തൃതമായി. പാടലീപുത്രം മഗധയുടെ തലസ്ഥാനമാക്കിയതു അജാതശത്രുവിന്റെ കാലത്തുണ്ടായ മറ്റൊരു പ്രധാനസംഭവമാണു്. പാടലീപുത്രം പിന്നീടു് ഇൻഡ്യയുടെ മുഴുവൻ തലസ്ഥാനമായിത്തീൎന്നു. ബുദ്ധനും അജാതശത്രുവും തമ്മിൽ കൂടിക്കാഴ്ച നടന്നുവെന്നുള്ളതും ഒരു മുഖ്യസംഭവം തന്നെ.

### ഇൻഡ്യയിൽ പാരസികാക്രമണം.

ഇക്കാലത്തെ പാരസീകരാജാവു് ഡറയസ്സായിരുന്നു. അദ്ദേഹം സിന്ധുനദീതീരങ്ങളെ കൈവശപ്പെടുത്തിയതായും ഇൻഡ്യൻ സമുദ്രപ്രദേശങ്ങളിൽ കപ്പലുകൾ കടത്തിയതായും പറയുന്നു. അനന്തരം ക്സൎക്സസ്സിന്റെ കാലത്തു ഭാരതത്തിൽ നിന്നും വില്ലാളിവീരന്മാർ പാരസീകസൈന്യത്തിൽ ചേൎന്നു യുദ്ധം നടത്തിയിട്ടുള്ള

തായിക്കാണുന്നുണ്ട്. അക്കാലത്തു വടക്കേഇൻഡ്യയിലെ നദികളുടെ ഗതികൾ ഇപ്പോഴുള്ളതുപോലെ ആയിരുന്നില്ല. ഇന്നു വെറും മരുഭൂമിയായിരിക്കുന്ന പാരസീകപ്രദേശങ്ങൾ അന്നു പരിപുഷ്ടമായ ജനാവാസങ്ങളായിരുന്നു.

## നന്ദവംശം.

### 372—322 ബി. സി.

പിന്നീട് മഗധയുടെ ചരിത്രത്തിൽ ദർശകൻ എന്ന രാജാവിനെപ്പററിയാണ് കേൾക്കുന്നതു്. ഇദ്ദേഹം 475-ബി. സി-യിൽ രാജ്യഭരിച്ചിരുന്നു. അനന്തരം 450-ബി. സി-യിൽ ഉദയൻ സിംഹാസനസ്ഥനായി. ഉദയൻ കുസുമപുരം പണികഴിപ്പിച്ചു. പിന്നീട് നന്ദിവർദ്ധനനും, ശിശുനാഗവംശത്തിലെ അവസാനരാജാവായ മഹാനന്ദനും രാജ്യംഭരിച്ചു. മഹാനന്ദന് ശൂദ്രഭാര്യയിൽ മഹാപത്മനന്ദൻ എന്നൊരു പുത്രനുണ്ടായിരുന്നു. അയാൾ നന്ദവംശം സ്ഥാപിച്ചു.



നന്ദവംശരാജാക്കന്മാർ രണ്ടുതലമുറവരെ മഗധയെ ഭരിച്ചു. നന്ദന്മാർ ശൂദ്രന്മാരായി പറയപ്പെട്ടിരിക്കുന്നു. ഈ വംശത്തിൽ ഒൻപതു രാജാക്കന്മാർ ഉണ്ടായിരുന്നു. അവസാനത്തെ നന്ദരാജാവിനെ ചന്ദ്രഗുപ്തൻ കൊന്നു. അദ്ദേഹം 321 ബി. സി-യിൽ സിംഹാസനാരോഹണംചെയ്തു. ചന്ദ്രഗുപ്തനേയും മൌര്യവംശത്തെയും പററി പ്രതിപാദിക്കുന്നതിനു മുൻപായി, മറെറാരു ചരിത്രസംഭവം വിവരിക്കേണ്ടിയിരിക്കുന്നു.

---

## അദ്ധ്യായം ൩.

---

# പേർഷ്യൻകാരുടെയും ഗ്രീക്കുകാരുടെയും ആക്രമണങ്ങൾ.

### പേർഷ്യൻ ആക്രമണം. ബി. സി-510.

ബിംബിസാരന്റെ കാലത്തോടടുപ്പിച്ചുണ്ടായ പാരസീകന്മാരുടെ അല്ലെങ്കിൽ പേർഷ്യൻകാരുടെ ആക്രമണത്തെപ്പററി പറഞ്ഞല്ലോ. ഡറയസ്സ് തന്റെ രാജ്യത്തെ പല സംസ്ഥാനങ്ങളായി വിഭജിക്കയും ഓരോ സംസ്ഥാനത്തിലും ഓരോ പ്രധാന ഉദ്യോഗസ്ഥനെ നിയമിക്കുകയും ചെയ്തു. ഇരുപതാമത്തെ സംസ്ഥാനമായിരുന്ന സിന്ധുദേശങ്ങളിൽനിന്നും പേർഷ്യയിലെ മുതലെടുപ്പിന്റെ ആകെത്തുകയിൽ മൂന്നിലൊരുഭാഗം വരവുണ്ടായിരുന്നുവെന്നുപറഞ്ഞാൽ ആ സംസ്ഥാനത്തിലെ ധനപുഷ്ടിയും ജനപുഷ്ടിയും എത്രമാത്രം ഉണ്ടായിരുന്നു എന്ന് ഊഹിക്കാമല്ലോ.

### പേർഷ്യൻ ആക്രമണംകൊണ്ടുള്ള ഗുണങ്ങൾ.

സിന്ധുനദിയുടെ പൂർവ്വതീരങ്ങളിൽ സമാധാനം പരിപാലിക്കപ്പെട്ടതോടുകൂടെ പാശ്ചാത്യരാജ്യങ്ങളുമായുള്ള ഇൻഡ്യയുടെ വ്യവസായം വർദ്ധിച്ചു. തന്മൂലം ധനസംബന്ധമായി വളരെ ഗുണമുണ്ടായി. രാഷ്ട്രീയമായ ചില ഗുണങ്ങളും ഇൻഡ്യയ്ക്കു ലഭിച്ചു. ഏകഛത്രാധിപത്യം എന്ന ഒരു ആദർശംതന്നെ ഇൻഡ്യയിൽ ഉണ്ടായി. ഭരണരീതിയിൽനിന്നു പല തത്വങ്ങൾ ഇൻഡ്യ അഭ്യസിച്ചു. പേർഷ്യ ഇൻഡ്യയെ ആക്രമിച്ചു ഭരിച്ചിരുന്നതുകൊണ്ടാണ് പേർഷ്യയെ ആക്രമിച്ച അലക്സാണ്ഡർ ഇൻഡ്യയിൽ പ്രവേശിച്ചത്.

ഭാഷ, അളവുകൾ, തൂക്കങ്ങൾ, ശില്പവിദ്യ, തച്ചുശാസ്ത്രം എന്നീ ശാഖകളിൽ ഇൻഡ്യയ്ക്കു പേർഷ്യയിൽനിന്നും പല സാഹായ്യങ്ങളും ഉണ്ടായിട്ടുണ്ട്. അശോകന്റെ ശിലാസ്ഥാപനരീതി പേർഷ്യയിൽനിന്നും പകർത്തിയതാകുന്നു. മൌര്യരാജാക്കന്മാർ അധികസമയവും ജനങ്ങളിൽനിന്ന് അകന്ന് പട്ടാളങ്ങളാൽ സുരക്ഷിതരായി പാർത്തതും പേർഷ്യൻസമ്പ്രദായമനുസരിച്ചുതന്നെ.

# ഗ്രീക്കുകാരുടെ ആക്രമണം.

## അലക്സാണ്ഡർ. 327 – 325 ബി- സി.

അലക്സാണ്ഡർ രണ്ടുവർഷവും മൂന്നു മാസവും മാത്രമേ വടക്കുപടിഞ്ഞാറെ ഇൻഡ്യയിൽ താമസിച്ചിട്ടുള്ളു. എങ്കിലും ഇൻഡ്യയുടെ ചരിത്രകാലം നിശ്ചയിക്കുന്നതിനു ആ യുദ്ധവീരന്റെ ആവിർഭാവം വളരെ സാഹായ്യകമായിരിക്കുന്നു. അദ്ദേഹത്തിന്റെകൂടെയുണ്ടായിരുന്ന ചരിത്രകാരന്മാരായ ആർയ്യനും, കർട്ടിയസ്സും ഇൻഡ്യയെപ്പററി ചിലതെല്ലാം എഴുതിയിട്ടുണ്ട്. അലക്സാണ്ഡരുടെ ആക്രമണകാലത്തു് വടക്കുപടിഞ്ഞാറെ ഇൻഡ്യയിൽ ഉണ്ടായിരുന്ന ചെറിയചെറിയ രാജ്യങ്ങളും വർഗ്ഗങ്ങളും പരസ്പരം വൈരികളായിരുന്നു.

അലക്സാണ്ഡർ, ആയോധനകല, രാജ്യതന്ത്രം ഇവയിൽ അദ്വിതീയനാണ്. അദ്ദേഹം മാസിഡോണിലെ രാജാവായിരുന്നു. ബി. സി. 334-ൽ അലക്സാണ്ഡർ പേർഷ്യയെ ആക്രമിച്ചു. അതിനുമുൻപുതന്നെ അലക്സാണ്ഡർ ഇൻഡ്യയെപ്പററി കേട്ടിരുന്നു.

ബി. സി. 327 നവംബർമാസത്തിൽ അലക്സാണ്ഡർ ഇൻഡ്യയെ കീഴടക്കുന്നതിനായി തിരിച്ചു. സേനയുടെ പ്രധാനഭാഗത്തെ ഖൈബർ വിരതതിൽക്കൂടി ഇൻഡ്യയിലേക്കയച്ചു. അനന്തരം അദ്ദേഹം വടക്കോട്ടുതിരിച്ചു് ചിത്രാലി മുതലായ ദേശങ്ങളിലെ രണോൽസുകരായ വർഗ്ഗക്കാരെ കീഴടക്കി, ഇൻഡ്യയിലേക്കുള്ള മാർഗ്ഗം നിർബ്ബാധമാക്കി. അലക്സാണ്ഡർ വേഗം തന്റെ സൈന്യത്തിന്റെ കൂടെയെത്തി. ബി. സി. 326-ൽ അദ്ദേഹം സിന്ധുനദികടന്നു് തക്ഷശിലയെ ആക്രമിച്ചു. തക്ഷശിലയിലെ രാജാവു കീഴടങ്ങി. 326-ാമാണ്ടു വർഷകാലത്തിൽ അലക്സാണ്ഡർ പോറസ്സിനെ കീഴടക്കുവാനായി ഝലംനദീതീരത്തിൽ എത്തി. കൌശലംകൊണ്ടു് അദ്ദേഹം പോറസ്സിനെ ജയിച്ചുവെങ്കിലും ആ രാജാവിന്റെ പൌരുഷംകണ്ടഭിനന്ദിച്ചു് രാജ്യം പോറസ്സിനുതന്നെ വിട്ടുകൊടുത്തു. അലക്സാണ്ഡർ ചിനാബ് നദികടന്നു് മറെറാരുപോറസ്സുമായി യുദ്ധത്തിനൊരുമ്പെട്ടു. അലക്സാണ്ഡർ വരുന്നുണ്ടെന്നു കേട്ടപ്പോൾതന്നെ ഭയചകിതനായ ആ രാജാവു് ഓടിപ്പോയി. മാസിഡോണിയൻരാജാവു് മഗധയുടെ സമൃദ്ധിയെപ്പററി കേട്ടു. ആ രാജ്യം ആക്രമിക്കുന്നതിനായി അദ്ദേഹം ബിയസ്നദീതീരംവരെപ്പോയി. എന്നാൽ അവിടെവെച്ചു തന്റെ ഭടന്മാർ സ്വദേശത്തേക്കു മടങ്ങണമെന്നു ശഠിക്കയാൽ അദ്ദേഹം നിരാശയോടെ തിരിഞ്ഞു. ഇ

ൻഡസ്ഡൽററയിൽ കുറേ താമസിച്ചശേഷം അലക്സാണ്ഡർ സൂശൻപട്ടണത്തിലെത്തി. ഈ സമയംകൊണ്ട് അലക്സാണ്ഡരുടെ നാവികസൈന്യാധിപനായ നിയാർക്കസ് പേർഷ്യൻ ഉൾക്കടലിൽക്കൂടി യൂഫ്രട്ടിസ് നദീമുഖത്തിൽ ചെന്നുചേൎന്നു. ബി. സി. 323-ൽ ബാബിലോണിൽവച്ച് അലക്സാണ്ഡർ തന്റെ ൩൩-ാമത്തെ വയസ്സിൽ മരിച്ചു.

### അലക്സാണ്ഡരുടെ ഇൻഡ്യൻഭരണഘടന.

ഇൻഡ്യയിൽനിന്നു പോയതിനുമുൻപായി ഭരണസംബന്ധമായി ചില വ്യവസ്ഥകൾ അലക്സാണ്ഡർ ചെയ്തിരുന്നു. സാമ്രാജ്യത്തെ സംസ്ഥാനങ്ങളായി വിഭജിച്ചു. ഓരോ സംസ്ഥാനത്തെയും ഭരിക്കാൻ സററാപ്പുൻമാരെ ഏർപ്പെടുത്തി. പേർഷ്യൻസംസ്ഥാനങ്ങൾ ഗ്രീക്കുകാരും പേർഷ്യാക്കാരും, ഇൻഡ്യൻസംസ്ഥാനങ്ങൾ പ്രായേണ ഇൻഡ്യാക്കാർതന്നെയും ഭരിച്ചു. ഝെലം, ബീയസ് ഇവയ്ക്കിടയിലുള്ള സംസ്ഥാനം ഭരിക്കുവാൻ തക്ഷശിലാധിപതിയായ ആംഭിയും, സിന്ധുവിന്റെ പശ്ചിമദേശം ഭരിക്കുവാൻ യവനനായ ഫിലിപ്പോസും, സിന്ധുവിന്റെ ഡൽററ ഭരിക്കുവാൻ പിതൺ എന്നയാളും നിയമിക്കപ്പെട്ടു. അലക്സാണ്ഡരും ഇൻഡ്യൻജനങ്ങളുടെ ജീവിതരീതിയിലോ, പ്രാദേശികഭരണസമ്പ്രദായത്തിലോ കൈകടത്താതെ മേൽക്കോയ്മമാത്രംകൊണ്ടു സന്തോഷിച്ചു. അലക്സാണ്ഡർ തിരിച്ചുപോയതോടുകൂടെ ഫിലിപ്പോസ് വധിക്കപ്പെട്ടു. അലക്സാണ്ഡരുടെ മരണത്തോടുകൂടെ മാസിഡോണിയാഭരണത്തിനെതിരായി ഒരു വിപ്ലവം ഇൻഡ്യയിൽ ഉണ്ടായി. ആ വിപ്ലവം മാസിഡോണിയയുടെ ആധിപത്യത്തെ നിശ്ശേഷം നശിപ്പിച്ചു. ഗ്രീക്കുകാരുടെ ദേശങ്ങൾ വീണ്ടും സ്ഥാപിക്കുന്നതിനുവേണ്ടി ബി. സി. 305-ൽ സെലൂക്കസ് നിക്കേറററ്ചെയ്ത ശ്രമവും വിഫലമായി. അലക്സാണ്ഡർ സ്ഥാപിച്ചിരുന്ന പല സംസ്ഥാനങ്ങളും ഉൾപ്പെടെ പശ്ചിമോത്തരഭാരതത്തിലെ അനവധി രാജ്യങ്ങൾ ചന്ദ്രഗുപ്തനധീനങ്ങളായിത്തീൎന്നു.

### ഗ്രീക്കാക്രമണത്തിന്റെ ഫലങ്ങൾ.

ഗ്രീസുകാരുടെ ആക്രമണം ഇൻഡ്യയ്ക്കു ഉപകാരപ്രദമായിരുന്നില്ല. അലക്സാണ്ഡരുടെ സൈന്യങ്ങൾ സഞ്ചരിച്ച സ്ഥലങ്ങളിലെല്ലാം കൊള്ളയും കൊലയും നടന്നു. യുദ്ധത്തിൽ ജയിച്ചതല്ലാതെ സ്ഥിരമായ ഗുണമൊന്നുംതന്നെ അലക്സാണ്ഡർ ഇൻഡ്യയ്ക്കു ചെയ്തില്ല. ഭരണരീതിയിലോ സമുദായഘടനയിലോ പരിഷ്കാരങ്ങൾ ഒന്നും ലഭിച്ചില്ലെങ്കിലും പരോക്ഷമായ ചില ഫലങ്ങൾ ഗ്രീക്ക

കാരുടെ സമ്പർക്കം കൊണ്ടു് ഇൻഡ്യയ്ക്കുണ്ടാകാതെയും ഇരുന്നില്ല. പഞ്ചാബിൽ വ്യവസായം പുഷ്ടമാകുന്നതിനായി അലക്സാണ്ഡർ ബ്യൂക്കിഫാലാ, പാററാല, നിക്കയ മുതലായ വാണിജ്യഡിപ്പോകൾ സ്ഥാപിച്ചു. സിന്ധുനദിയുടെ ഡൽററയിൽ ഭൂമിശാസ്ത്രസംബന്ധമായ പല നൂതനതത്വങ്ങൾ കണ്ടുപിടിച്ചു. ബി. സി. മൂന്നാം ശതാബ്ദത്തിന്റെ മദ്ധ്യകാലത്തു ഗ്രീക്കോബാക്ട്രിയൻ രാജ്യം സ്ഥാപിച്ചു. അതോടുകൂടെ ഗ്രീക്കരാജാക്കന്മാർ ഇൻഡ്യയുടെ ഏതാനും ഭാഗങ്ങൾ ഭരിക്കയും തന്മൂലം പാശ്ചാത്യദേശവുമായുള്ള വ്യവസായം വർദ്ധിക്കയും ചെയ്തു. ഗ്രീക്കുകാരുടെയും ഇൻഡ്യാക്കാരുടെയും കലാവിദ്യകൾ സങ്കലനം ചെയ്യുന്നതിനിടയായി. ബുദ്ധമതത്തിലെ വിഗ്രഹാരാധനം മുതലായ ചില അംശങ്ങൾ ഗ്രീക്കുകാരിൽനിന്നും പകർത്തിയതാണെന്നു പറയുന്നു. യുദ്ധസംബന്ധമായ പുതിയ സമ്പ്രദായങ്ങൾ ഒന്നുംതന്നെ ഇൻഡ്യാക്കാർ ഗ്രീക്കുകാരിൽ നിന്നും സ്വീകരിച്ചില്ല. അലക്സാണ്ഡരുടെ ആക്രമണം ഒരു സാമ്രാജ്യസ്ഥാപനത്തിന്നു് ചന്ദ്രഗുപ്തനു മാർഗ്ഗദർശകമായിത്തീർന്നു.

ഗ്രീക്കുകാർ ഇൻഡ്യയെ ആക്രമിച്ചതുകൊണ്ടു് പാശ്ചാത്യർക്കും ചില ഗുണങ്ങൾ ഉണ്ടായിട്ടുണ്ടു്. കണക്കശാസ്ത്രം ജ്യോതിശ്ശാസ്ത്രം ഇവയെ സംബന്ധിച്ച പല നൂതനതത്വങ്ങളും ഇൻഡ്യയിൽനിന്നും ഗ്രീക്കുകാർക്കു ലഭിച്ചു. സമ്യഗ്ജ്ഞാനം മോക്ഷഹേതുകമാണെന്നുള്ള ബുദ്ധമതാഭിപ്രായം ക്രിസ്തുമതത്തിലെ ഒരു പക്ഷക്കാർ സ്വീകരിച്ചു. മതം, തത്വശാസ്ത്രം ഇവയെപ്പററിയുള്ള പൌരസ്ത്യാഭിപ്രായങ്ങൾ റോമാക്കാർക്കും മററും സിദ്ധിച്ചതും ഈ ഒരു ആക്രമണം മൂലമാകുന്നു. പിന്നീട്ടു് പാശ്ചാത്യരും പൌരസ്ത്യരും തമ്മിലുള്ള ഇടപാടുകൾ കൂടെക്കൂടെ ഉണ്ടായിരിക്കുന്നു.

# അദ്ധ്യായം ൫.

---

## വടക്കേഇൻഡ്യയിലെ സമുദായസ്ഥിതിയും ധനസ്ഥിതിയും

### ബി. സി. 600—350.

ബുദ്ധമതക്കാരുടെയും ജൈനന്മാരുടേയും മതഗ്രന്ഥങ്ങൾ, ഹിന്ദുക്കളുടെ ധർമ്മശാസ്ത്രാദികൾ, ഗ്രീക്കുകാരുടെ ലിഖിതങ്ങൾ ഇവയാണു്, ധനപരമായും സാമുദായികമായും ഉള്ള വടക്കേഇൻഡ്യയുടെ ഇക്കാലത്തെ ചരിത്രം അറിയുന്നതിനു നമുക്കുള്ള പ്രമാണഗ്രന്ഥങ്ങൾ.

രാജ്യങ്ങളെ സംബന്ധിച്ചിടത്തോളം ഇക്കാലത്തു മുൻപു പറഞ്ഞതിൽ നിന്നും പ്രകാശമാനങ്ങളായ വ്യത്യാസങ്ങൾ ഒന്നും ഇല്ല. ബി. സി. 6-ാംശതവർഷത്തിൽ വലിയ നഗരങ്ങൾ ധാരാളമുണ്ടായിരുന്നില്ല. ജനാധിവാസമുള്ള ഗ്രാമങ്ങളും നഗരങ്ങളും വളരെ ദൂരസ്ഥലങ്ങളായിരുന്നു. ഇവയുടെ ഇടയ്ക്കു്, വന്യമൃഗങ്ങളും, തടവുചാടിപ്പോന്ന കറാക്കാരും, ഓടിപ്പോന്ന അടിമകളും പാർത്തുവന്ന കാടുകളും ഉണ്ടായിരുന്നു.

### വാണിജ്യസരണികൾ.

ഇൻഡ്യയുടെ നാനാഭാഗങ്ങളേ യോജിപ്പിക്കുന്ന പാതകൾ ചുരുങ്ങിയിരുന്നു. മാർഗ്ഗങ്ങളുടെ ദുർഗ്ഗമത്വംകൊണ്ടും ഓരോ രാജ്യത്തിലും കൊടുക്കേണ്ട ചുങ്കങ്ങളുടെ കൂടുതൽ കൊണ്ടും വാണിജ്യത്തിനു വളരെ വിഷമങ്ങൾ ഉണ്ടായി. ഗംഗയും യമുനയും ഗതാഗതത്തിനുള്ള പ്രധാനജലമാർഗ്ഗങ്ങളായിരുന്നു. ഗംഗാമുഖത്തിൽനിന്നു കപ്പൽ ഓടിച്ചു്, ബർമ്മ, സിലോൺ ഈ രാജ്യങ്ങളിലേക്കും, പശ്ചിമതീരത്തു ഭാരുകച്ഛാ (ബ്രോച്ചു്) രോരുക (സൌവീരത്തിന്റെ പ്രധാനനഗരം) സുപാരകം, കാത്ത്യവാർ, ഗുജറാറു്, ഈ സ്ഥലങ്ങളിലേക്കും പോയിട്ടുണ്ടു്. പേർഷ്യൻസമുദ്രത്തിൽകൂടി ബാബിലോണുമായും കച്ചവടം ചെയ്തിരുന്നു എന്നു കാണുന്നു.

തക്ഷശില പ്രസിദ്ധമായ വാണിജ്യകേന്ദ്രമായിരുന്നു. ഇവിടെനിന്നും ദീർഘമായ ഒരു പാത, കോസലത്തിലെ ശ്രാവസ്തി, . വത്സനഗരിയായ കൌശാംബി, ഉജ്ജയിനി ഈ നഗരങ്ങളിൽ കൂടി പശ്ചി

മരാജ്യങ്ങളിലേക്ക പോയി. മറെറാന്നു വൈശാലി, പാടലീപുത്രം, നളന്ദ, രാജഗൃഹം, ഗയ, ഇവിടങ്ങളിൽകൂടി ഉത്തരരാജ്യങ്ങളിലേക്കും നീണ്ടു.

ഗ്രാമജീവിതം:—ഭരണഘടനയിൽ ചെറിയഅംശം ഗ്രാമമായിരുന്നു. ജനസാമാന്യം ഗ്രാമത്തിൽതന്നെ പാൎത്തുവന്നു. വസ്തുവകകൾ പൊതുമുതലായിരുന്നു. ഗ്രാമാധ്യക്ഷന്റെ അനുവാദംകൂടാതെ ഭൂമി കൈമാററം ചെയ്യുവാൻ അവകാശം ഉണ്ടായിരുന്നില്ല. വിളവിന്റെ പന്ത്രണ്ടിലൊരുഭാഗം മുതൽ എട്ടിലൊരുഭാഗം വരെ രാജഭോഗം കൊടുത്തുവന്നു. അതിവൃഷ്ടി അനാവൃഷ്ടി മുതലായവകൊണ്ടുള്ള ക്ഷാമവും, ശത്രുപീഡയും ഇല്ലാതിരുന്ന കാലങ്ങളിൽ ഗ്രാമജീവിതം സുഖമായിരുന്നു. ദാസവൃത്തി നിന്ദ്യമായി ഗണിക്കപ്പെട്ടു. ജോലിക്കാരായ അടിമകളോടു കൃപകാട്ടിവന്നു.

നഗരജീവിതം:—നഗരങ്ങൾ കല്ലുകൾ കെട്ടിയ കോട്ടകൾകൊണ്ടു സുരക്ഷിതങ്ങളായിരുന്നു. വീടുകൾക്ക് അധികവും മരപ്പണിയായിരുന്നു പതിവ്. രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും ഗൃഹങ്ങൾ ശില്പവിദ്യയുടെ പ്രദൎശനസ്ഥലമായിരുന്നു. നഗരങ്ങൾ ജനബാഹുല്യങ്ങൾതന്നെ. ശുചീകരണസമ്പ്രദായം നിഷ്കൎഷം ഉണ്ടായിരുന്നില്ല.

തൊഴിലുകൾ:—കൃഷിവൃത്തികൂടാതെ മററു പല തൊഴിലുകളും ഉണ്ടായിരുന്നു. ആശാരി, കൊല്ലൻ, തട്ടാൻ, ചെമ്പുകൊട്ടി, കല്ലൻ, നെയ്ത്തുകാരൻ, തുകൽപണിക്കാരൻ, കുശവൻ, മന്ത്രവേലക്കാരൻ, നാവികൻ, ക്ഷുരൻ എന്നിങ്ങനെയുള്ള പല തൊഴിലുകാർ അന്നും ജീവിച്ചിരുന്നു. ഇവൎക്ക സംഘങ്ങളും ഉണ്ടായിരുന്നുവെന്നു അറിയുന്നു. തൊഴിലുകാർ ഓരോ തെരുവീഥിയിലായി പാൎത്തു.

നാണയങ്ങൾ:—ചെമ്പുനാണയങ്ങൾ ആയിരുന്നു അധികം നടപ്പിൽ ഉണ്ടായിരുന്നവ. സ്വൎണ്ണനാണയങ്ങൾ പ്രചുരങ്ങളായിരുന്നില്ല. വെള്ളി നന്നെ ദുൎല്ലഭമായിരുന്നു. നാണയത്തെ നിയന്ത്രിച്ചിരുന്നതു രാജസ്ഥാനത്തിൽ നിന്നല്ലായിരുന്നു എന്നൂഹിക്കാൻ ന്യായമുണ്ട്. അരിയും കന്നുകാലികളും നാണയത്തിനുപകരം ധാരാളം ഉപയോഗിച്ചുവന്നു.

## ബുദ്ധമതത്തിന്റെ ഉൽകൎഷം.

ബി. സി. മൂന്നാംശതവൎഷം ബുദ്ധമതത്തിന്റെ ഉൽകൎഷകാലമാണു്. ബുദ്ധമതത്തിന്റെ അഭിവൃദ്ധിയുടെ ലക്ഷണങ്ങളായി സ്തൂപങ്ങളും സ്തംഭങ്ങളും നാട്ടിന്റെ നാനാഭാഗങ്ങളിലും ഉണ്ടായി. ജാതിവിഷയത്തിൽ ചാതുൎവ്വൎണ്യവ്യവസ്ഥ ദുൎബ്ബലമായിരുന്നു. ശൂദ്രരാജാക്കന്മാൎക്കു പ്രതാപമുണ്ടായതും ഇക്കാലത്താണു്. ബ്രാഹ്മണാദികൾ ഇച്ഛപോലെ ഓരോ തൊഴിലിൽ ഏൎപ്പെട്ടിരുന്നു. വിദ്യാഭ്യാസം വൎദ്ധിച്ചു. ബി. സി. 500-ാമാണ്ടിടയ്ക്കുതന്നെ ജനങ്ങൾക്കു പല ഭാഷകളിൽ എഴുതുവാൻ അറിയാമായിരുന്നു. ബുദ്ധമതതത്വങ്ങളും പ്രസംഗങ്ങളെല്ലാം പ്രാകൃതഭാഷയിൽ ആയിരുന്നതുകൊണ്ടു് ആ ഭാഷ സാഹിത്യഭാഷയായും മതഭാഷയായും തീൎന്നു.

രാജാക്കന്മാരും ജനസാമാന്യവും ബുദ്ധമതക്കാരായിരുന്നു. ബുദ്ധന്റെ ഉപദേശങ്ങളെല്ലാം ശേഖരിച്ചു് അവ ആ മതത്തിന്റെ സിദ്ധാന്തങ്ങളായി വ്യവസ്ഥപ്പെടുത്തി. ഈ സിദ്ധാന്തങ്ങളെപ്പററി പ്രതിപാദിക്കുന്നതിനും പ്രഖ്യാപനം ചെയ്യുന്നതിനുമായി മഹാസഭകൾ കൂടിയിട്ടുണ്ടു്. ബി. സി. മൂന്നാംശതവൎഷത്തിൽ അശോകന്റെ കാലത്തു ഇങ്ങിനെയൊരു മഹായോഗം വിളിച്ചുകൂട്ടിയതായി പറയുന്നു. ഈ യോഗം മൂന്നാമത്തെ 'സംഗീതി'യാണു്.

ബുദ്ധൻ മരിച്ചു് അധികകാലം കഴിയുന്നതിനുമുൻപു് അദ്ദേഹത്തെ ഒരു അവതാരപുരുഷനായി ആരാധിച്ചുതുടങ്ങി. അമാനുഷനെന്നനിലയിൽ അദ്ദേഹത്തിന്റെ പ്രതിമകൾ നാനാരാജ്യങ്ങളിലും ഉണ്ടായി.

ബുദ്ധന്റെ പൌരുഷം, അദ്ദേഹത്തിന്റെ ഉപദേശങ്ങൾക്കുള്ള വൈശിഷ്ട്യം, സൎവ്വജനങ്ങൾക്കും ഒരുപോലെയുള്ള പ്രവേശനം, സാമാന്യജനങ്ങളുടെ ഭാഷയിലുള്ള മതപ്രസംഗം, പരിപാവനമായ ശീലഗുണാദികൾ, ഇവയെല്ലാം ബുദ്ധമതത്തിന്റെ ഉൽകൎഷത്തിനുകാരണങ്ങളായിരുന്നു. മതസംഘങ്ങളുടെ ഘടനയും, രാജാക്കന്മാരുടെ ആനുകൂല്യവും ബുദ്ധമതത്തിന്റെ പ്രചാരത്തിനു വളരെ സഹായിച്ചു.

ഇക്കാലത്തു ബ്രാഹ്മണമതത്തിനും ചില ഭേദഗതികൾ ഉണ്ടായിത്തുടങ്ങി. ബുദ്ധമതത്തോടു മല്ലടിച്ചുജീവിക്കുന്നതിനുണ്ടായ ശ്രമത്തിൽ ഇന്ദ്രാദിദേവന്മാരും, യാഗാദികളും എല്ലാം നശിച്ചു. പകരം പൊതുജനങ്ങളുടെ ആവശ്യത്തിനു പൎയ്യാപ്തങ്ങളായ വൈഷ്ണവം ശൈവംമുതലായ മതങ്ങൾ ഉയൎന്നുവന്നു. ബുദ്ധമതശാസ്ത്രങ്ങൾക്കു പരാജയംതട്ടത്തക്കവണ്ണം പൂൎവ്വമീമാംസ, വേദാന്തം മുതലായ ശാസ്ത്രങ്ങളും മുന്നോട്ടു കയറി.

# അദ്ധ്യായം V.

---

## ഒന്നാമത്തെ ഇൻഡ്യൻസാമ്രാജ്യമായ മൌര്യസാമ്രാജ്യം.

322—184 ബി. സി.

## ചന്ദ്രഗുപ്തമൌര്യൻ.

322—298-ബി. സി.

അലക്സാണ്ഡറുടെ മരണവാർത്ത ഇൻഡ്യയിൽ എത്തിയതോടുകൂടെ ആക്രമിക്കപ്പെട്ട രാജ്യങ്ങളുടെ ഒരു വിപ്ലവം ഉണ്ടായി. ഈ വിപ്ലവരംഗത്തിലെ മുഖ്യനായകൻ മഗധാരാജവംശത്തിലുള്ള ചന്ദ്രഗുപ്തൻ എന്ന രാജാവാണ്. ചന്ദ്രഗുപ്തന്റെ ഉപദേഷ്ടാവും മന്ത്രിയും ഭരണനീതിശാസ്ത്രത്തിൽ വിദഗ്ദ്ധനായ ചാണക്യനായിരുന്നു. ചന്ദ്രഗുപ്തൻ ഒരു സേനയെ സജ്ജീകരിച്ച് പഞ്ചാബിനെ ആക്രമിച്ചു. അല്പകാലത്തിനുള്ളിൽ മഗധയെ ബാധിച്ചിരുന്ന യവനസൈന്യത്തെ ചന്ദ്രഗുപ്തൻ ഓടിച്ചു. ചന്ദ്രഗുപ്തൻ വടക്കെഇൻഡ്യ മുഴുവൻ തന്റെ അധീനത്തിലാക്കി. നന്ദവംശത്തെ നശിപ്പിച്ച് മഗധയിലെ രാജാവായതോടുകൂടെത്തന്നെ അദ്ദേഹത്തിന് നന്ദന്മാരുടെ വകയായ ഒരു വലിയ സേന കൈവശമാവുന്നു.

അലക്സാണ്ഡരുടെമരണശേഷം പടിഞ്ഞാറെഏഷ്യയിലെ ആധിപത്യത്തിനുവേണ്ടി ഗ്രീക്കനായകന്മാർ പരസ്പരം കലഹം തുടങ്ങി. നിക്കേറ്റോർ, എന്ന അപരനാമധേയമുള്ള പരാക്രമിയായ സെല്യൂക്കസ്, ഹിന്ദുക്കുഷ്പർവതത്തിന്റെ ഉത്തരദിക്കിൽ ബാക്ട്റിയാ എന്നൊരു രാജ്യം സ്ഥാപിച്ചു. ഇൻഡ്യയിൽ നഷ്ടപ്പെട്ടുപോയ ഗ്രീക്കുകാരുടെവക രാജ്യങ്ങളെല്ലാം പിടിച്ചടക്കിയാൽ കൊള്ളാമെന്ന ആഗ്രഹം അയാൾക്കുണ്ടായി. 305-ബി. സി യിൽ സെല്യൂക്കസ്, സൈന്യസമേതം സിന്ധുനദി കടന്നു. ചന്ദ്രഗുപ്തമൌര്യനുമായി അവിടെവെച്ച് ഒരു യുദ്ധം നടന്നു. സമരത്തിൽ സെല്യൂക്കസ് പരാജിതനായി. അലക്സാണ്ഡർക്കു ശേഷമുണ്ടായ വിപ്ലവവും നന്ദവംശനാശവും കഴിഞ്ഞാൽ പിന്നീട് ഈ വിജയമാണ് ചന്ദ്രഗുപ്തന്റെ സാമ്രാജ്യത്തെ പ്രബലമാക്കിയത്. അവിടെവെച്ചു ചന്ദ്രഗുപ്തനും സെല്യൂക്കസ്സും തമ്മിൽ ഒരുടമ്പടി ചെയ്തു. ഉടമ്പടിപ്രകാരം

പാരപാനിസാദേയി (കാബൂളിന്റെ തലസ്ഥാനം) ആരിയാ (ഹീറാവുതലസ്ഥാനം) ആരക്കോഷ്യാ (ഗാന്ധാരതലസ്ഥാനം) ഗദ്രോഷ്യ (ബലൂചിസ്ഥാൻ) എന്നീ പ്രദേശങ്ങൾ ചന്ദ്രഗുപ്തനു കിട്ടി. സെല്യൂക്കസ്സിന്റെ ഒരു പുത്രിയെ ചന്ദ്രഗുപ്തൻ വിവാഹം ചെയ്യുകയും ബാക്ടിയൻ പ്രതിപുരുഷനായി മെഗാസ്തനിസ്സിനെ പാടലീപുത്രത്തിൽ സ്വീകരിക്കയും ചെയ്തു. മെഗാസ്തനിസ് പാടലീപുത്രത്തിൽ ചിരകാലം താമസിച്ചു. അദ്ദേഹം ഇൻഡ്യയെപ്പററി ചിലതെല്ലാം എഴുതി. ഇതിൽനിന്നും ചന്ദ്രഗുപ്തന്റെ രാജ്യഭരണത്തെപ്പററി കൂടുതലായ പല വിവരങ്ങളും നമുക്കു സിദ്ധിക്കുന്നു-

ചന്ദ്രഗുപ്തൻ അതിസമർത്ഥനായ ഒരു ഭരണകർത്താവായിരുന്നു. ഒരു രാജ്യസ്ഥാപകനെന്നനിലയിൽ അദ്ദേഹം അസാമാന്യൻതന്നെ. ചന്ദ്രഗുപ്തൻ ജൈനമതം അംഗീകരിച്ചിരുന്നു. ഭരണം ഉപേക്ഷിച്ച് നിരാഹാരവ്രതം അനുഷ്ഠിച്ച് അദ്ദേഹം 298-ബി. സി. യിൽ മരിച്ചു.

## ബിന്ദുസാരൻ.

### 298--272 ബി. സി.

അനന്തരം ചന്ദ്രഗുപ്തന്റെ മകൻ ബിന്ദുസാരൻ ചക്രവർത്തിയായി. അദ്ദേഹം ഡക്കാൺ ആക്രമിച്ചു. ബാക്ടിയായിൽനിന്നും പ്രതിനിധിയായി ഡിമാക്കസ്സ് എന്ന യവനൻ ബിന്ദുസാരന്റെ രാജധാനിയിൽ പാർത്തിരുന്നു. അദ്ദേഹം ഈജിപ്തിൽനിന്നും ഒരു പ്രതിനിധിയെ സ്വീകരിച്ചിട്ടുള്ളതായി പറയുന്നു.

## മൌര്യന്മാരുടെ ഭരണരീതി.

ആദികാലങ്ങളിൽ ചന്ദ്രഗുപ്തന്റെ ഭരണം നന്ദന്മാരുടെ ഭരണസമ്പ്രദായങ്ങളെ അടിസ്ഥാനമാക്കിയിരുന്നെങ്കിലും സാമ്രാജ്യഘടനയോടുകൂടെ അതിനു ഭേദഗതികൾ വരുത്തി. ചന്ദ്രഗുപ്തനും ചാണക്യനും കൂടിയാണ് ഭരണസമ്പ്രദായം പരിഷ്കരിച്ചത്. ഭരണം സ്വേച്ഛാപ്രഭുത്വപരമായിരുന്നുവെന്നു നിസ്സംശയം പറയാം. ചന്ദ്രഗുപ്തന്റെ ഭരണകാലത്തു ഡിപ്പാർട്ടുമെന്റുകൾ വിഭജിക്കപ്പെട്ടിരുന്നു. ഇക്കാലത്തെ പരിഷ്കൃതമായ ഭരണത്തോടു വളരെ സാമ്യം പ്രദർശിപ്പിക്കുന്ന ഒരു ഭരണസമ്പ്രദായമാണ് മൌര്യസാമ്രാജ്യത്തിൽ നാം കാണുന്നത്. ആകയാൽ ഇൻഡ്യ അന്നും പരിഷ്കാരോന്മുഖമായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു.

## സിവിൽഭരണം.

ഭരണകേന്ദ്രം ചക്രവൎത്തിതന്നെയായിരുന്നു. ആലോചനാസഭയുണ്ടായിരുന്നു. എങ്കിലും ഭരണം സ്വേച്ഛപോലെ നടത്തിവന്നു. ഭരണഘടനയിൽ പതിനെട്ടു ഡിപ്പാൎട്ടുമെന്റുകൾ ഉണ്ടായിരുന്നു. തലസ്ഥാനം പാടലീപുത്രമായിരുന്നു. സംസ്ഥാനങ്ങളെ നാലായിവിഭജിച്ചു് ഉദ്യോഗസ്ഥന്മാരെ ഏൎപ്പെടുത്തി. സംസ്ഥാനങ്ങളെ ചക്രവൎത്തി തന്നെ പരിശോധിക്കുകയും, പട്ടാളങ്ങളേയും ചാരന്മാരെയും ഏൎപ്പെടുത്തുകയും ചെയ്തു.

## മുൻസിപ്പൽഭരണം.

പാടലീപുത്രവും, മറ്റു നഗരങ്ങളുമെല്ലാം നഗരസഭയാൽ ഭരിക്കപ്പെട്ടുവന്നു. പാടലീപുത്രം പ്രാകാരങ്ങളാൽ സുരക്ഷിതമായിരുന്നു. അഞ്ചംഗങ്ങൾവീതമുള്ള ആറു ബോൎഡുകൾ അടങ്ങിയ മുൻസിപ്പൽകമ്മീഷൻ നഗരത്തെ ഭരിച്ചു. ഗവൎമ്മെന്റിനു ലഭിച്ചിരുന്ന ആദായങ്ങളിൽ [illegible] ഭൂനികുതിയിൽനിന്നാണു കിട്ടിയിരുന്നതു്. ആദായത്തിന്റെ നാലിലൊന്നായിരുന്നു ഭൂനികുതി. ജലവിതരണം, വ്യവസായം ഈ ഇനങ്ങളിൽനിന്നും ഭരണസംഘത്തിന് ആദായം കിട്ടി. കൃഷിക്ക് ഉപയോഗപ്രദങ്ങളായ ജലസേചനസമ്പ്രദായങ്ങളും ഗതാഗതത്തിനു സൌകൎയ്യപ്രദങ്ങളായ രാജപാതകളും ഉണ്ടാക്കപ്പെട്ടിരുന്നു. ആറു നഗരഭരണസംഘങ്ങൾ ഉണ്ടായിരുന്നവയിൽ ഒന്നു വിദേശിയരുടെ സംരക്ഷണത്തിനും, മറ്റൊന്ന് വ്യവസായപരിശോധനയ്ക്കും, മറ്റുനാലും യഥാക്രമം, അളവുതൂക്കങ്ങളുടെ നിൎണ്ണയത്തിനും, മൂല്യനിൎണ്ണയത്തിനും, എക്സൈസ്നികുതി ചുമത്തുന്നതിനും, ജനനമരണക്കണക്ക സൂക്ഷിക്കുന്നതിനും, ചുമതല വഹിച്ചു. വലിയ നഗരങ്ങളുടെ ഭരണസമ്പ്രദായമെല്ലാം ഇപ്രകാരംതന്നെ. മതവിഷയത്തിൽ സ്വേച്ഛാസ്വാതന്ത്ര്യം ഉണ്ടായിരുന്നുവെന്നു കാണുന്നു.

## പട്ടാളവകുപ്പു്.

ചന്ദ്രഗുപ്തന്റെ സൎവ്വശക്തികൾക്കും ആശ്രയം അദ്ദേഹത്തിന്റെ സൈന്യമായിരുന്നു. അക്കാലത്തെ രീതിയനുസരിച്ചു്, കാലാൾ, കുതിര, രഥം, ആന എന്നീ ചതുരംഗം സൈന്യത്തിനുണ്ടായിരുന്നു. ആറുലക്ഷം കാലാളും, മുപ്പതിനായിരം കുതിരകളും, ആറായിരത്തിൽക്കൂടുതൽ തേരുകളും, ഒൻപതിനായിരം ആനകളും മൌൎയ്യസാമ്രാജ്യത്തിന്റെ ജീവരക്ഷയ്ക്കു സ്ഥാപിച്ചു. മേൽപ്പറയപ്പെട്ട സൈന്യവിഭാഗങ്ങൾ നാലിനേയും നാലുസംഘങ്ങൾ അല്ലെങ്കിൽ

ബോർഡുകൾ ഭരിച്ചുവന്നു. അഞ്ചാമത്തേയും ആറാമത്തേയും സംഘങ്ങൾ സമരവകുപ്പും നാവികവകുപ്പും കയ്യേറ്റു ഭരണംനടത്തി.

## നീതിന്യായവകുപ്പ്.

ഇക്കാലത്തു റവന്യൂ, ക്രിമിനൽ എന്നീ വകുപ്പുകളിലെ നിയമങ്ങൾ കഠിനങ്ങളായിരുന്നു. കള്ളന്മാരെ അംഗച്ഛേദം മുതലായവ കൊണ്ടു ദണ്ഡിച്ചു. വസ്തുസംബന്ധമായും മററുമുള്ള കള്ളക്കണക്കുകൾ ഉണ്ടാക്കുന്നവരെ വധിച്ചുവന്നു. വില്ക്കപ്പെടുന്ന സാധനങ്ങളുടെ നികുതി അടയ്ക്കാതെ വ്യാജംകാട്ടുന്നവരെയും മരണംകൊണ്ടു ദണ്ഡിച്ചു. തന്മൂലം സമാധാനം സർവ്വത്ര പരന്നു. എക്സൈസ്വകുപ്പു വ്യവസ്ഥിതമായി. കള്ളഷാപ്പുകൾ ഗവൺമെൻറുതന്നെ പരിശോധിച്ചു പരിപാലിച്ചു. ചാരവിദ്യ അന്നു നടപ്പിലുണ്ടായിരുന്നു. മെഗാസ്തനിസ്സിൻെറ ലിഖിതങ്ങൾ അനുസരിച്ചു ജനങ്ങളിൽ ഏഴുതരക്കാരാണുണ്ടായിരുന്നതു്. അവർ, ബുദ്ധമതസന്യാസികൾ ബ്രാഹ്മണപുരോഹിതന്മാർ ഇവർ ഉൾപ്പെട്ട തത്വജ്ഞാനികൾ, കൃഷികർ, നായാട്ടുകാർ, വിട്ടുപണിക്കാർ, കൈത്തൊഴിൽക്കാർ, രാജഭടന്മാർ, രാജസഭാംഗങ്ങൾ ഇവരായിരുന്നു. ജാതിവ്യത്യാസം അക്കാലത്തും ഉണ്ടായിരുന്നതായി കാണ്മാൻകഴിയും.

## മൌര്യഭരണവിമർശനം.

മൌര്യസാമ്രാജ്യത്തിലെ ഭരണസമ്പ്രദായം അക്ബറിൻെറ ഭരണരീതിയേക്കാൾ മെച്ചമായിരുന്നു. ദേശങ്ങളുടെ ഭരണവിഷയത്തിൽ ഇൻഡ്യയ്ക്കു് അന്നുമുതൽ ഇന്നുവരെ വ്യത്യാസങ്ങൾ ഒന്നും ഉണ്ടായിട്ടില്ല. ഗ്രാമഘടനയാണു് സാമ്രാജ്യത്തിൻെറ അടിസ്ഥാനാംശം. ഗ്രാമങ്ങൾ അസംഖ്യം ചേർന്നു രാജ്യങ്ങളും, രാജ്യങ്ങൾ ഒന്നിലധികം ചേർന്നു സാമ്രാജ്യവും ആകുന്നു. ഗ്രാമങ്ങളിലെ പഴയ മതവിശ്വാസങ്ങളും, പഴയ ആചാരങ്ങളും അന്നത്തെപ്പോലെ ഇന്നും വച്ചു പരിപാലിക്കുന്നതേയുള്ളു. ആകയാൽ കാലോചിതമല്ലാത്ത അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ഗ്രാമങ്ങളിൽ എങ്ങും അടിഞ്ഞുകിടക്കുന്നു. ഭിന്നമതക്കാരും ഭിന്നാചാരക്കാരും പഴയമട്ടിൽത്തന്നെ ഏകീകരണത്തിനുള്ള ശ്രമംപോലുമില്ലാതെ ഗ്രാമങ്ങളിൽ ഭിന്നിച്ചുകാണുന്നതു്. സാമ്രാജ്യഭരണകർത്താക്കൾ ഇതിലൊന്നും കൈകടത്താതെ സമാധാനത്തെ ഒന്നുമാത്രം നിലനിർത്തി ഭരണം നടത്തിവരികയാണു ചെയ്യുന്നതു്. മൌര്യഭരണസമ്പ്രദായത്തിന് ഏതാദൃശമായ സ്വഭാവംകൂടാതെ, കഠിനദണ്ഡം, ചാരവിദ്യ എന്നു രണ്ടു ദുഷ്പ്രകൃതങ്ങളും ഉണ്ടായിരുന്നു.

# അശോകൻ.

## മൌൎയ്യസാമ്രാജ്യത്തിന്റെ ഉച്ചസ്ഥിതി.

### 272—232-ബി. സി.

ബി. സി. 272-ഓടുകൂടെ ബിന്ദുസാരൻ മരിച്ചു. അനന്തരം അശോകൻ സിംഹാസനസ്ഥനായി. രാജ്യാവകാശം ലഭിച്ചിട്ടു മൂന്നുസംവത്സരത്തോളം കഴിഞ്ഞതാണ് ഇദ്ദേഹത്തിന്റെ രാജ്യാഭിഷേകം നടന്നതു്. ഇതിന്റെ കാരണം എന്തെന്നു് അറിയുന്നില്ല. ഋഷിവൎയ്യന്മാരോടു തുല്യനായ ഒരു രാജാവാകയാൽ അശോകനെ മഹാത്മാവു് എന്നു പറയുന്നു. പ്രിയദൎശനൻ എന്ന മറെറാരു പേരുകൂടി അദ്ദേഹത്തിനുണ്ടു്. മൌൎയ്യസാമ്രാജ്യത്തിന്റെ ഉത്ഥാനദശയിൽ



കലിംഗരാജ്യം ഗ്രസിക്കപ്പെട്ടിരുന്നില്ല. ബി. സി. 261-ാടുകൂടെ അശോകൻ കലിംഗത്തെ ആക്രമിച്ചു പിടിച്ചടക്കി. കലിംഗന്മാർ ധീരധീരം യുദ്ധംചെയ്തു. സമരത്തിൽ മരിച്ച ആളുകളുടെ സംഖ്യ ഒരുലക്ഷത്തോളം വരും. ഒന്നരലക്ഷം ആളുകൾ തടവുകാരായിത്തീൎന്നു. യുദ്ധത്തിൽനിന്നും ഉത്ഭവിച്ച ദാരിദ്ര്യം സൎവ്വത്ര വ്യാപിക്കയാൽ നിരവധി മനുഷ്യപ്രാണികൾ പട്ടിണികിടന്നു മരിച്ചു. ഈ ദയനീയമായ സംഭവം അശോകന്റെ ഹൃദയത്തെ അന്തൎഭാഗംവരെ ഇളക്കിമറിച്ചു. തന്റെ ഒരാളിന്റെ അത്യാഗ്രഹംമൂലം ലക്ഷോപലക്ഷം മനുഷ്യജീവികൾ പലവിധ ദുരിതങ്ങളും അനുഭവിക്കാനിടയായല്ലോ എന്ന വിചാരമുണ്ടായപ്പോൾ, രാജഹൃദയം തപ്തമായിത്തീൎന്നു. മേലാൽ ഭൂതദ്രോഹകരമായ അധൎമ്മപ്രവൃത്തികളൊന്നും താൻ ചെയ്യുന്നതല്ലെന്നു രാജാവു് ദൃഢനിശ്ചയംചെയ്തു. അശോകൻ കൃപാലുവായി; പിന്നീടു യുദ്ധങ്ങളിൽ ഒന്നിലും ഏൎപ്പെട്ടിട്ടില്ലെന്നും കാണുന്നു.

ഇക്കാലത്തു മൌൎയ്യസാമ്രാജ്യം ഇൻഡ്യയുടെ ഏറിയഭാഗവും വ്യാപിച്ചിരുന്നു. അതിന്റെ ഉത്തരസീമ ഹിന്ദുക്കുഷ് പൎവ്വതപംക്തിയായിരുന്നു. അഫ്ഗാനിസ്ഥാന്റെ അംശവും, കാശ്മീരവും, നേപാളവും മൌൎയ്യസാമ്രാജ്യത്തിൽ ലയിച്ചു. അതിന്റെ പശ്ചിമസംസ്ഥാനങ്ങൾ, ബലൂചിസ്ഥാൻ, സിൻഡ്, കത്തിയവാർ, ഗുജറാറ്റ്, ഉജ്ജയിനി എന്ന തലസ്ഥാനത്തോടുകൂടിയ മാളവം, ഇവയത്രെ. ബംഗാളം, കലിംഗം ഇവ പൂൎവ്വസംസ്ഥാനങ്ങളാണു്. ആന്ധ്രം ഒരു സാമന്തരാജ്യമായിരുന്നു. ബാംഗ്ളൂരിൽകൂടി നേരെ ഒരു വരവരച്ചാൽ അതിനു വടക്കുവരുന്നദേശമൊക്കെ മൌൎയ്യസാമ്രാജ്യത്തിൽ ചേൎന്നിരുന്നു. ഇതിന്റെ ദക്ഷിണഭാഗത്തുള്ള രാജ്യങ്ങളായ തമിഴം, ചോളം, പാണ്ഡ്യം ഇവയും, മലയാളത്തിലെ കേരളപുത്രം, സത്യപുത്രം ഇവയും സ്വതന്ത്രങ്ങളായിരുന്നു.

### അശോകന്റെ ശിലാശാസനങ്ങൾ.

രാജ്യഭരണം ആരംഭിച്ചതിന്റെ പതിനാറാമത്തെ വത്സരം മുതൽ അശോകൻ ബുദ്ധമതധൎമ്മാനുസരണം ജീവിതം നയിക്കാൻ തുടങ്ങി. ബുദ്ധമതതത്വങ്ങളെ പൊതുജനങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കുന്നതിനായി ആ മതോപദേശങ്ങളെ കല്ലുകളിൽ കൊത്തിച്ചു. ഇതിനു് ശിലാശാസനങ്ങൾ എന്നു പറയുന്നു. ഈ ശാസനങ്ങൾ കന്ദരഭിത്തികളിലും, കൃപാഗ്ഗപട്ടത്തിലും, സംസ്ഥാപിതങ്ങളായ ശിലാസ്തംഭങ്ങളിലും കാണപ്പെടുന്നു. ഈ ശാസനങ്ങളെ ഉദ്ധരിക്കുന്ന ഭാഷ പാലിയാണു്. ശിലാശാസനം ഉപദേശിക്കുന്ന ധൎമ്മങ്ങളിൽ പ്രധാനമായ മൂന്നെണ്ണം ചുവട്ടിൽ ചേൎക്കുന്നു.

(1). ജീവകാരുണ്യം വേണം.

(2). മാതാപിതാക്കന്മാരോടും, ഗുരുജനന്മാരോടും, വൃദ്ധന്മാരോടും ഭക്തിയുണ്ടായിരിക്കണം; തന്നിൽ താഴ്ന്നവരോടു ദയയോടെ പെരുമാറണം.

(3). സത്യം ഒരിക്കലും ഉപേക്ഷിക്കരുത്.

ദാനവും പരമതസഹിഷ്ണുതയും എല്ലാവരിൽ നിന്നും ആവശ്യപ്പെട്ടിരുന്നു. അശോകന്റെ ശാസനങ്ങളെ എല്ലാം ഈ അസ്ഥിവാരത്തിൽനിന്നും കെട്ടിപ്പൊക്കി. അശോകൻ സാധുക്കൾക്ക് ദ്രവ്യവിതരണം ചെയ്തു. യാത്രക്കാരുടെ ശ്രമാപഹരണത്തിനും സുഖസൗകര്യങ്ങൾക്കുമായി ചോലമരങ്ങൾ വച്ചുപിടിപ്പിക്കയും വഴിക്കിണറുകൾ അവിടവിടെ കുഴിപ്പിക്കയും വഴിയമ്പലങ്ങൾ പണിയിക്കുകയും ചെയ്തു. മനുഷ്യർക്കെന്നപോലെ സുഖപ്രദങ്ങളായ സൗകര്യങ്ങൾ എല്ലാ മൃഗങ്ങൾക്കുംകൂടി ചെയ്തുകൊടുത്തു.

ആതുരരക്ഷയ്ക്കായി അശോകൻ ആശുപത്രികളും തയ്യാർ ചെയ്തു. ഔഷധങ്ങളും നടപ്പിലാക്കി. മനുഷ്യചികിത്സയും മൃഗചികിത്സയും പ്രചരിപ്പിച്ചിരുന്നു. അശോകൻ അയച്ച ബുദ്ധമതസന്യാസികളിൽനിന്നും സിലോണിലെ സന്യാസികൾ മതോപദേശങ്ങൾ പാലിഭാഷയിൽ എഴുതിയെടുത്തു. ഇവ മതഗ്രന്ഥങ്ങളെന്ന നിലയ്ക്കും പുറമേ അനന്തരകാലങ്ങളിൽ അമൂല്യങ്ങളായ ചരിത്രരേഖകളായും ഭവിച്ചു. അശോകൻ ബുദ്ധമതത്തിൽ അത്യന്തം വിശ്വസിച്ചിരുന്നതിനാൽ, മററു പല രാജ്യങ്ങളേയും സ്വമതത്തിലേക്കു പരിവർത്തനം ചെയ്യിക്കുന്നതിനു ബദ്ധശ്രദ്ധനായി. ബി. സി. ഇരുനൂററിഅൻപതാമാണ്ടോടടുപ്പിച്ച്, ദക്ഷിണദിക്കിലുള്ള സിലോൺ, ചേരചോളപാണ്ഡ്യകേരളാദി ദേശങ്ങൾ, ഇവിടേയ്ക്കും, ഉത്തരദിക്കിലുള്ള ടിബററ്, ചൈനാ, ഈ ദേശങ്ങളിലേക്കും, പശ്ചിമദിക്കിലുള്ള യവനരാജ്യങ്ങളിലേക്കും ബൗദ്ധസന്യാസികളെ അയച്ചു. ഇരുനൂറുവർഷങ്ങൾക്കു മുൻപ് ഗയയുടെ പ്രാന്തപ്രദേശത്തു സമാധിയിലിരുന്ന ആ ബുദ്ധദേവന്റെ ഹൃദയാകാശത്തിൽ സ്ഫുരിച്ച മതപ്രകാശം ലോകാന്തരീക്ഷത്തിലെങ്ങും വ്യാപിച്ചു. മൃഗബലിയും ചന്ദ്രഗുപ്തൻ ഏർപ്പെടുത്തിയ മൃഗയാവിനോദവും നിരോധിച്ച്, അശോകൻ നിയമം പാസ്സാക്കി.

ബുദ്ധനെസംബന്ധിച്ച പുണ്യസ്ഥലങ്ങളിലെല്ലാം അശോകൻ തീർത്ഥയാത്രയായി പോയി. ബുദ്ധന്റെ ജന്മദേശത്തു മഹാരാജാവു സ്ഥാപിച്ച സ്തംഭം ഇന്നും കാണ്മാനുണ്ട്. ബി. സി. 240-ാമാണ്ട്

അശോകനും സന്യാസിസംഘത്തിൽ ചേൎന്നു പീതാംബരം ധരിച്ചു. ബി. സി. 232-ൽ അദ്ദേഹത്തിന്റെ അവസാനത്തെ ശാസനം വിളംബരം ചെയ്തു. ബുദ്ധമതോപദേശങ്ങളെയെല്ലാം വ്യവസ്ഥചെയ്യുന്നതിനായി അന്ത്യകാലത്തു അശോകൻ ഒരു ബൌദ്ധമഹാസഭ വിളിച്ചുകൂട്ടി. അശോകന്റെ ശിലാശാസനത്തിന്റെ ഒരു പരിഭാഷ താഴെ കാണുന്നതാണ്.

മഹാരാജാവു് ഇപ്രകാരം കല്പിക്കുന്നു:—

"മാതാപിതാക്കന്മാരെ അനുസരിക്കണം; അപ്രകാരംതന്നെ ജീവികളോടുള്ള സ്നേഹാദരങ്ങളെ നിയമപൂൎവ്വകം നടപ്പിൽ വരുത്തണം; സത്യം വദിക്കണം; ഇവയാണ് അനുഷ്ഠിക്കേണ്ട പരമധൎമ്മങ്ങൾ. ഇതുപോലെ തന്നെ ശിഷ്യന്മാർ ഗുരുക്കന്മാരെ വന്ദിക്കണം; മിത്രങ്ങളോടു് യഥാവിധി ബഹുമാനം പ്രദൎശിപ്പിക്കണം."

"ഇതു് പ്രാകൃതന്മാരായ ധൎമ്മനിശ്ചയമാകുന്നു- ഇതു് അനന്ത്യത്തിലേക്കു നയിക്കുന്നു- മനുഷ്യർ ഇതനുസരിച്ചു് പ്രവൎത്തിക്കണം."

അശോകഭരണം.

അശോകന്റെ സാമ്രാജ്യവിസ്തൃതി തുലോം കവിഞ്ഞിരുന്നു. അദ്ദേഹം അനേകം സാമന്തരാജ്യങ്ങളുടെയും സംസ്ഥാനങ്ങളുടേയും ചക്രവൎത്തിയായിരുന്നു. ശിലാശാസനങ്ങളുടെ സ്ഥാപനദേശങ്ങളെ ആസ്പദമാക്കി അശോകന്റെ അധികാരവ്യാപ്തി നിൎണ്ണയിക്കാവുന്നതാണ്. ഭരണസമ്പ്രദായത്തിൽ അദ്ദേഹത്തിന്റെ വിജയം സമരമൂലമല്ല; എന്നാൽ ശാന്തിമൂലമായിട്ടാണു കാണുന്നതു്. കലിംഗയുദ്ധം അദ്ദേഹത്തിന്റെ ജീവിതത്തിൽ ഒരു പരിവൎത്തനഘട്ടമായിരുന്നു. അശോകന്റെ സാമ്രാജ്യഭരണത്തിന്റെ അടിസ്ഥാനതത്വം പരമധൎമ്മങ്ങളായ സത്യം, ദയ, ജീവകാരുണ്യം ഇവയാണ്. ജനങ്ങളിൽ നീതിന്യായവും, സങ്കടനിവൃത്തിയും ഉണ്ടാക്കുന്നതിൽ രാജാവു് ബദ്ധശ്രദ്ധനായിരുന്നു. ബുദ്ധമതധൎമ്മത്തിന്റെ നിലനില്പിന് അശ്രാന്തപരിശ്രമംചെയ്തു മതബന്ധുവെന്ന നിലയിൽ അശോകന്റെ കീൎത്തി ഇന്നും നിലനില്ക്കുന്നു. മഹാരാജാവു് പണിചെയ്യിച്ച സ്തൂപങ്ങളും ഹൎമ്മ്യങ്ങളും ശില്പിചാതുൎയ്യത്തിന്റെ സ്മാരകമാണ്. ഹൎമ്മ്യനിൎമ്മാണകലയിൽ യവനപാരസീകസമ്പ്രദായങ്ങളും കലൎന്നിട്ടുള്ളതായി കാണുന്നു.

# മൌൎയ്യസാമ്രാജ്യക്ഷയം.

## അവസാനത്തെ മൌൎയ്യരാജാക്കന്മാർ.

## 232—184 ബി. സി.

അശോകന്റെ മരണം മൌൎയ്യസാമ്രാജ്യത്തിന്റെ അസ്തമയചിഹ്നമായിരുന്നു. അനന്തരം ആ വംശത്തിൽപ്പെട്ട ആറു രാജാക്കന്മാർ രാജ്യം ഭരിച്ചിട്ടുള്ളതായി അറിയുന്നു.

### ക്ഷയകാരണം.

ബാഹ്യകാരണങ്ങളെക്കാൾ ആഭ്യന്തരഹേതുക്കൾ കൊണ്ടാണു് മൌൎയ്യസാമ്രാജ്യം ഛിന്നഭിന്നമായതു്. സാമ്രാജ്യം ഭിന്നവൎഗ്ഗങ്ങൾ അധിവസിച്ച അനവധി ചെറിയ രാജ്യങ്ങൾ ചേൎന്നുള്ളതായിരുന്നു. തലസ്ഥാനമായ പാടലീപുത്രം സാമ്രാജ്യത്തിനനുകൂലമായ കേന്ദ്രമല്ലായിരുന്നു. മേൽകോയ്മയെ പൂൎണ്ണമായി അനുസരിക്കാത്ത സാമന്തരാജ്യങ്ങളും ഇതിൽ ഉൾപ്പെട്ടിരുന്നു. ചക്രവൎത്തിയുടെ നിസ്സീമമായ അധികാരങ്ങളെ ദുൎബ്ബലന്മാരായ പിൻഗാമികൾ ദുൎവ്യയംചെയ്തു. സ്വേച്ഛാപ്രഭുത്വഭരണം നിലനിൎത്തി രക്ഷിക്കുന്നതിനു് അവർ അപ്രാപ്തരായിരുന്നു.

ബി. സി. 184-ൽ അവസാനത്തെ മൌൎയ്യരാജാവു, അദ്ദേഹത്തിന്റെ മന്ത്രിയായ പുഷ്യമിത്രൻ വധിച്ചു. അയാൾ സുംഗവംശം സ്ഥാപിച്ചു. അതിനു മുൻപുതന്നെ സാമ്രാജ്യത്തിന്റെ പല ഭാഗങ്ങളും വേൎതിരിഞ്ഞു് സ്വതന്ത്രമായി തീൎന്നു. ബാക്ട്രിയന്മാരുടെയും പാൎത്ഥിയന്മാരുടെയും രാജ്യങ്ങൾ സുസ്ഥാപിതമായതോടുകൂടെ വിദേശീയാക്രമണങ്ങൾ ഉണ്ടായി. ബുദ്ധമതത്തിന്റെ മരണശബ്ദം കേൾക്കാനുള്ള അത്യാശയോടുകൂടെ ബ്രാഹ്മണമതം ശക്തിമത്തായി ഉത്ഥാനം ചെയ്യവേ, ബുദ്ധമതസ്ഥാപകമായ മൌൎയ്യസാമ്രാജ്യം ശിഥിലീഭവിച്ചു.

---

# അദ്ധ്യായം ൯.

---

## മഗധരാജ്യം.

184—28 ബി- സി.

സംഗവംശം. (184—73- ബി- സി):—മൌര്യരാജാവിനെ കൊന്നിട്ടു മന്ത്രിയായ പുഷ്യമിത്രൻ രാജാവായി. തലസ്ഥാനം പാടലീപുത്രംതന്നെ ആയിരുന്നു. നർമ്മദാനദിയുടെ ഉത്തരദേശമായ ഗംഗാസമതലം മുഴുവനും പുഷ്യമിത്രന്റെ ഭരണസീമയിൽ ഉൾപ്പെട്ടു. രാഷ്ട്രീയമായും മതപരമായും അദ്ദേഹത്തിന്റെ രാജ്യഭാരം പ്രാധാന്യമുള്ളതാണ്. ബാക്ട്റിയയുടെ മിത്രവും, പഞ്ചാബിന്റെയും കാബൂളിന്റെയും അധിപതിയായ മെനാൻഡർ ഇൻഡ്യയിൽ പ്രവേശിച്ചു സിന്ധുവിന്റെ ഡൽറ്റായും സൌരാഷ്ട്രമാധ്യമികവും ആക്രമിച്ചു. അനന്തരം അയാൾ പാടലീപുത്രത്തെ പീഡിപ്പിച്ചു. ബി. സി. 153-ൽ ഉണ്ടായ സമരത്തിൽ മെനാൻഡർ പരാജിതനായി.

ഇക്കാലത്തു ബ്രാഹ്മണമതം പ്രബലപ്പെട്ടു. പുഷ്യമിത്രൻ ഹിന്ദുമതാനുസാരണം അശ്വമേധയാഗം കഴിച്ച് വടക്കെഇൻഡ്യയിൽ സ്വാധികാരം സ്ഥാപിച്ചു. അദ്ദേഹം ബുദ്ധമതത്തിന്റെ വൈരിയായിരുന്നു. ബി- സി- 149-ഓടുകൂടെ പുഷ്യമിത്രന്റെ പുത്രനായ അഗ്നിമിത്രൻ അധിപതിയായി. അഗ്നിമിത്രനന്ദനനായ വസുമിത്രനും, ഒൻപതാമത്തെയും പത്താമത്തെയും രാജാക്കന്മാരായ ഭാഗവതദേവഭൂതികളും പ്രബലരല്ലാത്തവരായിത്തന്നെ കഴിച്ചുകൂട്ടി. ബി- സി. 73-ൽ സംഗവംശം നാമാവശേഷമായി.

കണ്വവംശം. (73-28 ബി- സി):—ദേവഭൂതിയെ വധിച്ച്, വസുദേവൻ കണ്വവംശം സ്ഥാപിച്ചു. കണ്വായനവംശത്തിലുള്ള നാലു രാജാക്കന്മാർ 45 വർഷം രാജ്യംഭരിച്ചു. ഇക്കാലത്തു രാജ്യം കലാപാകലമായി പരിഗണിക്കപ്പെടുന്നു. ബി- സി- 28-ൽ ഭരിച്ചിരുന്ന ആന്ധ്രഭൂപതി അക്കാലത്തെ കണ്വരാജാവിനെ നിഗ്രഹിച്ചു് ആ വംശത്തിന്റെ വിരാമബിന്ദുവായി. ആന്ധ്രവംശക്കാർ മഗധരാജ്യവും പാടലീപുത്രവും ഭരിച്ചിരുന്ന ചരിത്രസാക്ഷ്യം ഒന്നും തന്നെ സുലഭമല്ല.

---

# അദ്ധ്യായം ൫ം.

---

## വിദേശിയരുടെ ഭരണം.

### ഇൻഡോബാക്ട്രിയന്മാർ.

ബാക്ട്റിയാധിപതിയായ സെല്യൂക്കസ്സിന്റെ പിൻഗാമികളിൽ ഒരാളായ ഡമിത്രയോസ് ബി- സി- 190-ഓടുകൂടെ കാബൂൾ, പഞ്ചാബ്, സിൻഡ്, എന്നീ ദേശങ്ങൾ ആക്രമിച്ചു. ബി- സി- 175-ൽ യൂക്രാറ്റൈഡീസ് എന്ന മറ്റൊരു യവനൻ ബാക്ട്റിയ കൈവശമാക്കി ഭരിച്ചു. ഡമിത്രയോസ് വടക്കുപടിഞ്ഞാറെ ഇൻഡ്യയിൽ വളരെനാൾ നാടുവാണു. ബി- സി- 160—നും 156—നും ഇടയ്ക്കു യൂക്രാറ്റൈഡീസ് ഡമിത്രയോസ്സിനെ പരാജിതനാക്കി. അനന്തരം രണ്ടു യവനവംശങ്ങളിൽപെട്ട രാജാക്കന്മാരും ഇൻഡ്യയെ ഭരിച്ചു. ബി- സി- 100--വരെ സെല്യൂക്കസ്സിന്റെ വംശക്കാരും, ബി- സി- 25-വരെ യൂക്രാറ്റൈഡീസിന്റെ വംശക്കാരും ഭരണം നടത്തി. ബാക്ട്റിയാരാജാക്കന്മാർ ബാക്ട്രിയ ഭരിച്ചിരുന്ന കാലത്തു് അവരുടെ നാണയങ്ങളിൽ യവനഭാഷ മാത്രവും, ഇൻഡ്യയെ ഭരിച്ചിരുന്നകാലത്തു യവനഭാഷ ഒരു വശത്തും മറുവശത്തു ഇൻഡ്യൻഭാഷയും രേഖപ്പെടുത്തിക്കാണുന്നു. കുശാന രാജാവായ കഡ്ഫീസസ്സ് ബി- സി- 25—ഓടുകൂടെ അന്തിമയവനനൃപതിയായ ഹെർമയോസ്സിനെ തോല്പിച്ചു. അങ്ങിനെ യവനഭരണം അസ്തമിച്ചു.

<u>യവനഭരണത്തിന്റെ ഫലം.</u> അലക്സാണ്ടറുടെ ആക്രമണം സ്ഥിരഫലങ്ങൾ ഒന്നും തന്നെ പ്രദാനം ചെയ്തില്ല. എന്നാൽ ബി- സി- 200-മുതൽ 25-വരെ, രണ്ടു ശതവൎഷക്കാലത്തോളം യവനന്മാർ ഇൻഡ്യയെ ഭരിച്ചതോടുകൂടെ ശരിയായ ഗ്രീക്കുപരിഷ്കാരം ഇൻഡ്യയിൽ കലൎന്നു. ഗാന്ധാരദേശത്തു കാണുന്ന ചില ശില്പവേലകളിൽനിന്നു് യവനന്മാർ ഇൻഡ്യയിൽ ലയിച്ചതായി അനുമാനിക്കാം. എ. ഡി. നാലാം ശതാബ്ദം വരെ യവനഭാഷയിൽ നിന്നുത്ഭവിച്ച ലിപിസമ്പ്രദായം ഇൻഡ്യയിൽ നടപ്പുണ്ടായിരുന്നു. യവനന്മാർ ബുദ്ധമതക്കാരായിരുന്നു. കപ്പൽകച്ചവടത്തെ അഭിവൃദ്ധമാക്കാൻ അവർ അത്യധികം സഹായിച്ചു.

### ഇൻഡോപാർത്തിയന്മാർ
### (ഇൻഡോപേർഷ്യന്മാർ)

മിത്രഡേറ്റിസ് ഒന്നാമൻ (ബി. സി. 171--136) കാസ്പിയൻകടലിനു കിഴക്കുവശത്തുള്ള പാർത്തിയ അല്ലെങ്കിൽ പാരസീകരാജ്യത്തിന്റെ അഭിവൃദ്ധികർത്താവായിരുന്നു. ബി. സി. 138-ൽ സിന്ധുവിനും ഝലത്തിനും ഇടയ്ക്കുള്ള പ്രദേശങ്ങളെ അദ്ദേഹം ആക്രമിച്ചു സ്വരാജ്യത്തോടു ചേർത്തു. ഇൻഡൊപാരസീകരാജാക്കന്മാരിൽ രണ്ടു വംശക്കാർ ഉണ്ടായിരുന്നു. ഇവരിൽ ഒരു കൂട്ടർ ആരക്കോഷിയ, സീസ്റ്റാൻ എന്ന രാജ്യങ്ങളിലും, ഇതരവംശം തക്ഷശിലയിലും ഭരിച്ചിരുന്നു. ഇൻഡോപാരസീകവംശത്തിന്റെ വിഭജനാനന്തരം കുശാൻവർഗ്ഗക്കാരുടെ ആക്രമണമുണ്ടായി. പാരസീകന്മാരുടെ ആധിപത്യം അവിടെനിലച്ചു. തെക്കേഇൻഡ്യയിലെ പല്ലവന്മാർ പാരസീകവംശത്തിൽ പെട്ടവരെന്നു പറയുന്നു.

### ഇൻഡോ സിതിയന്മാർ.

1) ശകന്മാർ. ഇൻഡ്യയിൽവന്ന സിതിയന്മാരിൽ ശകന്മാർ കുശാനർ എന്നു രണ്ടു വർഗ്ഗക്കാർ ഉണ്ടായിരുന്നു. സോഗ്ഡിയാനായിൽ നിന്ന് യുവേച്ചികൾ ബഹിഷ്കരിച്ചതോടുകൂടെ ബി. സി. 160-ൽ ശകന്മാർ പശ്ചിമോത്തരയവനരാജ്യങ്ങളെ ആക്രമിക്കുകയും ബി. സി. 120-ൽ ഇൻഡ്യയിൽ കടക്കുകയും ചെയ്തു. ശകന്മാരിൽ ഒരു കൂട്ടം, സിൻഡ്, കത്തിയവാർ, ഗുജറാത്ത് എന്നീ സ്ഥലങ്ങളിലും മറ്റൊരു കൂട്ടം തക്ഷശില, മധുര, എന്നീ പ്രദേശങ്ങളിലും പാർത്തു. ആദ്യത്തെ വർഗ്ഗമായ പശ്ചിമസത്രപന്മാർ ബി. സി. 100-മുതൽ ഏ-ഡി 390 വരെ ഭരിച്ചു. രണ്ടാമത്തെ വർഗ്ഗമായ ഉത്തരസത്രപന്മാർ ബി-സി. 100-മുതൽ ഏ–ഡി-100വരെ ഭരിച്ചു. കുശാൻരാജ്യത്തിൽ ഉത്തരസത്രപന്മാരുടെ ദേശം വിലീനമായി. പശ്ചിമസത്രപന്മാർ ചന്ദ്രഗുപ്തവിക്രമാദിത്യന്റെ കാലംവരെ നിലനിന്നു.

2) കുശാനർ:—(50—226 ഏ-ഡി.) ശകന്മാർ ഇൻഡ്യയിൽ പാർപ്പുതുടങ്ങിയതിനു മുൻപു സ്വദേശത്തുനിന്നും അവരെ ആട്ടിയോടിച്ച വിവരം പറഞ്ഞതല്ലോ. ശകന്മാരെ പലായനം ചെയ്യിച്ച വർഗ്ഗക്കാർ സമരപ്രിയന്മാരായ യുവേച്ചികളായിരുന്നു. യുവേച്ചികൾ ആക്സസ് നദിയുടെ ദക്ഷിണഭാഗത്തിൽ അവരുടെ രാജ്യം സ്ഥാപിച്ചു. കാലക്രമത്തിൽ യുവേച്ചികൾ തങ്ങളുടെ രാജ്യസീമയെ വികസിപ്പിച്ചു. ഏ. ഡി. 50--ൽ അവർ ബാക്ട്രിയയിലെ യവനരാജനെ ജയിച്ച് ബാക്ട്രിയാരാജ്യത്തെ

ക്കൂടെ ഗ്രസിച്ചു. ഇക്കാലത്തു കുശാൻവർഗ്ഗത്തിന്റെ തലവനായ കഡ്ഫീസസ് ഒന്നാമൻ അവരുടെ രാജാവായി. കഡ്ഫീസസ് ഗാന്ധാരവും കാശ്മീരവും ആക്രമിച്ച് എ. ഡി. 48-ൽ തക്ഷശിലയിൽ ആധിപത്യം സ്ഥാപിച്ചു. ഇദ്ദേഹം എ. ഡി. 78-വരെ ഭരിച്ചു. കഡ്ഫീസസ് രണ്ടാമന്റെ കാലത്തു (78-110- എ-ഡി) അദ്ദേഹം ഇൻഡ്യയെ ആക്രമിച്ചു. പശ്ചിമരാജ്യങ്ങൾ എല്ലാം പിടിച്ചടക്കിയെങ്കിലും ചിലതൊക്കെ സ്വാധീനത്തിൽ നിന്നു പോയി. കുശാൻസാമ്രാജ്യം അറബിക്കടൽവരെ വ്യാപിച്ചിരുന്നു.

<u>കനിഷ്കൻ</u> (120--162--എ. ഡി.) എ. ഡി. 120-ൽ കഡ്ഫീസസ് രണ്ടാമൻ കാലധർമ്മം പ്രാപിച്ചു. അദ്ദേഹത്തിന്റെ



പിൻഗാമികളിൽ സർവ്വപ്രാധാന്യം കനിഷ്കനാണുള്ളത്. പുരുഷപുരം അല്ലെങ്കിൽ പെഷവാർ കനിഷ്കന്റെ തലസ്ഥാനനഗരിയായിരുന്നു. അദ്ദേഹത്തിന്റെ രാജ്യം പാരസീകദേശം മുതൽ യമുനാനദിവരെ വ്യാപിച്ചിരുന്നു. അശോകനെപ്പോലെ കനിഷ്കനും ബുദ്ധമതത്തിൽ അത്യധികം ഭക്തിയും വിശ്വാസവുമുണ്ടായിരുന്നു. അദ്ദേഹം അക്കാലത്തെ ബുദ്ധമതസന്യാസികളുടെ ഒരു സമാജം വിളിച്ചുകൂട്ടി. അതിൽ ബുദ്ധമതതത്വങ്ങൾ ചിലവയെല്ലാം പരിഷ്കൃതങ്ങളായി. പരിഷ്കരിക്കപ്പെട്ട ബുദ്ധമതമാർഗ്ഗത്തിന് മഹായാനമെന്നു പേർപറയുന്നു. ഹീനയാനം എന്നത്രെ പ്രാചീനമാർഗ്ഗത്തിന്റെ നാമധേയം. ടിബററ്, ചൈന, ജപ്പാൻ എന്നീ പ്രദേശങ്ങളിലെല്ലാം മഹായാനമാർഗ്ഗം പ്രചരിച്ചു.

കനിഷ്കൻ പാടലീപുത്രത്തെ ആക്രമിച്ചു. പാരസീകന്മാരുമായി യുദ്ധം ചെയ്തു. ചീനരാജ്യവുമായി പടവെട്ടി. ചീനന്റെ ചില സാമന്തരാജ്യങ്ങൾ പിടിച്ചടക്കി. അശോകനെപ്പോലെ കനിഷ്കൻ പല ഹർമ്മ്യങ്ങൾ നിർമ്മിപ്പിക്കുകയും, ശില്പകലയെ പ്രോത്സാഹിപ്പിക്കയും ചെയ്തിട്ടുണ്ട്. 400 അടി ഉയരം വരുന്ന പുരുഷപുരഗോപുരം, കാശ്മീരദേശത്തിലെ കനിഷ്കപുരി, ദേവാരാധനസ്ഥിലുള്ള മഥുരാപുരി ഇവയെല്ലാം കനിഷ്കൻ വിചിത്രമായി പണിയിച്ചിട്ടുള്ളവയാകുന്നു. യവനസമ്പ്രദായത്തിലത്രെ അദ്ദേഹം ബുദ്ധമതദേവാലയങ്ങൾ ഉണ്ടാക്കിച്ചത്.

ഹവിഷ്കൻ. (162-182- എ.ഡി.) ഹവിഷ്കൻ പ്രബലനായിരുന്നു. അദ്ദേഹത്തിനുശേഷം പല അപ്രാപ്തന്മാരും രാജ്യം ഭരിക്കയും താമസംവിനാ കുശാൻസാമ്രാജ്യം നശിക്കയും ചെയ്തു.

ഹവിഷ്കനെ തുടർന്നുവന്ന രാജാക്കന്മാരിൽ പ്രധാനികൾ വസുദേവൻ ഒന്നാമനും കനിഷ്കൻ രണ്ടാമനുമായിരുന്നു. വസുദേവൻ ഒന്നാമൻ എ. ഡി. 185 മുതൽ എ. ഡി. 220 വരെയും, മററവർ എ. ഡി. 220 മുതൽ 226 വരെയും രാജ്യം ഭരിച്ചു. ഇവർ ദുർബ്ബലന്മാരായിരുന്നു. പേർഷ്യയിലെ സസ്സേനിയൻവംശത്തിന്റെ സാമ്രാജ്യാഭിവൃദ്ധിയിൽ കുശാൻരാജാക്കന്മാർ ഞെരുക്കപ്പെട്ടുതളർന്നു. എ- ഡി- അഞ്ചാം ശതാബ്ദത്തിലുണ്ടായ ഹൂണന്മാരുടെ ആക്രമണംവരെ കാബൂളിലും പ്രാന്തപ്രദേശങ്ങളിലും കുശാൻഭരണം മങ്ങിമങ്ങി നിലകൊണ്ടിരുന്നു.

# അദ്ധ്യായം ൧൧.

---

## വടക്കേ ഇൻഡ്യ 320—650—എ. ഡി.

## രണ്ടാമത്തെ ഇൻഡ്യൻസാമ്രാജ്യം.

### ഗുപ്തസാമ്രാജ്യം

### 320—480—എ. ഡി.

<u>ചന്ദ്രഗുപ്തൻ.</u> (320-326 എ. ഡി.) മൌൎയ്യസാമ്രാജ്യത്തിന്റെ അസ്തമയാനന്തരം ഗുപ്തസാമ്രാജ്യത്തിന്റെ ഉദയംവരെയുള്ള അഞ്ഞൂറുശതാബ്ദകാലം ചരിത്രദൃഷ്ടിക്കു കടക്കാൻ പാടില്ലാത്തവണ്ണം അന്ധകാരമയമാകുന്നു. അത്രയുംകാലം ഉത്തരഭാരതം വിദേശിയമേധാവിത്വത്തിൽ കഴിഞ്ഞു. എ. ഡി. 308-ാമാണ്ടുകൂടെ പാടലീപുത്രത്തിലെ രാജാവായ ചന്ദ്രഗുപ്തൻ ലിച്ഛവിവംശത്തിലുള്ള ഒരു രാജകുമാരിയെ വിവാഹം ചെയ്തു.

ഈ വിവാഹം അദ്ദേഹത്തിനു പല പ്രാന്തപ്രദേശങ്ങളിൽ അവകാശവും അധികാരവും നല്കി. ചെറും ഒരു ഇടപ്രഭു എന്ന സ്ഥിതിയിൽനിന്നും ചന്ദ്രഗുപ്തൻ അചിരേണ സാമ്രാജ്യപദവിയിലെത്തി. അദ്ദേഹം ഒരു രാജവംശം സ്ഥാപിക്കയും ചെയ്തു. ചന്ദ്രഗുപ്തൻ തന്റെ രാജ്യത്തെ വികസിപ്പിച്ചു. തിർഹട്ടു, അയോദ്ധ്യ, ബീഹാർ എന്നീ പ്രദേശങ്ങൾ അദ്ദേഹത്തിന്റെ രാജ്യസീമയിലായി. എ. ഡി. 320-ൽ ചന്ദ്രഗുപ്തന്റെ കിരീടധാരണമഹോത്സവം ആഘോഷിക്കപ്പെട്ടു. അന്നുമുതൽ ഗുപ്തവൎഷം ആരംഭിച്ചു. എ. ഡി. ൩൨൬-ൽ ചന്ദ്രഗുപ്തൻ സ്വൎഗ്ഗഗതനാകയാൽ പുത്രനായ സമുദ്രഗുപ്തൻ രാജസിംഹാസനത്തിൽ ആരൂഢനായി.

### ഗുപ്തസാമ്രാജ്യത്തിന്റെ ഉൽക്കൎഷം.

<u>സമുദ്രഗുപ്തൻ.</u> (326-375 എ. ഡി.) സമുദ്രഗുപ്തൻ ശക്തനായ രാജാവും ധീരനായ യോദ്ധാവുമായിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്തു് ഇൻഡ്യ രാജപ്രതാപത്താൽ ശോഭിച്ചു വിളങ്ങി. അലഹബാദുകോട്ടയിലുള്ള കോസാംബിസ്തംഭത്തിൽ അദ്ദേഹത്തിന്റെ വിഖ്യാതപരാക്രമങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു. ഉത്തരദേശങ്ങളിലുള്ള പാൎത്ഥിവപംക്തിയെ പരാജിതമാക്കിയിട്ടു് ചന്ദ്രഗുപ്തൻ

തെക്കെഇൻഡ്യയിലേക്കു കടന്നു. മാറ്റ്മദ്ധ്യേ തുടരെത്തുടരെ രാജരാജിയെ തോൽപിച്ചുകൊണ്ടു് ആ പരാക്രമശാലി കിഴക്കേകടൽകരയിലൂടെ തിരിച്ചു. തെക്കെള്ള പല്ലവരാജ്യത്തിൽ സമുദ്രഗുപ്തൻ പ്രവേശിച്ചു. പല്ലവരാജാക്കന്മാരെ ആകമാനം നമ്രശിരസ്കരാക്കിയതിന്റെശേഷം ദക്ഷിണാപഥത്തെ കവകെക്കടന്നു് സർവ്വവിജയാഘോഷങ്ങളോടുംകൂടെ മഹാരാജാവു് പാടലീപുത്രത്തിൽ മടങ്ങിയെത്തി. ഇൻഡ്യയിൽ അത്ഭുതകരമായി സംഭവിച്ച ഈ ദിഗ്വിജയയാത്ര അദ്വിതീയമാകുന്നു. തെക്കെഇൻഡ്യയിലെ രാജാക്കന്മാരെല്ലാം ഈ ഒരു യുദ്ധയാത്രകൊണ്ടു് മഹാരാജാവിന്റെ ഉദാത്തതേജസ്സിൽ ശിരസാൽപ്രണാമം ചെയ്യിച്ചു. ഓരോ യുദ്ധവും ജയിച്ചിട്ടു് കിട്ടിയിടത്തോളം ദ്രവ്യങ്ങളും ശേഖരിച്ചു് സമുദ്രഗുപ്തൻ തന്റെ നിർബാധശക്തി തുടർന്നതേയുള്ളു. എന്നാൽ ദിഗ്വിജയം സർവ്വം ഉത്തരത്തിലായിരുന്നെന്നും പറയാൻ പാടില്ല. അദ്ദേഹത്തിന്റെ ആക്രമണം മൂലം സാമ്രാജ്യം പടിഞ്ഞാറു യമുനാനദിമുതൽ കിഴക്കു ബങ്കാളം ഉൾക്കടൽവരെയും തെക്കു നർമ്മദാനദിവരെയും വിസ്തൃതമായിത്തീർന്നു.

സമുദ്രഗുപ്തൻ വൈദികസമ്പ്രദായപ്രകാരം ഏകച്ഛത്രാധിപത്യലക്ഷണമായ അശ്വമേധമഹാമഖം കൊണ്ടാടി. അദ്ദേഹം ഒരു ഹിന്ദുവായിരുന്നെങ്കിലും ബൌദ്ധതീർത്ഥാടനക്കാർക്കു വാസയോഗ്യമായ ഒരു ദേവാലയം ബുദ്ധഗയയിൽ ഉണ്ടാക്കിക്കൊൾവാൻ സിലോണിലെ രാജാവിനു് അനുവാദം നല്കി.

സമുദ്രഗുപ്തൻ രണവല്ലഭനായ യോദ്ധാവും നിപുണനായ രാജ്യതന്ത്രജ്ഞനുമായിരുന്നതിനുപുറമെ ഒരു നല്ലകവിയും, ഗായകനും കൂടെയായിരുന്നു. അദ്ദേഹത്തിന്റെ കാലശേഷം, പുത്രനായ ചന്ദ്രഗുപ്തൻ രണ്ടാമൻ സ്ഥാനാരോഹണം ചെയ്തു. അദ്ദേഹം വിക്രമാദിത്യൻ എന്ന സ്ഥാനപ്പേർ സ്വീകരിച്ചു.

സമുദ്രഗുപ്തന്റെകാലത്തു് ചക്രവർത്തി നേരിട്ടുഭരിക്കുന്നവയും കപ്പം വാങ്ങുന്നവയും, സംരക്ഷിക്കുന്നവയും ആയി അനേകം രാജ്യങ്ങൾ ഉണ്ടായിരുന്നു. നേരിട്ടു ഭരിച്ചിരുന്ന സാമ്രാജ്യത്തിന്റെ വിസ്തൃതി മുകളിൽ പറഞ്ഞല്ലോ. സാമതടം, കാമരൂപം (ആസാം) ദേവക, നേപാളം മുതലായവ സാമന്തരാജ്യങ്ങളായിരുന്നു. പഞ്ചാബ്, രാജപുട്ടാണായുടെ ചിലഭാഗങ്ങൾ, മാളവം എന്നീരാജ്യങ്ങൾ ചക്രവർത്തിയുടെ സംരക്ഷണയിലുൾപ്പെട്ടിരുന്നു. നർമ്മദയ്ക്കു തെക്കുള്ളരാജ്യങ്ങൾ സമുദ്രഗുപ്തന്റെ മേൽക്കോയ്മ സമ്മതിച്ചിരുന്നു. ഗാന്ധാരാദിരാജ്യങ്ങളെ ഭരിച്ചിരുന്ന കുശാനഭൂപൻ, ശകസേനൻ, സിലോണിലെരാജാവായ മേഘവർണ്ണൻ മുതലായവരുമായി സമുദ്ര

ഗുപ്തന്റ് ഇടപാടുകൾ ഉണ്ടായിരുന്നു. അദ്ദേഹം പാടലീപുത്രത്തിൽനിന്നും മഗധയിലേക്കു തലസ്ഥാനം മാററുകയുമുണ്ടായി.

<u>ഭരണപരിഷ്കാരങ്ങൾ</u>:--സമുദ്രഗുപ്തൻ വിദ്വജ്ജനങ്ങളെ പ്രോത്സാഹിപ്പിക്കയും വിദ്യാഭ്യാസത്തിനും സംസ്കൃതഭാഷാഭിവൃദ്ധിക്കും ഉത്തമബന്ധുവായിരിക്കയും ചെയ്തു. ഇദ്ദേഹം സ്വന്തമായി അനവധി പദ്യങ്ങൾ രചിച്ചിട്ടുള്ളതായി കാണുന്നു. സമുദ്രഗുപ്തൻ മതദാക്ഷിണ്യമുള്ള ഭരണകർത്താവായിരുന്നു. അമിതപരാക്രമിയാകയാൽ വിദേശീയചരിത്രകാരന്മാർ ഇദ്ദേഹത്തെ "ഇൻഡ്യയിലെ നെപ്പോളിയൻ" എന്നു പറയുന്നു.



## ഗുപ്തസാമ്രാജ്യത്തിൻെറ അത്യുച്ചസ്ഥിതി.

ചന്ദ്രഗുപ്തൻ രണ്ടാമൻ. (375-413 എ. ഡി.) മൂന്നാമത്തെ ഗുപ്തചക്രവൎത്തി എ. ഡി. 375-ൽ അഭിഷിക്തനായി. ചന്ദ്രഗുപ്തൻ രണ്ടാമൻ, കത്തിയവാർ, മാളവം, ഗുജറാത്ത്, എന്നീ ദേശങ്ങളെ ആക്രമിച്ച് രാജ്യസീമ പശ്ചിമദിക്കിലേക്കു വീണ്ടും തള്ളിനീക്കി. ആന്ധ്രനൃപനെ തകൎത്തു. ഉത്തരായത്തിൽവന്ന ശകവംശത്തെ ഈ സംഭവംമൂലം ഉത്ഭവിച്ച സമരം ഭസ്മാവശേഷമാക്കി. അവസാനശകക്ഷത്രപാലനായ രുദ്രസിംഹനെ എ. ഡി. 400-ൽ വിക്രമാദിത്യൻ നിഗ്രഹിച്ചു. ഫാഹിയാൻെറ ലിഖിതങ്ങളിൽനിന്നു വിക്രമാദിത്യൻെറ ഭരണകാലത്തെപ്പറ്റി ചില വിവരങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. വലിയ നഗരങ്ങൾ എല്ലാം മഗധയിലായിരുന്നു. മഗധവാസികൾ ധനികളും ഐശ്വൎയ്യമുള്ളവരുമായിരുന്നു. യാത്രക്കാരുടെ സൌകൎയ്യത്തിനായി വഴിയമ്പലങ്ങളും, രോഗികളുടെ ഖേദാപഗമത്തിനുവേണ്ടി സൌജന്യമായ ചികിത്സയുള്ള ആശുപത്രികളും സുലഭങ്ങളായിരുന്നു. യൂറോപ്പിൽ ചികിത്സാലയങ്ങൾ ചിന്തയ്ക്കുകൂടി ഗോചരമാകാതിരുന്ന കാലത്തു ഇൻഡ്യയിൽ അവ പ്രചാരത്തിലിരുന്നു.

തൻെറ സഞ്ചാരമദ്ധ്യേ, ഹൈന്ദവാഘോഷങ്ങളും, സന്യാസികളാൽ നിബിഡമായ ബുദ്ധമതസ്ഥാപനങ്ങളും ഫാഹിയൻ കണ്ടു. ഭരണരീതി മിതമായിരുന്നു. കരം അത്ര അസഹ്യമായിരുന്നില്ല. ഗതാഗതവിഷയത്തിൽ ജനങ്ങൾ സ്വതന്ത്രരായിരുന്നു. ശിക്ഷകൾ കഠിനങ്ങളായിരുന്നെങ്കിലും അവ ക്രൂരങ്ങളായിരുന്നില്ല. ജീവകാരുണ്യമെന്ന ബുദ്ധമതതത്വം പൊതുവേ അനുഷ്ഠിച്ചുവന്നു. ഒരു മാതിരി ചിപ്പികൾ നാണയമായി പ്രചരിച്ചിരുന്നു.

ചന്ദ്രഗുപ്തവിക്രമാദിത്യൻെറ ഭരണം പൌരസ്ത്യരീതിക്ക് ഏറ്റവും അനുകൂലിച്ചതാണ്. ശമ്പളം ശരിക്കു കൊടുത്തുവന്നു. കാംബേ, ബ്രോച്ച് മുതലായ തുറമുഖങ്ങൾ എ-ഡി-400-നുശേഷം ലഭിച്ചതോടുകൂടെ ഈജിപ്റ്റ്മാൎഗ്ഗമായി യൂറോപ്യൻ വാണിജ്യത്തിനു ഇൻഡ്യയിൽ പരിപോഷണം ഉണ്ടായി. സമ്പത്തിലും സുഖത്തിലും മഗധയിലെ നഗരങ്ങൾ മുന്നണിയിൽ വന്നു. മതസംബന്ധമായ ഉത്സവങ്ങളും ക്ഷേത്രപ്രചരണവും- വിഗ്രഹാരാധനവും വൎദ്ധിച്ചു. ഭരണവിഷയത്തിൽ ഹിന്ദുസമുദായത്തിനു കൈകേറ്റമുണ്ടായി. മനുസ്മൃതി മുതലായ നിയമഗ്രന്ഥങ്ങൾ ഇക്കാലത്തു ഉത്ഭവിച്ചിട്ടുള്ളതായി വിചാരിക്കാം.

ചന്ദ്രഗുപ്തവിക്രമാദിത്യൻെറ ഭരണം സന്തുഷ്ടിയും സംതൃപ്തിയും വളൎത്തി. സംസ്കൃതസാഹിത്യത്തെ രാജാവ് അത്യധികം പ്രോ

ത്സാഹിപ്പിച്ചു. കവിമുഖ്യനായ കാളിദാസൻ കാവ്യം ചമച്ചത് വിക്രമാദിത്യന്റെ രമ്യമായ രാജധാനിയിൽ, അദ്ദേഹത്തിന്റെ സ്നേഹസരളമായ സംരക്ഷണത്തിൽ വിശ്രമിച്ചുകൊണ്ടായിരുന്നു. മേഘദൂത്, രഘുവംശം, മാളവികാഗ്നിമിത്രം, വിക്രമോർവ്വശീയം, നാടകനായകമായ ശാകുന്തളം, എന്നീ കാവ്യതല്ലജങ്ങൾ കാളിദാസൻ വിരചിച്ചു. മനോഹരമായ ഉജ്ജയിനിയിലെ വിക്രമാദിത്യൻ അന്ന് ഹിന്ദുക്കൾക്ക് അവലംബസ്ഥാനമായിരുന്നു.

കുമാരഗുപ്തൻ. (413—455-എ- ഡി-) കാളിദാസന്റെ കുമാരസംഭവം കാവ്യം വിക്രമാദിത്യന്റെ പുത്രനായ കുമാരഗുപ്തന്റെ ജനനോത്സവസ്മാരകമായുണ്ടാക്കിയതാണെന്നു പറയുന്നു. കുമാരഗുപ്തൻ പൈതൃകരാജ്യസീമയെ വർദ്ധിപ്പിച്ചിട്ടുള്ളതായി തോന്നുന്നു. ആക്രമണത്തിനായി വന്ന 'പുഷ്യമിത്ര'രെ കുമാരഗുപ്തൻ തോല്പിച്ചു. ഇക്കാലത്തു സാമ്രാജ്യത്തിൽ ഹൂണബാധയുണ്ടായി.

സ്കന്ദഗുപ്തൻ. (455—480-എ- ഡി-) സ്കന്ദഗുപ്തൻ, ഗുപ്തപ്രമാണികളിൽ അവസാനത്തെ രാജാവായിരുന്നു. ഇദ്ദേഹത്തിന്റെ ഭരണാരംഭത്തോടുകൂടെ ഹൂണന്മാരുടെ ആക്രമണം ഉണ്ടായി. ചക്രവർത്തി അവരെ തോൽപിച്ചു. 455-നും 458-നും ഇടയ്ക്ക് ഹൂണന്മാരുടെ രണ്ടാമത്തെ ആക്രമണം ഉണ്ടായപ്പോൾ സ്കന്ദഗുപ്തൻ അവരെ നിശ്ശേഷം പരാജിതരാക്കുകയാൽ ഹൂണബാധ വീണ്ടും ഉണ്ടാകയില്ലെന്നൂഹിച്ച് രാജാവ് ആലസ്യം കൈക്കൊണ്ടതുപോലെ തോന്നുന്നു. എന്തെന്നാൽ, 456-ൽ ഇവർ ഗാന്ധാരം കൈവശപ്പെടുത്തുകയും, 470-ൽ ഗുപ്തസാമ്രാജ്യത്തെ ആക്രമിക്കയും ചെയ്തു. സ്കന്ദഗുപ്തനെ ഹൂണന്മാർ തോൽപിച്ചു. അദ്ദേഹത്തിന്റെ കാലത്ത് സാമ്പത്തികനഷ്ടം ധാരാളമുണ്ടായി. സ്കന്ദഗുപ്തന്റെ നിര്യാണത്തോടുകൂടെ ഗുപ്തവംശം ശോഷിച്ച് അപ്രത്യക്ഷമായി.

ഗുപ്തന്മാരുടെ ഐശ്വര്യദശ. ചന്ദ്രഗുപ്തൻ; സമുദ്രഗുപ്തൻ, ചന്ദ്രഗുപ്തൻ രണ്ടാമൻ, കുമാരഗുപ്തൻ ഒന്നാമൻ, സ്കന്ദഗുപ്തൻ, ഇവരുടെ ഭരണകാലം ഗുപ്തന്മാരുടെ ഐശ്വര്യദശയായി ഗണിക്കാം. ഇക്കാലത്ത്, രാഷ്ട്രം, സമുദായം, മതം മുതലായ മനുഷ്യജീവിതരംഗങ്ങളിൽ ഒരു നവചൈതന്യം പ്രകാശിച്ചു. ഭരണം തൃപ്തികരമായിരുന്നു. ദൌർഭരണദോഷങ്ങൾ ഒന്നും ഗുപ്തഭരണത്തിൽ കലർന്നിരുന്നില്ല. സംസ്കൃതസാഹിത്യത്തിനും, ശാസ്ത്രാദികൾക്കും ഇക്കാലത്തു അഭിവൃദ്ധിയുണ്ടായി. ബുദ്ധമതത്തിന്റെ ദയനീയമായ മരണശബ്ദം ബ്രാഹ്മണമതം കേൾക്കുകതന്നെ ചെയ്തു. ഇവിടെ ബ്രാഹ്മണമതത്തിന്റെ ഒരു പരിവർത്തനഘട്ടമാണ് കാണുന്നതു.

ബുദ്ധമതം അടിച്ചുടച്ചു യാഗങ്ങളും, പലയിനം ചെയ്യിച്ച ഇന്ദ്രാദിദേവന്മാരും പൊയ്പ്പോയി. ബ്രഹ്മാ, വിഷ്ണു, ശിവൻ എന്ന പൌരാണികദേവന്മാർ ശക്തരായിത്തീൎന്നു. ബുദ്ധമതത്തെപ്പോലെ ഹിന്ദുമതത്തിനുണ്ടായ പ്രചാരണോദ്യമത്തിൽ, നാടൊട്ടുക്ക ദേവാലയങ്ങളും വിഗ്രഹാരാധനയും വൎദ്ധിച്ചു. ഈശ്വരപൂജയ്ക്കു യാഗവിധികളെ മാതൃകയാക്കിയുള്ള താന്ത്രികസമ്പ്രദായങ്ങളുമെല്ലാം ബ്രാഹ്മണമതം സൃഷ്ടിച്ചു. ക്രമേണ മൃദുശീലനായ ബ്രഹ്മാവിനെ ഭജിക്കാൻ ആളുകൾ ഇല്ലാതായി. ആ ദേവൻ ബ്രഹ്മലോകത്തിലെ നിൎബ്ബാധമായ ജീവിതത്തിൽ വേദവേദാംഗപാരായണാദികൾ ചെയ്തു ഒതുങ്ങി ജീവിച്ചു. സൎവ്വം ഭസ്മീകരിക്കുന്ന ശിവനെയും, രക്ഷാമൂൎത്തിയായ വിഷ്ണുവേയും ആരാധിക്കുന്ന മതപദ്ധതികൾ ഉണ്ടായി. കാലാന്തരത്തിൽ കൃഷ്ണൻ വിഷ്ണുവിന്റെ അവതാരമായി വിഗ്രഹത്തിൽ വച്ചു ആരാധിക്കപ്പെട്ടുതുടങ്ങി. ബ്രാഹ്മണമതത്തിന്റെ ഈ രൂപാന്തരമാണു് ഇന്നു പരന്നിരിക്കുന്ന ഹിന്ദുമതാനുഷ്ഠാനം.

### ഗുപ്തസാമ്രാജ്യക്ഷയം.

അവസാനഗുപ്തനായ കുമാരഗുപ്തൻ രണ്ടാമൻ 530-മുതൽ 435-എ. ഡി. വരെ രാജ്യം ഭരിച്ചു. ഇദ്ദേഹത്തിന്റെ കാലത്തു്, രാജ്യവിസ്തൃതി, ആക്രമണത്തെ ഭയന്നിട്ടെന്നപോലെ സങ്കോചിച്ചു്, മഗധത്തിലെ ഏതാനും ചില പ്രദേശങ്ങൾ മാത്രമായിത്തീൎന്നു. എട്ടാംശതാബ്ദത്തിൽ ഭരിച്ചിരുന്ന ജീവിതഗുപ്തന്റെ കാലം കഴിഞ്ഞതിൽപിന്നെ ഗുപ്തരാജ്യത്തിന്റെ ശബ്ദം കേൾക്കാനേയില്ല.

ചന്ദ്രഗുപ്തവിക്രമാദിത്യന്റെ പിൻഗാമികളുടെ അപ്രാപ്തിയും ഹൂണന്മാരുടെ തെരുതെരെയുണ്ടായ ആക്രമണവും, സൎവ്വോപരി സാമ്രാജ്യത്തിനു നേരിട്ട നിൎദ്ധനത്വവും എല്ലാംകൂടി ഗുപ്തസാമ്രാജ്യത്തെ ലോകദൃഷ്ടിയിൽനിന്നും എന്നന്നേക്കും മറച്ചു.

---

## അദ്ധ്യായം ൧൨.

---

### ഹൂണന്മാരുടെ ആക്രമണം.

മംഗോളിയാവംശക്കാരായ ഹൂണന്മാരുടെവാസസ്ഥാനം ഏഷ്യയുടെ മദ്ധ്യദേശങ്ങളിലായിരുന്നു. ഇവർ രണ്ടായിപ്പൊട്ടിത്തിരിഞ്ഞു് ഒരുകൂട്ടർ അററില എന്ന സംഘമുഖ്യന്റെ നേതൃത്വത്തിൽ യൂറോ

പ്പിനെ ആക്രമിച്ചു. ശ്വേതഹൂണന്മാർ എന്നു പേരുള്ള മറെറാരു സംഘം പാരസികത്തെ ജയിച്ചു കാബൂളിലെ കശാൻവംശത്തോടു നേരിട്ടു. 455 എ. ഡി. യിൽ സ്കന്ദഗുപ്തൻ ഹൂണന്മാരുടെ ഇൻഡ്യൻ ആക്രമണത്തെ തടഞ്ഞു. എന്നാൽ ഹൂണന്മാർ അവരുടെ ആക്രമണം അവസാനിപ്പിച്ചില്ല. എ. ഡി. 510-ാടുകൂടെ ഹൂണന്മാർ പഞ്ചാബിൽ സ്ഥിരപ്രതിഷ്ഠ സമ്പാദിച്ചു. ഹൂണനേതാവായ മിഹിരഗുലനു ഭാരതചക്രവത്തിയുടെ പ്രതാപങ്ങളെല്ലാമുണ്ടായിരുന്നു. ഇപ്രകാരം ഇൻഡ്യ, റഷ്യയിലെ ഹൂണസാമ്രാജ്യത്തിൻെറ ഒരു സംസ്ഥാനമായിത്തീന്നു. ഹൂണസാമ്രാജ്യം പാരസീകത്തിൻെറ കിഴക്കേ അതിത്തിമുതൽ ചീനദേശംവരെ വ്യാപിച്ചിരുന്നു. മിഹിരഗുലൻ ഹൂണചക്രവത്തിയുടെ സാമന്തനായിരുന്നുവെന്നുതോന്നുന്നു. ഹൂണന്മാർ വിശാലമായ മാറിടവും, പതുങ്ങിയ മൂക്കും, ചെറുകിയ കണ്ണും ഉള്ള കുറുകിത്തടിച്ച മനുഷ്യരായിരുന്നു. അവരുടെ പ്രകൃതമോ മൃഗീയം; മിഹിരഗുലൻതന്നെ രുധിരലോലുപനായ ഭൂലോകകണ്ടകനായിരുന്നു. മിഹിരഗുലൻെറ ക്രൂരകമ്മങ്ങൾ സമഗ്രസ്ഥിതിയിലെത്തിയപ്പോൾ അയാളെ ഓടിക്കുന്നതിനു ഹിന്ദുക്കൾ എല്ലാം യോജിച്ചു. ഇവരിൽ പ്രധാനി മഗധയിലെ ബാലാദിത്യനായിരുന്നു. എ. ഡി. 528-ൽ മിഹിരഗുലൻ ഓടി കാശ്മീരത്തിൽ രക്ഷ തേടി. കാലതാമസമെന്യേ അഭയം നല്കിയ കാശ്മീരരാജനോടുള്ള നന്ദിയുടെ കുറുതൽകൊണ്ടു മിഹിരഗുലൻ അദ്ദേഹത്തിൻെറ രാജ്യം കൈവശപ്പെടുത്തി. അനന്തരം അയാൾ ഗാന്ധാരാക്രമണവും ബൌദ്ധസംഹാരവും തുടങ്ങി. ഇതു് എ. ഡി. 540-തോടുകൂടെ മിഹിരഗുലൻെറ പ്രാണവിയോഗത്തിൽ പയ്യവസാനിച്ചു. ഇൻഡ്യയിൽനിന്നുണ്ടായ ഹൂണന്മാരുടെ പലായനത്തെ തുടന്നു തുക്കികൾ അവരുടെ സാമ്രാജ്യത്തെ പാരസീകത്തിൽ തകത്തു.

## ഹൂണശക്തിക്ഷയം.

ഹിന്ദുക്കൾ ഒന്നിച്ചു ചേരുകയും അതിൻെറഫലമായി കാരൂർ യുദ്ധത്തിൽ പററിയ തോൽവിയും, ഇൻഡ്യയ്ക്കു വെളിയിൽ തുക്കികളും പാരസീകരും യോജിച്ചതും, അതിൻെറ ഫലമായി ഹൂണന്മാക്കു് അക്സസ് നദീതീരത്തുവച്ചു പററിയ പരാജയവും ഹൂണസാമ്രാജ്യത്തിൻെറ ക്ഷയഹേതുക്കളാകുന്നു.

## ഫലങ്ങൾ.

ഹൂണന്മാരുടെ ആക്രമണരംഗത്തിൽ ഗുപ്തവംശം അന്തദ്ധാനം ചെയ്തു. തന്മൂലം അഫ്ഗാൻരാജ്യം സ്ഥാപിച്ചതുവരെ അരാജകത്വം രാജ്യത്തെ പീഡിപ്പിച്ചു. ഹൂണന്മാർ പരാജയവിഷയത്തിൽ കാരൂരിൽവച്ചു പഠിച്ച പാഠം പ്രസിദ്ധമായിത്തീരുകയാൽ മാമൂല്

ഗസ്നിയുടെ കാലംവരെ ഇൻഡ്യയിലേക്കു ആക്രമണങ്ങൾ എത്തിനോക്കുകകൂടെ ചെയ്തില്ല. സാമ്രാജ്യാഭാവത്തിൽ അരാജകത്വം ഉണ്ടായെങ്കിലും അസംഖ്യം രാജപുത്രരാജ്യങ്ങൾ കിളിർത്തുവന്നു. ഹൂണന്മാർ, ഒട്ടധികം ഇൻഡ്യൻജനതയിൽ സങ്കലനം ചെയ്തു. ഗൂർജ്ജരന്മാർ ഹിന്ദുക്കളുടെയും ഹൂണന്മാരുടെയും സങ്കരവർഗ്ഗമായി ഗണിക്കപ്പെടുന്നു.

---

## അദ്ധ്യായം ൧൩.

---

### ഹർഷസാമ്രാജ്യം.

606—647 എ. ഡി.

ഹൂണന്മാരുടെ പരാജയത്തിനുശേഷം ആറാംശതവർഷത്തിന്റെ അവസാനംവരെ ചരിത്രകാരനെ മൌനിയാക്കുന്ന ഒരു നിശ വീണ്ടും ഇൻഡ്യയെ അവ്യക്തമാക്കുന്നു. രാജ്യങ്ങൾ അധികവും വിഭക്തങ്ങളായി ഇടപ്രഭുക്കന്മാരാൽ ഭരിക്കപ്പെട്ടിരുന്നു. ഇക്കാലത്തു പടിഞ്ഞാറേ ഇൻഡ്യയിൽ, അഹമ്മദാബാദ്, കച്ച്, ബറോഡ എന്നീ സംസ്ഥാനങ്ങൾ ഉൾപ്പെട്ട ഒരുരാജ്യം ഉച്ഛ്രായത്തിലെത്തി. ആ ശതാബ്ദാന്തത്തിൽ ഈ രാജ്യത്തെ ഭരിച്ചിരുന്ന രാജാവു ശിലാദിത്യനായിരുന്നു. അദ്ദേഹം സർവ്വഭൂതങ്ങളോടും കരുണയുള്ള ഒരു ബുദ്ധമതാനുസാരിയായിരുന്നു. എ. ഡി. 620 മുതൽ 643 വരെ സഞ്ചാരംചെയ്തു ഇൻഡ്യ സന്ദർശിച്ച ഹ്യൂൻസാങ്ങിന്റെ വിവരണത്തിൽനിന്നാണു ഇവയും താഴെപ്പറയുന്ന മററു വിവരവിശേഷങ്ങളും നമുക്കു ലഭിച്ചിരിക്കുന്നതു്.

### ഹർഷൻ.

ഏഴാംശതാബ്ദത്തിന്റെ പ്രഭാതപ്രകാശത്തിൽ സാമ്രാജ്യശകലങ്ങളായ നിരവധി രാജ്യങ്ങളുടെ ഇടയിൽ സ്ഥാനേശ്വരം തലസ്ഥാനമാക്കിയിരുന്ന ശ്രീകണ്ഠരാജാക്കന്മാരുടെ ചക്രവർത്തിപ്രഭ വിതറൻ തുടങ്ങുന്ന ഉന്നതമകുടങ്ങൾ നമ്മുടെ കണ്ണിനു മുൻപിൽ തെളിയുന്നു. ഹർഷവർദ്ധനൻ ശ്രീകണ്ഠത്തിലെ സിംഹാസനത്തിൽ ആരോഹണം ചെയ്യുന്നു. അദ്ദേഹത്തിന്റെ ഭരണത്തിൽ ചരിത്രവിശ്രുതമായ ഹർഷസാമ്രാജ്യം വിസ്തൃതമായിത്തീരുന്നു.

ആറാംശതാബ്ദത്തിന്റെ അവസാനത്തിൽ ശ്രീകണ്ഠത്തിലെ രാജാവ് പ്രഭാകരവർദ്ധനനായിരുന്നു. മാളവർ, ഹൂണന്മാർ, ഘൂർജ്ജരന്മാർ ഇവരുടെ പ്രഘാതകാരണനായ പ്രഭാകരവർദ്ധനൻ പ്രസിദ്ധനായിത്തീർന്നു. ഇദ്ദേഹത്തിന്റെ മാതാവ് ഗുപ്തവംശജയായിരുന്നതിനാൽ അവശേഷിച്ചിരുന്ന ഗുപ്തശക്തി രാജാവിന് അനുകൂലമായി. 605-ൽ പ്രഭാകരവർദ്ധനന്റെ പ്രഥമപുത്രനായ രാജവർദ്ധനൻ, പിതാവ് വെടിഞ്ഞ രാജ്യത്തെ ഭരിച്ചുതുടങ്ങി. അടുത്ത വർഷത്തിൽ ഒരു അത്യാഹിതമുണ്ടായി. രാജവർദ്ധനന്റെ സഹോദരി രാജ്യശ്രീയായിരുന്നു. രാജ്യശ്രീയുടെ ഭർത്താവും കനൗജിലെ രാജാവുമായ ഗ്രഹ



വർദ്ധനെ മാളവത്തിലെ രാജാവു കൊന്നു; രാജ്യശ്രീയെ ബന്ധനത്തിലാക്കി. രാജവർദ്ധനൻ കുപിതനായി, മാളവേശനോടു പോരിനു പുറപ്പെട്ടു. യുദ്ധത്തിൽ രാജവർദ്ധനൻ മരിച്ചു.

എ. ഡി. 606-ാമാണ്ടു പരേതന്റെ അനുജൻ, ഹർഷവർദ്ധനൻ രാജ്യഭാരം കയ്യേററു. രാജവർദ്ധനന്റെ പുത്രനായി ഒരു ശിശുവുണ്ടായിരുന്നെങ്കിലും പാരമ്പര്യനിയമം ഉപേക്ഷിച്ചു പ്രജകൾ ഹർഷവർദ്ധനനെ രാജാവായി തിരഞ്ഞെടുത്തു. എങ്കിലും അദ്ദേഹത്തിന്റെ കിരീടധാരണം കൊണ്ടാടിയതു എ. ഡി. 612-ാമാണ്ടാണ്.

ഹർഷൻ വളരെ ആശയുള്ള പ്രകൃതിയായിരുന്നു. ഇൻഡ്യമുഴുവൻ ഒരൊററ വെൺകൊററക്കുടയുടെ കീഴിൽ കൊണ്ടുവരണമെന്നുള്ള ആഗ്രഹം ഹർഷന്റെ ഹൃദയത്തിൽ തിങ്ങിയിരുന്നു. അൻപതിനായിരം കാലാളുകളോടും, ഇരുപതിനായിരം അശ്വങ്ങളോടും കൂടെ അദ്ദേഹം ദിഗ്വിജയത്തിനു കച്ചകെട്ടി. ആറുവർഷത്തിനുള്ളിൽ ഹർഷൻ പശ്ചിമോത്തരപ്രദേശങ്ങളധികവും, ബംഗാളിന്റെ ഭൂരിഭാഗവും പിടിച്ചടക്കി. അദ്ദേഹത്തിന്റെ സൈന്യം മുൻപുണ്ടായിരുന്നതിന്റെ മൂന്നുഗുണമായി. ഭരണാവസാനത്തോടുകൂടെ ഹർഷസാമ്രാജ്യത്തിന്റെ അതിർത്തി പടിഞ്ഞാറു മുൾട്ടാൻ വരെയും തെക്കു നർമ്മദവരെയും വ്യാപിച്ചു. ഉത്തരഭാരതം മുഴുവനും ഹർഷസാമ്രാജ്യമായിരുന്നു. നേപ്പാളും സാമന്തരാജ്യംമാത്രം. ദക്ഷിണാപഥത്തെ പിടിച്ചടക്കാൻ ചക്രവർത്തി ശ്രമിച്ചു; എങ്കിലും അവിടത്തെ രാജാവു് അജയ്യനായിരുന്നു. കാമരൂപത്തിലെ (ആസ്സാം) രാജാവിന്റെ നന്മയാലി, ഹർഷന്റെ മേൽക്കോയ്മയെ വിളിച്ചുപറഞ്ഞു.

രാജാവു തന്റെ പ്രജകളെ നേരിട്ടു് ഭരിക്കേണ്ടതാണെന്ന് ഹർഷൻ വിശ്വസിച്ചിരുന്നു. ഈ ഉദ്ദേശത്തോടുകൂടെ അദ്ദേഹം സഞ്ചരിക്കയും നാട്ടിന്റെ നാനാഭാഗങ്ങളിലും കച്ചേരികൾ വിളിച്ചുകൂട്ടി അധർമ്മികളേയും അക്രമികളേയും ശിക്ഷിക്കയും ചെയ്തുവന്നു. അദ്ദേഹത്തിന്റെ ഭരണകാലത്തു കരം കുറവും, കുററങ്ങൾ ലഘുവുമായിരുന്നു. കുററങ്ങൾക്കുള്ള ദണ്ഡം ഗുപ്തകാലത്തുണ്ടായിരുന്നതിനേക്കാൾ ഉഗ്രം ഘോരമായിരുന്നു. വിരൽമുറിക്കുക, ചെവിയറുക്കുക, കൈവെട്ടുക, മുതലായവ സാധാരണശിക്ഷകളാണ്. ഭൂമിയിൽനിന്നുള്ള ആദായമാണ് രാജഭണ്ഡാഗാരത്തെ അധികം നിറച്ചത്. വിദ്യാഭ്യാസത്തെ ഭരണകേന്ദ്രംതന്നെ പ്രോത്സാഹിപ്പിച്ചു. ബൌദ്ധന്മാരും ബ്രാഹ്മണരും വിദ്യാപ്രചാരണം ചെയ്തുവന്നു. ബുദ്ധമതവും, ജൈനമതവും, ബ്രാഹ്മണമതവും സമകാലികങ്ങളായി വർത്തിച്ചിരുന്നു. ഹർഷൻ ബുദ്ധമതാനുസാരിയായിരുന്നു; അന്ത്യഘട്ടങ്ങളിൽ ചക്രവർത്തിക്കു ബുദ്ധമതത്തോടുള്ള ഭക്തി സീമാതീതമായി. ഹർഷൻ

ഒരു കവിയുമായിരുന്നു. നാഗാനന്ദം, രത്നാവലി മുതലായ സംസ്കൃത നാടകങ്ങൾ ഹർഷന്റേതെന്നു പറയുന്നു. പ്രസിദ്ധ സംസ്കൃതഗദ്യകാരനായ ബാണൻ ഹർഷന്റെ സംരക്ഷണത്തിലാണു് ജീവിതം നയിച്ചതു്. ബാണന്റെ "ഹർഷചരിത"ത്തിൽനിന്നു രാജാവെയും രാജ്യവാസികളെയും പററിയുള്ള ചില വിവരങ്ങൾ നമുക്കു ലഭിക്കുന്നുണ്ടു്.

എ. ഡി. 643-ൽ ഗഞ്ജാംകാരോടു നേരിട്ടതു ചക്രവർത്തിയുടെ ഒടുവിലത്തെ ആക്രമണമായിരുന്നു. പ്രാണികളുടെ പ്രാണാപഹരണത്തെ രാജാവു് നിഷേധിച്ചു. അദ്ദേഹം യാത്രക്കാർക്കു വഴിയമ്പലങ്ങളും, ദരിദ്രന്മാർക്കു ഭോജനശാലകളും, ആതുരന്മാർക്കു ഔഷധശാലകളും ഏർപ്പെടുത്തി. ചക്രവർത്തി ഹിന്ദുക്ഷേത്രങ്ങളും ബൗദ്ധദേവാലയങ്ങളും പണികഴിപ്പിച്ചു. ഗംഗയുടെ തീരത്തു നിരക്കെ അദ്ദേഹം ബൗദ്ധസ്തൂപങ്ങൾ ഉണ്ടാക്കിച്ചു. ആദികാലങ്ങളിൽ ഹർഷൻ അശോകപദ്ധതിയായ ഹീനയാനബുദ്ധമതത്തിൽ ചേർന്നു. എന്നാൽ ഒടുവിൽ കനിഷ്കനാൽ സ്ഥാപിതമായ മഹായാനപക്ഷത്തിൽ കൂടി. ഹ്യൂൻസാങ്ങും ഈ പദ്ധതിക്കാരനായിരുന്നു. ഹർഷന്റെ തലസ്ഥാനനഗരി വിഖ്യാതമായ കനൗജായിരുന്നു. എ. ഡി. 646-ൽ ഏകദേശം 657 കയ്യെഴുത്തുഗ്രന്ഥങ്ങളും കൊണ്ടു് ഹ്യൂൻസാങ്ങ് ഇൻഡ്യയിൽനിന്നും മടങ്ങി. എ. ഡി. 647-ൽ ഹർഷൻ പരലോകപ്രാപ്തനായി. അദ്ദേഹത്തിന്റെ വിയോഗത്തോടെന്ന പോലെ മഹിമ ഭേദിച്ച സാമ്രാജ്യം ശിഥിലീഭവിച്ചു.

### ചരിത്രത്തിൽ ഹർഷന്റെ സ്ഥാനം.

മനുഷ്യന്റെ സർവ്വതോമുഖമായ അഭിവൃദ്ധിക്കു് അനുകൂലമായ ഭരണവ്യവസ്ഥയോടുകൂടെ ഇൻഡ്യ ആദ്യമായി ശോഭിച്ചതു്, ചന്ദ്രഗുപ്തമൌര്യന്റെ കാലത്തായിരുന്നു. ആ പരമ്പരയിൽ അവസാന സാമ്രാജ്യാധിപതി ഹർഷനത്രെ. ഭരണതന്ത്രം, സാഹിത്യം, മതം എന്നീ ശാഖകളിൽ ഹർഷന്റെ സ്ഥാനം ഉത്തുംഗമാകുന്നു. അദ്ദേഹത്തിന്റെ ദാക്ഷിണ്യശീലവും ഉജ്ജ്വലതയും രാജോചിതമായ ഗുണങ്ങൾതന്നെയാണു്. അക്ബറെപ്പോലെ ഹർഷനും ഭരണവല്ലഭനായിരുന്നു. ഹർഷന്റെ ഭരണകാലം ഐശ്വര്യസമ്പൂർണ്ണമാകയാൽ അദ്ദേഹത്തെ മഹാനായ ഒരു സമ്രാട്ടായി പരിഗണിക്കുന്നു.

---

# അദ്ധ്യായം ൧൪.

---

## രാജപുത്രഇൻഡ്യ.

### മദ്ധ്യകാലം.

### 1650—1200 ഏ. ഡി.

ആൎയ്യന്മാരുടെയും ദ്രാവിഡന്മാരുടെയും മിശ്രീകരണത്തിന്റെ കഥയാണ് പ്രാചീനഇൻഡ്യയുടെ ചരിത്രം. വേദങ്ങൾ രചിച്ച കാലത്തു ഈ രണ്ടു വൎഗ്ഗങ്ങളും അന്യോന്യം ശത്രുക്കളായി വൎത്തിച്ചിരുന്നു. ബുദ്ധമതത്തിന്റെ പ്രചാരത്തോടുകൂടെ ആൎയ്യന്മാരും അനാൎയ്യന്മാരും യോജിപ്പും സങ്കരവും ഉണ്ടായി. ഏഴാംശതാബ്ദത്തിൽ ഈ സങ്കരം പൂൎത്തിയായി. ഗുപ്തന്മാരും ഹൂണന്മാരും ഇതിന്ന് അനുകൂലികളായിരുന്നു. ഏ. ഡി. 650-മുതൽ 950-വരെ വടക്കേ ഇൻഡ്യ അരാജകത്വത്തിൽ നിമഗ്നമായി. അതിൽപിന്നെ മഹമ്മദീയരുടെ ആക്രമണംവരെയുള്ള കാലങ്ങളിൽ വടക്കെഇൻഡ്യയിൽ അനവധി ചെറിയ രാജ്യങ്ങൾ ഉത്ഭവിച്ച് ഏറെക്കുറെ പ്രബലങ്ങളായിത്തീൎന്നു.

## രാജപുത്രന്മാർ.

രാജപുത്രന്മാരെ മൂന്നു വൎഗ്ഗക്കാരായി തിരിക്കാം. ഒന്ന് പ്രാചീനഹിന്ദുരാജാക്കന്മാരുടെ വംശവും, രണ്ട്, ആൎയ്യന്മാരിൽ ലയിച്ച ആദിമനിവാസികളും, മൂന്ന് ഹിന്ദുമതം സ്വീകരിച്ച അന്യദേശികളും ആകുന്നു. ശകന്മാർ, പാർത്തിയന്മാർ, ഹൂണന്മാർ മുതലായവർ പലപ്പോഴായി ഇൻഡ്യയിൽ പ്രവേശിച്ചു ലയിച്ച വസ്തുത വിസ്മരിച്ചിരിക്കയില്ലെന്നു വിചാരിക്കുന്നു. രാജപുത്രർ ഹിന്ദുമതത്തിൽ ഭക്തിയും, വൈദികാചാരങ്ങളിൽ നിഷ്ഠയും, മദ്ധ്യഏഷ്യയിലെ ജനങ്ങളോടൊപ്പം രണശൂരതയും ഉള്ളവരായിരുന്നു. ഇവരുടെ കാലത്തു പരസ്പരസ്പൎദ്ധയും മത്സരവും വടക്കെഇൻഡ്യയുടെ പ്രധാനപ്രകൃതമാണ്.

രാജപുത്രന്മാരെല്ലാം ഒരേപൂൎവ്വികനിൽനിന്നുത്ഭവിച്ചതായി വിശ്വസിക്കുന്നു. ഇവരിൽ രാജാക്കന്മാരായവർ തങ്ങളുടെ വംശത്തെ സൂൎയ്യൻ, ചന്ദ്രൻ, അഗ്നി എന്നീ ദേവന്മാരോടുകൂടെ സംബന്ധിപ്പിക്കുന്നു. പരസ്പരം വിവാഹം ചെയ്യുന്നതിന്നു പ്രതിബന്ധം യാതൊന്നുമില്ല. ഐതിഹ്യം, ആചാരം, ജീവിതരീതി മുതലായവ

റ്റെല്ലാവൎക്കും സമാനമാകുന്നു. ജാതിസ്നേഹം, നായകാരാധനം, അനുസരണം എന്നീ സ്വഭാവഗുണങ്ങൾ ഇവരിൽ കാണുന്നുണ്ട്. കൃഷിജോലി രാജപുത്രന്മാൎക്ക് നിന്ദ്യമായിരുന്നു. സമാനമായ ആചാരങ്ങളും, ആത്മാഭിമാനം ഇതുരണ്ടും ഇവരുടെ ഉൽകൎഷത്തിനു നിദാനങ്ങളാണ്.

യുദ്ധരീതി. രാജപുത്രൻ ഗൎഭത്തിൽകിടക്കുമ്പോൾതന്നെ പോരാളിയാകുന്നു. ധൈൎയ്യം, ഉദാരത, വിശ്വാസ്യത മുതലായ മഹദ്ഗുണങ്ങളുള്ള ഇവർ ഇൻഡ്യയിൽ ഉൽകൃഷ്ടപദവിയിൽ തിളങ്ങുന്നതുകൊണ്ട് അത്ഭുതപ്പെടേണ്ടതില്ല.

സമുദായം യുദ്ധവും രക്ഷയും മാത്രമാണ് തങ്ങളുടെ കൎത്തവ്യകൎമ്മമെന്നു വാദിക്കുന്ന ക്ഷത്രിയന്മാരായിട്ടാണ് രാജപുത്രന്മാർ ജീവിക്കുന്നതു്. ശൌൎയ്യവും, തേജസ്സും, ആത്മാഭിമാനവും സ്ത്രീപുരുഷഭേദമെന്യേ ഉണ്ടുതാനും. ബ്രാഹ്മണമതാചാരങ്ങളെ അക്ഷരംപ്രതി അനുഷ്ഠിച്ചുപോരുകയാൽ ഇവൎക്കു ബ്രാഹ്മണഭക്തി കടുകട്ടിയാണ്. ലോകത്തിൽ ഏററവും അപമാനമായി ഇവർ ഗണിച്ചുവന്നതു് പോരിൽ പിന്തിരിയുക എന്നതായിരുന്നു. വിജയികളായ ശത്രുക്കളുടെ നീചവും നിന്ദ്യവുമായ പെരുമാററത്തെ ദുസ്സഹമായി കരുതി രാജപുത്രസ്ത്രീകൾ ചിതാഗ്നിയിൽ സ്വശരീരങ്ങൾ ചാമ്പലാക്കി വന്നു.

രാജപുത്രന്മാൎക്കു രാഷ്ട്രീയമായ ദൂരദൎശനം ഇല്ലായിരുന്നു. സ്വാതന്ത്ര്യപ്രമത്തന്മാരായ ഇവർ പൎവ്വതാന്തരാളങ്ങളിലെ ചെറിയചെറിയ രാജ്യങ്ങൾകൊണ്ട് പരിതൃപ്തരായി. ഇണക്കക്കുറവും വൈരപ്പിണക്കവും ധാരാളമുണ്ടായിരിക്കയാൽ മുഹമ്മദുസാമ്രാജ്യം ഇവരുടെ അഭിമാനകോലാഹലങ്ങളെ നശിപ്പിച്ചു.

വടക്കേഇൻഡ്യയിൽ, ചോഹാന്മാർ, പരിഹാരർ, ടോമാരർ, ഗുജ്ജരന്മാർ എന്നിവരും, തെക്കേഇൻഡ്യയിൽ ചണ്ഡാളർ, കാലച്ചൂരികൾ, ഗാർവാർക്കാർ, രാഷ്ട്രക്കൂടർ, ചാലൂക്യർ, പല്ലവർ ഇവരും പ്രധാനപ്പെട്ട രാജപുത്രവൎഗ്ഗക്കാരാണു. ഗുജറാററ്, ഡൽഹി, കനൂജ്, ബങ്കാളം, കാശ്മീരം, മാംവാ, അജ്മീർ എന്നീ ഏഴു രാജപുത്രരാജ്യങ്ങളും വടക്കേഇൻഡ്യയിൽ ഉള്ളവയാകുന്നു.

## ഡൽഹി.

പരിഹാരവൎഗ്ഗത്തിൽ ജനിച്ച അനംഗപാലൻ ഏ. ഡി. 1050-ാമാണ്ടോടുകൂടെ ഡൽഹിയിലെ രാജപുത്രരാജ്യം സ്ഥാപിച്ചു. ഈ രാജവംശത്തിനു ടോമാരർ എന്നു പേർ പറയുന്നു. ചോഹാൎക്ക

ശജാതനായ അജ്മീരിലെ വിശാലദേവൻ പന്ത്രണ്ടാംശതാബ്ദത്തിന്റെ മദ്ധ്യത്തിൽ അനംഗപാലദ്വിതീയനെ തോല്പിച്ചു. പരാജിതൻ തന്റെ പുത്രിയെ ജേതാവിനു വിവാഹംചെയ്തുകൊടുക്കയും അവരുടെ മകന് ഡൽഹിരാജ്യത്തിനുള്ള അവകാശം സമ്മതിക്കുകയും ചെയ്തു. 1170-ൽ അനംഗപാലൻ മരിച്ചു. അദ്ദേഹത്തിന്റെ പൌത്രൻ അജ്മീരിലെ പൃഥ്വിരാജൻ ഡൽഹിരാജാവായിത്തീൎന്നു. 1191-ൽ പൃഥ്വിരാജന്റെ നേതൃത്വത്തിൽ രാജപുത്രന്മാർ മഹമ്മദ്ഗോറിയോടു നേൎക്കയും തരൗറി യുദ്ധത്തിൽ അയാളെ തോല്പിക്കുകയും ചെയ്തു. എന്നാൽ 1192 ആയപ്പോഴേക്കും രാജപുത്രന്മാർ ഭിന്നിച്ചു. ഗോറിയുടെ രണ്ടാംആക്രമണത്തെ തടയാൻശ്രമിക്കാതെ കനൗജിലെ ജയചന്ദ്രനും തൽപക്ഷക്കാരും ഉദാസീനരായി. പൃഥ്വിരാജൻ മഹമ്മദ്ഗോറിയോടേറ്റു വീരസ്വൎഗ്ഗം പ്രാപിച്ചു. ഈ സംഭവം മഹമ്മദാധികാരത്തെ സൂചിപ്പിക്കുന്ന ശകുനംതന്നെയായിരുന്നു.

### കനൗജ്.

ഹൎഷന്റെ കാലത്തു കനൗജ് ഒരു പട്ടണം മാത്രമായിരുന്നു. എ. ഡി. 860-ൽ നാഭാഗൻ എന്ന ഗുൎജ്ജരരാജാവു കനൗജ് കൈവശപ്പെടുത്തി. ഇരുനൂറുവൎഷക്കാലത്തേക്കു ഗുൎജ്ജരന്മാർതന്നെ ഇവിടം ഭരിച്ചു. നാഭാഗപൌത്രനായ മിഹിരഭോജൻ 840-നും 890-നും ഇടയ്ക്കു കനൗജ് ഭരിച്ചിരുന്നു. ഇദ്ദേഹത്തിനു പല സാമന്തരാജാക്കന്മാരും ഉണ്ടായിരുന്നു. പിൻഗാമിയായ മഹീപാലന്റെ കാലത്തു കനൗജ് ക്ഷയിച്ചുതുടങ്ങി. വേറെ രാജപുത്രന്മാർ രാജ്യം കൈവശപ്പെടുത്തിയെങ്കിലും കനൗജ് ഛിന്നഭിന്നമായി. 1193-ൽ ഗോറി കനൗജ് പിടിച്ചടക്കി.

### മാൾവ.

ഒൻപതാംശതാബ്ദത്തിന്റെ പൂൎവ്വാൎദ്ധത്തോടുകൂടെ അഗ്നികുലരുടെ ജന്മസ്ഥാനമായ അബൂപൎവ്വതത്തിൽ നിന്നും ഉപേന്ദ്രകൃഷ്ണൻ എന്ന സംഘമുഖ്യൻ കുറെ ആൾക്കാരുമായി ഉജ്ജയിനിയെ കൈവശപ്പെടുത്തി ഭരിച്ചതായി അറിയുന്നു. ഇദ്ദേഹത്തിന്റെ തലസ്ഥാനം ധാരാപട്ടണമായിരുന്നു. ഈ വംശത്തിലുള്ള 19 രാജാക്കന്മാർ ഏകദേശം നാനൂറുവൎഷങ്ങളോളം ധാരയിൽ ഭരണം നടത്തി. ഇവരിൽ ഏഴാമത്തെരാജാവായ മുഞ്ജൻ ഒരു നല്ല കവിയും പരാക്രമിയായ യോദ്ധാവും ആയിരുന്നു. മുഞ്ജൻ ചാലൂക്യരാജാവായ തൈലപനെ പതിനാറുപ്രാവശ്യം തോല്പിച്ചതായി കാണുന്നു. എ-ഡി 995-ൽ മുഞ്ജൻ ചാലൂക്യരാജ്യത്തെ ആക്രമിക്കെ വധിക്കപ്പെട്ടു. പതിനൊന്നാംശതാബ്ദത്തിലെ മാൾവയെ ഭരിച്ചിരുന്ന സുപ്രസിദ്ധ

നായ ഭോജരാജാവ് മുഞ്ജന്റെ മച്ചുനനായിരുന്നു. തച്ചുശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, കാവ്യം എന്നീ ശാഖകൾ അക്കാലത്തു തളിൎത്തുതഴച്ചു. ധാരാപട്ടണത്തിലുള്ള സരസ്വതീക്ഷേത്രത്തിൽ ഇദ്ദേഹം ഒരു വലിയ സംസ്കൃതവിദ്യാലയം നടത്തിവന്നതായറിയുന്നു. 1235-എ-ഡി. യിൽ അൾത്തമിഷിന്റെ കാലത്തു മഹമ്മദീയർ മാൾവ പിടിച്ചടക്കി. 1401-ൽ തൈമൂറിന്റെ ആക്രമണത്തിൽ ഡൽഹിസാമ്രാജ്യം ഛിന്നിച്ചിതറിയതുവരെ അവർ മാൾവയെ ഭരിച്ചു. 1401-ൽ ഡിലാവർഖാൻ മാൾവയിൽ ഭരണകൎത്താവായി.

---

## അദ്ധ്യായം ൧൩.

---

### ഡക്കാൺ.

### ദ്രാവിഡന്മാർ.

കൃഷ്ണ, നൎമ്മദ, എന്നീനദികളുടെ ഇടയ്ക്കുള്ള പ്രദേശത്തിന് ഡക്കാൺ അല്ലെങ്കിൽ ദക്ഷിണാപഥം എന്നു പേർ പറയുന്നു. ഈ രാജ്യത്തിന്റെ പടിഞ്ഞാറേപ്പകുതി മറാട്ടവും, കിഴക്കേപ്പകുതി തെലിങ്ഗാനാ, അല്ലെങ്കിൽ തെലിങ്ഗണവുമാണ്. ഈ രാജ്യത്തിന്റെ കിഴക്കും പടിഞ്ഞാറുമുള്ള അതിൎത്തികൾ പൎവ്വതപംക്തിയാകയാൽ ഡക്കാണിന്റെ ആക്രമണം ലഘുസാദ്ധ്യമല്ല. ഡക്കാൺ ഒരു പീഠദേശമാകയാൽ തദ്ദേശവാസികൾക്കു, തെക്കുള്ള മൈതാനങ്ങളേയും വടക്കുള്ള ഹിന്ദുസ്ഥാനത്തേയും ആക്രമിക്കുവാൻ സൌകൎയ്യമുണ്ടായിരുന്നു. ഡക്കാണിലെ ജനങ്ങളുടെ ആകൃതിപ്രകൃതികളും ഭാഷയും പരിശോധിക്കുന്നതായാൽ, ഏററവും പുരാതനകാലം മുതൽ അവിടെ പാൎത്തിരുന്ന ദ്രാവിഡരുടെ ലക്ഷണങ്ങൾ കാണ്മാനുണ്ട്. വിദൎഭത്തിലും കലിംഗത്തിലും കുടിയേറിപ്പാൎത്തതിന്റെ ശേഷം, ഏകദേശം ബി- സി- ഏഴാംശതാബ്ദവും കഴിഞ്ഞതാണ് ആൎയ്യന്മാർ ഡക്കാണിൽ വന്നത്. അക്കാലത്തു അവിടത്തെ ദ്രാവിഡർ കാലോചിതമായ പരിഷ്കാരത്തിൽതന്നെ ജീവിച്ചിരുന്നു. ബി- സി- അഞ്ചാം ശതാബ്ദത്തോടുകൂടെ ഡക്കാണിൽ ആൎയ്യജനത അഭിവൃദ്ധമായി. ആപസ്തംബധൎമ്മശാസ്ത്രം ഇവിടെവെച്ചു നിൎമ്മിക്കപ്പെട്ടു. ഗോദാവരിതീരത്തുള്ള പ്രതിഷ്ഠാനനഗരം ഇന്ത്യയുടെ പലഭാഗങ്ങളിൽനിന്നും പാതകൾ വന്നുചേരുന്ന ഒരു വാണിജ്യകേന്ദ്രമായിരുന്നു. ബി- സി മൂന്നാം ശതാബ്ദത്തിൽ മൌൎയ്യസാമ്രാജ്യം ഡക്കാണിനെ ഗ്രസിച്ചു.

അനന്തരകാലങ്ങളിൽ പ്രബലന്മാരായിത്തീൎന്ന രണ്ടു വൎഗ്ഗക്കാരുടെ പേരുകൾ അശോകന്റെ ലേഖനങ്ങളിൽതന്നെയുണ്ടായിരുന്നു ഇവർ മഹാരാഷ്ട്രവാസികളായ രാഷ്ട്രകന്മാർ അല്ലെങ്കിൽ രാഷ്ട്രകൂടന്മാരും (മറാട്ടികൾ), ഇന്നു വ്യവഹാരത്തിലിരിക്കുന്ന തെലുങ്കിന്റെ മാതൃഭാഷ ഉപയോഗിച്ചിരുന്ന ആന്ധ്രന്മാർ എന്ന ദ്രാവിഡരുമാകുന്നു. മഗധയേ ഒഴിക്കുന്നതായാൽ ആന്ധ്രം അതിശക്തമായ സൈനികസമ്പത്തുള്ള സാമ്രാജ്യങ്ങളുടെ കൂട്ടത്തിൽ അദ്വിതീയമായിരുന്നു.

## ആന്ധ്രന്മാർ.

അശോകന്റെ മരണത്തോടുകൂടെ ആന്ധ്രരാജ്യം സ്വാതന്ത്ര്യോദയം കണ്ടു കണ്ണുകൾ തുറന്നു. ഗോദാവരിയുടെയും കൃഷ്ണയുടെയും ഡെൽററയിലുള്ള ടെലിങ്ഗാന എന്ന തെലുങ്കരാജ്യമാണ്, ആന്ധ്രന്മാർ ഭരിച്ചിരുന്നതു്. ബി- സി- 250 മുതൽ എ- ഡി- 226-വരെ മുപ്പതുരാജാക്കന്മാർ തുടൎന്നു ഭരിച്ചതായും പൂൎവ്വപശ്ചിമസമുദ്രങ്ങളെ സ്പർശിച്ചുകൊണ്ടു് ആന്ധ്രരാജ്യം ഡക്കാൺ മുഴുവനും വ്യാപിച്ചു ശയിച്ചതായും കാണുന്നു. ഗുജറാററിലെ ക്ഷത്രപന്മാരും ആന്ധ്രരാജാക്കന്മാരും കൂടി 200- എ- ഡി- മുതൽ കലഹിച്ചുകൊണ്ടിരുന്നു. എ- ഡി- 126-ൽ വിലിവായകുരൻ അല്ലെങ്കിൽ ഗൗതമീപുത്രശതകൎണ്ണി നഹപാനക്ഷത്രപരാജാവേ വധിച്ചു. താമസമെന്യേ രുദ്രദാമൻ എന്ന ക്ഷത്രപരാജാവു് ആക്കാലത്തെ ആന്ധ്രരാജാവിനെ പരാജിതനാക്കി. 226-ാമാണ്ടു എ- ഡി. യോടുകൂടെ ആന്ധ്രസാമ്രാജ്യം തേമ്പിത്തുടങ്ങി.

ആന്ധ്രന്മാരുടെ ശിലാരേഖകളിൽനിന്നും ഡക്കാണിലെ അക്കാലത്തെ സ്ഥിതികൾ കുറേയൊക്കെ അറിയുന്നുണ്ടു്. ബുദ്ധമതത്തിന്റെ പ്രചാരം ആദികാലത്തു് അധികമുണ്ടായിരുന്നെങ്കിലും അചിരേണ ബ്രാഹ്മണമതവും എഴുന്നുവന്നു. ഈ രണ്ടു മതങ്ങളും പരസ്പരവിരോധം കൂടാതെതന്നെ വൎത്തിച്ചു. ബൌദ്ധപുരോഹിതന്മാൎക്കായി പല മഠങ്ങളും, പഥികന്മാരുടെ സുഖസൌകൎയ്യങ്ങൾക്കായി വഴിയമ്പലങ്ങളും ഉണ്ടായിരുന്നു. ബൌദ്ധന്മാർ ഉണ്ടാക്കിയ ഗുഹാക്ഷേത്രങ്ങളും അനവധി കാണുമാറുണ്ടു്. വ്യവസായത്തിനു കുറവൊട്ടുമുണ്ടായിരുന്നില്ല. തൊഴിലുകൾ പ്രത്യേകമേൽനോട്ടത്തിൽ നടത്തപ്പെട്ടുവന്നു.

## പല്ലവന്മാർ.

ആന്ധ്രക്ഷയാനന്തരമുള്ള മൂന്നൂററിഅൻപതുവൎഷത്തെ ചരിത്രകാലം പ്രമാണമില്ലാത്ത വിവരങ്ങൾമാത്രമേ നല്കുന്നുള്ളു. പല്ലവന്മാർ കാലേകൂട്ടിത്തന്നെ തെക്കേഇൻഡ്യയിൽകടന്നു ഗോദാവരി

യുടെ ദക്ഷിണപ്രാന്തങ്ങളിലുള്ള ദേശങ്ങളെ കൈവശപ്പെടുത്തിയിരുന്നു. ഈ പല്ലവന്മാർ പാർത്തിയൻഗോത്രക്കാരാണെന്നു ചിലർ വിശ്വസിക്കുന്നു. പല്ലവന്മാർ ആസ്ത്രേലേഷ്യയിലെ വർഗ്ഗക്കാരോടു ബന്ധമുള്ള നാഗവംശക്കാരാണെന്നും, ഇവരുടെ പ്രഥമവാസം മദ്രാസിനു പുറമായിരുന്നെന്നും, തഞ്ചാവൂർ തൃശ്ശിനാപ്പള്ളി മുതലായ സ്ഥലങ്ങൾ അനന്തരകാലങ്ങളിൽ ആക്രമിച്ചതാണെന്നും ഒരഭിപ്രായം പ്രൊഫസർ ശ്രീനിവാസയ്യങ്കാർക്കുണ്ട്. പല്ലവർ ദക്ഷിണഭാരതത്തിലെ ഒരു പഴയ വർഗ്ഗമാണെന്നുമാത്രം വിശ്വസിക്കേണ്ടിയിരിക്കുന്നു. പല്ലവരുടെ ചരിത്രം ഒന്നും എഴുതിയിട്ടില്ലായിരുന്നുവെങ്കിലും, മാമല്ലപുരം (മഹാബലിപുരം) ക്ഷേത്രം തൃശ്ശിനാപ്പള്ളി പാറക്കൊത്തുപണികൾ ഇവയെല്ലാം പല്ലവരുടെ പരിഷ്കാരചിഹ്നങ്ങളായി നമുക്കു ധാരാളം സ്വീകരിക്കാം. ഇവതന്നെ പല്ലവചരിത്രസാക്ഷ്യങ്ങളുമാകുന്നു.

പല്ലവന്മാരിൽ മൂന്നു വർഗ്ഗക്കാർ ഉണ്ടായിരുന്നെങ്കിലും "വർമ്മ" എന്നുള്ള നാമധേയം ഇവർക്കെല്ലാവർക്കും സമാനമായിരിക്കയാൽ വർഗ്ഗത്രയത്തിനു വളരെ അടുത്ത ബന്ധമാണുണ്ടായിരുന്നതെന്നു തെളിയുന്നു. ഡക്കാണിന്റെ പടിഞ്ഞാറുമാറി "ദേവാപി"യിൽ ഭരിച്ചിരുന്ന ഒരുകൂട്ടരെ 550-എ. ഡി. യിൽ ചാലൂക്യർ ഓടിച്ചു. ഗോദാവരീതീരത്തിൽ വെങ്ഗി തലസ്ഥാനമാക്കി വാണിരുന്ന മറ്റൊരുകൂട്ടരെയും 615-എ. ഡി. യിൽ ചാലൂക്യർ നിഷ്കാസനം ചെയ്തു. ഹ്യൂൺസാങ്ങിന്റെ ലേഖനങ്ങളിൽനിന്നും കാഞ്ചീപുരം വാണിരുന്ന പല്ലവവംശക്കാരെപ്പറ്റി പലതും അറിയുന്നുണ്ട്. പരമാർത്ഥത്തിൽ പല്ലവന്മാരിൽ പ്രബലന്മാരും, പ്രതാപികളും, പ്രസിദ്ധന്മാരും കാഞ്ചീപുരക്കാരായിരുന്നു. എ. ഡി. 740-തുടങ്ങി തെക്കേ ഇൻഡ്യ ചോളരുടെ പ്രതാപകാലം വീക്ഷിക്കുന്നു. എ. ഡി. 300-മുതൽ ആ കാലംവരെ പല്ലവന്മാർതന്നെ ആധിപത്യംവഹിച്ചിരുന്നു. ചേരരും, ചോളരും, പാണ്ഡ്യരും അക്കാലത്തു് ഇവരുടെ അധികാരച്ഛായയിൽ മങ്ങിമയങ്ങിയിരിക്കുന്നതായിട്ടാണ് കാണുന്നതു്.

സമുദ്രഗുപ്തന്റെ അലഹബാദ് ലിഖിതങ്ങൾ പല്ലവരെപ്പറ്റി ചില വിവരങ്ങളെല്ലാം നല്കുന്നുണ്ട്. എ. ഡി. 340-ൽ സമുദ്രഗുപ്തൻ തെക്കേഇൻഡ്യയിൽ പരാജിതരാക്കിയ രാജാക്കന്മാരിൽ കാഞ്ചീപുരത്തെ വിഷ്ണുഗോപവർമ്മനും വെംഗിയിലെ ഹസ്തിവർമ്മനും ചേർന്നിട്ടുണ്ട്. കാഞ്ചീപുരാധിപതികൾ ആറാംശതാബ്ദത്തിന്റെ അവസാനംമുതൽ എട്ടാംശതാബ്ദത്തിന്റെ ആദിവരെ ഉൽക്കർഷത്തിലിരുന്നു. മഹേന്ദ്രവർമ്മൻ ഒന്നാമൻ (600—625) ചെ

ങ്കൽപെട്ടു, തൃശ്ശിനാപ്പള്ളി, ആർക്കാട് എന്നീ സ്ഥലങ്ങളിൽ പാറകളിലുള്ള ക്ഷേത്രങ്ങൾ പണികഴിപ്പിച്ചു. വെംഗിയെ അധീനമാക്കിത്തീർത്ത പുലികേശി രണ്ടാമൻ എന്ന ചാലുക്യരാജാവു് 610-എ. ഡി. യിൽ കാഞ്ചിപുരത്തെ മഹേന്ദ്രവർമ്മനെതിരായി പോർചെയ്തു. യുദ്ധത്തിൽ കാഞ്ചിപുരരാജാവുതന്നെ ജയിച്ചതായി ഊഹിക്കപ്പെട്ടിരിക്കുന്നു.

നരസിംഹവർമ്മൻ: (625—645-എ. ഡി.) പല്ലവന്മാരിൽ എറ്റവും ശക്തനായി ഭരിച്ചതു നരസിംഹവർമ്മനായിരുന്നു. ഇദ്ദേഹം വാതാപിപുരം തകർക്കയും, പുലികേശി രണ്ടാമനെ മൂന്നുതവണ യുദ്ധത്തിൽ തോല്പിക്കയും ചെയ്തു. എന്നാൽ എ. ഡി. 655-ൽ പുലികേശിയുടെ മകനായ വിക്രമാദിത്യൻ കാഞ്ചിപുരത്തെ ആക്രമിച്ചടക്കി. പല്ലവന്മാർ ക്ഷീണിതരായി. അവരുടെ ശക്തിക്കു ക്ഷയം നേരിട്ടു. ഒടുവിലത്തെ പല്ലവരാജാവിനെ ചോളരാജാവായ രാജാദിത്യൻ കീഴടക്കി. എ. ഡി. 1200-വരെ ചോളന്മാരുടെ മേൽക്കോയ്മയെ സമ്മതിച്ചു പല്ലവന്മാർ വാണിരുന്നു. ബെല്ലാരി, മൈസൂറിന്റെ ചിലഭാഗങ്ങൾ, ചെങ്കൽപെട്ടു, തൃശ്ശിനാപ്പള്ളി മുതലായ ദേശങ്ങൾ പല്ലവപ്രമാണികളുടെ അധികാരത്തിൽ ഉൾപ്പെട്ടിരുന്നതായും, അവരുടെ ശക്തി ഒറീസ്സാവരെ വ്യാപിച്ചിരുന്നതായും പറയുന്നു.

മതം.

തെക്കേ ഇൻഡ്യയിൽ, പല്ലവരാജാക്കന്മാരുടെ കാലം മതസംബന്ധമായ ഒരു പരിവർത്തനഘട്ടംകൊണ്ടു പ്രധാനമായിരിക്കുന്നു. പതിനൊന്നാം നൂറ്റാണ്ടോടുകൂടെ ഇൻഡ്യയിൽ ബുദ്ധമതം ലോപിച്ചുതുടങ്ങി. ഹിന്ദുമതത്തെ പരിഷ്കരിക്കുന്നതിനായി പല ആചാര്യന്മാരും വിവിധമാർഗ്ഗങ്ങളിലൂടെ പുറപ്പെട്ടു. ബുദ്ധമതം അംഗീകരിച്ചിരുന്ന പലരും പുതിയ മതത്തിന്റെ ആകർഷകമായ ആവിർഭാവത്തിൽ, അതിനെ ഉപേക്ഷിച്ചു. ജൈനമതക്കാരിൽ അധികംപേരും അവരുടെ മതാഭിപ്രായത്തിനു ഭംഗം വരുത്തിയില്ല.

എ. ഡി. എട്ടാംശതാബ്ദത്തിന്റെ ഒടുവിൽ കേരളത്തിൽ കാലടി എന്ന പ്രദേശത്തു ശങ്കരൻ എന്നപേരിൽ വിശ്വവിശ്രുതനായ ഒരു മതാചാര്യൻ ജനിച്ചു. ഇദ്ദേഹം അദ്വൈതമതത്തെ സ്ഥാപിച്ച മഹാപണ്ഡിതനാണു്. ഹിന്ദുമതപരിഷ്കാരത്തിൽ ശങ്കരാചാര്യർക്കു ഉന്നതമായ ഒരു സ്ഥാനമുണ്ടു്. ശങ്കരാചാര്യർ ശൈവമതത്തിന്റെ കർത്താവെന്നു പറയുന്നതു് അദ്ദേഹം തന്റെ ഗ്രന്ഥങ്ങളിൽ ഉപയോഗിച്ചിരിക്കുന്ന 'പരമേശ്വരൻ' എന്ന ഈശ്വരനാമത്തെ ശരിയായി മനസ്സിലാക്കാത്തതുകൊണ്ടല്ല എന്നു സംശയി

ക്കുന്നു. 'പരമേശ്വരൻ' എന്നുള്ള വാക്ക് പരമമായ ഈശ്വരനാകുന്ന ആത്മാവിനെ കുറിക്കുന്നതായിട്ടു ആചാര്യൻ പ്രയോഗിച്ചുകാണുന്നുള്ളു. എന്തായാലും ഈ പുരാണത്തിന്റെ ഭാഗങ്ങളെല്ലാം ശിവനെന്ന ദേവനെ ആരാധിക്കുന്ന ശൈവന്മാർ അംഗീകരിക്കയാണുണ്ടായത്. ശങ്കരാചാര്യർ കേരളത്തിൽനിന്നും പുറപ്പെട്ടു ഇന്ത്യ മുഴുവൻ സഞ്ചരിച്ച് തന്റെ അദ്വൈതസിദ്ധാന്തത്തെ പ്രചരിപ്പിച്ചു.

ഹിന്ദുമതത്തെ പരിഷ്കരിക്കാൻ പുറപ്പെട്ട മതാചാര്യന്മാരുടെ ഉജ്ജ്വലതരമായ പ്രസംഗങ്ങളിൽ ബുദ്ധമതം മങ്ങിനിന്നുതുടങ്ങി. എങ്കിലും ജനങ്ങളുടെ ഉള്ളിൽനിന്നും ബുദ്ധമതസംസ്കാരങ്ങളോ, അവരുടെ ഇടയിൽനിന്ന് ബുദ്ധമതാചാരങ്ങളോ നിശ്ശേഷം മാഞ്ഞില്ല. ബ്രാഹ്മണമതക്കാർകൂടി ബുദ്ധമതതത്വങ്ങളിൽ പലതും അംഗീകരിച്ചു. ഹിന്ദുമതം ബുദ്ധമതത്തെ നിരസിക്കുന്നെങ്കിൽ അതു ബുദ്ധമതത്തിന്റെ പരിശുദ്ധമായ ജീവൻ മുഴുവൻ അപഹരിച്ചതിൽപിന്നീട് ശേഷിച്ച ശവത്തെ മാത്രമാണ്. ഇതുമായിട്ടും ബുദ്ധമതത്തെപ്പോലെ ഹിന്ദുമതം ജനസാമാന്യത്തിന്റെ മതമായിത്തീർന്നിരുന്നില്ല. ഈ കുറവു പരിഹരിക്കുന്നതിനായി ഒരു മതപരിവർത്തനമുണ്ടായതാണ് പൌരാണികമതം. പൌരാണികമതത്തിന്റെ ആവിർഭാവത്തോടുകൂടെ ഹിന്ദുക്ഷേത്രങ്ങളും നാടെങ്ങും പരന്നു.

ക്രി. പി. പതിനൊന്നാംശതാബ്ദിയിൽ തെക്കേഇന്ത്യാക്കാരനായ രാമാനുജാചാര്യർ വൈഷ്ണവമതപ്രചാരകനായിരുന്നു. ഇദ്ദേഹം ഭക്തിമാർഗ്ഗക്കാരനായ യാമുനാചാര്യരുടെ ശിഷ്യനായിരുന്നു. രാമാനുജനെ കൂടാതെ പല വൈഷ്ണവാചാര്യന്മാരും മതപ്രചരണത്തിനു ഉദ്യുക്തരായി. ഇവരിൽ ചൈതന്യാചാര്യർ ബംഗാളികൾക്കു ഭക്തിമാർഗ്ഗത്തെ ഉപദേശിച്ചു. രാമാനുജാചാര്യർ മുതലായവരുടെ മതപരമായ പ്രചരണവേലകൾ ഉണ്ടായതു പല്ലവരാജാക്കന്മാരുടെ കാലത്താണ്. അവരുടെ സംരക്ഷണത്തിൽ ശൈവവൈഷ്ണവമതങ്ങൾ തെക്കേഇന്ത്യയിൽ പ്രചരിച്ചു. രാജാക്കന്മാരെയും അവരോടു ചേർന്ന പ്രഭുക്കന്മാരുടെയും വകയായി അനവധി മഹാക്ഷേത്രങ്ങൾ പണികഴിപ്പിച്ചു. തന്മൂലം ശില്പവിദ്യയ്ക്ക് അഭിവൃദ്ധിയുണ്ടായി. സംസ്കൃതവിദ്യാഭ്യാസം നടപ്പിൽവന്നു. സംസ്കൃതസാഹിത്യത്തിന്റെ പ്രചാരംകൊണ്ട് നാട്ടുഭാഷകൾക്ക പലഗുണങ്ങളും സിദ്ധിച്ചു.

## ചാലൂക്യർ.

ഗുർജ്ജരവർഗ്ഗത്തിൽപെട്ട അഗ്നികുലരാജപുത്രരായ ചാലൂക്യർ തെക്കേമഹാരാഷ്ട്രത്തിലെ വാതാപിപുരത്തിൽനിന്നും പല്ലവരെ നി

ഷ്ക്കാസനംചെയ്ത വിവരം പ്രസ്താവിച്ചുവല്ലോ. എ. ഡി. 550 മുതൽ പ്രതാപത്തിൽവന്ന ഇവർ ഡക്കാൻ മുഴുവൻഅടക്കി 754-വരെ ഭരിച്ചു. ഇവരെ ആദ്യചാലൂക്യരെന്നു പറയുന്നു. 973-എ. ഡി. മുതൽ ഈ വംശത്തോട് ഉററ ബന്ധമുള്ള മറെറാരു ചാലൂക്യവംശവും കല്യാണപട്ടണത്തിൽ ഭരണം സ്ഥാപിച്ചു.

ആദ്യ ചാലൂക്യർ. (550—754-എ. ഡി.) ആദ്യചാലൂക്യവംശത്തെ സ്ഥാപിച്ച പുലികേശി ഒന്നാമൻ വാതാപിപുരത്തിൽ ഭരണസ്ഥാപനം ചെയ്തു. എ. ഡി. 608-മുതൽ 642-വരെ ഭരിച്ച പുലികേശി രണ്ടാമൻ ഈ വംശത്തിലെ പ്രധാനിയായ രാജാവാണ്. അദ്ദേഹം കന്നൂജിലെ ഹർഷന്റെ സമകാലികനായിരുന്നു. ഗുജറാത്തിനോടുചേന്ന പല ദേശങ്ങളും പുലികേശി രണ്ടാമൻ കൈവശപ്പെടുത്തി. പാരസീകരാജാവ് ഇദ്ദേഹത്തിന്റെ രാജധാനിയിൽ ഒരു പ്രതിപുരുഷനെ അയച്ചിട്ടുള്ളതായി കാണുന്നു. പുലികേശി ഹിന്ദുവായിരുന്നെങ്കിലും ബുദ്ധമതത്തോടും അനുഭാവം പ്രദശിപ്പിച്ചിരുന്നു. 609-ൽ ഇദ്ദേഹം പല്ലവരാജ്യമായ വെങ്ഗിയെ ആക്രമിക്കുകയും അവിടത്തെ അധികാരിയായി ഭ്രാതാവായ വിഷ്ണുവദ്ധനനെ നിയമിക്കയും ചെയ്തു. വിഷ്ണുവദ്ധനന്റെ ഭരണം 615-മുതൽ സ്വതന്ത്രമായിത്തീന്നു. ആയതു 1070-വരെ നിലനിന്നു. എ- ഡി- 620-ൽ പുലികേശി രണ്ടാമൻ കന്നൂജിലെ ഹർഷനെ തോല്പിച്ചതായികാണുന്നു. 641-ൽ ഹ്യൂൺസാങ് ഇദ്ദേഹത്തിന്റെ രാജധാനി സന്ദർശിച്ചു. ചീനസഞ്ചാരിയുടെ അഭിപ്രായത്തിൽ പുലികേശി സജ്ജനൻ തന്നെയാണ്. പാണ്ഡ്യചോളാദിരാജ്യങ്ങളേയും പുലികേശി രണ്ടാമൻ കീഴ്പെടുത്തി. കാഞ്ചിപുരത്തെ പല്ലവരാജാവായ നരസിംഹവമ്മൻ 642-ൽ പുലികേശിയെ പരാജിതനാക്കി സ്ഥാനത്തുനിന്നും ഇറക്കി. പതിമൂന്നു സംവത്സരങ്ങൾക്കുശേഷം പരാജിതന്റെ മകനായ വിക്രമാദിത്യൻ പല്ലവന്മാരെ തോല്പിച്ചു കാഞ്ചിപുരം പിടിച്ചടക്കി, മററു ദ്രാവിഡരാജ്യങ്ങളും വീണ്ടെടുത്തു. വിക്രമാദിത്യന്റെ പിൻവാഴ്ചക്കാർ ഏഴുപതുവത്സരത്തോളം രാജ്യം ഭരിച്ചു. എ- ഡി- 754-ൽ മഹാരാഷ്ട്രം ആക്രമിച്ചെടുത്ത ഒരു രാഷ്ട്രകൂടപ്രധാനിയുമായുണ്ടായ സമരത്തിൽ അവസാനരാജാവായിരുന്ന കീർത്തിവർമ്മൻ രണ്ടാമൻ മരിച്ചു. അങ്ങിനെ, ബ്രാഹ്മണമതക്കാരായിരുന്നെങ്കിലും മതദാക്ഷിണ്യം ധാരാളമുണ്ടായിരുന്ന ആദ്യചാലൂക്യവംശം ഭരണസീമയിൽനിന്നും ഒഴിഞ്ഞുപോയി.

കിഴക്കേചാലൂക്യർ. (615—1172-എ. ഡി.) വെംഗിരാജ്യം കൃഷ്ണാനദിക്കു വടക്കും, ഗോദാവരിക്കു തെക്കും, പൂർവ്വപർവ്വതങ്ങൾക്കു

കിഴക്കും ബംഗാൾഉൾക്കടലിനു പടിഞ്ഞാറുമായി സ്ഥിതിചെയ്തിരുന്നു. ഇവിടെ ഭരിച്ചിരുന്നവരെയാണ് കിഴക്കേചാലൂക്യർ എന്നു വിളിക്കുന്നത്. ഈ വംശസ്ഥാപകൻ പുലികേശി രണ്ടാമന്റെ സഹോദരനായ വിഷ്ണുവർദ്ധനൻ ഒന്നാമനായിരുന്നെന്നും, അദ്ദേഹം 615-എ. ഡി. യിൽ സ്വതന്ത്രാധിപതിയായെന്നും പറഞ്ഞുവല്ലോ. ഈ വംശത്തിൽ പതിനൊന്നാമത്തെ രാജാവായ വിജയാദിത്യൻ രണ്ടാമൻ പല യുദ്ധങ്ങൾ ജയിക്കയും ജയചിഹ്നമായി അനവധി ശൈവക്ഷേത്രങ്ങൾ പണിയിക്കയും ചെയ്തു. രാജമഹേന്ദ്രൻ (918—928) വെംഗിയിൽനിന്നും രാജമന്ദ്രിയിലേക്കു തലസ്ഥാനം മാററി. അനന്തരകാലങ്ങളിലെ വിമലാദിത്യൻ തുടങ്ങിയ രാജാക്കന്മാർ വിവാഹബന്ധംകൊണ്ടുതന്നെ ചോളവംശത്തിൽ ലയിച്ചു.

<u>അന്ത്യചാലൂക്യർ</u>.-(973—1190-എ. ഡി.) ചോളരുടെ പ്രതാപകാലത്താണ് കല്യാൺപട്ടണം തലസ്ഥാനമാക്കി, ഭരിക്കവാൻ ഇവർ ആരംഭിച്ചത്. ഒന്നാമത്തെ രാജാവായ തൈലപൻ ഒന്നാമൻ രാഷ്ട്രകൂടരെയും, മാളവത്തിലെ മുഞ്ജരാജാവിനേയും, ഗുജറാത്തിലെ രാജാവിനേയും യുദ്ധത്തിൽ തോല്പിച്ചു. ഇദ്ദേഹം പ്രതാപിയായിരുന്ന രാജരാജചോളന്റെ സമകാലികനാണെന്നു കാണുന്നു.

ചോളരാജാക്കന്മാരും ചാലൂക്യന്മാരുംതമ്മിൽ തുടരെത്തുടരെ യുദ്ധമുണ്ടായിക്കൊണ്ടിരുന്നു. 1050-ൽ ചാലൂക്യരാജ്യത്തെ ഭരിച്ചിരുന്ന സോമേശ്വരൻ ഒന്നാമൻ, ദേവഗിരിയാദവർ, കദംബർ, ഹോയിസാലർ. എന്നിവരുടെ മേൽക്കോയ്മ സമ്പാദിച്ചിരുന്നു. 1053-ൽ ഇദ്ദേഹം കൃഷ്ണാനദീതീരത്തിൽ കൊപ്പം എന്ന പ്രദേശത്തുവച്ച് രാജാധിരാജനെന്ന ചോളരാജാവെ തോല്പിച്ചു കാഞ്ചിപുരം കൈവശപ്പെടുത്തി. സോമേശ്വരപുത്രനായ വിക്രമയുവരാജാവ് ഡക്കാൺ ആക്രമിച്ചു. ചാലൂക്യരുടെ പ്രതാപം ഉച്ചം ചെയ്തുനിന്നു.

എ. ഡി. 1076-മുതൽ 1126-വരെ രാജ്യം ഭരിച്ച വിക്രമാങ്കമഹാരാജാവ് ചാലൂക്യവംശത്തിൽ ഏററവും പ്രധാനിയായിരുന്നു. വിജ്ഞേശ്വരൻ തന്റെ "മിതാക്ഷരി" എന്ന ഹൈന്ദവനിയമഗ്രന്ഥം രചിച്ചതു ഇദ്ദേഹത്തിന്റെ കൊട്ടാരത്തിൽവച്ചാണ്: ബിൽഹണകവിയുണ്ടാക്കിയ "വിക്രമാങ്കദേവചരിത"ത്തിൽനിന്നും രാജാവിന്റെ പ്രതാപത്തെ ഒട്ടൊക്കെ ഊഹിക്കുവാൻകഴിയും. ചോളന്മാരും കൊങ്കണന്മാരും ചാലൂക്യർക്കു താഴെ ആയിരുന്നു. ദേവഗിരിയിലെ യാദവന്മാരുടെയും, ഹോയിസാലരുടെയും ആക്രമണത്താൽ ചാലൂക്യരാജ്യം നാമമാത്രമായി.

## രാഷ്ട്രകൂടർ.

രാഷ്ട്രകൂടർ ആൎയ്യന്മാരുടെയും ഭാരതത്തിലെ ആദിമനിവാസികളുടെയും സങ്കരസന്താനങ്ങളാകുന്നു. ആന്ധ്രന്മാരും അനന്തരം പശ്ചിമക്ഷത്രപന്മാരും ഇവരെ കീഴ്പ്പെടുത്തിയിരുന്നു. 400-എ. ഡി. യോടുകൂടെ രാഷ്ട്രകൂടരാജ്യം ഗുപ്തസാമ്രാജ്യത്തിൽ ചേൎന്നു. എ. ഡി. 550-മുതൽ 200-വൎഷത്തോളം രാഷ്ട്രകൂടർ ചാലൂക്യന്മാരുടെ മേൽക്കോയ്മ സമ്മതിച്ചുതന്നെ ഇരുന്നു. എ. ഡി. 754-ൽ ഇവർ ചാലൂക്യരാജാവായ കീൎത്തിവൎമ്മനെ കൊല്ലുകയും രാഷ്ട്രകൂടാധികാരം നിലനിൎത്തുകയും ചെയ്തു. അന്നുമുതൽ എ. ഡി. 975-വരെ ഇവരുടെ പ്രതാപം ദക്ഷിണാപഥത്തിൽ വൎദ്ധിച്ചിരുന്നു. ഇവരും ചോളരാജാക്കന്മാരോടു യുദ്ധംചെയ്തു ജയിച്ചതായി കാണുന്നു. അറബിവ്യാപാരികളുമായി ഇവൎക്കു ദൃഢമായ മൈത്രിയുണ്ടായിരുന്നതായി തെളിയുന്നുണ്ട്. ഇക്കാലത്തു ഹിന്ദുമതത്തിനു വളരെ പ്രാബല്യം സിദ്ധിച്ചു.

## ഹോയിസാലന്മാർ. 1050– 1311-എ. ഡി.

പശ്ചിമഘട്ടത്തിലെ ഒരു നായകൻ മൈസൂരിലുള്ള ദ്വാരസമുദ്രത്തിൽ ഹോയിസാലിവംശം സ്ഥാപിച്ചു. എ. ഡി. 1190-ൽ ഇവർ ചാലൂക്യബന്ധനത്തിൽനിന്നു ഒഴിഞ്ഞു സ്വാതന്ത്ര്യരായി. ബിറ്റിദേവൻ അല്ലെങ്കിൽ ബിറ്റിഗൻ എന്ന ഈ വംശത്തിലെ പ്രധാനിയായ രാജാവു് 1110-മുതൽ 1141-വരെ ഭരിച്ചിരുന്നതായിക്കാണുന്നു. ആദികാലത്തു അദ്ദേഹം ജൈനമതാനുസാരിയായിരുന്നു. എന്നാൽ ഒടുവിൽ രാമാനുജാചാൎയ്യന്റെ വൈഷ്ണവമതം സ്വീകരിക്കയും വിഷ്ണുവൎദ്ധനൻ എന്ന ആത്മനാമധേയം അംഗീകരിക്കയും ചെയ്തു. എങ്കിലും അദ്ദേഹം ജൈനമതത്തോടു ദാക്ഷിണ്യംതന്നെ പ്രദൎശിപ്പിച്ചിരുന്നു. വിഷ്ണുവൎദ്ധനന്റെ പൌത്രൻ, വീരബല്ലാലൻ എന്ന പേരുള്ള വീരൻ എ. ഡി. 1191-ൽ ദേവഗിരിയിലെ യാദവരാജാക്കന്മാരുടെ ഏതാനും സ്ഥലം ആക്രമിച്ചു ശക്തനായിത്തീൎന്നു. എ. ഡി. 1310-ൽ മാലിക്കാഫർ ഹോയിസാലരാജ്യത്തിൽ കടന്നു് ആക്രമണം നടത്തി. മഹമ്മദസൈന്യം 1326-ൽ ദ്വാരസമുദ്രത്തെ നിരോധിച്ചു എന്നു മാത്രമല്ല ഭസ്മമാക്കയും ചെയ്തു.

## ദേവഗിരിയന്മാർ.

ദേവഗിരിയാദവന്മാർ ചാലൂക്യരാജ്യത്തിനു കീഴ്പ്പെട്ടിരുന്ന ഇടപ്രഭുക്കന്മാരുടെ വംശത്തിലുള്ളവരാണ്. 13-ാംശതാബ്ദത്തിൽ സിംഹനനെ ഭരിച്ചിരുന്ന രാജാവു് ദേവഗിരിയാദവന്മാരിൽ പ്രധാനിയായിരുന്നു. 1318-ഓടുകൂടെ മഹമ്മദാക്രമണത്താൽ ദേവഗിരിയാദവന്മാർ ക്ഷയിച്ചു.

# അദ്ധ്യായം ൰൩.

---

## തെക്കെഇൻഡ്യയുടെ ചരിത്രം.

കൃഷ്ണ, തുംഗഭദ്ര എന്നീ നദികളുടെ ദക്ഷിണഭാഗത്തിൽ തെക്കെഇൻഡ്യയെന്നു പറയുന്നു. ഈ രാജ്യവിഭാഗത്തിന്റെ ആദിചരിത്രം ഇന്നും അജ്ഞാതമാണ്. തെക്കെഇൻഡ്യയിൽ പണ്ടു പാർത്തിരുന്നവരും ഇന്നു പാർക്കുന്നവരുമായ ജനങ്ങൾ സാമാന്യമായി ദ്രാവിഡന്മാർതന്നെയാകുന്നു. ആര്യന്മാരുടെ ആഗമനത്തോടുകൂടെ വടക്കെഇൻഡ്യയിൽ ഉണ്ടായിരുന്ന പല ദ്രാവിഡവംശങ്ങളും തെക്കോട്ടുനീങ്ങി താമസം ഉറപ്പിച്ചിട്ടുണ്ട്. പുരാതനകാലങ്ങളിലും ദ്രാവിഡന്മാർ പരിഷ്കാരത്തിൽ ആര്യന്മാരോടു കിടപിടിച്ചിരുന്നു. മതം, ആചാരം, മര്യാദ, ഭാഷ, സാമ്രാജ്യം ഇവ ദ്രാവിഡന്മാർക്കു പ്രത്യേകമുള്ളതായിക്കാണാം. ദ്രാവിഡന്മാരുടെ ആകൃതിവിശേഷം ദക്ഷിണഭാരതവാസികളായ ജനങ്ങളിൽ ഇന്നും തെളിവായിക്കാണാവുന്നതാണ്. ആന്ധ്രന്മാർ ദ്രാവിഡവർഗ്ഗത്തിലുൾപ്പെട്ടവരാണെന്നാണ് അംഗീകരിച്ചിരിക്കുന്നത്. എങ്കിലും തമിഴ്ഭാഷ പ്രധാനമായി സംസാരിക്കുന്ന നാടുകളിൽമാത്രമേ അധികം കലർപ്പില്ലാത്ത ദ്രാവിഡവർഗ്ഗത്തെ കാണ്മാൻ നമുക്കു സാധിക്കുന്നുള്ളു.

## ദ്രാവിഡസാമ്രാജ്യങ്ങൾ.

പാണ്ടി, (പാണ്ഡ്യം) ചേരം, ചോളം എന്നീ മൂന്നും തെക്കെഇൻഡ്യയിലെ ദ്രാവിഡസാമ്രാജ്യങ്ങളാകുന്നു. ഇവയിൽ പാണ്ഡ്യം തെക്കെഅതിർത്തിക്കും, ചേരം മലബാർതീരത്തും, ചോളം കാവേരിയുടെ തടത്തിലും സ്ഥിതിചെയ്തിരുന്നു. അശോകരേഖകളനുസരിക്കുന്നപക്ഷം കേരളപുത്രം എന്നൊരു രാജ്യംകൂടെ ദക്ഷിണഭാഗത്തിൽ ഉണ്ടായിരുന്നതായിക്കാണാം. അപ്രകാരമാണെങ്കിൽ ഈ രാജ്യത്തെ കാലാന്തരത്തിൽ പാണ്ഡ്യരാജ്യം വിഴുങ്ങി എന്നുതന്നെ ഊഹിക്കേണ്ടിയിരിക്കുന്നു.

### പാണ്ഡ്യം.

മധുര, തിരുനൽവേലി, തിരുവിതാംകൂറിൽ ചില ഭാഗങ്ങളും, ഇത്രയും പാണ്ഡ്യരാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. ആദികാലങ്ങളിൽ പാണ്ഡ്യരാജ്യത്തിന് അഞ്ചു വിഭാഗങ്ങളുണ്ടായിരുന്നതായും മാതോ

ന്നിനേയും ഓരോ പ്രധാനികൾ ഭരിച്ചുവന്നതായും കാണുന്നു. പാണ്ഡ്യതലസ്ഥാനം മധുരയായിരുന്നു. ബി. സി. ഒന്നാംശതാബ്ദത്തിൽ പാണ്ഡ്യരാജ്യവുമായി ഇററലി കച്ചവടം ചെയ്തിരുന്നു എന്നും അഗസ്റ്റസ് ചക്രവർത്തിയുമായി ബി. സി. 20-ാമാണ്ടു ഭരിച്ചിരുന്ന പാണ്ഡ്യരാജാവിന്നു ഇടപാടുകൾ ഉണ്ടായിരുന്നുവെന്നും ഉള്ളതിന്നു ലക്ഷ്യങ്ങളുണ്ടു്. ഇക്കാലത്തു കുറൾ, ചിലപ്പതികാരം മുതലായ ഉത്തമങ്ങളായ സാഹിത്യഗ്രന്ഥങ്ങൾ തമിഴ്ഭാഷയിൽ ഉണ്ടായി. എ. ഡി. ഏഴാംശതാബ്ദത്തിൽ പാണ്ഡ്യത്തെ ഭരിച്ചിരുന്ന രാജാവു കാഞ്ചീപുരനാഥനായ പല്ലവരാജാവിന്നു കപ്പംകൊടുത്തുവന്നതായിക്കാണുന്നു. ഒൻപതാംനൂററാണ്ടിന്റെ ഒടുവിൽ പാണ്ഡ്യന്മാർ ചോളന്മാരോടു ചേരുകയും പല്ലവരെ നിശ്ശേഷം തോല്പിക്കയും ചെയ്തു. അടുത്തുകിടന്ന സിംഹളന്മാരുമായി പാണ്ഡ്യന്മാർക്കു പലപ്പോഴും യുദ്ധംചെയ്യേണ്ടതായി വന്നിട്ടുണ്ടു്. പ്രബലമായിത്തീർന്ന ചോളത്തിന്നു പന്ത്രണ്ടാംനൂററാണ്ടിൽ പാണ്ഡ്യർ കീഴടങ്ങി; എങ്കിലും അടുത്ത ശതാബ്ദമായതോടുകൂടെ അവർ സ്വതന്ത്രരായി. മഹമ്മദരുടെ ആക്രമണകാലം പാണ്ഡ്യരാജ്യത്തിന്റെ പ്രതാപദശയായിരുന്നു. ഇക്കാലത്തു, (1288-93) താമ്രപർണ്ണീതടത്തിലെ കായൽപട്ടണം സന്ദർശിച്ച മാർക്കോപോളോ എന്ന വെനീസ്സസഞ്ചാരി പാണ്ഡ്യരെപ്പററി ചില വിവരങ്ങൾ തന്നിട്ടുണ്ടു്. രാജ്യത്തിൽ വ്യവസായം അഭിവൃദ്ധമായിരുന്നു. ധനത്തിലും, അധികാരത്തിലും, ഗുണത്തിലും, ഭരണത്തിലും, രാജാവു് അദ്വിതീയനായിത്തന്നെയിരുന്നു.

## ചേരം.

ചേരരാജ്യത്തിൽ ബ്രിട്ടീഷുമലബാർ, കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങൾ ഉൾപ്പെട്ടിരുന്നു. പലപ്പോഴും ചേരരാജ്യം സഹ്യപർവ്വതംകടന്നു കോയമ്പത്തൂർ മുതലായ പ്രദേശങ്ങളിലും വ്യാപിച്ചിട്ടുണ്ടു്. എ. ഡി. 12-ാംനൂററാണ്ടിൽ കേരളത്തിന്റെ തെക്കെഭാഗം ചോളരുടെ അധികാരത്തിൻകീഴിലായിരുന്നു. ചേരരാജ്യത്തിന്റെ ഭരണം ഗ്രാമസഭകൾ മുഖാന്തരം നടത്തിവന്നു. ഏററവും പരിഷ്കൃതരീതിയിലുള്ള ഒരു ഭരണസമ്പ്രദായം ചേരന്മാർക്കുണ്ടായിരുന്നതായി കാണുന്നു

## ചോളം.

ഭരണരീതിയിൽ ചോളവും ചരിത്രപ്രധാനമായ ഒരു നിലയെ അർഹിക്കുന്നുണ്ടു്. ചോളരാജ്യം വളരെ പുരാതനമാണെന്നുള്ളതിന്നു അനവധി ലക്ഷ്യങ്ങൾ ഉണ്ടു്. അശോകലിഖിതങ്ങൾ, പതഞ്ജലി

കാളിദാസൻ മുതലായവരുടെ കൃതികൾ എന്നിവ ഈ വിഷയത്തിൽ ഉത്തമസാക്ഷ്യങ്ങളാകുന്നു.

<u>ആദ്യചോളർ.</u> വിജയാലയചോളൻ: എ. ഡി. 9-ാംശതവർഷത്തിൽ ഒരു പുതിയ ചോളസാമ്രാജ്യം സ്ഥാപിച്ചതുവരെയുണ്ടായിരുന്ന ചോളന്മാരെ ആദ്യചോളരെന്നു വ്യവഹരിച്ചുവരുന്നു. പുതിയ ചോളരാജ്യത്തിന്റെ തലസ്ഥാനം തഞ്ചാവൂരായിരുന്നു. ആദ്യചോളരുടെ തലസ്ഥാനനഗരി ത്രിച്ചിനാപ്പള്ളിയിലെ ഉറയൂരും, അവരുടെ പ്രധാനതുറമുഖം കാവേരിപട്ടണവുമായിരുന്നു. എ. ഡി. ഒന്നാംശതാബ്ദത്തിലും മറ്റും ഈജിപ്ത്, ഇറ്റലി മുതലായ പടിഞ്ഞാറൻരാജ്യങ്ങളുമായി ചോളർക്കു വാണിജ്യബന്ധമുണ്ടായിരുന്നു. എ. ഡി. ഒന്നാംനൂറ്റാണ്ടിൽ ഭരിച്ചിരുന്ന ആദ്യചോളരാജാവ് കരികാലച്ചോളൻ ആയിരുന്നു. ഇദ്ദേഹം മതിമാനും, സമർത്ഥനും, ഉത്തമനുമാണ്. ചേരമാൻപെരുമാളിന്റെ നേതൃത്വത്തിൽ ചേരരും പാണ്ഡ്യരുംകൂടി തഞ്ചാവൂരിൽ വെണ്ണിൽ എന്ന പ്രദേശത്തുവച്ച് ചോളരുമായി ഒരു പോരു നടത്തി. കരികാലച്ചോളൻ അവരെ നിശ്ശേഷം തോല്പിച്ചു. അദ്ദേഹം സിലോണിനെ ആക്രമിക്കുകയും അവിടെനിന്നു അനവധി കൂലിക്കാരെക്കൊണ്ടുവന്ന് കാവേരിപട്ടണം നിർമ്മിപ്പിക്കയും ചെയ്തു. കരികാലച്ചോളൻ തലസ്ഥാനം പുതിയ പട്ടണത്തിലേക്കു മാറ്റി.

കരികാലന്റെ പുത്രന്റെ പേർ നെടുമുടിക്കിള്ളിയെന്നായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്തു കാവേരിപട്ടണത്തെ സമുദ്രം ആക്രമിച്ചു. രാജ്യത്തു അനേകഛിദ്രങ്ങൾ ഉണ്ടായി. ചേരർ, പാണ്ഡ്യർ പല്ലവർ എന്നിവർ അനുക്രമം തെക്കേഇൻഡ്യയിലെ ആധിപത്യം കൈവശപ്പെടുത്തി. ഒൻപതാംശതാബ്ദത്തിൽ പല്ലവന്മാരുടെ ക്ഷയം ചോളരാജ്യത്തിന്റെ പുനരുത്ഥാനത്തെ സഹായിച്ചു. എ. ഡി. 846-മുതൽ 880-വരെ ഭരിച്ചിരുന്ന വിജയാലയചോളൻ തഞ്ചാവൂരിനെ ആക്രമിച്ചു തലസ്ഥാനമാക്കി. തെക്കൻദിക്കുകളിലേക്കു രാജ്യത്തെ വിസ്തൃതമാക്കി. അടുത്ത രാജാവായ ആദിത്യൻ ഒന്നാമൻ പല്ലവശക്തിയെ ധ്വംസിച്ചു; കൊങ്കണത്തെ ആക്രമിച്ചു; ചേ വുമായുള്ള സഖ്യത്തെ സുദൃഢമാക്കി. എ. ഡി. 907-മുതൽ 949-വരെ ഭരിച്ച പരാന്തകൻ പ്രബലനായിരുന്നു. ചേരവുമായി അദ്ദേഹം വിവാഹബന്ധത്തിലേർപ്പെട്ടു. എ. ഡി. 910-ൽ പാണ്ഡ്യരുടെ വകയായ മധുര പരാന്തകൻ പിടിച്ചടക്കി. സിലോണുമായി രാജാവ് പല യുദ്ധങ്ങളും ചെയ്തു. പരാന്തകന്റെ ഭരണകാലത്തു ഗ്രാമങ്ങൾതോറും പഞ്ചായത്തുകോടതികൾ ഉണ്ടായിരുന്നു; രാജ്യ

ന്നു സമാധാനം സർവ്വത്ര പരന്നു. മതത്തിന് അഭിവൃദ്ധിയുണ്ടായി. രാജാവു് ശൈവമതക്കാരനായിരുന്നു.

രാജരാജൻ:—ഇദ്ദേഹം ചോളസമ്രാട്ടുകളിൽവച്ചു് പ്രബലനും പ്രതാപിയുമായിരുന്നു. സൈന്യവർദ്ധനയ്ക്കും, ധനവർദ്ധനയ്ക്കും, ഭരണപരിഷ്കാരത്തിനുംവേണ്ടി തന്റെ ഭരണദശയുടെ ആദ്യകാലങ്ങളം അദ്ദേഹം വിനിയോഗിച്ചു. അദ്ദേഹത്തിന്റെ സൈന്യസംഖ്യ ഒൻപതുലക്ഷമായിരുന്നുവെന്നു പറയപ്പെടുന്നു. സിംഹളത്തിൽ രാജരാജന്റെ അധികാരം വ്യാപിച്ചു. വടക്കോട്ടു ഒറീസ്സാവരെയും തെക്കോട്ടു കൊല്ലംവരെയും ചോളസാമ്രാജ്യത്തിനു വിസ്തൃതിയുണ്ടായി. തഞ്ചാവൂർക്ഷേത്രം രാജരാജൻ പണികഴിപ്പിച്ചതാണ്. വിദ്യാഭ്യാസം, കൃഷി, കച്ചവടം എന്നിവയ്ക്കു അഭിവൃദ്ധിയും പുഷ്ടിയും ഉണ്ടാകുവാനായി രാജാവു് നിത്യം യത്നിച്ചു. 1010-ൽ രാജരാജൻ ഒരു റവന്യൂസർവേ നടത്തിയതായി അറിയുന്നു.

രാജേന്ദ്രചോളൻ. രാജേന്ദ്രചോളൻ രാജരാജന്റെ പുത്രനാണ്. ചോളരാജക്കന്മാരിൽവച്ചു് അതികേമനായ ഇദ്ദേഹം പാണ്ഡ്യരാജ്യത്തിനും സ്വരാജ്യത്തിനുമിടയ്ക്കുള്ള അതിർത്തി കൈവശപ്പെടുത്തി ചാലൂക്യരാജാവേ തോല്പിച്ചു താഴ്ത്തി. ചോളപാണ്ഡ്യനെന്നു തന്റെ പുത്രനെ പാണ്ഡ്യവും ചേരവും പിടിച്ചടക്കി അവിടത്തെ അധികാരിയായി നിയമിച്ചു. രാജേന്ദ്രചോളൻ ബംഗാളിനെ ആക്രമിച്ചതായി പറയുന്നു. അദ്ദേഹത്തിന് നാവികശക്തിയും ഉണ്ടായിരുന്നു. ബർമ്മയിലെ പല തുറമുഖങ്ങളും ആൻഡമാൻ മുതലായ ദ്വീപുകളും വിക്രമവാരിരാശിയായ ആ രാജാവു് ആക്രമിച്ചു. സ്വന്തരാജ്യത്തിൽ പ്രജകൾക്കു് ഉപകാരപ്രദമായുള്ള മറ്റു പല സ്ഥാപനങ്ങളും അദ്ദേഹം ഉണ്ടാക്കിച്ചു.

അന്ത്യചോളർ. രാജേന്ദ്രന്റെ പുത്രനായ രാജാധിരാജൻ ഏ. ഡി- 1052-ാമാണ്ടു കൊപ്പം എന്ന സ്ഥലത്തുവച്ചു ചാലൂക്യന്മാരുമായുണ്ടായ യുദ്ധത്തിൽ മരിച്ചു. ഏ- ഡി- 1063-ൽ കുലോത്തുംഗൻ ഒന്നാമൻ (രാജേന്ദ്രൻ) ചാലൂക്യരുടെ നേതാവായി. 1070-ൽ അദ്ദേഹം ചോളരാജ്യത്തിന്റെ ആധിപത്യം സ്വീകരിച്ചു. കുലോത്തുംഗൻ 1118-വരെ രാജ്യം ഭരിച്ചു. ദക്ഷിണതിരുവിതാംകൂറും കലിംഗവും, ഇദ്ദേഹം പിടിച്ചടക്കി. ഇദ്ദേഹം പല പരിഷ്കാരങ്ങളും നാട്ടിൽ നടപ്പിൽവരുത്തി. കുലോത്തുംഗനുശേഷം ചോളസാമ്രാജ്യം ക്ഷയോന്മുഖമാകുകയാണു ചെയ്തതു്.

ദക്ഷിണഭാഗത്തു പാണ്ഡ്യരും, പശ്ചിമഭാഗത്തു കേരളരും, ഉത്തരാദിക്കിൽ കാകതീയന്മാരും നടത്തിയ ആക്രമണങ്ങളും,

ഒരു ഭരണവ്യവസ്ഥ ഈ അതിപ്രാചീനകാലത്തു ദ്രാവിഡകേന്ദ്രമായ തെക്കെ ഇൻഡ്യയിൽ ചോളരാജാക്കന്മാർ രൂപീകരിച്ചിരുന്നതു ഉൽഫുല്ലനേത്രന്മാരായി വീക്ഷിക്കുന്ന ചരിത്രകാരന്മാർ അത്ഭുതപരതന്ത്രരായിപ്പോകുന്നു.

---

## അദ്ധ്യായം ൫.

---

### ഹൈന്ദവഭാരതം.

ഇൻഡ്യാചരിത്രത്തെ കാലഗതിയനുസരിച്ച് നാലായി വിഭജിച്ചിരിക്കുന്നു. ഈ വിഭജനങ്ങൾ ബി. സി. 2000 മുതൽ ബി. സി. 322-വരെയും, ബി. സി. 322 മുതൽ എ. ഡി. 647 വരെയും എ. ഡി 647-മുതൽ എ. ഡി. 1764-വരെയും അതുമുതൽ ഇങ്ങോട്ടും ആണ്. ഈ ദശകങ്ങൾ പ്രാചീനകാലമെന്നും, ഹൈന്ദവകാലമെന്നും, മദ്ധ്യകാലമെന്നും, ബ്രിട്ടിഷുകാലമെന്നും യഥാക്രമം പറയുന്നു. ഈ കാലഗണനയെ ആസ്പദമാക്കിത്തന്നെ മുറയ്ക്കു് പ്രാചീനഭാരതം എന്നിങ്ങനെയും വ്യവഹരിച്ച് ഇൻഡ്യയുടെ ചരിത്രദശയെ വ്യക്തമാക്കാറുണ്ട്.

പ്രാചീനകാലത്തെ ഇൻഡ്യയുടെ ചരിത്രത്തിനു ഏകനിദാനമായിരിക്കുന്നതു ഋക്കുമുതലായ വേദങ്ങളും, അവയോടു ചേർന്നുള്ള പ്രാചീനങ്ങളായ മററു ഹൈന്ദവഗ്രന്ഥങ്ങളും മാത്രമാകുന്നു. വേദങ്ങളുടെ കാലത്തെപ്പററി അഭിപ്രായപ്പെടുമ്പോൾ പണ്ഡിതന്മാർ ഭിന്നിച്ചു നില്ക്കുന്നു. ടിലാക്കു മുതലായ പൌരസ്ത്യന്മാരും ചില പാശ്ചാത്യന്മാരും ഋഗ്വേദം രചിക്കപ്പെട്ടതു ബി. സി. 5000-ത്തിനു മുൻപാണെന്നു വാദിക്കുന്നു. എന്നാൽ മാക്ഡൊണൽ മുതലായ പാശ്ചാത്യന്മാർ വേദകാലം ഒരുകാലത്തും ബി. സി 1500-ന് അപ്പുറത്തോട്ടു തള്ളിക്കൊണ്ടുപോകേണ്ട ആവശ്യമില്ലെന്നു ശഠിക്കുന്നു. ഇന്നും വേദത്തിലെ പലഭാഗങ്ങളും ഭാഷയുടെ പഴക്കം കൊണ്ടു ദുർഗ്രഹങ്ങളായിരിക്കുന്നു. മനസ്സിലാക്കാവുന്നിടത്തോളം കൊണ്ട്, വേദഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി പറയുകയാണെങ്കിൽ, പ്രാചീനഭാരതം വിസ്മയകരമായ പരിഷ്കാരത്തോടുകൂടിയിരുന്നുവെന്ന് അഭിപ്രായപ്പെടാതെ തരമില്ല. വേദങ്ങൾ ലോകത്തിൽ അറിയപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളിൽവച്ച് ഏററവും പഴക്കമുള്ളവയാണ്. വേദത്തിൽ ഗഹനമായ ചിന്തകളും, പലശാസ്ത്രതത്വങ്ങളും നിഴലിച്ചുകാണുന്നു.

റ്റതായാലും വന്യമൃഗങ്ങളെപ്പോലെ അലഞ്ഞുനടക്കുന്ന ഒരുകൂട്ടം മനുഷ്യർ ക്രമപ്രകാരം സമുദായജീവിതത്തിന്റെ പലഭാഗങ്ങളിൽ പരിഷ്കാരം സിദ്ധിച്ചിട്ടുള്ള ഒരുകൂട്ടം ആളുകളാണ് വേദങ്ങളിൽ പ്രതിഫലിച്ചു കാണുന്നത്. വിചാരഗതികൾകൊണ്ടു മനുഷ്യനെയും, മനുഷ്യപ്രകൃതത്തെയും അളക്കാൻ സാധിക്കുമെങ്കിൽ വൈദികചിന്തയുടെ ഔജ്ജ്വല്യം അന്നത്തെ മനുഷ്യരെ ഒട്ടുംതന്നെ പ്രാകൃതരാക്കുന്നില്ല. സങ്കുചിതമായ മതദൃഷ്ടിയിൽക്കൂടി നോക്കാതെ വേദത്തെ സ്വതന്ത്രമായി വ്യാഖ്യാനിക്കുന്നപക്ഷം വിസ്മയകരങ്ങളായ പല വസ്തുതകളും വെളിപ്പെടുവാൻ ഇടയുണ്ട്.

ആദ്യംമുതൽ അവസാനംവരെ, ഇൻഡ്യയുടെ ചരിത്രം അനവധി ജനസമുദായങ്ങളുടെ ആക്രമണങ്ങളും, ഓരോ ജനതയുടെ സാമ്രാജ്യസ്ഥാപനങ്ങളും, ജീവിതത്തിന് ഐകരൂപ്യം വരുത്തുന്നതിനും ജന്മസാഫല്യം അനുഭവിക്കുന്നതിനും വേണ്ടി സാമുദായികമായും, മതപരമായും ഉള്ള പലപല പരിവർത്തനങ്ങളുംകൊണ്ടു നിറഞ്ഞിരിക്കുന്നു. ഇവയിലെല്ലാം ഇൻഡ്യയുടെ വികാസവും, ഇൻഡ്യയുടെ ഏകീകരണശ്രമവും, ഇൻഡ്യയുടെ ഐക്യഭാവവും അന്തസ്യൂതമായിരിക്കുന്നു. സ്വന്തമെന്നു പറയത്തക്കവണ്ണം അലംഘനീയമായ ഒരു സംസ്കാരവും ഇൻഡ്യ ഉണ്ടാക്കിത്തീർത്തിട്ടുണ്ടെന്നുള്ളതു പ്രസ്താവയോഗ്യമാണ്.

പ്രാചീനഭാരതം ആര്യന്മാരുടെ പ്രവേശത്തെയും അവരും ദ്രാവിഡരും തമ്മിലുള്ള കലഹത്തെയും യോജിപ്പിനെയും മിശ്രീകരണത്തെയും വിവരിക്കമാത്രമാകുന്നു. ഇവിടെ ആര്യന്മാരും ആദിമനിവാസികളും തമ്മിൽ കലർന്നും കലരാതെയും ഉള്ള ചെറിയചെറിയ രാജ്യസ്ഥാപനകളും ചരിത്രകാരൻ വീക്ഷിക്കുന്നു. വർഗ്ഗങ്ങളും ജാതികളും അന്യോന്യം ഭിന്നിച്ചും, മേന്മകല്പിച്ചും അകന്നും ചേർച്ചയില്ലാതെ കഴിഞ്ഞും ഉഴന്നും പരിശ്രമിക്കുന്ന ജനസമുദായത്തെ പരിഷ്കൃതമാക്കുന്നതിനുണ്ടായ ശ്രമവും തൽഫലവുമാണ് ജൈനബൗദ്ധാദിമതങ്ങളുടെ ആവിർഭാവത്തിൽ വ്യഞ്ജിക്കുന്നത്. ഇക്കാലത്തുതന്നെ പാരസീകാക്രമണവും യവനാക്രമണവും ഇൻഡ്യയിൽ ഉണ്ടായി.

ബി. സി. 322-ൽ മൌര്യസാമ്രാജ്യത്തിന്റെ ഉത്ഭവത്തോടുകൂടെ ഹൈന്ദവകാലം ഉദയംചെയ്യുന്നു. ഇക്കാലത്തു തുടങ്ങിയ ഹിന്ദുമതത്തിന്റെ പുനരുദ്ധാരണപ്രയത്നം ജനസമുദായത്തിന്റെ പുരോഗതിയെ മാത്രം സൂചിപ്പിക്കുന്നു. ഇൻഡ്യയിൽ നടന്ന ഈ സമുദായശ്രമങ്ങളെല്ലാം ഇൻഡ്യയിലേക്കു പ്രവഹിച്ചുകൊണ്ടിരുന്ന വിദേശിയരെ അധികവും ഭാരതീയരാക്കിത്തീർക്കുന്നതിൽ ശക്തമായി ഫലിച്ചു. ബി. സി. 171-ൽ വീണ്ടും പാരസീകന്മാരുടെ ആക്രമണമു

ണ്ടായി. പിറകേ സിതിയന്മാരും പ്രവേശിച്ചു. എ. ഡി. 326-ഓടുകൂടെ വമ്പിച്ച ഗുപ്തസാമ്രാജ്യസ്ഥാപനമാണ് നാം കാണുന്നതു്. 455 എ. ഡി-യിൽ ഹൂണന്മാർ ഇൻഡ്യയെ ആക്രമിച്ചു. ഗുപ്തസാമ്രാജ്യം ശിഥിലമായതോടുകൂടെ എഴുന്നുവന്ന ഹർഷസാമ്രാജ്യം 647-വരെ നിലനിന്നു. അവിടെ ഹൈന്ദവകാലം വിരമിക്കുന്നു.

എ. ഡി. 647-മുതൽ 1764-വരെ ഭാരതത്തിന്റെ മദ്ധ്യകാലമാകുന്നു. ഇവിടെ എ. ഡി. 1200 വരെയുള്ള സമയം രാജപുത്രരുടെ പ്രതാപദശതന്നെ. വടക്കേഇൻഡ്യയിൽ ചൌഹാന്മാർ, പരിഹരർ, ടോമാരർ, ഗുജ്ജരന്മാർ എന്നിങ്ങനെയുള്ള രാജപുത്രവംശക്കാരും തെക്കേഇൻഡ്യയിൽ ചണ്ഡാളർ, കാലച്ചൂരികൾ, ഗാർവാർക്കാർ, രാഷ്ട്രകൂടർ, ചാലൂക്യർ, പല്ലവർ എന്നീ രാജപുത്രാന്വയങ്ങളും രാജ്യങ്ങൾ സ്ഥാപിക്കയും ഓരോകാലത്തു പ്രതാപത്തിൽ വിളങ്ങുകയും ചെയ്തു. ആര്യന്മാരും, ദ്രാവിഡന്മാരും അനന്തരകാലങ്ങളിൽ പ്രവേശിച്ച മററുവർഗ്ഗങ്ങളും കലർന്നുള്ള ജനതയെയാണ് രാജപുത്രന്മാർ പ്രതിനിധീകരിക്കുന്നതു്. രാജപുത്രന്മാരുടെ കാലത്തുതന്നെ ഇൻഡ്യയിൽ മഹമ്മദന്മാരുടെ ആക്രമണം ഉണ്ടായി. അപ്രകാരംതന്നേ ഈ ദശയിൽ തെക്കേഇൻഡ്യയിൽ പരിഷ്കാരത്തിലും പ്രതാപത്തിലും ഇരുന്ന ചോളം, ചേരം, പാണ്ഡ്യം എന്ന ദ്രാവിഡരാജാക്കന്മാരുടെ സാമ്രാജ്യങ്ങളും ഇൻഡ്യാചരിത്രം ഉൾപ്പെട്ടിരുന്നു.

മഹമ്മദന്മാരുടെ ഭരണം ആരംഭിക്കുന്നതുവരെയുള്ള ഈ കാലത്തു പലഘട്ടങ്ങളിലായി, വിശേഷിച്ചും ഉത്തമങ്ങളായ ഭരണങ്ങളുടെ കീഴിൽ ഇൻഡ്യയ്ക്കു സാമ്പത്തികാഭിവൃദ്ധിയും ഉണ്ടായിട്ടുള്ളതായി കാണുന്നു. ഭാരതത്തിന്റെ ധനസ്ഥിതിയെപ്പററി വിദേശങ്ങളിൽ വലിയ കേൾവിതന്നെ ആയിരുന്നു. ധനത്തെ മോഹിച്ചുണ്ടായ പല ആക്രമണങ്ങളും ഇതിനു തെളിവുകളാണ്. കൃഷി, കൈത്തൊഴിൽ, കച്ചവടം ഇവയിൽ നിന്നും ജനങ്ങൾ ധാരാളം സമ്പാദിച്ചുകൊണ്ടിരുന്നു. ചീനം, പടിഞ്ഞാറേഏഷ്യ, ഈജിപ്റ്റ്, ഗ്രീസ്, ഇററലി, ജപ്പാൻ മുതലായ രാജ്യങ്ങളുമായി വളരെ പണ്ടുമുതൽ വടക്കേഇൻഡ്യയും തെക്കേഇൻഡ്യയും കച്ചവടം ചെയ്തുവന്നു. ധാരാളം നല്ല തുറമുഖങ്ങളും ഇൻഡ്യയിൽ ഉണ്ടായിരുന്നു.

സാമുദായികമായ സംഭവങ്ങളിൽ പ്രധാനമായതു് നാനാവർഗ്ഗങ്ങളുടെ സങ്കരമൊന്നാണ്. വളരെ കഠിനമായിരുന്ന ജാതിവ്യത്യാസങ്ങളെ ബുദ്ധമതം ഒട്ടൊക്കെ നശിപ്പിച്ചുവെങ്കിലും ഹിന്ദുമതത്തി

ന്റെ പുതിയ പ്രചാരത്തോടുകൂടി അവ ഏറക്കുറെ നിലനിന്നുപോരാൻ ഇടയായി.

മതസംബന്ധമായ ചിന്ത ഇൻഡ്യയിൽ വളരെ വൎദ്ധിച്ചു. ഈശ്വരനെപ്പററിയും ലോകത്തെപ്പററിയും, ജീവനെപ്പററിയും ഉള്ള ചിന്തകൾ അത്യഗാധമായിത്തീൎന്നു. തന്മൂലം ആത്മീയപരിഷ്കാരത്തിൽ ഇൻഡ്യ ഇന്നും ലോകത്തിൽ ഉച്ചസ്ഥാനം പ്രാപിച്ചിരിക്കുന്നു. മുഴുവനായി നോക്കുന്നപക്ഷം യോഗമതം, ജൈനമതം, ബുദ്ധമതം, പൌരാണികമതം, വേദാന്തമതം, ഇവയെല്ലാം ഹിന്ദുമഹാമതത്തിന്റെ ഓരോ പടവുകളും ഭാഗങ്ങളും മാത്രമാണ്. ക്രി-ഡി- 400-മുതൽ ബ്രാഹ്മണർ രൂപീകരിച്ച പൌരാണികമതത്തിന് അഭിവൃദ്ധിയും നാധികാരവും സിദ്ധിച്ചു. ഈ വിഷയത്തിൽ ഗുപ്തചക്രവൎത്തികളും, രാജപുത്രരാജാക്കന്മാരും, മററു പല ദ്രാവിഡരാജാക്കന്മാരും സഹായികളായിരുന്നു.

---



# ഇൻഡ്യാചരിത്രം

## രണ്ടാംഭാഗം.

---

## മുസൽമാന്മാരുടെ ഭരണകാലം.

## ൧. അഫ്ഗാൻഭരണം.

---

### അദ്ധ്യായം ൧.

---

#### മഹമ്മദാക്രമണം.

എട്ടാംനൂററാണ്ടിലെ മഹമ്മദാക്രമണത്തെ പഠിക്കാൻ തുടങ്ങുന്നതിനു മുൻപായി മഹമ്മദന്മാർ ആരെന്നും, അവർ എവിടെനിന്നു വന്നവരെന്നും, അവരുടെ സാമാന്യമായ അഭിപ്രായങ്ങളും ആചാരങ്ങളും എന്തെന്നും അറിയുന്നതു് കാര്യം ഗ്രഹിക്കുന്നതിൽകൂടുതൽ പ്രയോജനകരങ്ങളായിരിക്കുന്നതാണ്. മഹമ്മദിന്റെ ഉപദേശങ്ങളെ അനുസരിക്കുന്നവരും, മഹമ്മദു ദൈവത്തിന്റെ സന്ദേശത്തെ വഹിക്കുന്ന ആളാണെന്നു വിശ്വസിക്കുന്നവരും മഹമ്മദന്മാരാകുന്നു. ഏ. ഡി. ആറാംനൂററാണ്ടിലെ അറേബ്യ വെറും ഒരു കൊലക്കളമായിരുന്നു എന്നുതന്നെ പറയാം. ആ കാലത്തു അറേബ്യക്കാർ ദുഷ്ടമൃഗങ്ങളെപ്പോലെനിഷ്ഠുരപ്രകൃതികളും, സ്വഭാവസംസ്കാരമെന്യേ വികാരങ്ങൾക്കടിപ്പെട്ടു് ജീവിതം നയിച്ചവരുമായിരുന്നു. വർഗ്ഗം, വർഗ്ഗത്തോടും, പുരം പുരത്തോടും വിരോധിച്ചിരുന്നു. ഭയങ്കരങ്ങളും ക്രൂരങ്ങളുമായ പലപല സംഭവങ്ങളും നടന്നുകൊണ്ടിരുന്നു. ഇപ്രകാരമുള്ള ഒരു സാമുദായികജീവിതത്തിൽ സമാധാനപൂർണ്ണമായ ഭേദഗതികൾ വരുത്തുവാൻതന്നെ ദൈവപ്രവാചകനായ മഹമ്മദ് തന്റെ മതത്തെ പ്രസംഗിക്കുകയും പ്രചരിപ്പിക്കാൻ ശ്രമിക്കുകയും ചെയ്തു.

ഏ. ഡി 570-ൽ മഹമ്മദ് മെക്കായിൽ ജനിച്ചു. അദ്ദേഹം ചെറുപ്പത്തിലെ ചിന്താശീലനും ശാന്തനുമായിരുന്നു. തന്റെ ആളുകളുടെ ദുർമ്മാർഗ്ഗശീലങ്ങളോടും ദുരിതകർമ്മങ്ങളോടും മഹമ്മദിന്റെ മനസ്സ് എതിർത്തുവന്നു. ദൈവത്തിനു സഹിക്കുന്ന ഒരു ജീവിതം ന

യിക്കണമെന്നുള്ള തത്വം തന്റെ നാട്ടുകാരോടു ഉപദേശരൂപത്തിൽ ആ മഹാൻ ആവശ്യപ്പെട്ടുതുടങ്ങി. പക്ഷെ മെക്കായിൽനിന്നും ഓടേണ്ടതായിട്ടാണ് മഹമ്മദിനു ഇടയായതു്. ഈ വർഷം മഹമ്മദുവർഷമായ ഹിജിറായുടെ ആരംഭമാകുന്നു. അദ്ദേഹം മെഡീനായിൽ ചെല്ലുകയും അവിടത്തുകാർ മഹമ്മദിന്റെ ഉപദേശങ്ങൾ സ്വീകരിക്കയും അദ്ദേഹത്തിന്റെ അഭിപ്രായത്തോടു യോജിക്കയുംചെയ്തു. മനുഷ്യധർമ്മത്തെ വ്യവസ്ഥചെയ്യുന്ന ഒരു ചട്ടം അവിടെ നടപ്പാക്കി; അനാവശ്യമായി യുദ്ധത്തിൽ ഏർപ്പെടുന്ന പതിവു നിർത്തൽ ചെയ്തു. ജനങ്ങളുടെ പ്രവൃത്തികളെയെല്ലാം ശുഭമാക്കി ഭരിക്കുന്ന ഒരു രാജാവായിത്തന്നെ മഹമ്മദ് അവിടെ കഴിച്ചുകൂട്ടി. അന്നുമുതൽ മഹമ്മദുസമുദായത്തിന്റെ ഉത്ഭവവും അഭിവൃദ്ധിയും ഉണ്ടായി. മെക്കാക്കാർ മെഡീനായെ ആക്രമിക്കുവാൻ വന്നു; എന്നാൽ മഹമ്മദിന്റെ പ്രോത്സാഹനംകൊണ്ടുതന്നെ മെഡീനാക്കാർ അവരെ തടയുകയും, എ. ഡി. 630-ൽ പതിനായിരം ഭടന്മാരോടുകൂടെ ചെന്നു് മെക്കായെ കൈവശപ്പെടുത്തുകയും ചെയ്തു. അക്കാലംമുതൽ മഹമ്മദിന്റെ അനുയായികൾ വർദ്ധിച്ചുതുടങ്ങി. എ. ഡി. 632-ൽ മഹമ്മദു മരിക്കുന്നതിനു മുമ്പായി മഹമ്മദുമതം അറേബ്യയിൽ ഒട്ടുക്കു വ്യാപിച്ചിരുന്നു. മതപ്രചാരണം, സ്വധർമ്മമാണെന്നു പഠിപ്പിക്കുകയാൽ മഹമ്മദുമതം പ്രചാരത്തിൽ വന്നു. മഹമ്മദീയരിൽ, നബിയെ തുടർന്ന സയദുകൾ, ടാർട്ടർവർഗ്ഗത്തിലുള്ള മുകിലർ, അഫ്ഗാൻവർഗ്ഗക്കാരായ പഠാണികൾ, ഷയിക്കുകൾ, ഇങ്ങിനെ പല ശാഖക്കാരുണ്ട്.

മഹമ്മദിന്റെ കാലശേഷം 'ഹാശമൈറ്റുകാലിഫന്മാർ' 660 വരെയും 'ഓമിയാദ്‌കാലിഫന്മാർ' 750 വരെയും മതനായകന്മാരായി അദ്ദേഹത്തിന്റെ പ്രവൃത്തികൾ തുടർന്നു. സോളിമാൻചക്രവർത്തി 715-മുതൽ 750 വരെ അറേബ്യാ ഭരിച്ചു. അനന്തരം സാമ്രാജ്യത്തിനു മൂന്നു വിഭാഗങ്ങൾ ഉണ്ടായി, ഏഷ്യയിലെ ബാഗ്ദാദിലും, ഈജിപ്തിലെ കയറോയിലും, സ്പെയിനിലെ കാർഡോവായിലും കാലിഫന്മാർ ഭരണം നടത്തി. സിൻധിനെ ആക്രമിക്കാൻ മഹമ്മദുകാസിമിനെ നിയോഗിച്ചതു ബാഗ്ദാദിലെ കാലിഫായിരുന്നു. കാലിഫന്മാരുടെ കീഴിൽ പല വലിയ ആക്രമണങ്ങളും നടത്തിയിട്ടുണ്ട്. യൂറോപ്പിൽ സ്പെയിൻവരെയും, ഏഷ്യയിൽ പേർഷ്യ തുടങ്ങി ഇൻഡ്യവരെയും മുസൽമാൻസൈന്യം പരാക്രമത്തോടെ സഞ്ചരിച്ചു.

കാലിഫന്മാരുടെകീഴിൽ പുതിയ മതഗ്രന്ഥങ്ങൾ എഴുതുന്നതിനും കോമളകലകളെ പോഷിപ്പിക്കുവാനും പ്രോത്സാഹിപ്പിച്ചു. അറബികളുടെ വൈദ്യഗ്രന്ഥങ്ങൾക്കും ജ്യോതിഷഗ്രന്ഥങ്ങൾക്കും യൂ

റോപ്പിൽ വളരെ പ്രശസ്തിയുണ്ട്. മഹമ്മദരുടെ മനോഹരമായ ഹർമ്മ്യനിർമ്മാണരീതി ലോകത്തിൽ അദ്വിതീയമാകുന്നു.

## മഹമ്മദുമതം.

അന്യോന്യം മത്സരിച്ചും അക്രമപ്രവൃത്തികൾകൊണ്ടു പകവീട്ടിയും കഴിഞ്ഞുകൂടിയ ഒരു ജനസമുദായത്തെ ഏകീകരിച്ച് ലോകത്തെ ജയിക്കാൻ ശക്തമാക്കിത്തീർത്ത മഹമ്മദുമതത്തിൽ മംഗളവും മഹത്ത്വവും ആയ തത്വം അന്തർഭവിച്ചിട്ടില്ലെന്നു വിചാരിക്കുന്നെങ്കിൽ അതു മൌഢ്യമാണ്. മറ്റുമതങ്ങളോടൊപ്പം ജീവിതത്തിന് അത്യന്താപേക്ഷിതമായ ശീലസംസ്കാരത്തെയും ശീലനിയമത്തെയും ആളുകളുടെ ഇടയിൽ മഹമ്മദുമതം അസാധാരണത്തിൽ വളർത്തി. ലഹരിയുണ്ടാക്കുന്ന മദ്യത്തെ വർജ്ജിക്കണമെന്നു മനുഷ്യരെ പഠിപ്പിച്ചു. മറ്റുമതങ്ങളോടു ദാക്ഷിണ്യമുണ്ടായിരിക്കുന്നതിനും, അബലകളെയും ബാലന്മാരെയും യുദ്ധത്തിൽ ഉപദ്രവിക്കാതിരിക്കുന്നതിനും മഹമ്മദുമതം ആജ്ഞാപിച്ചു. ആ ഒരേ ഒരു ദൈവത്തെ സർവദാ പ്രാർത്ഥിക്കുന്നതു മനുഷ്യധർമ്മമാണെന്നു മഹമ്മദുമതം മനസ്സിലാക്കിക്കൊടുത്തു. മഹമ്മദു ദൈവത്തിന്റെ സന്ദേശവാഹകനാകുന്നു.

ഹിന്ദുമതത്തിലുള്ളതുപോലെ ഈശ്വരവിശ്വാസികളുടെയും ഈശ്വരന്റെയും ഇടയിൽ ഒരുകൂട്ടം പുരോഹിതന്മാരെ മഹമ്മദുമതം ഉണ്ടാക്കിയിട്ടില്ല. ആകയാൽ ഇൻഡ്യയിലാകട്ടെ, അറേബ്യയിലാകട്ടെ മഹമ്മദുമതം ജാതിവ്യത്യാസത്തിന് ഇടംകൊടുത്തില്ല. കൊറാൻ എന്ന പരിപൂതഗ്രന്ഥത്തിൽ മഹമ്മദിന്റെ ഉപദേശങ്ങളും മഹമ്മദുമതത്തിലെ മഹത്തായ ശീലനിയമവും എല്ലാം അടങ്ങിയിരിക്കുന്നു. കാശി, ഹിന്ദുവിനും, മെക്കാ മുസൽമാനും, ജറുസലം, ക്രിസ്ത്യനും ഒരുപോലെ പുണ്യസ്ഥലമാണ്.

### അറബികളുടെ സിൻഡാക്രമണം.

എ. ഡി. എട്ടാംശതാബ്ദത്തിനു മുൻപുമുതല്ക്കു അറബികൾ ഇൻഡ്യയുടെ പരിസരപ്രദേശങ്ങളിൽ കൊള്ളനടത്തിക്കൊണ്ടിരുന്നു. എ. ഡി. 712-ൽ യശസ്വിയും യുവാവുമായ മഹമ്മദ്കാസിമിന്റെ നേതൃത്വത്തിൽ അറബികൾ പാരസീകതീരദേശങ്ങളിൽകൂടി ഇൻഡ്യയെ ആക്രമിക്കാൻ പുറപ്പെട്ടു. സിന്ധുനദിയുടെ പാതനപ്രദേശത്തുള്ള ഡെയ്ബൂർ എന്ന സ്ഥലത്തുവച്ച് ഒരു മഹായുദ്ധം നടന്നു. അനന്തരം അറബിസൈന്യം സിന്ധുവിന്റെ ഉപരിപ്രദേശങ്ങളിൽ കടന്ന് മുൾട്ടാൻ കൈവശപ്പെടുത്തി. സിന്ധുതലം മുഴുവൻ മഹമ്മദന്മാരുടെ വകയായി. മഹമ്മദന്മാരുടെ കൈയിൽ

പെട്ടന്നതിനു മടിച്ചു് പരാജിതകളായ ഭാരതസ്ത്രീകൾ തീയിൽചാടി മരിച്ചു. വിജയി ആയിരുന്നെങ്കിലും മഹമ്മദ്കാസിം വളരെ മര്യാദയോടെ പെരുമാറി. കീഴടങ്ങിയവർക്കു അഭയം നൽകി. ഹിന്ദുദേവാലയങ്ങളെ നാശമാക്കപോലും ചെയ്തില്ല. അക്രമരാഹിത്യത്തിനുവാങ്ങിയ വാഗ്ദത്തങ്ങൾകൊണ്ടും, ഹിന്ദുക്കളിൽ ചുമത്തിയ മതകരങ്ങൾകൊണ്ടും അദ്ദേഹം ഇഷ്ടനായി. എന്നാൽ കാലിഫ് കാരണമായിത്തന്നെ മഹമ്മദ്കാസിം നിഗ്രഹിക്കപ്പെട്ടു. പത്തുമൂപ്പതുവർഷങ്ങൾക്കു ശേഷം സിന്ധുപ്രദേശം മഹമ്മദന്മാരുടെ കയ്യിൽനിന്നും പോയി. മുൾട്ടാനിനും സമുദ്രതീരത്തിനും ഇടയിൽ താമസം ഉറപ്പിച്ച അറബികൾ ഭാരതീയരുടെ അംശമായിത്തീർന്നു.

സിന്ധുപ്രദേശം ഇൻഡ്യയെ കൈവശപ്പെടുത്തുവാൻ പര്യാപ്തമായ മർമ്മസ്ഥാനമല്ലായിരുന്നു. മതപരിഷ്കാരാദികളിലുള്ള അനാസ്ഥകൊണ്ടും, പ്രത്യേകപ്രതിപത്തികൊണ്ടും ഭരണകർത്താക്കൾക്കും ഭരണീയർക്കും സൌഹാർദ്ദത്തോടെ പെരുമാറുവാൻ കഴിഞ്ഞില്ല. രാജപുത്രർ മഹമ്മദാക്രമണത്തെ ശക്തിമത്തായി എതിർത്തു. ഇൻഡ്യയെ ആക്രമിക്കുവാൻ ആവശ്യമുള്ളിടത്തോളം സൈന്യം ഭരണകേന്ദ്രത്തിൽനിന്നും നേതാക്കന്മാർക്കു ലഭിച്ചിരുന്നില്ല. സ്വന്തം സമുദായസ്വഭാവത്തെ വിശദമാക്കിക്കൊടുക്കുന്ന മതപ്രചരണം ശരിയായി നിർവ്വഹിക്കപ്പെട്ടില്ല. സർവ്വോപരി സ്വദേശികളുടെ നിലയിൽ വളരെ മാറിനിന്നതുകൊണ്ടു് ഒരു രാജ്യത്തെയും വിദേശികൾക്കു വളരെനാൾ ഭരിക്കുവാൻ സാധിക്കയില്ലെന്നുള്ള തത്വവും ഓർക്കേണ്ടതാണ്. ആകയാൽ അറബികളുടെ ആക്രമണം തേഞ്ഞുമാഞ്ഞുപോയി.

## തുർക്കികൾ.

മാമൂദ്ഗസ്നി:—1000-1030-എ. ഡി. മതശക്തിയുടെ എരിച്ചതിൽ അറബികൾ ഒരു സാമ്രാജ്യം സ്ഥാപിച്ചുവെങ്കിലും, സംഖ്യയിൽ അല്പന്മാരായിരുന്ന അവർക്ക് അതിന്റെ ആധികാരത്തെ വളരെക്കാലം താങ്ങിക്കൊണ്ടുനില്ക്കുവാൻ കഴിഞ്ഞില്ല. പത്താംനൂറ്റാണ്ടോടുകൂടെ കാലിഫന്മാരുടെ ശക്തികളെല്ലാം ആക്സസ്നദിയുടെ തീരപ്രദേശങ്ങളിൽ താമസിച്ചിരുന്ന ധീരപരാക്രമികളായ തുർക്കികൾ വിഴുങ്ങിത്തീർന്നു. തുർക്കികൾ പേർഷ്യയിൽ പല രാജ്യങ്ങളും സ്ഥാപിച്ചു. ഒരു നായകൻ അഫ്ഗാനിസ്ഥാനിൽ ഗസ്നി തലസ്ഥാനമാക്കി ഒരു ഭരണമണ്ഡലം രൂപീകരിച്ചു. ഇദ്ദേഹത്തിന്റെ പിൻഗാമിയായ സബക്തജി, പേർഷ്യയുടെയും അഫ്ഗാനിസ്ഥാന്റെയും പലഭാഗങ്ങൾ കൈവശപ്പെടുത്തുകയും ഇൻഡ്യയെ ആക്രമിക്ക

യും ചെയ്തു. അനന്തരം മാമൂദ് ഗസ്നി രാജാവായി. അഫ്ഗാൻവൎഗ്ഗക്കാരുടെ സഹായത്തോടെ അയാൾ ഇൻഡ്യയിലെ മൈതാനങ്ങളെ ആക്രമിച്ചുതുടങ്ങി.

കൈബർ വിടരത്തിന്റെ താഴെയുള്ള നഗരങ്ങളെ ഗസ്നി ആദ്യമായി നിരോധിച്ചു. അവിടെ പെഷവാറിലെ രാജപുത്രരാജാവായ ജയപാലിനെ അയാൾ തോല്പിച്ചു. ഗസ്നി പരാജിതരുടെ ആഭരണങ്ങളും ധനങ്ങളും കരസ്ഥമാക്കി. ധാരാളം അടിമകളേയും സ്വീകരിച്ചു. അല്ലാതെ അനാവശ്യമായി പ്രാണാപഹരണം ചെയ്തില്ല. 1000-ത്തിനും 1026-ാമാണ്ടിനും ഇടയ്ക്കു് മാമൂദ് ഇൻഡ്യയിൽ പതിനാറാക്രമണങ്ങൾ നയിച്ചു. ഓരോ ആക്രമണാവസരത്തിലും ഗസ്നി അയാൾ പുരങ്ങളെ നിരോധിക്കയും ക്ഷേത്രങ്ങൾ നശിപ്പിക്കയും വിഗ്രഹങ്ങളെ തകൎക്കുകയും ചെയ്തു. ഇങ്ങനെയെല്ലാം അവധിയില്ലാതെ ധനം ഗസ്നിയിലേക്കു കൊണ്ടുപോയി. ഹിന്ദുമതവൈരിയായിരുന്ന ഇയാൾക്കു 'വിഗ്രഹധ്വംസി' എന്ന പേരും കിട്ടി. ഗസ്നിയുടെ ഒടുവിലത്തെ കൊള്ളയിൽ, പരാജയംകൊണ്ടു ലജ്ജിതനായി അഗ്നിപ്രവേശംചെയ്തു മരിച്ച ജയപാലന്റെ മകനായ ആനന്ദപാലന്റെ നേതൃത്വത്തിൽ രാജപുത്രന്മാരും, പഞ്ചാബിലെ രാജാക്കന്മാരും സൈന്യസമേതം അയാളോടു എതിൎത്തു. ഭാഗ്യംകൊണ്ടു മാമൂദിനു ജയമുണ്ടായി. അയാളുടെ കീൎത്തി ഏഷ്യയിൽ വേഗം പരന്നു. അനവധി തുൎക്കർ അയാളുടെ സൈന്യത്തിൽ ചേൎന്നു. 1018-ൽ കനൗജിനെ ഗസ്നി ആക്രമിച്ചു. ക്ഷേത്രങ്ങളെല്ലാം ഇടിച്ചുപൊളിച്ചു. 1026-ൽ ഗസ്നി ഗുജറാത്തിലേക്കു കടന്നു് സോമനാഥക്ഷേത്രത്തെ ഞെരുക്കി. ക്ഷേത്രം നശിപ്പിക്കാതിരിക്കുന്നപക്ഷം ധാരാളം ധനം നൽകാമെന്നു ബ്രാഹ്മണർ വാഗ്ദാനംചെയ്തു. എന്നിട്ടും ഗസ്നി അതു വിഗണിച്ചു് ക്ഷേത്രം നശിപ്പിച്ചു ധാരാളം സ്വൎണ്ണവും വെള്ളിയും രത്നങ്ങളും കൊണ്ടുപോയി. അദ്ദേഹം എ. ഡി. 1000-ത്തിൽ പരലോകപ്രാപ്തനായി.

മാമൂദിന്റെ ആക്രമണങ്ങൾ പ്രധാനമായി മതവിധികളാൽ പ്രേരിതങ്ങളായിരുന്നു. ഇൻഡ്യയിൽനിന്നും ലഭിച്ച ധനം മുഴുവൻ സ്വരാജ്യത്തിന്റെയും സ്വമതത്തിന്റെയും ഐശ്വൎയ്യത്തിനും അഭിവൃദ്ധിക്കും വേണ്ടി അദ്ദേഹം ചെലവഴിച്ചു. മാമൂദ് സാഹിത്യാദികലകളേയും, ശാസ്ത്രങ്ങളേയും പ്രോത്സാഹിപ്പിച്ചു. പഞ്ചാബുവരെയായിരുന്നു മാമൂദിന്റെ രാജ്യം വ്യാപിച്ചിരുന്നതു്. ദീൎഘദൎശനമില്ലാത്ത ഒരു സാമ്രാജ്യസ്ഥാപകനാകയാൽ ഗസ്നിരാജ്യം മാമൂദിന്റെ നിൎയ്യാണത്തോടുകൂടെ ഉടഞ്ഞുതകൎന്നു. ഇൻഡ്യയെ സംബന്ധിച്ചിടത്തോളം അദ്ദേഹം ഒരു ഗുണവും ചെയ്തിട്ടില്ല.

മഹമ്മദുഗോറി. മാമൂദിൻെറ പിൻഗാമികൾ അഫ്ഗാനിസ്ഥാനിലുള്ള ഗോറിയിലെ രാജാക്കന്മാരുമായി ബദ്ധശത്രുക്കളായിരുന്നു. ഗോറിയിൽ ഭരിച്ചിരുന്ന അലാവുദീൻ, ഗസ്നിയെ ആക്രമിച്ചടക്കി. ഇരുപത്തു സംവത്സരങ്ങൾക്കുശേഷം, സോർ എന്ന അതേ വംശത്തിൽ ജനിച്ച മഹമ്മദ്, ഗസ്നിയെ നാമാവശേഷമാക്കിത്തീൎത്തു.

മാമൂദിനെപ്പോലെ മഹമ്മദും ഇൻഡ്യയെ ആക്രമിക്കുന്നതിൽ തൻെറ സമയം മുഴുവൻ വിനിയോഗിച്ചു. 1175-ൽ മുൾട്ടാനും, 1182-ൽ സിൻഡും, 1184-ൽ പെഷവാറും, ലാഹൂറും, അനന്തരം സിർഹിൻഡും, അയാൾ പിടിച്ചടക്കി. തന്മൂലം രണവല്ലഭന്മാരായ രാജപുത്രസിംഹങ്ങൾ ക്രുദ്ധരായി 1191-ൽ നരയിനിൽവച്ചുണ്ടായ യുദ്ധത്തിൽ അവർ അഫ്ഗാൻകാരെ നിശ്ശേഷം തോല്പിച്ച്, അവരുടെ നാട്ടിലേക്കോടിച്ചു. അടുത്ത വൎഷത്തിൽ 120,000-ത്തോളം എണ്ണംവരുന്ന ഒരു സൈന്യത്തോടുകൂടെ മഹമ്മദ് അതേ യുദ്ധക്കളത്തിൽവച്ചു രാജപുത്രന്മാരെ തോല്പിച്ചു. അജ്മീർ അയാൾക്കു കരഗതമായി. കുത്ബുദീൻ ഐബക്ക് എന്ന പേരുള്ള തൻെറ അടിമയെ മഹമ്മദ് ഇൻഡ്യയിൽ അധികാരിയായി നിയമിച്ചു. അനന്തരം അയാൾ ഗോറിക്കു മടങ്ങി. കനൗജും, കാശ്മീരവും അടുത്തയാണ്ടിൽ സ്വരാജ്യത്തോടു ചേൎക്കുവാൻ മഹമ്മദു തിരികെയെത്തി. അപ്പോഴേയ്ക്കും ബീഹാർ, ബംഗാൾ ഈ പ്രദേശങ്ങൾ അയാളുടെ സൈന്യാധിപന്മാർ പിടിച്ചടക്കി. കുത്ബുദീൻ ഗ്വാളിയർ കൈവശപ്പെടുത്തി. വടക്കേഇൻഡ്യ മുഴുവൻ ഗോറിസാമ്രാജ്യത്തിലുൾപ്പെട്ടു.

1203-ൽ മദ്ധ്യഏഷ്യയിൽ ആക്രമണത്തിനായിപ്പോയ മഹമ്മദിന് പരാജയമാണു പറ്റിയതു്. തൽക്ഷണം ഇൻഡ്യയിലെ പല ദേശങ്ങളും അഫ്ഗാൻകാരുടെ നേരെ യുദ്ധത്തിനു തിരിഞ്ഞുനിന്നു. കുത്ബുദീൻ സ്വാമിഭക്തിയുള്ളവനാകയാൽ മഹമ്മദിന് നിഷ്പ്രയാസം ബഹളങ്ങൾ ഒതുക്കുവാൻ സാധിച്ചു. 1206-ൽ സ്വരാജ്യത്തിൻെറ പശ്ചിമപ്രാന്തങ്ങളിൽ ഒരു ആക്രമണത്തിനുദ്ദേശിച്ചിരിക്കവെ, മഹമ്മദിനെ പടക്കുടാരത്തിൽവച്ചു കുത്തിക്കൊന്നു.

മാമൂദിനെപ്പോലെ സാഹിത്യാദികലാപോഷണങ്ങളും മറ്റും ചെയ്തില്ലെങ്കിലും മഹമ്മദ് ഇൻഡ്യയിൽ സ്ഥാപിച്ച ഭരണം ഉറപ്പുള്ളതായിരുന്നു. അദ്ദേഹത്തിൻെറ മരണശേഷം ഡൽഹി തലസ്ഥാനമാക്കി കുത്ബുദീൻ സ്വന്തമായ ഒരു രാജവംശം ഉത്ഭവിപ്പിച്ചു. 1857-ലെ ശിപായിലഹളവരെ മഹമ്മദരാജാക്കന്മാർ അവിടെ ഭരണം തുടൎന്നുകൊണ്ടിരുന്നു.

### ഇൻഡ്യയുടെ പരാജയത്തിനുള്ള കാരണം

പ്രബലന്മാരായ ഹിന്ദുരാജാക്കന്മാർ ആരുംതന്നെ ഇൻഡ്യയിൽ ഇല്ലാതിരുന്നതു പ്രധാനഹേതുതന്നെ. ഉള്ള രാജപുത്രരാജാക്കന്മാർ ഇണക്കക്കേടുമൂലം ഭിന്നിച്ചിരുന്നു. മതപരമായ അനന്തശക്തിയുള്ള പ്രവർത്തനകാരണമായി അനവധി ഭടന്മാർ മാമൂദിൻെറയും മഹമ്മദിൻെറയും സൈന്യത്തിൽചേർന്നു. കാലംതന്നെ ഈ സംഭവങ്ങളെല്ലാം ഉണ്ടാക്കുന്നു.

---

## അദ്ധ്യായം ൨.

---

## തുർക്കിരാജാക്കന്മാരും പഠാണിരാജാക്കന്മാരും.

---

### അഫ്ഗാൻസാമ്രാജ്യം.

ഗോറിയിലെ മഹമ്മദ് മരിച്ചതോടുകൂടെ പഞ്ചാബിലെ അധികാരിയായിരുന്ന കുത്ബുദ്ദീൻ ഡൽഹിയിൽ സുൽത്താനായിത്തീർന്നു. ഇൻഡ്യയിൽ ഒന്നാമത്തെ മഹമ്മദരാജവംശം സ്ഥാപിച്ചതു് ഇദ്ദേഹമാണ്. പതിനാറാംനൂററാണ്ടിൽ ബാബറിൻെറ ആക്രമണംവരെ അഞ്ചു രാജവംശങ്ങൾ ഡൽഹി തലസ്ഥാനമാക്കി ഭരണം നടത്തി. ഈ വംശങ്ങൾ അടിമവംശം, കാൽജിവംശം, ടുഗ്ലാക്കുവംശം, സയദ് വംശം, ലോദിവംശം എന്നിവയാകുന്നു.

### ൧. അടിമവംശം.

### 1206–1299 എ. ഡി.

കുത്ബുദ്ദീൻ ഐബക്ക് ഒരു തുർക്കിഅടിമയാണ്. അദ്ദേഹത്തെ അനുഗമിച്ച ഭരണകർത്താക്കൾ അദ്ദേഹത്തിൻെറ വംശത്തിൽ ജനിച്ചവരോ, അദ്ദേഹത്തിൻെറ അടിമകളുടെ വംശത്തിൽ ജനിച്ചവരോ ആകുന്നു. ആകയാൽ ഈ വംശത്തിനു അടിമവംശം എന്നു പേർ പറയുന്നു. കുത്ബുദ്ദീൻ ഒരു നല്ല രാജാവായിരുന്നു. ഹിന്ദുക്കളോടു മതദാക്ഷിണ്യം ധാരാളം കാട്ടി. കള്ളന്മാരെയും അക്രമികളേയും അമർച്ചചെയ്തു് യാത്രക്കാർക്കു വഴികൾ നിർബാധമാക്കി. ഇദ്ദേഹം ഡൽഹിയിലെ വിശ്രുതസ്തംഭമായ കുത്ബ് മൈനാർ ഉണ്ടാക്കിച്ചു. 1210-ൽ കുതിരപ്പുറത്തുനിന്നും വീണ്

രാജാവു മരിച്ചു. അനന്തരം മുൽട്ടാൻ, സിൻഡ്, ലാഹൂർ മുതലായ സ്ഥലങ്ങളിൽ മരുമകനായ കബാച്ചാ സ്വാതന്ത്ര്യഭരണം തുടങ്ങി. കട്ടബ്ബുദീൻെറ അടിമയായിരുന്ന അൽട്ടാമിഷ് യജമാനൻെറ മരണശേഷം സിംഹാസനസ്ഥനായി.

അൽട്ടാമിഷ് 1210-1236-എ. ഡി:—അടിമവംശത്തെ ഉറപ്പിച്ചതു് അൽട്ടാമിഷാണു്. കട്ടബ്ബുദീൻെറ മരണത്തോടുകൂടെ ഡൽഹിക്കു നഷ്ടപ്പെട്ട രാജ്യങ്ങൾ എല്ലാം ഇദ്ദേഹം വീണ്ടെടുത്തു. വിന്ധ്യപർവ്വതത്തിൻെറ ദക്ഷിണഭാഗത്തുള്ള എല്ലാ പ്രദേശങ്ങളും അൽട്ടാമിഷിൻെറ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. 1229-ൽ ബാഗ്ദാദിലെ കാലിഫ് തൻെറ പ്രതിപുരുഷനെ ഡൽഹിയിലയച്ചു് അൽട്ടാമിഷിൻെറ ചക്രവർത്തിപദത്തെ അംഗീകരിക്കയും വിശ്രു



കട്ടബ്ബ് മൈനാർ.

തമാക്കയും ചെയ്തു. അറബിലിപികൾ കൊത്തിയിട്ടുള്ള തങ്കയെന്നു പറയുന്ന നാണയങ്ങൾ ആദ്യമായി ഇൻഡ്യയിൽ നടപ്പാക്കിയതു്

ആറാംട്ടാമിഷാണ്. ഫിറോസ്ഷാ മുതലായ അദ്ദേഹത്തിന്റെ പുത്രന്മാർ ബലഹീനന്മാരായിരുന്നു. 1236-ൽ ആറാംട്ടാമിഷ് മരിക്കമ്പോൾ രാജ്യഭരണത്തിനു യോഗ്യയായി റസിയാ എന്ന തന്റെ പുത്രിയെ മാത്രമേ കണ്ടുള്ളു. ഫിറോസ്ഷായും മാതാവുംകൂടി ആറുമാസം ഭരിച്ചുവെങ്കിലും ഭരണത്തിന്റെ ക്രൌര്യംനിമിത്തം ഭരണീയർ ഭരണകർത്താക്കളെ ബന്ധനത്തിലാക്കി. ഫിറോസ്ഷായെ വധിക്കതന്നെ ചെയ്തു.

റസിയാ. 1236-1240-വരെ. ഡി:—അച്ഛന്റെ ആഗ്രഹംപോലെ 1236-ൽ റസിയാ സിംഹാസനാരോഹണംചെയ്തു. വിക്ടോറിയാജ്ഞിക്കുമുൻപ് ഇൻഡ്യയെ ഭരിച്ചിട്ടുള്ള ഏകസ്ത്രീ ഇവരായിരുന്നു. സ്ത്രീനായകത്വം ഇസ്ലാമിയർ അനുവദിച്ചിരുന്നില്ല. റസിയാ ആണുങ്ങളെപ്പോലെ വസ്ത്രധാരണംചെയ്യുകയും മുഖംമൂടാതെ ആനപ്പുറത്തു സഞ്ചരിക്കുകയും ചെയ്തു. റസിയാ ബുദ്ധിശാലിനിയും ഭരിക്കാൻ പ്രാപ്തയുമായിരുന്നു. പിണക്കാരൻ ഇടയായ ഒരു അധികാരിയാൽ 1240-ൽ റസിയാ കൊല്ലപ്പെട്ടു. അവരുടെ ഒരു സോദരൻ തൽസ്ഥാനത്തെ കൈവശപ്പെടുത്തി. അയാൾ 1242-വരെയും അയാളുടെ മച്ചുനൻ 1246-വരെയും ഭരിച്ചു. 1246-മുതൽ 1266-വരെ ആറാംട്ടാമിഷിന്റെ പുത്രനായ നാസിറുദ്ദീൻ, സൈന്യാധിപനായ ബാല്ബന്റെ ഉപദേശത്തോടുകൂടെ രാജ്യഭാരം ആരംഭിച്ചു. ബാല്ബൻ സമർത്ഥനായിരുന്നു. സുൽത്താൻ വിജയലക്ഷ്മി അനുഗ്രഹിച്ചിരുന്നതിനാൽ ബാല്ബനു അനേകം ശത്രുക്കൾ ഉണ്ടായതു അത്ഭുതമല്ല. 1245-ൽ ഉണ്ടായ മുഗളരുടെ ആക്രമണത്തെ തടഞ്ഞതും, മുഗളരെ പഞ്ചനദപ്രദേശങ്ങളിലേക്കോടിച്ചതും ബാല്ബനാണ്. റെയിഹാൻപ്രഭു നാസിറുദ്ദീനെ മന്ത്രിയിൽനിന്നു പിണക്കിയെങ്കിലും ആ ഭിന്നിപ്പ് അധികകാലം നിലനിന്നില്ല. നാസിറുദ്ദീൻ 1266-ൽ മരിച്ചു. ബാല്ബൻ രാജാവായി.

ബാല്ബൻ. 1266-1287-വരെ. ഡി:—ബാല്ബൻ തുർക്കിവംശത്തിൽപ്പെട്ട അടിമയായിരുന്നു. ഡൽഹിയിൽ ഭരിച്ച അടിമരാജാക്കന്മാരിൽ പ്രധാനിയും ഇദ്ദേഹമാണ്. സേനാനായകനായും മന്ത്രിയായും സമർത്ഥനായിരുന്ന ബാല്ബൻ ഭരണകർത്താവെന്ന നിലയിലും നന്നേ തിളങ്ങി. മംഗോളികളുടെ ആക്രമണത്തിൽനിന്നു അദ്ദേഹം രാജ്യത്തെ രക്ഷിച്ചു. രാജ്യാതിർത്തിയിൽനിന്നും ഡൽഹിയിലേക്കുള്ളമാർഗ്ഗം കോട്ടകൾ കെട്ടിയും പട്ടാളത്തെ ഇട്ടും നിർബാധമാക്കി. വനവാസികളായ അക്രമികളെയും കൊള്ളക്കാരെയും അദ്ദേഹം അമർത്തി. രാജ്യത്തിൽ ഗതാഗതസൌകര്യങ്ങളും വർദ്ധിപ്പിച്ചു. പരിഷ്കാരം വരുത്തി. തഗ്രിൽ എന്ന ബംഗാളത്തെ അധികാരിയെ

മർദ്ദിച്ചതു് ബാല്‌ബന്റെ ഒരു പ്രധാന പ്രവൃത്തിയായിരുന്നു. ഗോറിയിലെ മഹമ്മദ് ബംഗാളത്തിൽ സ്ഥാനമുറപ്പിച്ചതിനുശേഷം ഭരിച്ച അധികാരികളിൽ തഗ്രിൽ പതിനഞ്ചാമനാണ്. തഗ്രിൽ സ്വതന്ത്രനായിത്തീരാൻ ശ്രമിക്കയാൽ ബാല്‌ബൻതന്നെ ഒരു സൈന്യത്തോടുകൂടെച്ചെന്നു യുദ്ധത്തിൽ അയാളെ നിഗ്രഹിച്ചു. ക്രൂരസ്വഭാവത്തെ അകലെക്കളഞ്ഞു കാലോചിതമായ തീക്ഷ്ണപ്രകൃതംതന്നെ ആ ഭരണകർത്താവു സ്വീകരിച്ചിരുന്നു. ബാല്‌ബൻ യുദ്ധത്തിലും രാജ്യതന്ത്രത്തിലും സമർത്ഥനും, ഡെൽഹിയെ ഭരിച്ചിരുന്നവരിൽ പ്രധാനിയും ആയിരുന്നുവെന്നുള്ളതിൽ തർക്കമില്ല.

ബാല്‌ബൻ മരിച്ചതിൽപിന്നീട് കൈയിക്കബാദ് 1287-മുതൽ 1290-വരെ ഡെൽഹിയെ ഭരിച്ചു. ഭരണത്തിൽ അലസനായിരുന്ന ഇദ്ദേഹം 1290-ൽ നിഗ്രഹിക്കപ്പെട്ടു. അതോടുകൂടി തുർക്കിവംശജരായ അടിമരാജാക്കന്മാരുടെ ഭരണം ഡെൽഹിയിൽ അവസാനിച്ചു. അടുത്ത ഭരണക്കാർ അഫ്‌ഗാനന്മാരായ ഖാൽജിവംശക്കാരാകുന്നു.

## ൨. ഖാൽജിവംശം.

## 1290-1320

മഹമ്മദീയരായ തുർക്കികളോടൊന്നു ധാരാളം അഫ്‌ഗാൻകാർ, അല്ലെങ്കിൽ പഠാണികളും ഇൻഡ്യയിൽ വന്നു. പഠാണികളിൽ പ്രബലമായ ഒരു വർഗ്ഗത്തിന്റെ പേർ കാല്‌ജി എന്നാണ്. കാല്‌ജ് എന്ന നഗരത്തിന്റെ അധിപന്മാരായിരിക്കയാൽതന്നെ ഇവർക്കു കാല്‌ജികളെന്ന നാമധേയം സിദ്ധിച്ചു. ജലാലുദ്ദിൻ എന്ന കല്‌ജിനേതാവ് 1290-ൽ ഡെൽഹിസിംഹാസനത്തിൽ കയറി. ജലാലുദ്ദിൻ മൃദുശീലനും, ദുർബ്ബലനും, അയോഗ്യനുമായ ഒരു ഭരണകർത്താവായിരുന്നു. 1296-ഏ-ഡി. യിൽ അയാളുടെ അനന്തരവനായ അലാവുദ്ദിൻ ജലാലുദ്ദിനെ നിഗ്രഹിച്ചു രാജാവായി. ഇരുപതുവർഷം അലാവുദ്ദീൻ ഹിന്ദുസ്ഥാനത്തെ ഭരിച്ചിരുന്നു. ഡെൽഹിപദം സിദ്ധിച്ചതോടുകൂടി, മാതുലനിഗ്രഹത്തിനു തന്നെ സഹായിച്ചവരിൽ ചിലരെ കൊലചെയ്യുകയും ചിലരെ അന്ധരാക്കുകയും ചെയ്തു.

യുദ്ധവീരനായ അലാവുദ്ദീൻ തെക്കോട്ടു, മഹാരാഷ്ട്രപ്രദേശങ്ങളിലേക്കു കടന്ന്, പൂനായ്ക്കു സമീപമുള്ള മഹാരാഷ്ട്രതലസ്ഥാനമായ ദേവഗിരിയെ (ഡൌളറാബാദ്) പിടിച്ചടക്കി. 1310-ൽ കാകതീയരുടെ തലസ്ഥാനമായ വാറങ്ഗൽപട്ടണവും, 1311-ൽ ഹോയിസാലരുടെ വകയായ ദ്വാരസമുദ്രവും അദ്ദേഹത്തിന്റെ സേനാനായ

കനായ മാലിക്കാഫർ ആക്രമിച്ചു. ദക്ഷിണാപഥത്തിൽ മുഴുവൻ അലാവുദ്ദീന്റെ അധികാരശക്തി വ്യാപിച്ചു.

ഭരണം കയ്യേററതോടെ സൈന്യസഹായത്തോടുകൂടി അദ്ദേഹം തന്റെ സ്ഥാനവും സാമ്രാജ്യവും സുരക്ഷിതമാക്കി. 1297-ൽ മംഗോളിയരുടെ ഒരു വലിയ സേന ഡൽഹിയേ പീഡിപ്പിച്ചു. അലാവുദ്ദീൻ അവരെ തോല്പിച്ച് ഓടിച്ചു. ആ ആണ്ടിൽതന്നെ അദ്ദേഹം ഗുജറാററിനെ കൈവശപ്പെടുത്തി. 1303-ൽ ചിറ്റൂർ പിടിച്ചു. അദ്ദേഹത്തിന്റെ സൈന്യാധിപൻ മൈസൂരിലൂടെ കേരളത്തിലും വന്നതായി പറയപ്പെടുന്നു. ഉദ്ധതനായ അലാവുദ്ദീൻ രണ്ടാംഅലക്സാണ്ടർ എന്ന നാമധേയം സ്വയം സ്വീകരിക്കയും നാണയങ്ങളിൽകൂടെ അതു പ്രസിദ്ധംചെയ്യുകയുംചെയ്തു. ശത്രുക്കൾ അസംഖ്യമാകയാൽ രാജചാരന്മാർ നാട്ടിലെങ്ങുമുണ്ടായിരുന്നു

കൊള്ളക്കാരെയും പ്രതികൂലികളായ പ്രഭുക്കന്മാരെയും അലാവുദ്ദീൻ അമർത്തി. സൈന്യത്തെ ശക്തമാക്കി. കോട്ടകൾ ഉറപ്പിച്ചു. ആദായത്തിൽപകുതി കരംകൊടുക്കണമെന്നു നിയമം ഉണ്ടാക്കി. വീട്ടുജന്തുക്കൾക്കും കരം ഏർപ്പെടുത്തി. ധാന്യങ്ങളുടെ ദൗർല്ലഭ്യം പരിഹരിക്കാൻ ഭൂനികുതി ധാന്യമായി നല്കണമെന്നു നിശ്ചയംചെയ്തു. എല്ലാസാധനങ്ങൾക്കും നിരക്കുവില വയ്ക്കുകയും ആ കാര്യം പരിശോധിക്കുവാൻ ഉദ്യോഗസ്ഥന്മാരെ നിയമിക്കുകയും ചെയ്തു. രാജ്യത്തിൽ സമാധാനവും, സംതൃപ്തിയും ഉണ്ടായിരുന്നു. ശക്തിയുള്ള ഭരണമാകയാൽ വിദേശിയാക്രമണങ്ങൾ ശോഷിച്ചു എന്നുതന്നെ പറയാം. വർഗ്ഗപക്ഷപാതം അലാവുദ്ദീനുണ്ടായിരുന്നു. ഈ കാലം അഫ്ഗാൻസാമ്രാജ്യത്തിന്റെ അത്യുച്ചാവസ്ഥയെ ദർശിച്ചു. പരിധികളിൽ ചില രാജ്യങ്ങൾ ഒഴിച്ചു ഇന്ത്യയുടെ മററു ഭാഗങ്ങളെല്ലാം അലാവുദ്ദീന്റെ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു.

അക്ഷരാഭ്യാസവിഹീനനും, ക്രൂരനും, ചതിപ്രയോഗത്തിൽ വിരുതനും ആണെങ്കിലും അലാവുദ്ദീൻ ഒരു നല്ല ഭരണകർത്താവായിരുന്നുവെന്ന് ഊഹിക്കാം.

അലാവുദ്ദീന്റെ മരണാനന്തരം അദ്ദേഹത്തിന്റെ പുത്രന്റെ പ്രതിനിധിയെന്ന നിലയിൽ മാലിക്കാഫർതന്നെ രാജ്യം ഭരിച്ചു. എന്നാൽ കാഫറെ കൊലപ്പെടുത്തി. അലാവുദ്ദീന്റെ ആദ്യഭാര്യയിൽ ഉൽഭവിച്ച കുത്ബുദ്ദീൻമുബാറക്ക് രാജകുമാരനെ സഹായിക്കാനെത്തി. മുബാറക്ക് രാജകുമാരന്മാരെകൊന്നതിൽപിന്നീട് അലാവുദ്ദീന്റെ മരണവത്സരമായ 1316-ൽതന്നെ സിംഹാസനത്തിൽ ആരോഹണംചെയ്തു.




അലാവുദ്ദീന്റെ മരണകാലത്തെ അഫ്ഗാൻസാമ്രാജ്യം.

മുബാറക്: 1316-1320 എ. ഡി.—മുബാറക് ജനപ്രീതി സമ്പാദിക്കുവാൻ യത്നിച്ചു. അയാൾ തടവുകാരെ വെറുതെ വിട്ടക്കയും കരം കുറയ്ക്കുകയും ചെയ്തു. രാജാവു് അമിതമായ ലൌകികസുഖാനുഭവത്തിൽ വീണു ക്ഷയിച്ചുതുടങ്ങി. രാജ്യത്തു കൈക്കൂലിയും

മഹമ്മദ്ടോഗ്ലക്:—1325-1351. എ. ഡി. യുവരാജാവു് സംസ്കാരമുള്ള ആളായിരുന്നു. വിജയിയായ ഒരു യോദ്ധാവും, പല ആശകളുള്ള ഒരു ഭരണകൎത്താവും ആയിരുന്ന മഹമ്മദ ടോഗ്ലാക്ക് എന്നുള്ളതിൽ സന്ദേഹമില്ല.

മഹമ്മദിന്റെ ഭരണം അതികഠിനവുമായിരുന്നു. കുററങ്ങൾക്കനുപാതമറ്റം ദണ്ഡത്തിന്റെ തോതും വളൎന്നിരുന്നു. ആനയെക്കൊണ്ടു കുത്തിച്ചും, ചവുട്ടിച്ചും രാജവൈരികളെ നിഗ്രഹിച്ചു. സുൽത്താന്റെ സഹോദരൻ രാജദ്രോഹിയായി സംശയിക്കപ്പെട്ടപ്പോൾ അയാളുടെ തലയറുത്തു. അന്യായം ചെയ്തയാലായിരിക്കണം. മഹാനായ ടോഗ്ലാക്ക തന്റെ ഭാഗിനേയനെ തൊലിയുരിച്ചു പൊരിച്ചതു്. ഒക്കൊാം ഇപ്രകാരമാണെങ്കിലും മറെറാരു ഭാഗം നോക്കുമ്പോൾ മഹമ്മദ ദാനശീലനും അഗാധബുദ്ധിമാനും മററുമായി കാണപ്പെടുന്നു.

മഹമ്മദ് ദുർവ്വഹമായ കരം ചുമത്തി. അങ്ങിനെ കിട്ടിവന്ന ധനം കാററുകൊള്ളുവാൻ നടന്ന ഒരു കൂട്ടം ജോലിയില്ലാത്ത പട്ടാളത്തെ പുലൎത്തുന്നതിനും, കൊട്ടാരത്തിൽ അനാവശ്യമായി ചിലവു ചെയ്യുന്നതിനും, സേവകന്മാരുടെ കീശകളിൽ നിറയെ ഇട്ടുകൊടുക്കുന്നതിനും വിനിയോഗിച്ചു.

ഭരണത്തിന്റെ അവസാനമായതോടുകൂടെ ടോഗ്ലാക്കിന്റെ ആവശ്യങ്ങളും വൎദ്ധിച്ചു. തല്ക്കാലം ഒരു നിവൃത്തിമാൎഗ്ഗമായി, അദ്ദേഹം കരം വൎദ്ധിപ്പിച്ചു തൽഫലമായി കരുത്തുള്ള പ്രഭുക്കന്മാർ രാജാവിനോടു പിണങ്ങുകയും അല്പപ്രാണികളായ സാധുക്കൾ തങ്ങളുടെ ശേഷിച്ച കാലും കൊണ്ടു വനാന്തരങ്ങളിൽ ഓടി ഒളിക്കയും ചെയ്തു. കരം കിട്ടാഞ്ഞതിനാലുണ്ടായ കോപത്താൽ മഹമ്മദ കാട്ടിൽചെന്നു് അവിടെ രക്ഷപ്രാപിച്ചിരുന്ന ഹിന്ദുക്കളെ ദുഷ്ടമൃഗങ്ങളെയെന്നപോലെ വേട്ടയാടി. പല പ്രദേശങ്ങളിൽ നിന്നും ആളുകൾ നിൎദ്ദയതയേയും ക്രൂരതയേയും ഭയന്നു പാഞ്ഞു. ധാരാളം മനുഷ്യരെ പ്രജാപാലകൻ അരിഞ്ഞുതള്ളി. എന്നാൽ ക്ഷാമകാലങ്ങളിൽ ചിലപ്പോൾ പ്രജാവത്സലനായ അദ്ദേഹം ഭണ്ഡാരത്തിൽനിന്നു തന്നെ പണം എടുത്തു ജനങ്ങൾക്കു കൊടുത്തുവന്നു. അങ്ങിനെയിരുന്നപ്പോൾ മഹമ്മദിന്നു് ഒരു ബുദ്ധിതോന്നി. തലസ്ഥാനം ഡൽഹിയിൽനിന്നും 700-മൈൽ അകലെയുള്ള ദേവഗിരിയിലേക്കു മാററുന്നതു നന്നായിരിക്കുമെന്നാലോചിച്ചു. വളരെ വ്യയംചെയ്തു് ഒരു പെരുവഴി വെട്ടുകയും അതിലൂടെ ഡൽഹി നിവാസികളെല്ലാം ദേവഗിരിയിലേക്കു പുറപ്പെട്ടുകൊള്ളണമെന്നു് ആജ്ഞാപിക്കയുംചെയ്തു. ദൌലത്താബാദെന്ന പുതിയ പേർകൊടുത്ത ദേവഗിരിയെ ലക്ഷ്യ

മാക്കി ജനങ്ങൾ തങ്ങളുടെ ജംഗമങ്ങളെല്ലാം വഹിച്ച് നീങ്ങിത്തുടങ്ങി. അപരിചിതമായ ഒരു നാട്ടിൽ ജീവസന്ധാരണത്തിനായാതൊരു മാർഗ്ഗവും കണ്ടതലും കൂടാതെ ചെന്നുചേർന്ന ആളുകൾ ഭഗ്നാശയന്മാരായി നശിച്ചു. തന്റെ ഉദ്ദേശ്യത്തിന്റെ പരാജയപ്രകൃതം മനസ്സിലായ ഉടൻ തന്നെ എല്ലാവരും ഡൽഹിയിലേക്കു മടങ്ങുവാൻ അദ്ദേഹം കല്പിച്ചു. എഴുന്നൂറു മയിലോളം അങ്ങോട്ടും അത്രയും ഇങ്ങോട്ടുംകൂടി ആളുകളെല്ലാം കടൽപിരിഞ്ഞു ചത്തിരിക്കണം. എന്തായാലും തിരികെ വന്നപ്പോൾ ഡൽഹിയിൽ ആരംഭിക്കുന്ന തെല്ലാശ്വാസം കിട്ടി. പുറപ്പെട്ടവരിൽ പകുതിപ്പേർ മാത്രമേ അവിടെ വന്നുചേർന്നൊള്ളൂ.

പേർഷ്യയെ ആക്രമിക്കുവാനുദ്ദേശിച്ച് ശേഖരിച്ച 370000 വരുന്ന കുതിരപ്പട്ടാളങ്ങൾ വെറുതേ തിന്നുമടിച്ച്, ശമ്പളം കിട്ടാതെ വന്നപ്പോൾ, യജമാനന്റെ രാജ്യത്തിൽ തന്നെ ആക്രമണം തുടങ്ങി. ചൈനയെ ആക്രമിക്കുന്നതിനായി 100000 വരുന്ന സൈന്യത്തെ മഹമ്മദ് ആഘോഷത്തോടുകൂടെ അയച്ചു. അവർ ആരും തന്നെ ചൈനയിൽചെന്നു വെട്ടേറ്റു ചാകാതെ, ഹിമാലയപർവ്വതത്തിന്റെ വിടരങ്ങളിലുള്ള ഹിമാനിയുടെ ഇടയിൽ വിറച്ചു മരിച്ചു.

എ. ഡി. 1341–മുതൽ മഹമ്മദ് ഭരണപരിഷ്കാരം ആരംഭിച്ചു. കൂട്ടമായി ചേർത്തുവന്ന ഭൂനികുതികൾ എല്ലാം ഇളവുചെയ്തു, ആഴ്ചയിൽ രണ്ടു തവണ ജനങ്ങളുടെ സങ്കടങ്ങൾക്ക് ചെവികൊടുക്കാൻ സന്നദ്ധനായി. മണ്ഡിച്ചുമണ്ഡിച്ച് തീരെ ഗതികെട്ട കൃഷിക്കന്മാർക്കെല്ലാം അദ്ദേഹം പണം കടം കൊടുത്തു. രാജ്യത്തു പണം ഇല്ലാതെവന്നു. പണം ഉണ്ടാക്കുവാൻ രാജാവ് ചെമ്പുനാണയങ്ങൾ പ്രചാരത്തിൽ വരുത്താൻ ശ്രമിച്ചു. ഇതു ഇക്കാലത്തെ കറൻസിനോട്ടുകളുടെ വിതരണസമ്പ്രദായം തന്നെയാണ്; എന്നാൽ മഹമ്മദ് നടപ്പാക്കാൻ തുടങ്ങിയ ചെമ്പുതുട്ടുകൾക്കു പകരം വിലവരുന്ന വെള്ളിയായോ സ്വർണ്ണമായോ നാണയം ഉണ്ടായിരുന്നില്ല. കച്ചവടക്കാർ ചെമ്പുനാണയങ്ങൾ സ്വീകരിക്കാൻ മടിച്ചു. ചെമ്പു ധാരാളം കിട്ടുമായിരുന്നതിനാലും യന്ത്രക്കമ്മട്ടങ്ങൾ ഇല്ലാത്തതുകൊണ്ടും ധാരാളം നാണയം കള്ളമായി ഉണ്ടാക്കിത്തുടങ്ങി. ചെമ്പുനാണയങ്ങൾ നല്കിയിട്ട് മഹമ്മദിന്റെ രാജ്യത്തിൽ നിന്നും ശേഷിച്ച തങ്കങ്ങളെല്ലാം ഗൂഢസ്ഥിതന്മാരായ വിദേശ വ്യാപാരികൾ പകരം വാങ്ങിക്കാണണം.

ഇപ്രകാരമുള്ള മഹമ്മദ് ടഗ്ലക്ക ഒന്നാംതരം ഒരു ഭ്രാന്തനാണെന്നു ചില ചരിത്രകാരന്മാർ പറയുമ്പോൾ മറ്റുചിലർ അദ്ദേഹം അതിബുദ്ധിമാനാണെന്നു വാദിക്കുന്നു. മഹമ്മദിന്റെ ബുദ്ധി കണ

ക്കിലധികമാകയാൽ ഈ കഷ്ടപ്പാടുകൾ എല്ലാം ഉണ്ടായി എന്നാണ് അവരുടെ അഭിപ്രായം. ചരിത്രകാരന്മാർ എങ്ങിനെയെങ്കിലും വാദിച്ചുകൊള്ളട്ടെ. ഏതായാലും അസാധാരണ ബുദ്ധിയോടുകൂടിയ ആ രാജാവിന്റെ പ്രവൃത്തികൾ മൂലം രാജ്യത്തിലെ ജനങ്ങൾക്കു വേണ്ട അമളികളും, ആപത്തുകളും, ഉണ്ടായി എന്നല്ലാതെ യാതൊരു ഗുണവും സിദ്ധിച്ചില്ല എന്നു വാസ്തവം നിർവ്വിവാദം തന്നെ. ഭരിച്ചുഭരിച്ച് ഒടുവിൽ വന്നപ്പോൾ മഹമ്മദിന്റെ രാജ്യം അല്പം മാത്രമേ ശേഷിച്ചുള്ളു. മുൾട്ടാൻ, ബംഗാൾ, ഔധ്, ഗുജറാത്ത്, ലാഹൂർ, ദേവഗിരി മുതലായ സ്ഥലങ്ങൾ അദ്ദേഹത്തിന്റെ ബുദ്ധിപൂർവ്വമായ ഗംഭീരപ്രയത്നങ്ങൾക്കിടയിൽ സ്വാതന്ത്ര്യങ്ങളാകാൻ ശ്രമിക്കയായിരുന്നു. മൂക്കറുത്തും, തൊലിയുരിച്ചും, വെറുതെ അങ്ങിങ്ങോടിച്ചും പണം ഞെക്കിപ്പിഴിഞ്ഞും ഒരു സാമ്രാജ്യം ഭരിക്കാൻ തുടങ്ങിയാൽ ഭരിക്കാനവരെയല്ലാതെ ഭരണീയരെ കിട്ടുകയില്ലല്ലോ. ആളുകളുടെ സുഖജീവിതമല്ലേ ഭരണത്തിന്റെ ഏകോദ്ദേശ്യം. 1351-ൽ സിന്ധുനദിയുടെ തീരത്തുവച്ച് തട്ടത്തിൽ മഹമ്മദു പരലോകപ്രാപ്തനായി.

ഫിറോസ്ഷാ:—1351–1388 എ. ഡി. മഹമ്മദിനോട് അല്പം ബന്ധമുള്ള ഫിറോസ്ഷായെ നായകന്മാർ എല്ലാവരും കൂടി രാജാവായി തിരഞ്ഞെടുത്തു. അദ്ദേഹം കൃപാലുവും ശാന്തനുമായിരുന്നു. കലുഷിതമായ ആ കാലസ്ഥിതിക്ക് അനുരൂപമായുള്ള ഒരു രാജാവ് മതിയായിരുന്നില്ലെങ്കിലും മാലിക് മക്ബൂൽ എന്ന കാര്യശേഷിയുള്ള ഒരു സഹായിയെ ലഭിക്കയാൽ രാജാവിന്റെ കുറവുകൾ പരിഹരിക്കപ്പെട്ടു.

ഫിറോസ്ഷായുടെ സിംഹാസനാരോഹണത്തോടുകൂടെ ദക്ഷിണാപഥം ബാഹ്മിനിരാജവംശത്തിന്റെ കീഴിൽ സ്വാതന്ത്ര്യം അവലംബിച്ചു. അനന്തരം ബംഗാളവും സിന്ധും, രാജാവിനെതിരായിളകി. സിന്ധിലെ അധികാരിയെ ഫിറോസ്ഷാ തന്നെ ബന്ധിച്ചു. മനുഷ്യരക്തം ചിന്തുവാൻ മടിച്ച് ബംഗാളം സ്വാതന്ത്ര്യമാകാൻ രാജാവ് അനുവദിച്ചു.

ഫിറോസ്ഷായുടെ ഭരണത്തിന്റെ ആരംഭകർമ്മംതന്നെ മംഗളപ്രദമായ ഒരു നാന്ദിയായി കണക്കാക്കാം. മഹമ്മദ് കർഷകന്മാർക്ക് പണം കടംകൊടുത്തിരുന്നതായി പറഞ്ഞുവല്ലോ. ആ കടം വീട്ടുവാൻ അവർക്ക് അല്പംപോലും കഴിവില്ലായിരുന്നു. മാലിക്മക്ബൂലിന്റെ ഉപദേശപ്രകാരം രാജാവു കടത്തെ നിഷേധിച്ചു. ബുദ്ധിപൂർവ്വമായ ഈ പ്രവൃത്തിമൂലം കൃഷിക്കാർ മനസ്സമാധാനമുള്ളവരും, ഉത്സാഹമുള്ളവരും ആയിത്തീർന്നു. കൃഷിജോലികൾ ഊർജ്ജിതമായി

ചെയ്യുകയാൽ ആഹാരസാധനങ്ങൾ വൎദ്ധിച്ചു. ക്ഷാമത്തിനു കുറവുണ്ടായി. ജീവിതസന്ധാരണത്തിനു പരമോപയോഗമുള്ള സാധനങ്ങളേയും അവയെ ഉണ്ടാക്കുന്നവരേയും നല്ലപോലെ സൂക്ഷിക്കയും രക്ഷിക്കയും ചെയ്യുന്നതു വിവരമുള്ള ഭരണാധികാരികളുടെയും ഗവൎമ്മെന്റിന്റെയും ലക്ഷണമാണ്. കരത്തിന്റെ തുക കുറവുചെയ്തതും അതു് ഒരു നിശ്ചിതസംഖ്യയാക്കിയതും ഫിറോസ്ഷാ ജനങ്ങൾക്കു ചെയ്ത മറെറാരു സഹായമാകുന്നു. കൃഷിയുടെ അഭിവൃദ്ധിക്കുവേണ്ടി അൻപതു തോടുകൾവെട്ടിച്ചു. ഇദ്ദേഹം നാല്പതു മഹമ്മദീയദേവാലയങ്ങളും, നൂറു ചികിത്സാലയങ്ങളും, നൂറുവഴിയമ്പലങ്ങളും, നൂററമ്പതു പാലങ്ങളും, മുപ്പതു കാളേജുകളും ഉണ്ടാക്കിയിട്ടുള്ളതായി കാണുന്നു. രാജാവു് ജൌൻപൂർ മുതലായ ചില പുതിയനഗരികളും നിൎമ്മിപ്പിച്ചിട്ടുണ്ടു്.

അഗതികൾക്കു നാനാതരത്തിലും ഫിറോസ്ഷാ ദ്രവ്യസഹായം ചെയ്തുവന്നു. 180,000, ആളുകൾ രാജാവിന്റെ സംരക്ഷണത്തിൽതന്നെ ജീവിതം നയിച്ചു. വിദ്യാഭ്യാസവിഷയത്തിൽ അദ്ദേഹം നന്നേ ശ്രദ്ധിച്ചു. രാജ്യവിസ്തൃതി വൎദ്ധിച്ചില്ലെങ്കിലും ഫിറോസ്ഷായുടെ കാലത്തു സംതൃപ്തിയും, സമാധാനവും, സുഖവും സാമാന്യേന അധികമായിരുന്നു.

ഫിറോസ്ഷായുടെ കാലശേഷം അഫ്ഗാൻസാമ്രാജ്യം ശോഷിച്ചുതുടങ്ങി. 1388-മുതൽ 1412-വരെ ഒൻപതു ബലഹീനന്മാരായ രാജാക്കന്മാർ രാജ്യംവാണു. 1398-ൽ മുഗളന്മാർ അല്ലെങ്കിൽ മംഗോളിയന്മാർ എന്ന വൎഗ്ഗക്കാരുടെ നേതാവായ തൈമൂർ ഇൻഡ്യയെ ആക്രമിക്കുവാനായി സമർക്കന്തിൽനിന്നു പുറപ്പെട്ടു. സിന്ധുവും ചീനാബ്നദിയും കടന്ന് അയാൾ ഡൽഹിയിലേക്കു തിരിച്ചു. തൈമൂറിനെ ഒരുവരും തടഞ്ഞില്ല. ചുട്ടുപൊട്ടിച്ച ഗൃഹങ്ങളും വധിക്കപ്പെട്ട ശവശരീരങ്ങളുംകൊണ്ട് അയാളുടെമാൎഗ്ഗം നിൎണ്ണയിക്കാമായിരുന്നു. ഡൽഹിയിലെ സുൽത്താൻ മഹമ്മദ് 10000 കുതിരപ്പട്ടാളത്തോടും, 40000-കാലാൾപടയോടും 125-ആനകളോടുംകൂടി എണ്ണത്തിൽ 100000-വരുന്ന തൈമൂറിന്റെ സൈന്യത്തെ എതിൎത്തു. മഹമ്മദ് തോറേറാടി. തൈമൂർ ഡൽഹിയിൽ കടന്നു. അയാൾ പതിനാലുദിവസം അവിടെ താമസിച്ചു. അതിൽ മൂന്നുദിവസം തലയറുക്കുവാൻമാത്രം വിനിയോഗിച്ചു. അന്നു ഭയങ്കരമായ കൊലകൾ കണ്ടുകൊണ്ട് ആളുകൾ മരവിച്ചിരിക്കാം. അക്കാലത്തെ ചരിത്രത്തിന്റെ താളുകൾ എല്ലാം രക്തംകൊണ്ടാണ് എഴുതിയിരിക്കുന്നതു്. ഡൽഹിയിലുണ്ടായിരുന്ന ദ്രവ്യമാസകലം തൈമൂർ അപഹരിച്ചു. പതിനാലാംദിവസം നിൎജ്ജീവവും നിൎദ്ധനവു

മായ ആ പട്ടണത്തെ തൊണ്ടുപോലെ പിന്നിൽ ഉപേക്ഷിച്ചിട്ട് ക്രൗര്യാവതാരമായ തൈമൂർ തിരികെ നടന്നു. പോകുന്നവഴിക്കു, ഫിറോസബാദ്, മീരട്ട്, ലാഹൂർ മുതലായ നഗരങ്ങളെ പീഡിപ്പിച്ചു. കഴിവുള്ളേടത്തോളം ഹിന്ദുക്കളെ കൊല്ലുകയും അനവധി സ്ത്രീകളെയും കൊച്ചുകുട്ടികളെയും ബന്ധിച്ചുകൊണ്ടുപോകയും ചെയ്തു. മനുഷ്യർ മനുഷ്യരുടെ ഇടയിൽ എന്തെല്ലാം അക്രമങ്ങളും, അനീതികളും നിർദ്ദയതാപവും കാണിക്കാമെന്നുള്ളതിനു കയ്യും കണക്കുമില്ല. വെട്ടിക്കൊന്നും ചുട്ടുപൊട്ടിച്ചും, അപഹരിച്ചും ആറുമാസം ഇൻഡ്യയിൽ ആർത്തുവിളിച്ചിട്ട്, ഇൻഡ്യാക്കാർ നരകത്തിൽനിന്നുവന്ന കാലദൂതപ്രമാണിയെന്നു വിചാരിക്കുന്ന പങ്ഗുവായ തൈമൂർ സമർക്കന്ദിലേക്കു മടങ്ങി. അനന്തരം മഹമ്മദ് രാക്ഷസോച്ഛിഷ്ടം ഭുജിക്കാനെന്നപോലെ തിരികെ വന്നു. ആ രാജാവു 1412-ൽ മരിച്ചതോടുകൂടെ തുഗ്ലാക്കുവംശവും നാമമാത്രമായി.

## ൪. സയ്യദുവംശം.

## 1414—1451

രാജാവെന്നു പറയത്തക്കവരൊന്നും ആരുംതന്നെ മഹമ്മദിനെ തുടർന്നില്ല. ഒടുവിൽ മൂൾട്ടാനെ ഭരിച്ചിരുന്ന സയ്യദുവംശജനായ കിസിർഖാന്റെ കൈവശങ്ങളിൽ രാജ്യം വന്നുവീണു. കിസിർഖാനെ കൂടാതെ മറ്റുമൂന്നു രാജാക്കന്മാരും 1451 വരെ തുടർച്ചയായി ഡൽഹിയിൽ ഭരിച്ചു. ഒടുവിലത്തെ സുൽത്താനെ പഞ്ചാബിലെ ഭരണകർത്താവായ ബഹലുല്ഖാൻലോദി ഓടിച്ചിട്ട് 1451-ൽ ലോദിവംശം സ്ഥാപിച്ചു.

## ൫. ലോദിവംശം.

## 1451—1526

ദുർബ്ബലന്മാരായ സയ്യദുകളെ തുടർന്നുവന്ന ബഹലുല്ഖാൻലോദി നല്ല ഒരു യോദ്ധാവും ചൊടിപ്പുള്ള രാജാവുമായിരുന്നു. അദ്ദേഹം ജാൺപൂരിനെ ആക്രമിച്ച് അതിർത്തിസ്ഥലം ബീഹാർവരെയാക്കി. ബഹലുല്ഖാന്റെ മകൻ ശികന്ദർ, ബീഹാർ കൈവശപ്പെടുത്തി; രാജപുത്രന്മാരെ തോല്പിച്ചു. ഇക്കാലത്തു ഡൽഹി മാനമായിത്തന്നെ കഴിഞ്ഞുകൂടി. ഔധ്, ബീഹാർ, തിർഹട്ട്, ഡോബ്, പഞ്ചാബ്, തുടങ്ങിയ പ്രദേശങ്ങൾ ഈരണ്ടു രാജാക്കന്മാർ ഭരിച്ചിരുന്ന സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. ശികന്ദർ 1518—ൽ മരിച്ചു. ഇബ്രാഹിം ലോദി തൽസ്ഥാനത്തു പ്രവേശിച്ചു. അല്പം അക

ന്നിന്ന പഴയ കഴിഞ്ഞസമ്പ്രദായങ്ങളെല്ലാം വീണ്ടും അടുത്തു. എതിർപ്പുകൾ പല സ്ഥലങ്ങളിലും ഉണ്ടായി. ഇബ്രാഹിമിന്റെ അമ്മാവനായ അലാവുദ്ദീൻപോലും, അനന്തരവനെതിരായി സഹായവും അഭ്യർത്ഥിച്ചുകൊണ്ട് കാബൂളിലേക്ക ഓടേണ്ടതായി വന്നു. ഇബ്രാഹിം ചില അഫ്ഗാൻ പ്രഭുക്കന്മാരെ കൊല്ലുവാൻ നിശ്ചയിച്ചു. പഞ്ചാബ് ഗവർണ്ണറായ ദൌലത്ത്ഖാൻ മുഗളർനായകനായ ബാബറെ ഇൻഡ്യയിലേക്ക ക്ഷണിച്ചു. പാനിപ്പട്ടമൈതാനത്തിൽ വച്ചു ബാബർ ഇബ്രാഹിംലോദിയെ തോല്പിച്ചു. അഫ്ഗാൻ ഭരണം അവിടെ വിരമിച്ചു.

അഫ്ഗാൻ സാമ്രാജ്യം ക്ഷയിക്കുവാനുണ്ടായ കാരണങ്ങൾ.

മനുഷ്യജീവിതത്തിന്റെ സർവ്വതോമുഖമായ പരിഷ്കാരത്തിനും സംസ്കാരത്തിനും കാരണമായി ഏതുകാലത്തു ഭൂമിയിൽ ഉണ്ടായിട്ടുള്ള മഹായത്നങ്ങൾ മതസ്വരൂപത്തിലാണ് നാം ദർശിക്കുന്നതു്. മഹാമതങ്ങൾ വർഗ്ഗീയമായ സമുദായബന്ധത്തെ അഭിപ്രായത്തിന്റെയും ആചാരത്തിന്റെയും ഐകരൂപ്യംകൊണ്ടുണ്ടാകുന്ന സമൂഹഘടനയിലേക്ക ക്രമപ്രകാരമായി പരിവർത്തനം ചെയ്തു. ഓരോ വ്യക്തിയുടെയും ജീവിതത്തെ കഴിയുന്നത്ര ശാസ്ത്രീയമാക്കിത്തീർക്കുവാൻ മതം ചെയ്തിട്ടുള്ള വ്യാപ്തിയേറിയ ശ്രമങ്ങൾ സ്തുത്യർഹങ്ങൾ തന്നെ. രാഷ്ട്രീയവും സാമുദായികവും, പാരമാർത്ഥികവുമായ ജീവിതതലങ്ങളെ സാരതരമായി ബാധിക്കാത്ത മതങ്ങൾ ലോകത്തിൽ മഹാമതങ്ങളായി തീർന്നിട്ടില്ല. ജീവിതരീതിയുടെ അമംഗളകരമായ അഴുക്കുകളെല്ലാം കഴുകിക്കളഞ്ഞതു്, ഒരു പ്രത്യേക ആദർശത്തിൻകീഴിൽ അറേബ്യയിലും പരിസരപ്രദേശങ്ങളിലുമുള്ള ജനങ്ങളെ ഏകീകരിച്ചു് ലോകത്തിൽ സ്വന്തമായ ഒരു സംസ്കാരത്തെയും പരിഷ്കാരത്തെയും പ്രചരിപ്പിക്കുവാനും നിലനിർത്തുവാനും ശ്രമിച്ചു മഹമ്മദുമതം ഇതിന്ന് ഉദാഹരണമാകുന്നു. മാഹാത്മ്യനിയമങ്ങളുടെയും ആചാരങ്ങളുടെയും എല്ലാം വേരോടിയിരിക്കുന്നതു മഹമ്മദുമതത്തിലാണെന്നു പറയുമ്പോൾ ഈ ചരിത്രതത്വം എത്രയോ വാസ്തവമാണെന്നു ബോധപ്പെടും. ശരിയായ മതബോധമെന്നതു ഉൽകൃഷ്ടമായ വിദ്യാഭ്യാസം തന്നെയാണ്.

മതം ചൂണ്ടിക്കാട്ടുന്ന ആദർശത്തിൽനിന്നുൽപന്നമായ പ്രേരണമൂലം പുതിയ സമുദായഘടനകളും, രാഷ്ട്രീയസ്ഥാപനങ്ങളും ഉണ്ടായവ ഇൻഡ്യയിൽതന്നെ നാം കണ്ടുകഴിഞ്ഞു. പഴയ ഹിന്ദുമതം ഒരു പ്രകാരത്തിലുള്ള സമുദായവും രാഷ്ട്രവും നിർമ്മിച്ചു. ആ സമ്പ്രദായം കാലോചിതമാകാതെ അധഃപതിച്ചപ്പോൾ ബുദ്ധമതം മുന്നോട്ടുവന്നു് ജനങ്ങളിൽ ഒരു പുതിയ ഉണർവുണ്ടാക്കി. തൽഫലമായ

പുതിയ സാമ്രാജ്യങ്ങളും നൂതനസമുദായങ്ങളും തെളിഞ്ഞുവന്നു. ബുദ്ധമതത്തിനുണ്ടായിരുന്ന കുറവുകളെ പരിഹരിക്കാൻ ഹിന്ദുമതത്തിന്റെ പുതിയ രൂപീകരണമുണ്ടായി. അതനുസരിച്ചുള്ള സാമ്രാജ്യസ്ഥാപനങ്ങളും സമുദായപരിഷ്കാരവും ഭാരതത്തിന്റെ ഒരററം മുതൽ മറെറ അററംവരെ കാണുന്നു. കാലോചിതമായ അതിന്റെ കഴിവുകളും ലൌകികകാര്യങ്ങളിൽ ആവുംവണ്ണം പൂർത്തിയാക്കി തളർന്നപ്പോൾ, ഊർജ്ജിതത്തോടുകൂടെ മറെറാരു മതപ്പരിഷ്കാരത്തിന്റെ പ്രവാഹം ഇൻഡ്യയിലേക്കുണ്ടായി. അതു മഹമ്മദുമതമാകുന്നു.

മഹമ്മദുമതത്തിന്റെ ഉദയത്തോടുകൂടെ ഇൻഡ്യയിൽ പ്രവേശിച്ച അറബികൾ അവരുടെ പിൻഗാമികളെപ്പോലെ തീവ്രമായ മതപക്ഷപാതം പ്രകടിപ്പിക്കുവാൻ പ്രാപ്തരല്ലായിരുന്നു. മുൾട്ടാണിന്നും കടലോരത്തിന്നും ഇടയിൽ തങ്ങിപ്പോയ അറബികൾ ഇൻഡ്യൻജനതയിൽ ലയിച്ചതായിട്ടാണ് നാം കാണുന്നതു്. മഹമ്മദുനബി ഭൂതകാലത്തിലേക്ക് നീങ്ങിക്കഴിഞ്ഞുപോയതോടുകൂടെ അദ്ദേഹത്തിന്റെ പിൻഗാമികൾ മഹമ്മദുമതത്തെ അഭിവൃദ്ധമാക്കി. അറേബ്യയിലെ സ്ഥിതിഗതികൾ വിഷമമായിരുന്നതിനാൽ മതത്തിനുവേണ്ടി മെക്കാക്കാരോടുതന്നെയും യുദ്ധം ചെയ്യുന്നതിന്നും അതിന്നനുകൂലമായ അഭിപ്രായങ്ങൾ തന്റെ ജീവിതാദർശത്തിന്റെ നിഴലിൽ പ്രകടിപ്പിക്കുന്നതിന്നും നബി നിർബന്ധിതനായിത്തീർന്നു. മഹമ്മദിന്റെ മരണശേഷം ദേശകാലങ്ങൾകൊണ്ടു പരിച്ഛിന്നമായിരുന്ന അദ്ദേഹത്തിന്റെ ആ മതയുദ്ധാഭിപ്രായത്തെ വേണ്ടവണ്ണം നിരൂപിക്കാതെ മഹമ്മദുമതക്കാർ അതിനെ അക്ഷരംപ്രതി സഫലമാക്കാൻ തുടങ്ങി. തൽഫലമായി അന്യമതദ്വേഷവും, അന്യമതസ്ഥന്മാരുടെ പീഡനവും ധാരാളം രക്തംചിന്തലും മഹമ്മദുമതത്തിൽ ദൃഢമായി വിശ്വസിക്കുന്നവർ വരുത്തിക്കൂട്ടി. ലോകകല്യാണത്തിന്നും ആത്മശാന്തിക്കുമുള്ള മതത്തെ മുൻനിർത്തിക്കൊണ്ടു ലോകത്തിൽ എത്രമാത്രം മനുഷ്യജീവികളെ ജീവനോടെ വറുക്കയും, ചുടുകയും, തൊലിയുരിക്കയും, കഴുത്തു കണ്ടിക്കയും, തടവിലിടുകയും ചെയ്തു എന്നതിന്നു കണക്കില്ല. മതക്രൌര്യം, അഭിപ്രായാസഹിഷ്ണുത! — ഇതിന്റെ ചരിത്രം ചില ഭൂഗോളഭാഗങ്ങളിൽ ആരായുന്നപക്ഷം കാണുന്നു, കാഴ്ചകളുടെ കാഠിന്യംകൊണ്ടു കണ്ണുകൾ പൊടിഞ്ഞുപോകും. മതത്തിന്റെ പേരിനെ മലിനപ്പെടുത്തുന്ന പരപീഡനങ്ങൾ ഇന്നും നിശ്ശേഷം നശിച്ചിട്ടില്ല. കാലമുണ്ടെങ്കിൽ മതത്തിന്റെ ശരിയായ ബോധം ഓരോ വ്യക്തിക്കും ലോകത്തിൽ ഉണ്ടാകാം. മതഭ്രാന്തിന്റെയും മതോപദ്രവത്തിന്റെയും സർവ്വകഥകളും അന്നു വിസ്മൃതപ്രായമാകട്ടെ.

ഏറിയകാലംകൊണ്ടുതന്നെ ശക്തിമത്തായ ഒരു മതം ഹിമാലയപർവ്വതം പോലെ ഇൻഡ്യയിൽ ഉറച്ചിരിക്കുന്നു എന്നും, ആ മതത്തിന്റെ അപാരചൈതന്യത്താൽ അന്യമതങ്ങൾക്കു പാടെ അതിനെ ഇളക്കിമറിക്കാൻ സാധിക്കുന്നതല്ലെന്നും ഉള്ള വസ്തുത ആക്രമിച്ച മഹമ്മദന്മാർ ശരിയായി മനസ്സിലാക്കിയില്ല. മാമൂദ് ഗസ്നി, മഹമ്മദ് ഗോറി മുതലായവരുടെ ആക്രമണങ്ങൾ ദ്രവ്യാപഹരണത്തിനും മതസ്ഥാപനത്തിനും മാത്രമായിരുന്നു. സൌഹാർദ്ദത്തോടുകൂടി ഒരു ഭരണം സ്ഥാപിക്കുന്നതിനുള്ള ശ്രമം വളരെ താമസിച്ചേ ഉണ്ടായൊള്ളൂ. അതുതന്നെ പക്ഷഭേദത്തോടുകൂടിയായിരുന്നു. കുട്ബ്' ഉദ്ദീൻ, ആൾട്ടാമിഷ്, ബാല്ബൻ, അല്ലാവുദീൻ മുതലായവർ അതിരററു പ്രയത്നിക്കയാൽ പഠാണിസാമ്രാജ്യം മൂന്നു നൂററാണ്ടുകൾ നിലനിന്നു എങ്കിലും അനന്തരം ശോഷിച്ചുപോയി. മുബാറക്ക, കുസ്രുഖാൻ, മഹമ്മദ മുതലായവർ രാജനാശത്തെ ആക്ഷേപിക്കയാണ് ചെയ്തിട്ടുള്ളത്. അവരുടെ ഭരണകാലത്തെ അനിഷ്ടകർമ്മങ്ങൾ കൊണ്ടു തന്നെ അഫ്ഗാൻ ഭരണം അല്പായുസ്സായി. ദുർബ്ബലന്മാരായ രാജാക്കന്മാർ സിംഹാസനത്തിൽ പ്രവേശിച്ചതും സാമ്രാജ്യക്ഷയത്തിന്റെ ഹേതുവാണ്. ഫിറോസ്ഷാ ധാരാളം ഭൂമികൾ ഉദ്യോഗസ്ഥന്മാർക്ക് പതിച്ചുകൊടുത്തതു രാജശക്തിയെ കുറയ്ക്കുകതന്നെ ചെയ്തു. കൊട്ടാരച്ചെലവുകൾ പലവിധത്തിലും അമിതമായിരിക്കയാൽ ഭണ്ഡാഗാരത്തെ ആയതു സാരമായി ബാധിച്ചിരിക്കണം. അടിമകളുടെ സഹായവും അഫ്ഗാൻരാജാക്കന്മാർക്ക് അപായമായിത്തീർന്നു. മതാന്തരം ചെയ്യപ്പെട്ടവരും വലിയ ഉദ്യോഗങ്ങളിൽ പ്രവേശിച്ചവരുമായ ഹിന്ദുക്കൾ മതപ്രതിപത്തിയേക്കാൾ പ്രത്യേകോദ്ദേശ്യംകൊണ്ട് അപ്രകാരം ചെയ്തുപോകയാൽ സ്വാഭിമാനമില്ലാത്തവരായിരുന്നു. തൈമൂർ ഇൻഡ്യയിൽ കടന്ന് ഡൽഹിയെ മഥനം ചെയ്തതോടുകൂടെ അഫ്ഗാൻ സിംഹാസനം തവിടുപൊടിയായെന്നു പറയാം. ഈ അവസരത്തിൽ 1526-ൽ ബാബർ പാനിപ്പട്ടുയുദ്ധം ജയിക്കുകയും ചെയ്തു.

# അദ്ധ്യായം ൯.

---

## ഹിന്ദുസ്ഥാനത്തിലെ മാഹമ്മദരാജ്യങ്ങൾ.

മഹമ്മദ തുഗ്ലാക്കിന്റെ ഭരണകാലം അവസാനിച്ചതോടെ അഫ്ഗാൻസാമ്രാജ്യം വേർതിരിഞ്ഞു സ്വതന്ത്രങ്ങളായിത്തുടങ്ങി. തൈമൂർ ഡൽഹിയെ ആക്രമിച്ചതു ആ കേന്ദ്രഭരണം ദുർബ്ബലമായപ്പോഴാണ്. ആ ആക്രമണം കഴിഞ്ഞപ്പോൾ ഹിന്ദുസ്ഥാനത്തിൽ കണ്ട മാഹമ്മദരാജ്യങ്ങൾ ബംഗാൾ, ജൗൺപൂർ, മാൾവ, ഗുജറാത്ത്, കാശ്മീരം ഇവയായിരുന്നു.

### ബംഗാൾ. 1194–1576 എ. ഡി.

എ. ഡി. 1194-ാട്ടുകൂടി മഹമ്മദ ബാക്റ്റിയാർ ബങ്കാൾ സാമ്രാജ്യം സ്ഥാപിച്ചു, ഫിറോസ്ഷായുടെ കാലശേഷം ബങ്കാൾ സ്വാതന്ത്ര്യമവലംബിച്ചു. ബങ്കാൾ കിഴക്കും പടിഞ്ഞാറും എന്നു രണ്ടായി വിഭജിച്ചു് രണ്ടുരാജാക്കന്മാർ ഭരിച്ചുവന്നു. ഭരണകർത്താക്കൾ പ്രായേണ മഹമ്മദന്മാരായിരുന്നു. 1352-ൽ മേൽപറഞ്ഞ രണ്ടു വിഭാഗങ്ങളെയും ഇലിയാസ്ഷാ യോജിപ്പിച്ചു കൂടാതെ ഫിറോസബാദ തലസ്ഥാനമാക്കുകയും ചെയ്തു. കാൽജി, തുർക്കി, അബിസീനിയൻ, അഫ്ഗാൻ മുതലായ വംശത്തിലുൾപ്പെട്ട രാജാക്കന്മാർ ബങ്കാളിനെ ഭരിച്ചിട്ടുണ്ടു്. കൊട്ടാരത്തിൽ ആഡംബരത്തിനു കുറവൊട്ടുമുണ്ടായിരുന്നില്ല.

### ജൗൺപൂര്. 1394–1477. എ. ഡി.

ജൗൺപൂർപട്ടണം നിർമ്മിച്ചതു ഫിറോസ്ഷായായിരുന്നു. അദ്ദേഹത്തിന്റെ അടിമ ഉദ്യോഗസ്ഥന്മാരിൽ ഒരാളാണ് അവിടെ പ്രത്യേകമായ ഒരു രാജവംശം സ്ഥാപിച്ചതു. ജൗൺപൂർരാജാക്കന്മാരുടെ നിപുണമായ ഭരണത്താൽ കനൂജ്, ഔഡ്, ബീഹാർ, തിർഹട്ട്, എന്ന പ്രദേശങ്ങളെല്ലാം അവർക്കധീനമായി. 1401-മുതൽ 1440-വരെ ഭരിച്ച ഇബ്രാഹിംഷാ ആ രാജവംശത്തിൽ മുഖ്യനാകുന്നു. ഹുസെയിന്റെകാലത്തു രാജവംശത്തിനു പതനം ഉണ്ടായി. 1477-ൽ അന്നത്തെ ഡൽഹിരാജാവു ഹുസെയിനെ തോല്പിച്ചു. ജൗൺപൂരിന്റെ ഇന്നത്തെ അവശിഷ്ടങ്ങൾകൊണ്ട് അന്നത്തെ പ്രൌഢിയും മറ്റും നമുക്ക് ഊഹിക്കാൻ കഴിയും.

## മാൾവ. 1401–1531. എ. ഡി.

ദിലവർഖാൻ എന്ന ഫിറോസ്ഷായുടെ മറൊരാടിമയാണ് മാൾവയിൽ ഭരണം സ്ഥാപിച്ചത്. രാജ്യത്തിൽ വിസ്തൃതമായ ഉജ്ജയിനിപ്പട്ടണവും ഉൾപ്പെട്ടിരുന്നു. 1434-ൽ ദിലവർഖാന്റെ വംശം തീർന്നു. പിന്നീട്ടുവന്ന മാമ്മദ് എന്നരാജാവ് അജ്മീറിനെയും യമുനാദേശങ്ങളെയും കൈവശപ്പെടുത്തി. അദ്ദേഹം ഡൽഹിയെ ആക്രമിച്ചു. രാജാവു സൽസ്വഭാവിയും അന്യമതസ്ഥരോടു വാത്സല്യമുള്ള ആളുമായിട്ടാണ് അറിയപ്പെടുന്നതു്. 1140-ൽ ചിറ്റൂരിലെ രാജപുത്രനായ റണ ഈ വംശത്തെ തകൎത്തു. 1531-ൽ രാജ്യം ഗുജറാത്തിനോടു ചേൎക്കപ്പെട്ടു.

## ഗുജറാത്ത്. 1297–1572. എ. ഡി.

അലാവുദ്ദീന്റെ കാലത്താണ് ഗുജറാത്ത് ഡൽഹിസാമ്രാജ്യത്തോടു ചേൎക്കപ്പെട്ടതു്. എ. ഡി. 1401-ൽ അവിടെ നിയമിതനായിരുന്ന സഫർഖാൻ എന്ന അധികാരി സ്വതന്ത്രനായി രാജത്വം സ്വീകരിച്ചു. ഈ രാജവംശം ഇരുനൂറുവൎഷം ഗുജറാത്തിനെ ഭരിക്കയുണ്ടായി. രാജാക്കന്മാരിൽ രണ്ടാമത്തേതായ അഹമ്മദ് അഹമ്മദാബാദെന്ന കോട്ട പണിയിച്ചു. ആയതു ഗുജറാത്തിന്റെ തലസ്ഥാനമായിത്തീൎന്നു.

ബഹദൂർ, ഈ രാജവംശത്തിലെ രാജമുഖ്യനാണ്. 1531-ൽ അദ്ദേഹം മാൾവയെ കൈവശപ്പെടുത്തി. ദക്ഷിണാപഥത്തിലെ രാജപുത്രന്മാർ ഗുജറാത്തിന്റെ മേൽക്കോയ്മ അംഗീകരിച്ചു. കപ്പലോട്ടമുള്ള ഒരു രാജ്യമായിരിക്കയാൽ ഗുജറാത്ത് കച്ചവടത്തിൽ മുന്നിട്ടുനിന്നു. കാംബെ, സൂറത്ത്, ഡ്യൂ എന്നി തുറമുഖങ്ങൾ അറേബ്യ, പേർഷ്യാ, ഈജിപ്ത് എന്നീ രാജ്യങ്ങളുമായി കച്ചവടം ചെയ്തുവന്നു. കച്ചവടക്കപ്പലുകളുടെ സംരക്ഷണത്തിനായി ഗുജറാത്തുഗവണ്മെന്റിനു് ഒരു കടൽസൈന്യമുണ്ടായിരുന്നു. ഒരു കടൽയുദ്ധത്തിൽ ഗുജറാത്തു പോർട്ടുഗീസുകാരെ തോല്പിച്ചു. ബോംബെതുറമുഖം ഇവൎക്കധീനമായിരുന്നു. 1510-ൽ ഗുജറാത്തു ഡ്യൂപട്ടണം പോർട്ടുഗീസുകാൎക്കു നൽകി. 1572-ൽ രാജ്യം മുഗൾസാമ്രാജ്യത്തിൽ ചേൎന്നു. ധനത്തിലും പരിഷ്കാരത്തിലും ഗുജറാത്തിന്റെ പദവി ഉന്നതമായിരുന്നു.

## കാശ്മീരം.

ഇക്കാലത്തു് ഝലംനദിയുടെ പരിസരങ്ങളിലുള്ള ചില പ്രദേശങ്ങൾ മാത്രമേ കാശ്മീരരാജ്യത്തിൽ ഉൾപ്പെട്ടിരുന്നുള്ളു. ഷാമിര്സാ എന്ന മഹമ്മദീയമന്ത്രി ഹിന്ദുരാജാവിൽനിന്നും കാശ്മീരത്തെ കൈവശപ്പെടുത്തിയതു പതിനാലാംശതാബ്ദത്തിലാണ്. 1541-മുതൽ

1552-വരെ ഹുമയൂണിന്റെ മിത്രമായ മിൎസാഹൈദർ രാജ്യം പരിപാലിച്ചു. 1560-ൽ ചാകവൎഗ്ഗക്കാർ കാശ്മീരം കൈവശമാക്കി. 1586-ൽ കാശ്മീരം അക്ബറിന്റെ സാമ്രാജ്യത്തിൽ ചേൎന്നു.

---

## അദ്ധ്യായം ൪.

---

## ദക്ഷിണാപഥരാജ്യങ്ങൾ.

### ൧. ബാഹമനിരാജ്യം.

### 1347–1526 എ. ഡി.

പതിമൂന്നാംശതാബ്ദത്തിനുശേഷം താപ്തിക്കും കൃഷ്ണയ്ക്കും ഇടയ്ക്കുള്ള ദക്ഷിണാപഥഭാഗത്തിൽ ദേവഗിരിയാദവർ, ഹോയിസാലർ, ഗണപതികൾ എന്നിവരുടെ രാജ്യങ്ങളുണ്ടായിരുന്നു. അലാവുദ്ദീന്റെ കാലംമുതൽക്കു മഹമ്മദാക്രമണങ്ങളാകുന്ന വൻതിരമാലകൾ ദക്ഷിണാപഥത്തിൽ തല്ലിക്കൊണ്ടിരുന്നു. മഹമ്മദുടോഗ്ലാക്കിന്റെ കാലത്തു ഡൽഹിസാമ്രാജ്യം ഡക്കാണിലും വ്യാപിച്ചിരുന്നു.

ഡൽഹിസാമ്രാജ്യത്തിൽനിന്നും ആദ്യമായി വേർപെട്ടതു ദക്ഷിണാപഥമാണ്. ഹസ്സൻ ഗങ്ഗു എന്ന അഫ്ഗാൻ നായകൻ മഹമ്മദ് ടോഗ്ലാക്കിനോടു പിണങ്ങുകയും ബാഹമനീരാജ്യം സ്ഥാപിക്കയും ചെയ്തു. ഇദ്ദേഹം അലാവുദ്ദീൻബാഹമനി എന്ന പുതിയപേർ സ്വീകരിച്ചു.

കൎണ്ണാടകവും മൈസൂരും ഉൾപ്പെടെ ദക്ഷിണാപഥം മുഴുവൻ ബാഹമനിരാജ്യത്തിൽ അടങ്ങിയിരുന്നു. കിഴക്കു വാറങ്ഗൽ അല്ലെങ്കിൽ തെലിങ്ഗാനയും തെക്കു കൃഷ്ണയ്ക്കപ്പുറം വിജയനഗരം എന്ന ഹിന്ദുരാജ്യവും പടിഞ്ഞാറു കൊങ്കണരാജ്യവും ബാഹമനിയുടെ അതിൎത്തികളാണ്. ഗുല്ബൎഗ തലസ്ഥാനനഗരിയത്രെ.

എ. ഡി. 1347-മുതൽ 1358-വരെ ഭരിച്ചിരുന്ന ഹസ്സൻ അലാവുദ്ദീൻ ബാഹമനിരാജ്യത്തെ നാലായി വിഭജിച്ചു ഭരിക്കാൻ നാലു അധികാരികളെ നിയമിച്ചു. 1397-മുതൽ 1422-വരെ രാജ്യം ഭരിച്ചിരുന്നതു് എട്ടാമത്തെ സുൽത്താനായ ഫിറോസ്ഷാ ആയിരുന്നു. അന്നു ബാഹമനീരാജ്യം അത്യുച്ചാവസ്ഥയിൽ പ്രവേശിച്ചു.

വിജയനഗരവുമായി പല യുദ്ധങ്ങളും ഇക്കാലത്തുണ്ടായിക്കൊണ്ടിരുന്നു. ബാഹമനിരാജ്യം ' രാജമന്ത്രിയെ സ്പർശിച്ചു. വിജയനഗരത്തിലെ ഒരു രാജകുമാരിയേയും മറെറാരു ഹിന്ദുസ്ത്രീയെയും ഫിറോസാ വിവാഹംചെയ്തതായി പറയപ്പെടുന്നു. 1422-മുതൽ 1435വരെ ഭരിച്ച അഹമ്മദ്ഷാ വിജയനഗരയുദ്ധം തുടർന്നു. അദ്ദേഹം വാറംഗ്ലിന്റെ തലസ്ഥാനം കൈവശപ്പെടുത്തി. അനന്തരം സ്വരാജ്യത്തിന്റെ കേന്ദ്രം ബീദറിലാക്കി. 1518മുതൽ 1526വരെ ഭരിച്ചിരുന്നതു് അവസാനബാഹമനിരാജാവായ അഹമ്മദ്ഷാ രണ്ടാമനായിരുന്നു. ഇദ്ദേഹത്തിന്റെ പരലോകയാത്രയോടുകൂടെ അഹമ്മദ്നഗരം, ബിജപ്പൂർ, ഗോൽക്കൊണ്ടാ, ബിറാർ, ബീദാർ എന്നിങ്ങനെ അഞ്ചായി ബാഹമനിരാജ്യം വേർപെട്ടു. വിജയനഗരത്തോടു തുടർന്ന യുദ്ധത്തിൽ ഈ അഞ്ചു വിഭാഗങ്ങളും യോജിച്ചുതന്നെ വർത്തിച്ചു.

## ൫. വിജയനഗരം.

സങ്ഗമന്റെ പുത്രന്മാരായ ഹരിഹരൻ, ബുക്കൻ, എന്നിവർ അനഗുണ്ടിരാജ്യത്തിൽ ഉദ്യോഗസ്ഥന്മാരായിരുന്നു. മഹമ്മദുതോഗ്ലക്ക അനഗുണ്ടിരാജാവിനെ നിഗ്രഹിച്ചതോടുകൂടെ മന്ത്രിയായ ഹരിഹരൻ രാജാവായി. എ.ഡി.1336-ൽ തുംഗഭദ്രാനദിയുടെ തെക്കേക്കരയിൽ അനഗുണ്ടിക്കോട്ടയ്ക്കടുത്തു് ഹരിഹരനൊന്നാമൻ വിജയനഗരം സ്ഥാപിച്ചു. വടക്ക നിമ്നഗയായ തുംഗഭദ്രയും കിഴക്ക നിബിഡമായ മഹാവനരാജിയുംകൊണ്ടു സുരക്ഷിതമായ വിജയനഗരപുരം ഒരു തലസ്ഥാനത്തിനു വേണ്ട പ്രധാനഗുണങ്ങളെല്ലാം അണിഞ്ഞിരുന്നു. ഉന്നതങ്ങളായ ഏഴ് കോട്ടകൾ വിജയനഗരത്തെ ചുററിയിരുന്നു. 1353-മാണ്ടു പുലർന്നതോടെ വിജയനഗരരാജ്യം പൂർവ്വപശ്ചിമസമുദ്രങ്ങളെ സ്പർശിക്കത്തക്കവണ്ണം വിസ്തൃതമായി. 1379 ൽ സ്ഥാനാരോഹണംചെയ്ത ഹരിഹരൻ രണ്ടാമൻ വിജയനഗരത്തിലെ സ്വതന്ത്രരാജാക്കന്മാരിൽ ഒന്നാമനാണു്. വിജയനഗരത്തിന്റെ ഉത്ഥാനകാലത്തിൽ വടക്കേഇന്ത്യയിലും തെക്കേഇന്ത്യയിലും ഉണ്ടായിരുന്ന മററു രാജ്യങ്ങളെല്ലാം തളർന്നിരിക്കയായിരുന്നു. മർദ്ദനംകൊണ്ടു വലഞ്ഞകെട്ട ഹിന്ദുക്കൾ ഉററു പരിശ്രമിച്ചതിന്റെ ഫലമായിട്ടാണു് ആ പ്രകാരമൊരു സാമ്രാജ്യശക്തി എഴുന്നു വന്നതെന്നു പറയാം. [illegible] 1365-ലും മറ്റും 1377-ലും വിജയനഗരത്തോടു തോററു. നാൽപതുവർഷംകൊണ്ടു വിജയനഗരത്തിന്റെ പരപ്പു് അത്യധികമായി.

### ൩. സങ്ഗമരാജാക്കന്മാർ. 1336-1346

കൃഷ്ണാനദിക്കും തുംഗഭദ്രാനദിക്കും ഇടയ്ക്കു റയിച്ചൂർ കോട്ട നിന്ന പ്രദേശത്തെപ്പററി തർക്കമുണ്ടാകയാൽ ഇവരുടെ കാലത്തു ബാഹമനിയുമായി ആറു യുദ്ധങ്ങൾ (1366-1443) ഉണ്ടായി. യുദ്ധങ്ങളിൽ ഇരുകക്ഷികൾക്കും പരാജയവും മററു പത്തുകളും സംഭവിച്ചെന്നു കാണുന്നു.

### ഭരണഘടന.

സാമ്രാജ്യം മൊത്തത്തിൽ ഇരുന്നൂറായി വിഭജിച്ചിരുന്നു. ഓരോ വിഭാഗത്തെയും ഓരോ പ്രഭുക്കന്മാർ ഭരിച്ചുവന്നു. പ്രഭുക്കന്മാർ സൈന്യസഹായവും ധനസഹായവും ചെയ്വാൻ നിർബന്ധിതരായിരുന്നു. ഈ വിഭാഗങ്ങളിൽതന്നെ ചക്രവർത്തി നേരിട്ടു ഭരണം നടത്തിവന്നവയും, ചക്രവർത്തി നിയമിച്ച അധികാരികൾ ഭരണം നടത്തിയവയും, കപ്പം നൽകി പുരാതനവംശക്കാർ ഭരിച്ചുവന്നവയും ആയി വിഭാഗങ്ങൾ മൂന്നിനത്തിലാണ് ഉണ്ടായിരുന്നതു്. സാമന്തവിഭാഗങ്ങളിൽ ചക്രവർത്തിയുടെ പുരുഷന്മാരും നിയമിതരായിട്ടുണ്ട്. 1365മുതൽ 1404വരെ ഇവരെ ഉടയർ എന്നു വിളിച്ചുവന്നു. അനന്തരം നായ്ക്കർ എന്ന നാമധേയത്തിലാണ് ഇവർ പ്രത്യക്ഷരാകുന്നതു്. നായ്ക്കന്മാർ ഉടയരന്മാരോളം അധികാരം ഉണ്ടായിരുന്നില്ല. അധികാരികളിൽ പലർക്കും രാജകുടുംബത്തോടു ബന്ധമുണ്ടായിരിക്കയാൽ അവർ രാജ്യലാഭത്തിനുതന്നെ ചിലപ്പോഴും മോഹിക്കാതിരുന്നില്ല. സാലുവനായ്ക്കവംശം ഇപ്രകാരമാണ് രാജസ്ഥാനത്തിൽ പ്രവേശിച്ചതു്. സാമന്തരാജ്യത്തിലെ അധികാരികൾക്കു ആഭ്യന്തരഭരണത്തിൽ ഇടപെടുവാൻ അവകാശമുണ്ടായിരുന്നില്ല. സാമന്തദേശങ്ങളിൽ കപ്പം ഈടാക്കുകയും ചക്രവർത്തിയുടെ സൈന്യച്ചെലവുകളും മററും തട്ടിക്കഴിച്ചു മിച്ചം അവിടെ എത്തിപ്പിക്കയും മാത്രമേ ഇവർ ചെയ്യേണ്ടിയിരുന്നുള്ളു. ദേശങ്ങളുടെ ഭരണം ഗ്രാമഭരണത്തിൽ ഉറച്ചിരുന്നു. ഈ ഭരണരീതിക്കു ഉള്ള ദോഷങ്ങളിൽ ഒന്നു അധികാരികൾക്കു സ്വതന്ത്രരാകുവാൻ സൌകര്യം ലഭിച്ചതായിരുന്നു. തലസ്ഥാനനഗരിയിലെ ഭരണകേന്ദ്രത്തിനു ക്ഷീണം എപ്പോൾ തട്ടുന്നുവോ അപ്പോൾ സാമ്രാജ്യം വികലമാകാൻ പ്രയാസമുണ്ടായിരുന്നില്ല. ഒരു പ്രബലനായ ചക്രവർത്തിയുടെ കീഴിൽ എല്ലാം ശരിക്കു നടക്കുമായിരുന്നു.

### ൪. സാലുവവംശം.

പതിനഞ്ചാം ശതാബ്ദത്തിന്റെ അവസാനത്തിൽ വിജയനഗരത്തിലെ ചക്രവർത്തി ബലഹീനനായിരുന്നു. ചന്ദ്രഗിരിയിൽ ഭരിച്ചിരുന്ന അധികാരി 1486-ൽ ചക്രവർത്തിയെ സ്ഥാനത്തുനി

നും മാററി. ഇദ്ദേഹത്തിന്റെ പേർ നരസിംഹസലുവ എന്നായിരുന്നു. 1505വരെ ഉണ്ടായ നരസിംഹസലുവയുടെ ഭരണത്തിൽ സാമ്രാജ്യം വിസ്തൃതമായി. ബിജപ്പൂരിലെ സുൽത്താന്മാരോടു പലപ്രാവശ്യം യുദ്ധംചെയ്യേണ്ടിവന്നു. ഏററവും ഉജ്ജ്വലമായി ഭരിക്കകയാൽ വിജയനഗരത്തെ നരസിംഗിന്റെ രാജ്യം എന്നുതന്നെ പറഞ്ഞുവന്നു.

## ൩. തുളുവവംശം.

## 1506–1565

നരസിംഹിന്റെ പുത്രൻ ഇമ്മാഡി നരസിംഹനായിരുന്നു. നരസനായകൻ എന്ന സൈന്യാധിപൻ ഇദ്ദേഹത്തെ 1505-ൽ വധിച്ചു തുളുവരാജവംശം സ്ഥാപിച്ചു. നരസനായകൻ 1509 വരെ ഭരിച്ചു. അനന്തരം സിംഹാസനത്തിൽകയറിയ കൃഷ്ണദേവരായർ വിജയനഗരരാജാക്കന്മാരിൽ മുഖ്യനാണ്. കൃഷ്ണദേവരായർ 1509മുതൽ 1529വരെ രാജ്യം പരിപാലിച്ചു. ഇദ്ദേഹം ഉദയഗിരി മുതലായ കോട്ടകൾ ആക്രമിച്ചു 1520-ൽ ബിജപ്പൂർ സുൽത്താനെ തോല്പിച്ചു റയിച്ചൂർകോട്ട കൃഷ്ണദേവരായർ കൈവശപ്പെടുത്തി. രതസംബന്ധമായി അളിലയയിൽ ഉണ്ടായ അപമാനം പോക്കിയ ഈ വിജയം വിജയനഗരസാമ്രാജ്യത്തിന്റെ ജീവിതദശയിൽ അഭിമാനകരമായ ഒരു സംഭവമായിരുന്നു. ഈ വിഷയത്തിൽ പോർട്ടുഗീസുകാരുടെ സഖ്യവും രാജാവിനെ സഹായിച്ചു. ഇക്കാലത്തെ മദ്രാസ് പ്രസിഡൻസിയും മൈസൂരും തെക്കേഇൻഡ്യയിലെ ഇതരരാജ്യങ്ങളും വിജയനഗരസാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു.

കൃഷ്ണദേവരായരുടെ പിൻവാഴ്ചക്കാർ ദുർബലരായിരുന്നു. ബാഹ്മനി സുൽത്താന്മാരുമായുള്ള യുദ്ധത്തിന്റെ നയം വേണ്ടവണ്ണം പരിപാലിക്കായ്കയാൽതന്നെ വിജയനഗരസാമ്രാജ്യത്തിനു നാശം സംഭവിച്ചു. ചെറുതും വലുതുമായ എല്ലാ പ്രവൃത്തികളും സാന്മാർഗ്ഗികനിയമങ്ങളുടെ പരമതത്വങ്ങളെ അടിസ്ഥാനമാക്കിയിരിക്കുന്നില്ലെങ്കിൽ മംഗളകരമായ ഫലം ഉണ്ടാവുക അസാദ്ധ്യംതന്നെ. ബാഹ്മനിരാജാക്കന്മാരുടെ അന്യോന്യകലഹത്തിൽ വിജയനഗരരാജാവായ രാമരായർ ബിജപ്പൂരിലെ ആദിൽഷായുടെ പിന്തുണയ്ക്കു സേനയെ നിയോഗിച്ചു. ഈ പട്ടാളം അഹമ്മദ്നഗരത്തിൽ ചെയ്ത അക്രമങ്ങളുടെ ക്രൂരതകണ്ടു സഹികെട്ട അവർ പരസ്പരവിരോധം മറക്കേണ്ടിവന്നു. ഭയങ്കരപ്രവൃത്തികൾ ചെയ്ത ഒരു പൊതുശത്രുവിന്റെ മുഖംകണ്ടു ഭയന്നു സുൽത്താന്മാർ എല്ലാവരും ഒത്തുചേർന്നു വിജയനഗരത്തോടെതിർത്തു. 1565-ൽ കൃഷ്ണ

സ്സു വടക്കുവെച്ചു ഒരു വലിയ പോർ നടന്നു. ചരിത്രപ്രസിദ്ധമായ ഈ സമരത്തിനു താലിക്കോട്ടയുദ്ധം എന്നു പേർപറയുന്നു. താലിക്കോട്ടയുദ്ധത്തിന്റെ ഫലം വിജയനഗരത്തിന്റെ ഉടവായിരുന്നു.

### താലിക്കോട്ടയുദ്ധം.

താലിക്കോട്ടയുദ്ധത്തിന്റെ ഫലമായി തലസ്ഥാനമായ വിജയനഗരം ഇളകിപ്പോയി. അനന്തരം രാജാക്കന്മാർ പെനുകൊണ്ടയിലും തദനന്തരം ചന്ദ്രഗിരിയിലും സ്ഥാനമുറപ്പിച്ചു. തെക്കേ ഇൻഡ്യ ഇവരുടെ അധികാരത്തിലായിരുന്നു. പല സാമന്തരാജാക്കന്മാരും സ്വതന്ത്രരായി. 1610-ൽ ശ്രീരംഗപട്ടണത്തിലേക്കു തലസ്ഥാനം മാറിയപ്പോൾ മൈസൂർരാജ്യത്തിനു ഒന്നുകൂടെ നിവരുവാൻ ഇടംകിട്ടി. ഡക്കാണിലെ സുൽത്താന്മാരെല്ലാം ഒടുവിൽ ശക്തിക്ഷയിച്ചു് മുഗളർക്കു കീഴ്പെട്ടു. വിജയനഗരത്തിന്റെ മൃതിയോടുകൂടെ ഗോദാവരിയിലെ പോർട്ടുഗീസുകാർക്കു വാണിജ്യനഷ്ടങ്ങളും സംഭവിച്ചു.

### പോർട്ടുഗീസുകാർ ഇൻഡ്യയിൽ. 1498

ബാമനിരാജ്യത്തിന്റെ ശൈഥില്യം കഴിഞ്ഞതോടുകൂടെ പോർട്ടുഗീസുകാർ ഇൻഡ്യയിൽവന്നു. 1498-ൽ കടൽവഴി ഇൻഡ്യയിൽഎത്തിയ ആദ്യത്തെ പാശ്ചാത്യനാവികനായ വാസ്കോഡിഗാമ കോഴിക്കോട്ടുവന്നു് കേരളതീരത്തിൽ നങ്കൂരമുറപ്പിച്ചു. ഇക്കാലത്തു പോർട്ടുഗീസുരാജ്യം ലോകത്തിലെ ഒരുപ്രധാനനാവികദേശമായിരുന്നു. പോർട്ടുഗീസുരാജാവിന്റെ സഹായത്തോടുകൂടെ കോഴിക്കോട്ടു് ഒരു വ്യാപാരശാല ഉണ്ടാക്കി. വ്യാപാരം ചെയ്തുകൂടാതെ അവർ ഹിന്ദുക്കളെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്തുവന്നു. അവർ സാമൂതിരിയുമായി പിണങ്ങുകയും കൊച്ചിയിലേക്കു നീങ്ങുകയും ചെയ്തു. ഗുജറാത്തിലെ രാജാവും [കരമാറ്റും?] ഇൻഡ്യയിൽ വ്യാപാരം നടത്തിവന്ന അറബികളും പോർട്ടുഗീസുകാരോടെതിർത്തു. 1507-ൽ അൽബുക്കർക്ക് എന്ന പോർട്ടുഗീസുകാരൻ ഇവരുടെ നായകനായി എത്തി. സമർത്ഥനായ ഈ നേതാവു് സകല പ്രാതികൂല്യത്തെയും നശിപ്പിച്ചു് പോർട്ടുഗൽരാജ്യവുമായുള്ള അവരുടെ കച്ചവടത്തെ ദൃഢതരമാക്കി. അദ്ദേഹം സമുദ്രതീരങ്ങൾതോറും പ്രാകാരങ്ങൾകൊണ്ടു സുരക്ഷിതമായ വ്യാപാരശാലകൾ സാമാനങ്ങൾ വിതരണം ചെയ്യുവാൻ തുറന്നു. ഗോവ മുതലായ സ്ഥലങ്ങൾ പോർട്ടുഗീസുകാരുടെ കേന്ദ്രങ്ങളായിത്തീർന്നു.

## ൨. മുഗൾഭരണം.

---

## അദ്ധ്യായം ൪.

---

### ബാബർ.

1526—1530 എ. ഡി.

പഞ്ചാബിലെ അധികാരിയുടെ ക്ഷണനാലും കാബൂളിലോടിയെത്തിയ ഇബ്രാഹിംലോദിയുടെ അമ്മാവന്റെ അഭ്യർത്ഥനയും മൂലം 1526-ൽ 12000 വരുന്ന സൈന്യത്തോടുകൂടെ ബാബർ തന്റെ നാല്പത്തിനാലാമത്തെ വയസ്സിൽ ഇൻഡ്യയിൽ പ്രവേശിച്ചു. ആയാണ്ടു ഏപ്രിൽ 21-ാം തിയതി ചരിത്രവിശ്രുതമായ പാനിപ്പട്ടുയുദ്ധം നടന്നു. സമരത്തിൽ ഇബ്രാഹിംലോദി മരിച്ചു. ഡൽഹിയും ആഗ്രായും ബാബർ കൈവശപ്പെടുത്തി. അന്നാണ് മുഗൾസാമ്രാജ്യത്തിന്റെ അടിസ്ഥാനം സ്ഥാപിച്ചതു്. ഇൻഡ്യയിലെ പരസ്പര അസൂയവും ഭിന്നിപ്പും ബാബറിന്റെ സാമ്രാജ്യാദർശങ്ങൾക്കനുകൂലമായിരുന്നു.

പാനിപ്പട്ടുയുദ്ധത്തിൽ നിന്നും ലഭിച്ച ധനം സൈന്യങ്ങൾക്കും പ്രജകൾക്കും ബാബർ ദാനം ചെയ്തു. നയകോവിദനായ ബാബറോടു വിരോധിക്കാൻ അഫ്ഗാൻപ്രഭുക്കന്മാർ ഉദ്യുക്തരായില്ല. ലോദിഭരണത്തെ വെറുത്തിരുന്ന അവർ ബാബറിന്റെ ആഗമനത്തെ അഭിനന്ദിക്കതന്നെ ചെയ്തു. അഫ്ഗാൻരാജാക്കന്മാരിൽ ചിലർ അദ്ദേഹത്തോടു മത്സരിക്കാതെയുമിരുന്നില്ല. എങ്കിലും അവരെക്കാൾ കൂടുതൽ ബാബർ ഭയപ്പെട്ടതു രജപുത്രരെയാണ്. മീവാറിലെ (ചിറ്റൂർ) അധിപനായ റാണാസിംഗിന്റെ നേതൃത്വത്തിൽ രജപുത്രരും ബാബറുമായി 1527 മാർച്ച് 16-ാംതിയതി ആഗ്രായുടെ പടിഞ്ഞാറു് ഖാനുവാ എന്ന സ്ഥലത്തുവച്ചു ഒരു കൊടുംപോരുണ്ടായി. റാണാ യുദ്ധക്കളത്തിൽ നിന്നും ഓടേണ്ടതായി വന്നു. ബാബർ വിജയിയായി. അദ്ദേഹം യമുന കടന്നു. ഇപ്പോഴത്തെ ഗ്വാളിയർദേശത്തുണ്ടായിരുന്ന ചന്ദേരിക്കോട്ട നശിപ്പിച്ചു. ഗോഗ്രായുടെ തീരത്തുവച്ചു് ബിഹാർ, ബംഗാൾ ഇവിടങ്ങളിലെ അഫ്ഗാൻരാജാക്കന്മാർ ബാബറോടേറ്റു ബാബർ ജയിച്ചു. ഓക്സസ്സ് നദിമുതൽ ബംഗാൾവരെയും ഹിമാലയംമുതൽ ഗ്വാളിയർവരെയുമുള്ള ഹിന്ദുസ്ഥാനമൊട്ടാകെ ബാബറിന്റെ നീണ്ടുരുണ്ട കൈകളെ

തവലംബിച്ചു. ആഗ്രാപട്ടണം ഒരു മുഗൾനായകന്റെ തലസ്ഥാനനഗരിയായി.



ബാബർ.

ശത്രുബാധയും എതിർപ്പുകളും എല്ലാമൊതുക്കിക്കൊണ്ടു ബാബർ രാജ്യപരിപാലനത്തിനൊരുങ്ങി. ഭൂമി ജാഗീർദാറു'കളായി വിഭജിച്ചു കരംപിരിവു മുതലായ അധികാരങ്ങളോടെ തന്റെ ഉദ്യോഗസ്ഥന്മാരെ ഏല്പിച്ചു. ഇവർ ഭൂനികുതികളും, വാണിജ്യനികുതികളും ഈടാക്കിക്കൊണ്ടു രാജഭണ്ഡാഗാരത്തിൽ ഒരു വാർഷിക തുക അടച്ചുവന്നു. സിൻധു മുതലായ പ്രദേശങ്ങളിൽ അധികാരം വേണ്ടവണ്ണം വ്യാപിക്കായ്കയാൽ കരം കണക്കിനു ഈടായി വന്നില്ല. ഹിന്ദുക്കൾ മതകരം അടയ്ക്കേണ്ടതായുണ്ടായിരുന്നു. മൊത്തത്തിൽ ബാബറിനു പിരിഞ്ഞുകിട്ടിയ കരം 52 കോടി,തങ്കം അല്ലെങ്കിൽ 39 കോടി ഉറുപ്പിക ആയിരുന്നു.

തന്റെ 48-ാമത്തെ വയസ്സിൽ (1530) ആഗ്രായിൽ വെച്ചു ബാബർ മരിച്ചു. ഹുമയൂണിന്റെ രോഗം ശമിപ്പിക്കുന്നതിനായി സ്വജീവനെ ഈശ്വരനു സമർപ്പിക്കയാണു ബാബർ ചെയ്തതെന്നു ഒരു ഇതിഹാസമുണ്ടു്. അദ്ദേഹത്തിന്റെ സ്വഭാവം അഭിനന്ദനാർഹം തന്നെ. ഔദാര്യവും, ധീരതയും ബാബർക്കുള്ള വിശിഷ്ടഗുണങ്ങളാണു്. സ്നേഹമസൃണമായ ശീലമായിരുന്നെങ്കിലും യശസ്സിനുവേണ്ടി വെള്ളം കുത്തും അദ്ദേഹം ആഗ്രഹിച്ചിരുന്നു. വലിയ സംഗതികൾ ആലോചിച്ചുറക്കുന്നതിനും അവ ചെയ്തു സഫലമാക്കുവാനും ബാബർക്കു അനന്യസാമർത്ഥ്യമുണ്ടായിരുന്നു. അന്യരുടെ വിശ്വാസഭാജനമാകുവാനും അനന്യസുലഭമായ ഒരു ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു. ഒരു യോദ്ധാവെന്നതിനു പുറമെ ബാബർ നല്ല സാഹിത്യരസികനും സംഗീതജ്ഞനുമാണു്. അദ്ദേഹം തന്നെ ചില ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ളതായും അറിയുന്നു്.

## ഹുമയൂൺ.

1530—1540 എ. ഡി.
1555—1558 എ. ഡി.

ഹുമയൂൺ വിനീതനും, ധീരനും വാഗ്മിയുമായിരുന്നു. പരിചയമായവരെല്ലാം അദ്ദേഹത്തെ സ്നേഹിക്കതന്നെ ചെയ്തു. എന്നാൽ ബാബറിനെപ്പോലെ ശക്തനായ ഒരു രാജാവിന്റെ പിൻഗാമിയായി വന്ന ഭരിക്കുവാൻ തക്ക കാര്യഗൌരവവും കാര്യശേഷിയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഹുമയൂൺ പരിഷ്കൃതമാനസനായിരുന്നു. കറുപ്പു തുടങ്ങിയ ലഹരിപദാർത്ഥങ്ങളിൽ വളരെ പ്രിയമുണ്ടായിരിക്കയാൽ മറ്റുള്ളവരുടെ ജീവിതത്തിലെന്നപോലെ രാജജീവിതത്തിലും പല തകരാറുകൾ ഉണ്ടായി. ഇരുപത്തിമൂന്നാമത്തെ വയസ്സിലാണു സിംഹാസനത്തിൽ കയറിയതെങ്കിലും അച്ഛന്റെ സഹവാസംകൊണ്ടു രണത്തിലും ഭരണത്തിലും ഹുമയൂണിനു വേണ്ട പാടവം സിദ്ധിച്ചിരുന്നു. വാളും, കുന്തവും, മഴുവും കോപിച്ചു ചീറുന്ന ആ ഭയങ്കരമായ പോർക്കളത്തിൽ വച്ചു തന്റെ അരമനകളിൽ മിന്നുന്ന കോമളഗാത്രികളുടെ ഓമനമുഖം ധ്യാനിച്ചു സമാധിയിലിരുന്നു സന്തോഷിച്ചിട്ടുള്ള ഇദ്ദേഹം നിശ്ചിന്തനായ ഒരു ധീരലളിതൻതന്നെ. ലഹരിപദാർത്ഥങ്ങൾ ഇഷ്ടംപോലെ ഉപയോഗിക്കുന്നവരുടെ സ്വഭാവവിശേഷം തന്നെയോ ഇതെന്നും ചിലർ ഊഹിക്കാം. എന്തായാലും ഹുമയൂണിനുണ്ടായിരുന്ന സ്ഥിരതയും അസ്ഥിരതയും എല്ലാം സരസംതന്നെ.

ഹുമയൂൺ കയറിയ സിംഹാസനം ഉറപ്പുള്ളതായിരുന്നില്ല; അതു ആപത്തുകൾകൊണ്ടു കലുഷമായിരുന്നു. കിഴക്കൻപ്രദേശങ്ങ

ളിൽ സ്വാതന്ത്ര്യമണ്ടതിനായി അഫ്ഗാന്മാർ ആഗ്രഹിച്ചു. ഡൽഹിയെ ഉന്നംവച്ചുനോക്കുന്ന അത്യാശക്കാരനായ ബഹദൂർഷായുടെ കീഴിൽ മാൾവയുൾപ്പെട്ട ഗുജറാത്തുരാജ്യം പടിഞ്ഞാറുണ്ട്. ഹുമയൂണിന് ശത്രുക്കളായ സഹോദരന്മാരെയും സൂക്ഷിക്കേണ്ടതായി വന്നു. കാബൂളിലെ രാജാവായ കമരാൻ എന്ന സോദരൻ ഹുമയൂണിനു ഒരു ആപൽകാരമായിരുന്നു. രാജാവിന്റെ മുഖത്തിൽ സ്നേഹഭാവത്തോടെ നോക്കി പുഞ്ചിരി തൂകിക്കൊണ്ടുതന്നെ അയാൾ പഞ്ചാബ് കരസ്ഥമാക്കി. മററു പല അപകടങ്ങളും നാലുഭാഗത്തും നിന്ന് തന്നെ തുറിച്ചുനോക്കുന്നുണ്ടെന്നു കണ്ട് പഞ്ചാബിനെ വീണ്ടെടുക്കുവാൻ ഹുമയൂൺ ഉദ്യുക്തനായില്ല. ഇക്കാലത്തു സുഖക്കേടും മരണവുംകൊണ്ടു അദ്ദേഹത്തിന്റെ സൈന്യം പകുതി പൊളിഞ്ഞുതുടങ്ങി. അപ്രിയശക്തമായ സാമ്രാജ്യത്തു നിന്നും സൈന്യത്തെ ശേഖരിക്കാമെന്നു വച്ചാൽ പഞ്ചാബും സോദരന്മാരും കടകം തടഞ്ഞുനിൽക്കുന്നു. ഒന്നാമതായി ഹുമയൂൺ മാമൂദ് ലോദിയോടെതിർത്തു. 1531-ൽ ലക്നോയിക്കു സമീപത്തുവച്ച് അയാളെ തോല്പിച്ചു. ശത്രുക്കളെ പിന്തുടർന്ന് വീണ്ടും തലയെടുക്കാത്തവിധം ചവുട്ടിമെതിക്കുന്നതിനു പോകാതെ ഹുമയൂൺ പെട്ടെന്നു ഭയങ്കരമായ ഗുജറാത്തിന്റെ ആക്രമണത്തോടു നേരിടാൻ തിരിഞ്ഞു.

1534-ൽ ചക്രവർത്തി മാൾവയിലെത്തി. ബഹദൂർഷാ ചിററൂരിലെ രാജപുത്രരുടെ കോട്ടകൾ തകർത്തുകൊണ്ടു. രാജപുത്രരോടു ചേർന്നെങ്കിൽ ഗുജറാത്തിലെ രാജാവിനെ ഹുമയൂണിനു തുരത്താമായിരുന്നു. ഹിന്ദുരാജ്യത്തെ തവിട്ടുപൊടിയാക്കുന്നതു കണ്ടാനുള്ള രസംകൊണ്ടു ബഹദൂർഷാ ചിററൂരിനെ പൊടിച്ചിട്ടു മടങ്ങുന്നതുവരെ ചക്രവർത്തി അവിടെ കാഴ്ചക്കാരനായി നിന്നു. ചിററൂരിലുള്ള രാജപുത്രസ്ത്രീകളെല്ലാം തീയിൽചാടിയും, രാജപുത്രയോദ്ധാക്കളെല്ലാം ആയുധമദ്ധ്യത്തിൽ നുറുങ്ങിത്തകർന്നും വീര്യം വിടാതെ മരിച്ചു. ഗുജറാത്തുസൈന്യം ക്ഷീണിച്ചുമടങ്ങിയപ്പോൾ മുഗൾസേന അവരുടെ പിറകേ അഹമ്മദാബാദുവരെ ഓടി. കാംബെയും, മാൾവയും, ഗുജറാത്തും മുഗൾസാമ്രാജ്യപ്രദേശങ്ങളായി. പക്ഷേ ഹുമയൂൺ തിരിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ പിറകിനു ബഹദൂർഷാ വന്ന് അവയെല്ലാം വീണ്ടും കരസ്ഥമാക്കി. കിഴക്കൻപ്രദേശങ്ങളിൽ പുതിയ ഭീഷണികൾ ഹുമയൂണിനുണ്ടായി. ബീഹാറിലെ അഫ്ഗാൻ നേതാവായ ഷേർഖാൻ ഒരു സൈന്യത്തോടുകൂടെ മഹമ്മദുസുൽത്താനോടുചേർന്ന് അയാളെ കന്നൂജിൽവച്ചു രാജാവായി അഭിഷേകംചെയ്തു. സൈന്യസംഭരണംചെയ്യാതെ സുഖതന്ദ്രികളെക്കൊണ്ടും, ഉണ്ടും കുടിച്ചും, ഹുമയൂൺ ഒരുവത്സരം ആഗ്രയിൽ കഴിഞ്ഞു. 1537-ൽ

അദ്ദേഹം വിപ്ലവകേന്ദ്രത്തിലേക്കു തിരിച്ചു. ചക്രവർത്തി ബീഹാറിലുള്ള ഷെർഖാന്റെ ചൂനാർകോട്ട പിടിച്ചടക്കി. ആ സമയം ഷെർഖാൻ ബംഗാളിന്റെ തലസ്ഥാനമായ ഗൗർ കൈവശപ്പെടുത്തുകയായിരുന്നു. അനന്തരം ഹുമയൂൺ ബംഗാളിൽ കടന്ന് ആറുമാസം സൗഖ്യമേളത്തിൽ അവിടെ കഴിഞ്ഞു. ഇതിനിടയിൽ ഷെർഖാൻ ആഗ്രയിലേക്കുള്ള ചക്രവർത്തിയുടെ മാർഗ്ഗം തടഞ്ഞു. ഹുമയൂൺ ആദ്യമൊന്നു പരിഭ്രമിച്ചു. ഒടുവിൽ ആഗ്രയിലേക്കു തിരിച്ചു. അദ്ദേഹം അഫ്ഗാൻസൈന്യവുമായി കൂട്ടിമുട്ടാതെ ബക്സാരിലെത്തി. 1539-ൽ അവിടെവെച്ച് ഒരുടമ്പടി ചെയ്യുവാൻ ഇരുകൂട്ടരും തീരുമാനിച്ചിരിക്കവേ വഞ്ചകരായ അഫ്ഗാന്മാർ ഉറങ്ങിക്കിടന്ന ഹുമയൂണിന്റെ സൈന്യത്തെ എതിർത്തു. സൈന്യത്തിൽ അധികഭാഗവും ബന്ധനസ്ഥമാകയും കടിച്ചുചാകയുമുണ്ടായി. ഹുമയൂൺ തനിച്ചു തന്നെ ഒരുപ്രകാരത്തിൽ ആഗ്രപ്രാകാരത്തിൽ ചെന്നുചേർന്നു.

1540-ൽ അഫ്ഗാൻസൈന്യവും മുഗൾസൈന്യവും കൂട്ടിമുട്ടി; ഗംഗാതീരത്തെ മഹായുദ്ധം സംഭവിച്ചു. ഹുമയൂൺ നിശ്ശേഷം പരാജിതനായി. ആദ്യം രാജപുട്ടാണയിലേക്കും അനന്തരം പേർഷ്യയിലേക്കും ചക്രവർത്തി ജീവനുംകൊണ്ടു പ്രയാണംചെയ്തു. പതിനഞ്ചുവർഷം ഹുമയൂൺ അലഞ്ഞുനടന്നു. ഇക്കാലത്തു സിൻധു മണലാരണ്യത്തിലൂടെ യാത്രചെയ്യുമ്പോൾ അമർകോട്ടിൽ വച്ചു 1542 നവംബർ 23-ാം തീയതി ഹുമയൂണിന് ഒരു ആൺകുട്ടി ജനിച്ചു. ഈ കുട്ടിയാണ് ചരിത്രപ്രസിദ്ധനായ അക്‌ബർ. പേർഷ്യൻസൈന്യത്തോടുകൂടെ തിരികെവന്ന ഹുമയൂൺ അസ്കാരിയുടെ ഗാന്ധാരരാജ്യവും (കാന്ധഹാർ) കമ്രാന്റെ കാബൂൾരാജ്യവും (1547) പിടിച്ചടക്കി. വൈരികളായ സോദരന്മാരിൽ ഹിൻഡാൻ പോരിൽ മരിച്ചു, അസ്കാരി പുണ്യം സമ്പാദിക്കാൻ പുറപ്പെട്ടു. കമ്രാന്റെ കണ്ണുകൾ ചൂഴ്ന്നെടുത്ത് അയാളെ മെക്കായ്ക്കു മരിക്കാൻ വിട്ടു. ഇങ്ങിനെ സോദരന്മാരിൽനിന്നും ഹുമയൂൺ രക്ഷനേടി.

## സൂർ ചക്രവർത്തികൾ.

### 1540—1555 എ. ഡി.

ഷെർഷാസൂർ. 1540—1545 എ. ഡി.—ഹുമയൂണിനെ ഓടിച്ച ഷെർഖാൻ ഗോറിയിലെ സൂർരാജകുടുംബജനായിരുന്നു. ഷെർഷാ എന്ന പേരോടുകൂടെ അദ്ദേഹം ഡൽഹിസിംഹാസനത്തിൽ പ്രവേശിച്ചു. അഫ്ഗാൻകാർ സസ്നേഹം അദ്ദേഹത്തെ സ്വീകരിച്ചു. കരളുറപ്പും കണിശവും കരുണയും ഒരുപോലെ ഉണ്ടായിരുന്ന രാജാവാകയാൽ

ജനങ്ങൾ അദ്ദേഹത്തെ ഭയപ്പെടാതെയുമിരുന്നില്ല. കലാപങ്ങളോ കുഴപ്പങ്ങളോ ഷേർഷായുടെ കാലത്തില്ലായിരുന്നു. ഒരു മികച്ച യോദ്ധാവായിരുന്നതുപോലെതന്നെ അദ്ദേഹം ഒരു നല്ല രാജ്യതന്ത്രജ്ഞനും ഭരണകർത്താവുമായിരുന്നു. ഇദ്ദേഹം ഉണ്ടാക്കിയ ഭരണപരിഷ്കാരങ്ങളെ ആധാരമാക്കിത്തന്നെ അനന്തരഭരണാധികാരികളായ രാജാക്കന്മാർ ഇന്ത്യയെ ഭരിച്ചു. ഇൻഡ്യയിലുള്ള നാനാജാതിമതസ്ഥന്മാരായ ആളുകളെ ഒരു ഐക്യസമുദായമാക്കിത്തീർക്കുന്നതാണ് ഒരു സാമ്രാജ്യം സ്ഥാപിക്കുന്നതിനു സുസ്ഥിരമായ മാർഗ്ഗമെന്നു ദീർഘദർശിയായ ഈ രാജ്യതന്ത്രജ്ഞൻ കണ്ടുപിടിച്ചു. അന്യോന്യം കഴുത്തുകണ്ടിച്ചും ഗോവധം പുലർത്തിയും, മതത്തിന്റെ പേരുംപറഞ്ഞു മറവുകാര്യങ്ങൾ നഷ്ടമാക്കിയും അസ്വസ്ഥമായി ജീവിതഭരണം നടത്തിവന്ന ഹിന്ദുക്കളുടെയും മുസൽമാന്മാരുടെയും ഇടയിൽനിന്നും ഈ നിഗൂഢമായ ഇൻഡ്യൻസാമ്രാജ്യതത്വം ഇദംപ്രഥമമായി കണ്ടുപിടിച്ച ഷേർഷായിക്കു വളരെ പ്രാധാന്യം നൽകേണ്ടതുണ്ട്. ആകയാൽ ഒരു തികഞ്ഞ മുസൽമാനായിരുന്നെങ്കിലും രാഷ്ട്രീയജീവിതത്തിൽ അദ്ദേഹം ഹിന്ദുക്കളെയും മഹമ്മദീയരെയും തുല്യമായി ഗണിച്ചു. നീതിന്യായഭരണത്തിൽ അപരിചിതനെന്നോ സുപരിചിതനെന്നോ ഉള്ള വ്യത്യാസം അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഷെർഷായുടെ കാലത്തു കുറ്റങ്ങൾ കുറവായിരുന്നു. രാജഘാതകരെ കള്ളന്മാർ സ്മരിക്കപോലും ചെയ്തില്ല.

റവന്യൂസെററുകാര്യപ്രമാണിച്ച് ഇദ്ദേഹം രാജ്യത്തെ പകുത്തു. ഓരോ വിഭാഗത്തിലും ഹിന്ദുക്കളും മഹമ്മദീയരും ഉൾപ്പെടെ അഞ്ചു ഉദ്യോഗസ്ഥന്മാരെ വീതം നിയമിച്ചു. വർഷംതോറുമുള്ള ആദായമനുസരിച്ചാണു ഭൂമിയിൽ കരം ചുമത്തിയത്. കൃഷിക്കാരുടെ ആരോഗ്യത്തിലും ഐശ്വര്യത്തിലുമാണു രാജ്യശ്രേയസ്സിരിക്കുന്നതെന്നു സമുദായതത്വം മനസ്സിലാക്കിയ ഇദ്ദേഹം അവരെ പൂർവാധികം പ്രോത്സാഹിപ്പിച്ചു. വെള്ളിനാണയങ്ങൾ ധാരാളം നടപ്പിലാക്കി. ഉദ്യോഗസ്ഥന്മാർക്ക് ഒരു പ്രദേശത്തെ ഭരണകാലം രണ്ടുവർഷം മാത്രമായിരുന്നു. രാജ്യാതിർത്തികളിലല്ലാതെ ആയുധം ധരിക്കുവാൻ അനുവദിച്ചിരുന്നില്ല. വലിയ പാതകൾ അനവധി ഉണ്ടാക്കുകയും കുതിരത്തപാലുകൾ നടക്കുന്നതിനു സൌകര്യപ്പെടുത്തുകയും ചെയ്തു.

ഡൽഹി കിരീടത്തിനു വഴങ്ങാത്ത രാജപുത്രരോടു പടവെട്ടിക്കൊണ്ടിരുന്നതിനിടയിൽ 1545-ൽ ഷെർഷാ മരിച്ചു. അദ്ദേഹത്തിന്റെ നിര്യാണം സംഭവിച്ചില്ലായിരുന്നെങ്കിൽ ഡൽഹിയിലെ മുഗൾവംശത്തിന്റെ പേർ ഓടിപ്പോയ ഹുമയൂണോടൊത്തു വിദേ

ശത്തു കിടന്നു മദ്ധ്യമായിരുന്നു. ഷെർഷാ ആരാഞ്ഞാലോചിച്ചുട്ടുള്ള ചില ഇൻഡ്യൻഭരണതത്വങ്ങൾ പിൻകാലങ്ങളിൽ വന്ന ഭരണകർത്താക്കൾക്കു മാർഗ്ഗദീപം തന്നെ ആയിരുന്നു. ഈ കാരണത്താൽ ഷെർഷായ്ക്കു് ഇൻഡ്യാചരിത്രത്തിൽ ഉന്നതസ്ഥാനമുണ്ടെന്നു പറയണം.

## ഷെർഷായുടെ പിൻഗാമികൾ

### 1545 — 1555 എ. ഡി.

ഷെർഷായുടെ രണ്ടാമത്തെ മകനായ ജലാൽഖാനെ ഇസ്ലാംഷാ എന്നപേരിൽ പ്രഭുക്കന്മാർ സിംഹാസനത്തിൽവച്ചു. 1553-വരെ അദ്ദേഹം രാജ്യഭരണം ചെയ്തു. ഇസ്ലാംഷായുടെ ഭരണത്തെപ്പററിയുള്ള നിരൂപണപദ്ധതിയിൽ "മോശം" എന്ന വാക്കേ എഴുതേണ്ടതായുള്ളൂ. ഇസ്ലാംഷായുടെ സഹധർമ്മിണിയുടെ സഹോദരൻ അനന്തരം രാജാവായി. അക്കാലത്തു ഷെർഷായുടെ സോദരന്റെ പുത്രന്മാർ രാജ്യത്തിന്നു തർക്കിച്ചു. ഈ അവസരത്തിൽ എ. ഡി. 1555-ൽ കരുപ്പുതിരിച്ചുകിട്ടിക്കാരനായ ഹുമയൂൺ ബിറാംഖാനുമൊന്നിച്ചു ഇൻഡ്യയിൽകടന്നു. സർഹിന്ദിൽവച്ചുനടന്ന യുദ്ധത്തോടുകൂടെ ഡൽഹിയും ആഗ്രയും ഇദ്ദേഹം കൈവശപ്പെടുത്തി.

1556-മാണ്ടു ജനുവരിമാസം 24-ാംനു- അനേകം പതനങ്ങളും ജീവിതത്തിൽ ഉണ്ടായിട്ടുള്ള ഹുമയൂൺ കൊട്ടാരത്തിലെ മാർബിൾകൽപടികളിൽ കാൽതെററി പതനം കൊണ്ടുതന്നെ അദ്ദേഹത്തിന്റെ പ്രാണങ്ങളെക്കളഞ്ഞു.

---

## അദ്ധ്യായം ൩

---

## അക്ബർ.

### 1556—1605.

പിതാവിന്റെ മരണാനന്തരം യുവാവായ അക്ബർ രാജാവായി. ഹുമയൂൺ മരിച്ചസമയം അദ്ദേഹം പഞ്ചാബിൽ സിക്കന്ദർഷായോടു യുദ്ധംചെയ്യുകയായിരുന്നു. ഡൽഹിസാമ്രാജ്യത്തിലെ അഫ്ഗാൻനായകന്മാരെല്ലാം മുഗൾചക്രവൎത്തിയോടെതിൎക്കുന്നതിനു സന്നദ്ധരായിരുന്ന ഒരു കാലമാണതു്. ഡൽഹിവരെയുള്ള പഞ്ചാബുമാത്രമേ അപ്പോൾ അക്ബൎക്കധീനമായിരുന്നുള്ളു. കിഴക്കൻപ്രദേശങ്ങളിൽ ഹെമു സൈന്യശേഖരം ചെയ്യുന്നു; പടിഞ്ഞാറു രാജപുത്രന്മാർ അക്ബരോടു നേരിടുവാൻ തയ്യാറായിക്കഴിഞ്ഞു; അതിനും പടിഞ്ഞാറു ഗുജറാത്തിൽ നിന്നുകൊണ്ടു് ബഹദൂർഷാ അതികാമിയായി ഡൽഹിസിംഹാസനത്തെ വീക്ഷിക്കയായിരുന്നു.

ഹെമു ആഗ്രായെ കൈവശപ്പെടുത്തിയെന്നും, ഡൽഹിയെ ആക്രമിച്ചു ചക്രവൎത്തിയെന്നു സ്വയം ഉൽഘോഷിച്ചെന്നും, അനന്തരം വടക്കോട്ടുനീങ്ങി മുഗൾസേനയോടു നേരിടാൻ തയ്യാറായി എന്നും ഉള്ളവാൎത്ത അക്ബരുടെയും ബീറാംഖാന്റെയും കൎണ്ണങ്ങളിൽ പതിച്ചു. അതോടുകൂടെത്തന്നെ കാബൂളിൽ വിപ്ലവമുണ്ടായ വിവരവും അവർകേട്ടു. ഉത്തരക്ഷണത്തിൽ കാബൂളിലേക്കു പോകേണ്ടതാണെന്നു ചിലസേനാനായകന്മാർ വാദിച്ചെങ്കിലും ഹെമുവിനോടു നേരിടേണ്ടതു പ്രഥമകൎമ്മമാണെന്നു് ബീറാംഖാൻ ബുദ്ധിപൂൎവ്വം നിശ്ചയിച്ചു് അപ്രകാരം ചെയ്തു. 15 6-ൽ പാനിപ്പട്ടിൽ വച്ചു് രണ്ടു സൈന്യങ്ങളും കൂട്ടിമുട്ടി. എതിരാളികൾ എണ്ണത്തിൽ കൂടുതൽ ഉണ്ടായിരുന്നെങ്കിലും, ആദ്യം അവരുടെ പക്ഷക്കാരം വിജയകരമായിരുന്നെങ്കിലും, ഒരു മുഗൾവില്ലാളിയുടെ അമ്പു ചീറിച്ചെന്നു് ഹെമുവിന്റെ കണ്ണുതുളയ്ക്കുകയാൽ സേനാനായകൻ വീണു അഫ്ഗാൻസൈന്യം പിൻതിരിഞ്ഞോടി. മുറിവേററ ആ ഹിന്ദുവിനെ അക്ബരിന്റെ മുമ്പിൽ കൊണ്ടുവന്നു. അയാളെ കൊല്ലണമെന്നു ബീറാംഖാൻ അക്ബരോടാവശ്യപ്പെട്ടു. ബദ്ധനും, തന്മൂലം മൃതപ്രായനുമായ അയാളെ വീണ്ടും കൊല്ലുകയെന്നതു അധൎമ്മമാണെന്നു് അക്ബർ മറുപടിപറഞ്ഞപ്പോൾ രാജാവിന്റെ നിരസത്തെ വകവയ്ക്കാതെ ബീറാംഖാൻ തന്റെ വാൾ ശത്രുവക്ഷസ്സിൽ കുത്തിയിറക്കി.

ഹേമുവെ തോൽപ്പിച്ചതോടുകൂടെ വടക്കേപടിഞ്ഞാറെ ഇൻഡ്യയിലെ ആധിപത്യം അക്ബൎക്കു നിർബാധമായി. അദ്ദേഹത്തിന്റെ ഭരണകാലം മുഴുവനും സ്വസ്ഥാനത്തെ വലയം ചെയ്തിരുന്ന ശത്രുരാജ്യങ്ങളെ പിടിച്ചടക്കുന്നതിൽ വിനിയോഗിക്കേണ്ടിവന്നു. 1558-ൽ അജ്മീരും ഗ്വാളിയരും ആക്രമിച്ചു. 1561-ൽ മാൾവ അധീനത്തിലായി. ആയാണ്ടിൽതന്നെ അഫ്ഗാൻകാരെ ജൌൻപൂരിൽനിന്നും ലക്നോയിൽ നിന്നും ഓടിച്ചു. 1567-ൽ ചിറ്റൂർ തകൎത്തു. 1572-ൽ രജപുത്രരുടെ സന്ധി ഉണ്ടായി. 1575-ൽ ബംഗാളും, 1584-ൽ ഗുജറാത്തും, 1587-ൽ കാശ്മീരവും, 1590-ൽ ഒറീസ്സയും, 1592-ൽ സിൻധും, രണ്ടുവൎഷംകഴിഞ്ഞു് കാൻധഹാറും (ഗാന്ധാരവും) കൈവശപ്പെട്ടു. അനന്തരം ബീറാർ, അഹമ്മദ്നഗർ, ഖാണ്ഡേശം ഇവയും സ്വാധീനമാക്കി. അഹമ്മദ്നഗരത്തിലെ മഹമ്മദറാണിയായ ചാന്ദ്ബീബിയുടെ ഉത്സാഹത്താൽ ആ വീരവനിതയുടെ അവസാനംവരെ മുഗളൎക്കു അവിടം കൈക്കലാക്കാൻ സാധിച്ചില്ല. അക്ബറുടെ ഭരണദശയുടെ അന്തത്തിൽ ഹിന്ദുസ്ഥാനം മുഴുവനും, ഗുജറാത്തും, ദക്ഷിണാപഥത്തിന്റെ ഉത്തരഭാഗംമുഴുവനും മുഗൾസാമ്രാജ്യമായി പരിണമിച്ചിരുന്നു.

## ആക്രമണത്തിന്റെ സ്വഭാവസമ്പ്രദായങ്ങൾ.

അക്കാലംവരെ ഉണ്ടായിരുന്ന ഇന്ത്യാസാമ്രാജ്യങ്ങളിൽ വച്ചു് വളരെനാൾ ശക്തിക്ഷയമോ ദേശനഷ്ടമോ കൂടാതെ നിലനിന്നതു അക്ബറുടെ സാമ്രാജ്യം തന്നെയാണെന്നുള്ള ഒരു വിശിഷ്ടഗുണം അതിനുണ്ടു്. മുഗൾചക്രവൎത്തിയുടെ ആക്രമണങ്ങൾക്കു സ്ഥിരമായ ഫലങ്ങളുണ്ടായിരുന്നു. ഇതിന്റെ കാരണം ആരായുന്ന ഒരു ചരിത്രകാരൻ അക്ബറുടെ സ്വഭാവവിശേഷത്തിൽതന്നെ കള്ളൂന്നാതിരിക്കയില്ല. മനുഷ്യന്റെ പ്രവൃത്തിഫലങ്ങളുടെ ദാൎഢ്യമെല്ലാം അവന്റെ ശീലത്തെയും, ആദൎശത്തെയും ആശ്രയിച്ചിരിക്കും. രാജ്യതന്ത്രത്തിന്റെ മൎമ്മംഗ്രഹിക്കാതെ പ്രജാമണ്ഡലങ്ങളിൽ വൈരം പരിപാലിച്ചുവന്ന പല അഫ്ഗാൻരാജാക്കന്മാരുടെയും സാമ്രാജ്യങ്ങൾ തുടരെത്തുടരെ ഇളകിത്തകൎന്നുകൊണ്ടിരുന്നു. എന്നാൽ തന്റെ പ്രജകളെല്ലാം തനിക്കു സമമെന്നുള്ള ആദൎശത്തോടുകൂടെ ഭരണം തുടങ്ങിയ അക്ബറുടെ സാമ്രാജ്യം സ്ഥിരമായിക്കണ്ടു.

എ. ഡി. 1560-ൽ പിണങ്ങുകയും ഒടുവിൽ മാപ്പുചോദിക്കയും ചെയ്ത ബീറാംഖാനെ തീൎത്ഥയാത്രയ്ക്കയച്ചിട്ടു് ഭരണം അക്ബർ തന്നെ കൈയേറ്റു. 1561-ൽ മാൾവയെ ഡൽഹിയോടു ചേൎത്തിട്ടു് ആദ്യത്തെ ഭരണകൎത്താവിനെ അവിടുത്തെ അധികാരിയാക്കി. അടുത്തയാണ്ടിൽ ഈ അധികാരി പിണങ്ങുകയാൽ അ

ക്ബർ രണ്ടാമതും മാൾവായെ ആക്രമിക്കേണ്ടതായി വന്നു. പിണങ്ങിയ അധികാരികളുടെ ഗളച്ഛേദം ചെയ്യുകയായിരുന്നു അന്നത്തെ പതിവെങ്കിലും അക്ബർ മാൾവായിലെ അധികാരിയെ വധിക്കാതെ തന്റെ സൈന്യത്തിൽ ഉദ്യോഗം കൊടുത്തു് സ്വസ്നേഹിതനാക്കി. അപ്രകാരംതന്നെ പിണങ്ങിനിന്ന പലരേയും സ്വശക്തി മനസ്സിലാക്കി സ്വന്തം സഹായികളാക്കിത്തീർക്കയാണു് അക്ബർ ചെയ്തതു്. അദ്ദേഹത്തെപ്പോലെയുള്ള ഒരു മഹാശയന്നു അതു സാദ്ധ്യമായിരുന്നു. ജയപുരത്തെ രാജപുത്രരാജാവുമായുള്ള മൈത്രി ഈ സംഗതിയിൽ ഒരു ഉത്തമദൃഷ്ടാന്തമാണു്. ചക്രവർത്തി രാജാവിന്റെ സഹോദരിയെ വിവാഹം ചെയ്തു് അവളുടെ അച്ഛനെ 5000-കുതിരകളുടെ അധികാരിയാക്കി മുഗൾപ്രഭുക്കന്മാരുടെ കൂട്ടത്തിൽ ഉന്നതസ്ഥാനം നല്കി. രാജാവിന്റെ മകനും, ഭാഗിനേയനും സൈന്യവകുപ്പിൽ ഉയർന്ന ഉദ്യോഗങ്ങളും കൊടുത്തു.



അക്ബർ.

മുഗളന്മാരുടെ അടിവണങ്ങാത്ത ഏകരാജപുത്രവംശത്തിൽ പിറന്ന മിവാറിലെ റാണയുടെ വകയായ ചിറ്റൂർ പിടിച്ചതു് അക്ബരുടെ വലിയ പരാക്രമമായി ഗണിക്കാം. ഉദയസിംഹനെ എതിൎത്തു ചിറ്റൂർക്കോട്ട നശിപ്പിച്ചതു വളരെ പ്രയാസപ്പെട്ടാണ്. ബിക്കാനീർരാജാവിന്റെ മകളെ വിവാഹംചെയ്തും അക്ബർ രാജപുത്രസഖ്യത്തെ വളൎത്തി. അജയ്യമായ രാജപുത്രസൈന്യത്തെ ജയിക്കുകയും അനന്തരം ബംഗാളിനെയും മററു പ്രദേശങ്ങളെയും ആക്രമിച്ചടക്കുകയും ചെയ്ത അക്ബരുടെ സേനയുടെ ശക്തി ഊഹ്യമാണല്ലോ.

## ഭരണരീതി.

ആക്രമണംകൊണ്ടുമാത്രം ഒരു സാമ്രാജ്യം സ്ഥാപിക്കുക ശക്യമല്ല. പുതുതായി ആക്രമിക്കപ്പെട്ട പ്രദേശത്തെ വ്യവസ്ഥപ്പെടുത്തി, പുതിയ ഭരണം പഴയ ഭരണത്തെക്കാൾ നല്ലതുതന്നെയെന്ന ഭരണീയരിൽ വിശ്വാസവും ജനിപ്പിക്കണം. അക്ബരുടെ പരിപാലനകാലത്തു രാജപുത്രരാജാവായ തോഡർമാൻ വലിയ ഭരണകുശലനായിരുന്നു. 1582-ൽ ഈ രാജാവു ചക്രവൎത്തിയുടെ പുരുഷനായിത്തീൎന്നു. അദ്ദേഹം മുഗൾസാമ്രാജ്യസംസ്ഥിതിക്ക് അനുകൂലമായി ധനസംബന്ധമായ പരിഷ്കാരങ്ങൾ ഉണ്ടാക്കി.

പല ഇനങ്ങളിൽ അനാവശ്യമായി നിലവിലിരുന്ന കരങ്ങളും ചുങ്കങ്ങളും അക്ബർ നിൎത്തിവെച്ചു. ഭൂമികരത്തിൽനിന്നുതന്നെ ആദായം കിട്ടുവാനും ശ്രമിച്ചുവന്നു. പ്രജകൾക്കും ഗവൺമെന്റിനും ഒരുപോലെ ആദായകരമായ സമ്പ്രദായത്തിലാണ് തോഡർമാൻ കരം നിശ്ചയിച്ചതു്. പത്തുകൊല്ലത്തിലെ ഫലം കണക്കെടുത്തുണ്ടായിരുന്നു. അതുകൊല്ലത്തെ ശരാശരി ആദായത്തിന്റെ ഒരു ശതമാനം കരമായി സ്വീകരിച്ചു. ഈ ശതമാനം മുപ്പത്തിമൂന്നും മൂന്നിൽ ഒന്നും ആയിരുന്നു. ആണ്ടുതോറുമുള്ള അക്ബരുടെ കരംവകവരവു ഒരുകോടി തൊണ്ണൂററിനാലുലക്ഷത്തിമുപ്പതിനായിരത്തോളം പവനായിരുന്നു. കൃഷിനഷ്ടം ഹേതുവായോ മററു കാരണങ്ങൾകൊണ്ടോ, പണം വേണ്ടിവന്നാൽ അപ്പോഴെല്ലാം ലഘുവായി കൊടുക്കാമെന്നുവെച്ചും കൃഷിക്കാൎക്കു ഗവൺമെന്റിൽനിന്നുതന്നെ പണം കടമെടുക്കാമായിരുന്നു. രാജ്യം 15 പ്രദേശങ്ങൾ ആക്കിയതിൽ സുബകളായി വിഭജിച്ചിരുന്നു. അവ ഡൽഹി, ആഗ്ര, കാബൂൾ, ഖണ്ഡേശ, ലാഹൂർ, മുൾട്ടാൻ, അജ്മീർ, ബിറാർ, ഗുജറാത്ത്, മാൾവ, ഔധ്, അഹമ്മദ്നഗരം, അലഹബാദ്, ബീഹാർ, ബംഗാൾ ഇവയുമാകുന്നു. ആദായം വസൂലാക്കുന്നതിന് ഇവിടങ്ങളിലെല്ലാം ഗവൺമെന്റിൽനിന്നു കളക്ടർ

മാരെ നിയമിച്ചിരുന്നു. അവരെ പ്രത്യേകം സൂക്ഷിക്കയും, കൃഷിക്കാരുടെ സങ്കടങ്ങൾ കേട്ട് അന്യായം വല്ലതുമുണ്ടെങ്കിൽ പരിഹരിക്കയും ഗവർമ്മെൻറു ചെയ്തു.

ഗവർമ്മെൻറു കണക്കുകളെല്ലാം രാജഭാഷയായ പേർഷ്യനിലാണ് എഴുതിയിരുന്നതു്. തന്മൂലം ഹിന്ദുക്കളായ ഉദ്യോഗസ്ഥന്മാരും




മുഗൾസാമ്രാജ്യം.

പേർഷ്യൻഭാഷ പഠിക്കേണ്ടതായിവന്നു. ഹിന്ദുസ്ഥാനി, പേർഷ്യൻ ലിപികളിൽ എഴുതിത്തുടങ്ങി. ഹിന്ദുസ്ഥാനിയിൽ അനവധി പേർഷ്യൻവാക്കുകൾ കടന്നുകൂടുകയാൽ രണ്ടുംകൂടികലൎന്നു് ഉറുദു ഭാഷയുത്ഭവിച്ചു.

സിവിലും, സൈനികവുമായ ഉദ്യോഗങ്ങൾ ഹിന്ദുക്കൾക്കും മഹമ്മദീയൎക്കും നൽകിവന്നു. അക്ബറുടെ സൈനികവകുപ്പിന്റെ സമ്പ്രദായം ഇതാണു്. മഹമ്മദരും ഹിന്ദുക്കളുമായ സൈനികഉദ്യോഗസ്ഥന്മാരെ നാടൊട്ടുക്കു വിതറിയിരുന്നു. ഓരോ ഡിസ്ട്രിക്റ്റിലുംചെന്നിരുന്ന ഉദ്യോഗസ്ഥനു് അവിടെനിന്നുതന്നെ നിശ്ചിതമായ ആദായം വരവായി ലഭിച്ചു. പ്രതിഫലമായി നിശ്ചിതമായ സംഖ്യയിൽ കാലാളുകളെയും, ആനകളെയും, കുതിരകളെയുംകൊണ്ടു് ആയാൾ ചക്രവൎത്തിയെ സഹായിക്കാൻ നിർബന്ധിതനായിരുന്നു. പത്തോ, ഇരുപതോ, നൂറോ, അതിൽകൂടുതൽ അയ്യായിരമോ ആളുകൾക്കു തലവനായിട്ടാണു് മൻസബദാരന്മാരെന്ന ഇവരെ നിയമിച്ചിരുന്നതു്.

അക്ബറുടെ പരിഷ്കാരങ്ങൾ.

അക്ബറുടെ ഭാൎയ്യമാരിൽ പലരും മിത്രങ്ങളിൽ പലരും ഹിന്ദുക്കളായിരുന്നെങ്കിലും ഹൈന്ദവാചാരങ്ങളോടു അദ്ദേഹത്തിനു പ്രീതിയുണ്ടായിരുന്നില്ല: ശിശുവിവാഹം, നിതിന്യായത്തിൽ വിധിപരീക്ഷ, മൃഗബലി, 'സതി', മുതലായവ അദ്ദേഹം വെറുത്തിരുന്നു. വിധവാവിവാഹത്തെ അക്ബർ പ്രോത്സാഹിപ്പിച്ചു. യുദ്ധത്തിൽ ബദ്ധരായ പരസ്ത്രീകളും കുട്ടികളും, ജേതാക്കളുടെ വകയാണെന്ന നിശ്ചയത്തെ അസാധുവായി അക്ബർ തള്ളി ഹിന്ദുക്കളിൽനിന്നുമാത്രം മഹമ്മദീയരാജാക്കന്മാർ ഈടാക്കിവന്ന കരത്തെ അദ്ദേഹം പാടെനിറുത്തൽചെയ്തു.

അക്ബറുടെ സ്വഭാവം.

അക്ബർ ദീർഘവും ദൃഢവുമായ ശരീരമുള്ള ആളായിരുന്നു. കറുത്ത കൺമണികളും പുരികക്കൊടികളും, വിശാലമായ ഫാലദേശവും അദ്ദേഹത്തിന്റെ മുഖത്തിന്റെ അഴകുകളാണു്. മന്ദിതാദമായിരുന്ന അദ്ദേഹത്തിന്റെ സ്വരമെന്നു പറയാം. വിദ്യാഭ്യാസം കുറവായിരുന്നെങ്കിലും അദ്ദേഹത്തിന്റെ മൎയ്യാദാശീലം, വിദ്വന്നിധികൾക്കും ഭൂഷണമായിരുന്നു. അക്ബറുടെ മതദാക്ഷിണ്യം സുപ്രസിദ്ധമത്രേ. എല്ലാവൎക്കും ആരാധ്യനായ ദൈവം ഏകനാണെന്നും ചക്രവൎത്തി ആ ദൈവത്തിന്റെ പ്രതിനിധിയാണെന്നും ഉള്ളതു് അക്ബർ പ്രചരിപ്പിച്ച മതത്തിന്റെ സാരമാകുന്നു. ഷേർഷായുടെ ഭ

രണനയത്തെ വിശദമാക്കിയ അക്ബർ ഇൻഡ്യയിലെ മഹമ്മദഭരണത്തിന് സുഗമമായ ഒരു പുതിയമാർഗ്ഗം വെട്ടിത്തുറക്കതന്നെ ചെയ്തു.

## ഭരണനിരൂപണം.

അക്ബർ പഞ്ചാബു കൈവശംവച്ചുകൊണ്ടു ഭരിക്കാൻ തുടങ്ങി. വടക്കെഇൻഡ്യയുടെ മുഴുവൻഭരണത്തിലാണ് അതു് കലാശിച്ചതു്. സാമ്രാജ്യപരിധികളിൽ അദ്ദേഹത്തിന്റെ പടത്തലവന്മാർ വിജയികളായിരുന്നു. ഇതുവരെ ഹിന്ദുമുസ്ലിംലഹളകളാണ് ഉണ്ടായിക്കൊണ്ടിരുന്നതു്. എന്നാൽ മുഗൾഭരണത്തിൽ സിവിൽ ഉദ്യോഗങ്ങളിലും, ഭടവൃത്തിയിലും, കർഷകവൃത്തിയിലും ഹിന്ദുക്കളും, മഹമ്മദരും ഒത്തൊരുമിച്ചു പ്രവർത്തിച്ചു. അക്ബറുടെ സാമ്രാജ്യത്തിന്റെ ഉദ്ദേശ്യം എല്ലാവർക്കും സമാനസുഖമായിരുന്നു എന്നുള്ളതാണ് ഇതിനു കാരണം. ഒരു യോദ്ധാവെന്നനിലയിലും ഒരു ദാക്ഷിണ്യശീലനെന്നനിലയിലുമാണ് അക്ബർ ഈ സംഗതി സാധിച്ചതു്.

മറുവർഗ്ഗക്കാരുടെ കുടുംബങ്ങളേ സ്നേഹബന്ധംകൊണ്ടു തന്റെ കുടുംബത്തോടുചേർത്ത അക്ബറുടെ നയം നാം കണ്ടുകഴിഞ്ഞു. ഇപ്രകാരമുള്ള മൈത്രി സമ്പാദിക്കുന്നതിൽ അദ്ദേഹത്തിന്റെ ജീവിതംമുഴുവൻ വിനിയോഗിച്ചുവെന്നുതന്നെ പറയണം. അക്ബർ ബുദ്ധിമാനും ദൂരദർശനമായിരുന്നു. അദ്ദേഹം അന്യായം പ്രവർത്തിക്കുന്നവർക്കു കഠിനനും, ശൂരന്മാരായ ശത്രുക്കൾക്കു സൌജന്യനിധിയും ആയിരുന്നുവെന്നു പ്രസിദ്ധമാണ്. ശത്രുമിത്രങ്ങളിൽ ഒരുപോലെ ബഹുമാനത്തെ ഉണ്ടാക്കത്തക്കവണ്ണം അക്ബർ അത്രയ്ക്കു നല്ലവനും മഹാനുമായിരുന്നു- ചക്രവർത്തിക്കു ഒരുകൂട്ടം നല്ലസ്നേഹിതന്മാർ ഉണ്ടായിരുന്നു. അക്ബർ തന്റെ അവസാനകാലത്തു ഹിന്ദുമുസ്ലിംമതങ്ങളെ യോജിപ്പിക്കുവാൻ, അല്ല മതസംബന്ധമായ വ്യത്യാസങ്ങളെ പാടെ ഇല്ലാതാക്കുവാൻതന്നെ പ്രയത്നിച്ചു. എന്നാൽ ആ പ്രയത്നം സഫലമായില്ല. ചക്രവർത്തിയുടെ അവസാനകാലം പുത്രനായ സലിമിന്റെ സാഹസികകർമ്മങ്ങൾമൂലം ശോകമയമായിത്തീർന്നു. അക്ബറുടെ പ്രാണസ്നേഹിതനായ അബുൽഫാസലിന്റെ കൊലയ്ക്കു കാരണം സലിമാണ്. ഇവയെല്ലാംകൊണ്ടു മനസ്സുക്ഷീണിച്ച ചക്രവർത്തി 1605-ൽ പ്രാണൻവെടിഞ്ഞു.

---

# അദ്ധ്യായം ൬

## ജഹാംഗീർ.

### 1605-1627-എ-ഡി.

1605-ൽ സലീം മുഗൾസിംഹാസനത്തിൽ ഇരുന്നു. ഭൂലോകജേതാവെന്നർത്ഥമുള്ള 'ജഹാംഗീർ' എന്ന നാമധേയം അദ്ദേഹം സ്വീകരിക്കയുംചെയ്തു. തന്റെ ചെറുപ്പകാലത്തു ജഹാംഗീർ ഇഷ്ടംപോലെ വിവിധസുഖങ്ങളനുഭവിച്ചു നടക്കയായിരുന്നു. അദ്ദേഹം ലഹരിയുള്ള മദ്യം ധാരാളം ഉപയോഗിച്ചുവന്നു. മദകരികൾ തമ്മിലുള്ള യുദ്ധം, നിരായുധനായ മനുഷ്യനും വിശന്നുവലഞ്ഞ സിംഹവും തമ്മിലുള്ള യുദ്ധം; ഇങ്ങിനെയുള്ള ഘോരമായ കാഴ്ച ജഹാംഗീറിനു വിനോദപ്രദങ്ങളായിരുന്നു. മുഗൾവംശജന്മാരുടെ ബുദ്ധിവൈഭവം ജഹാംഗീറിലും തെളിയാതിരുന്നില്ല; പകൽസമയം മുഴുവനും രാജ്യകാര്യങ്ങളിൽ പ്രയത്നിക്കുമ്പോൾ ചക്രവർത്തിക്കു നല്ല ബോധമുണ്ടായിരുന്നു. തന്റെ ബോധക്കേടു മുഴുവൻ ക്രമപ്പെടുത്തി രാത്രികാലങ്ങളിലേക്കു മാറ്റിവയ്ക്കുകയാണു് ചെയ്തതു്. ജഹാംഗീർ അച്ഛന്റെ ബുദ്ധിപൂർവ്വമായ മാർഗ്ഗത്തിൽനിന്നും വ്യതിചലിച്ചില്ല. നൂർജിഹാനെ കല്യാണം കഴിച്ചതിൽപിന്നീടു അദ്ദേഹത്തിന്റെ ശീലം നന്നാകയും ആൾ വളരെ സൌമ്യനാകയുംചെയ്തു. നൂർജിഹാനെ 'നൂർമഹാൾ' അതായതു 'രാജധാനിയിലെ ദീപം' എന്നു വിളിച്ചുവന്നു.

നൂർജിഹാൻ സമർത്ഥയായ ഒരു തരുണിയായിരുന്നു. അവളുടെ ജനനം നിർദ്ധനമായ ഒരു പേർഷ്യൻകുടുംബത്തിലാണുണ്ടായതു്. സൌന്ദര്യത്തിലും ബുദ്ധിയിലും നൂർജിഹാൻ അദ്വിതീയയായിരുന്നു. ചക്രവർത്തി അവളോടു രാജ്യകാര്യങ്ങൾ ആലോചിക്കയും ഭരണവിഷയത്തിൽ നൂർജിഹാന്റെ അഭിപ്രായങ്ങൾ അംഗീകരിക്കയും ചെയ്തുവന്നു. നൂർജിഹാന്റെ ഉപദേശപ്രകാരം ഭരണചക്രം തിരിക്കയാൽ ഭണ്ഡാരം നിറഞ്ഞു, രാജ്യത്തിൽ കലാപങ്ങൾ അസ്തമിച്ചു.

ഖുറം രാജകുമാരൻ രാജ്യത്തിന്റെ അടുത്ത അവകാശിയായിരുന്നു. നൂർജിഹാനു് അയാളോടു് സ്വരച്ചേർച്ചയുണ്ടായിരുന്നില്ല. ആകയാൽ യുവരാജാവായി മറ്റൊരുമകനെ നിശ്ചയിക്കണമെന്നു നൂർജിഹാൻ ഭർത്താവോടു നിർബന്ധിച്ചു. 1624-ൽ

രാജകുമാരൻ തൽക്കാരണത്താൽ കലാപമുണ്ടാക്കി. അയാൾ നിപുണനായ ഒരു സേനാനായകനായിരുന്നെങ്കിലും പ്രഭുക്കന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന സ്വാധീനക്കുറവുമൂലം കീഴടങ്ങേണ്ടിവന്നു. മേലിൽ വഴക്കുകൾ ഉണ്ടാക്കയില്ലെന്നുള്ളതിനു ഉറപ്പായി തന്റെ രണ്ടു പുത്രന്മാരെ അദ്ദേഹം ആഗ്രായിലേക്കയച്ചു. അനന്തരം കാര്യസാദ്ധ്യത്തിനായി നൂർജിഹാൻ സേനാനായകനായ മഹബത്ത്ഖാനോടടുത്തുകൂടി. അയാൾ രാജ്ഞിക്കു വഴിപ്പെട്ടില്ല; എന്നുമാത്രമല്ല; തൽകാരണത്താൽ രാജ്ഞി തനിക്കു സ്ഥാനഭ്രംശം വരുത്തിക്കളയുമെന്നുഭയപ്പെട്ട് അയാൾ 1626-ൽ ചക്രവർത്തിയെ തടവുകാരനായിപ്പിടിച്ചു. നൂർജിഹാൻതന്നെ അന്നു സേനയെ നയിച്ചു പക്ഷേ മഹബത്ത്ഖാൻ ജഹാംഗീറിനെയും പത്നിയെയുംമറ്റും ബന്ധനത്തിലാക്കി. നൂർജിഹാൻ മഹബത്ത്ഖാന്റെ ഉദ്യോഗസ്ഥന്മാരെയെല്ലാം കൈവശപ്പെടുത്തി. കുറേക്കഴിഞ്ഞപ്പോൾമഹബത്ത്ഖാൻ തന്റെ പട്ടാളപ്പാളയത്തിൽനിന്നും ഖുറാംരാജകുമാരന്റെ സന്നിധിയിലേക്കു ഓടുകയാണുണ്ടായതു്. നൂർജിഹാനും ചക്രവർത്തിയും ആഗ്രായിൽ എത്തി ഭരണവും തുടങ്ങി. 1627-ൽ ജഹാംഗീർ മരിച്ചു.

### യൂറോപ്യന്മാരുടെ സന്ദർശനം.

ജഹാംഗീറിന്റെ ഭരണകാലത്തു യൂറോപ്യന്മാരുടെ സന്ദർശനം ഉണ്ടായി ആംഗലരാജധാനിയിൽനിന്നും അനുവാദത്തോടുകൂടെ വില്ല്യം ഹാക്കിൻസും, ഇംഗ്ലണ്ടിലെ ജയിംസ് ഒന്നാമന്റെ പ്രതിനിധിയായി സർ താമസ് റോയും മുഗൾരാജധാനിയിലെത്തി. മുഗൾചക്രവർത്തികളുടെ സഹായം ധാരാളമായി ഉണ്ടായിരുന്നില്ലെങ്കിലും സൂറത്തുതുറമുഖത്തിൽ ഇംഗ്ലീഷുകാരുടെ കച്ചവടം കുറേശ്ശെ അഭിവൃദ്ധിപ്പെട്ടുവന്നു. എന്നാൽ കച്ചവടക്കാർ പ്രാദേശിക ഉദ്യോഗസ്ഥന്മാർക്കു വലിയ കൈമടക്കുകൾ കൊടുക്കേണ്ടിയിരുന്നു. പോർട്ടുഗീസുകാർക്കാണ് മുഗൾ രാജധാനിയിൽ സ്വാധീനമുണ്ടായിരുന്നതു്; അവരുടെ ദുർബോധനംമൂലം ഹാക്കിൻസ് വളരെ ശ്രമിച്ചിട്ടും ഇംഗ്ലീഷുകാർക്കു ചക്രവർത്തിയിൽനിന്നും വേണ്ട ഒത്താശകൾ കിട്ടിയില്ല.

1615-ലാണു സർ തോമസ് റോ, ആഗ്രായിൽ വന്നതു്- അദ്ദേഹത്തിന്റെ ശ്രമങ്ങൾ കുറേക്കൂടെ ഫലപ്രദമായിരുന്നു. റോ ഇംഗ്ലീഷുകാർക്കു കച്ചവടംചെയ്യുന്നതിനുള്ള അനുവാദം ചക്രവർത്തിയിൽനിന്നും കരസ്ഥമാക്കി. ഈ രണ്ടു പാശ്ചാത്യരുടേയും എഴുത്തുകളിൽനിന്നും മുഗൾരാജധാനിയെപ്പറ്റി പലതും ഗ്രഹിക്കാവുന്നതാണ്.

രാജ്യത്തുള്ള പൊതുവഴികളിൽ കള്ളന്മാരുടെ ഉപദ്രവം ഉണ്ടായിരുന്നു; ചക്രവർത്തി പക്ഷപാതം അശേഷമില്ലെന്നു ഭാവിച്ചിരുന്നെങ്കിലും പലപ്പോഴും മഹമ്മദന്മാർക്ക് മററുള്ളവരെ അപേക്ഷിച്ചു അവകാശം കൂടുതൽ കൊടുത്തുവന്നു. ഖുറാംരാജകുമാരൻ കാര്യഗൌരവമുള്ള ഒരാളായിരുന്നു; മദ്യാസക്തി ലേശമെങ്കിലും അദ്ദേഹത്തെ തീണ്ടിയിരുന്നില്ല. അദ്ദേഹം വലിയ പ്രാഭവക്കാരനായിരുന്നു.

ഇംഗ്ലീഷുകാരുടെ കച്ചവടനയത്തെപ്പററി സർ താമസ് റോയുടെ അഭിപ്രായം അദ്ദേഹത്തിന്റെ ഒരു വാചകംകൊണ്ടുതന്നെ വെളിപ്പെടുന്നതാണ്, "യുദ്ധവും വാണിജ്യവും പരസ്പരം ശത്രുക്കളാണ്. കച്ചവടലാഭം വേണമെന്നുണ്ടെങ്കിൽ സമാധാനമായി സമുദ്രവാണിജ്യം ചെയ്തു തൃപ്തിപ്പെട്ടുകൊള്ളണം."

## ഷാജഹാൻ.

### 1627—1658 എ. ഡി.

ഖുറാംരാജകുമാരൻ ഷാജഹാൻ എന്നപേരോടെ സിംഹാസനത്തിൽ ഇരുന്നു. ചെറുപ്പകാലത്തു അയാൾ എല്ലാവരിലും നിന്ന് അകന്നുമാറി ജനപ്രീതിയെ വിഗണിച്ച് ജീവിതം നയിച്ചുവന്നു. എന്നാൽ ചക്രവർത്തി ആയതോടെ ആ മുരണ്ട ശീലം ദൂരെ എറിഞ്ഞിട്ട് അദ്ദേഹം സ്നേഹവത്സലനായി ജനങ്ങളുടെ ഇടയിൽ പ്രത്യക്ഷപ്പെട്ടു. ഷാജഹാൻ ദയാലുവും ധർമ്മതല്പരനുമായ ഒരു രാജാവായിരുന്നു. പരമാർത്ഥം പറയുന്നതായാൽ എല്ലാ മുഗൾരാജാക്കന്മാരിലും ജനസമ്മതൻ ഷാജഹാൻതന്നെ. അച്ഛനെപ്പോലെതന്നെ ഷാജഹാനും ഒരു രാജപുത്രസ്ത്രീയുടെ മകനായിരുന്നു. മഹമ്മദുമതത്തിൽ സുന്നിമാർഗ്ഗമാണ് ഷാജഹാൻ സ്വീകരിച്ചിരുന്നതെങ്കിലും അന്യമതദാക്ഷിണ്യം അദ്ദേഹത്തിനു ധാരാളമുണ്ടായിരുന്നു. ഭരണത്തിലും പട്ടാളവകുപ്പിലും രാജാവ് ഹിന്ദുക്കളെ നിയമിച്ചു. സാമ്രാജ്യത്തെ സ്ഥാപിക്കാൻ ആവശ്യമായ ഗുണങ്ങൾ അക്ബറിൽ ഉണ്ടായിരുന്നവയിൽ പലതും ഷാജഹാനിലും തളംപിടിച്ചു.

ഷാജഹാന്റെ ഭരണകാലത്തു യുദ്ധങ്ങൾ കുറവായിരുന്നു. പ്രധാനപ്പെട്ട സമരരംഗം ഡക്കാൺതന്നെ ആയിരുന്നു. അവിടെ കീഴടക്കപ്പെടാത്ത പ്രദേശങ്ങൾ പിന്നെയും ശേഷിച്ചു. അക്ബർ പിടിച്ചടക്കിയ അഹമ്മദുനഗരം സ്വാതന്ത്ര്യമായി; അതിനെ 1636-ൽ വീണ്ടും മുഗൾസാമ്രാജ്യത്തിൽ ചേർത്തു. എ. ഡി. 1655-ൽ

ഷാജഹാൻ ബിജപ്പൂർരാജാവിനോടു യുദ്ധംചെയ്യുവാൻ സേനയോടുകൂടെച്ചെല്ലുകയാൽ 200, 000 പവൻ ആണ്ടുതോറും കപ്പം കൊടുത്തുകൊള്ളാമെന്നു് രാജാവു സമ്മതിച്ചു. 1648-ൽ ഗാന്ധാരം (കാൻഡഹാർ) പേർഷ്യന്മാർ കൈവശപ്പെടുത്തുകയാൽ മുഗളൎക്കു ഒരു വലിയ നഷ്ടമാണുണ്ടായതു്.

ചെറുപ്പകാലത്തു ഷാജഹാൻ ധീരനും നല്ല നായകനുമായിരുന്നു. എന്നാൽ രാജപദത്തിൽ കാലുവച്ചതോടെ സുഖാനുഭവത്തിലുള്ള ആസക്തി അദ്ദേഹത്തെ ഗ്രസിച്ചു. ഡക്കാൺ ആക്രമണംകൊണ്ടും നാട്ടിലെ ക്ഷാമംകൊണ്ടും മുതലെടുപ്പു വൎദ്ധിച്ചു് 30,000,000, പവനായിത്തീൎന്നു. ഭരണത്തിന്റെ ശുക്രദശയായ അവസാനകാലമായപ്പോൾ ചക്രവൎത്തി മനോഹരങ്ങളായ മന്ദിരങ്ങൾ പണികഴിപ്പിക്കാൻ ധാരാളം ധനംവ്യയംചെയ്തു. ഈ ഹൎമ്മ്യങ്ങളിൽ ഏററവും മനോഹരമായിരിക്കുന്നതു് ഷാജഹാൻ തന്റെ പത്നിയായ മുംടാസ് മഹാളിന്റെ സ്മാരകമായി നിൎമ്മിച്ച താജ്മഹാളാകുന്നു. ഹൎമ്മ്യത്തിന്റെ ആകൃതി നിൎണ്ണയിച്ചതു് ഒരു ഇററലിക്കാരനാണെന്നും അതല്ല ഒരു അറേബ്യൻതന്നെയാണെന്നും ഇപ്പോൾ അഭിപ്രായവ്യത്യാസമുണ്ടു്.

ഹൎമ്മ്യനിൎമ്മാണകലയുടെ മാതൃകാവസ്തുവായ ഈ സൌധത്തെ ജയിക്കാൻ കെട്ടിടങ്ങൾ വളരെ കുറവാണെന്നാണു് അഭിജ്ഞന്മാരുടെ അഭിപ്രായം. അതു് 1648-ൽ പൂൎത്തിയാക്കി. ആഗ്രായിലെ വിശ്രുതമായ വിശേഷപ്പെട്ട മുത്തുപ്പള്ളി 1653-ലാണു തീൎന്നതു്.

ഇതുവരെ മുഗൾ രാജധാനി ആഗ്രയിലായിരുന്നു. ഷാജഹാന് ഒരു പുതിയ രാജധാനി വേണമെന്നു് അഭിലാഷമുണ്ടാകയാൽ പുതിയ ഡൽഹി ആവിൎഭവിച്ചു. പുതിയ ഡൽഹിയിലെ കൊട്ടാരം തീൎന്നതു 1648-ലാണു്. പത്തുവൎഷംകഴിഞ്ഞു് ജമാമസ്ജിദ് എന്ന കൊട്ടാരവും ഉണ്ടാക്കിച്ചു. ഷാജഹാന്റെ അന്ത്യകാലം കഴിച്ചുകൂട്ടിയതു് ഈ കൊട്ടാരത്തിലായിരുന്നു. ഗ്രീഷ്മകാലങ്ങളിൽ ശീതോപചാരത്തിനായി അദ്ദേഹം പ്രച്ഛായശീതളമായ കാശ്മീരസാനുക്കളിലും വസിക്കാറുണ്ടു്.

ചക്രവൎത്തിയുടെ കിരീടധാരണത്തിന്റെ വാൎഷികോത്സവം വളരെ ആഘോഷിച്ചുവന്നു. ചക്രവൎത്തിയെ ത്രാസിന്റെ തട്ടിൽ ഇരുത്തി സ്വൎണ്ണനാണയങ്ങൾ ഇട്ടു് തൂക്കുകയും അനന്തരം ആ നാണയങ്ങൾ ജനങ്ങൾക്കു വാരിയെറിഞ്ഞു കൊടുക്കയും ചെയ്യാറുണ്ടായിരുന്നത്രേ. ഇംഗ്ലീഷുകാരും ഡച്ചുകാരും ഇൻഡ്യയിൽ പാൎക്കുകയും അവരുടെ സാമാനങ്ങൾ വരുന്നവ ഇറക്കി നാട്ടിൽ പ്രചരിപ്പിക്കയും ചെയ്തുവന്നു. ആഗ്ര, കാമ്പേ, ബറോഡാ, സൂററ്റ് മുതലായ സ്ഥലങ്ങളിൽ ഇംഗ്ലീഷുകാരുടെ കച്ചവടശാലകൾ ഉണ്ടായിരുന്നു.

## സ്ഥാനാരോഹണത്തിനുള്ള കലഹം.

വാർദ്ധക്യകാലത്തു ഷാജഹാൻ തന്റെ നാലു മക്കളുടെ പരസ്പരവിരോധം കൊണ്ട് വല്ലാതെ കുഴങ്ങി. അവരെ സമാധാനപ്പെടുത്തുവാൻ ചക്രവൎത്തി സാമ്രാജ്യത്തിന്റെ നാലു വലിയ വിഭാഗങ്ങൾ ഓരോരുത്തൎക്കും ഭരിക്കാൻ നൽകി. മൂത്തമകനായ ദാരയ്ക്കു മുൾട്ടാനും കാബൂളും കൊടുത്തെങ്കിലും ഭരണവിഷയത്തിൽ അച്ഛനെ സഹായിച്ചുകൊണ്ട് അയാൾ ഡൽഹിയിൽതന്നെ പാർത്തു. മുറാദ് ഗുജരാത്തെയും ഷൂജ ബംഗാളേയുംഭരിച്ചു. അറംഗസീബിനെ ഡക്കാണിലേക്കു വിട്ടു. അവിടെ അയാൾ ഗോൽക്കൊണ്ടരാജാവിന്റെ മന്ത്രിയായിരുന്ന മിർജുംലയെ തന്റെ ഉദ്യോഗസ്ഥനായി സ്വീകരിച്ചു. ഈ ആളാണു് പ്രസിദ്ധമായ കോഹിനൂർരത്നം ചക്രവൎത്തിക്കു കാഴ്ചവച്ചതു്.

പുത്രന്മാരെ സമാധാനപ്പെടുത്തുവാൻ വയസ്സൻ ചെയ്ത ഉപായം അവരുടെ കലഹത്തിനു വളമിടുകയായിരുന്നു. അവരെ ഡൽഹിയിൽ താമസിപ്പിച്ചിരുന്നെങ്കിൽ വല്ലതും നാലുവാക്കു പറയുമായിരുന്നല്ലാതെ ഇത്ര വലിയ പോർവിളി ഉണ്ടാകുമായിരുന്നില്ല. പ്രത്യേകരാജ്യങ്ങളും സൈന്യങ്ങളും സ്വാധീനത്തിൽ വന്നതോടുകൂടി അവർ പ്രബലന്മാരായി. പരമാൎത്ഥത്തിൽ മക്കളുടെ കലഹം വൎദ്ധിക്കാൻ ഷാജഹാൻ ആയുധങ്ങളും സൌകൎയ്യങ്ങളും ഉണ്ടാക്കിക്കൊടുക്കുകയാണു ചെയ്തതു്.

1657-ൽ ചക്രവൎത്തിക്കു ദീനമായി. അച്ഛൻ മരിക്കാതിരിക്കയില്ലെന്നൂഹിച്ചുകൊണ്ട് ഷാഷൂജ, തന്റെ നാണയങ്ങൾ ബംഗാളിൽ നടപ്പാക്കി; ദാര ചക്രവൎത്തിക്കു വിഷം കൊടുത്തുവെന്നു് അയാളിൽ കുററം ചുമത്തി; താൻ ചക്രവൎത്തിയാണെന്നു വിളംബരം ചെയ്തതിനു പുറമേ ഷൂജ സൈന്യസമേതം ആഗ്രയിലേക്കു പുറപ്പെട്ടു. മുറാദ്, അപ്രകാരം അഹമ്മദാബാദിൽ പാൎത്തുകൊണ്ട് ചക്രവൎത്തിയാണെന്നു വിളിച്ചുപറഞ്ഞു. അറംഗസീബു മാത്രമേ ചക്രവൎത്തിയെന്നുച്ചരിക്കാൻ താമസിച്ചുള്ളു; എങ്കിലും സിംഹാസനത്തെപ്പററി വഴക്കിടാൻ മൂന്നു ചക്രവൎത്തിമാർ ധാരാളം മതിയായിരുന്നു.

ദാരയുടെ സൈന്യം ഷൂജയെ തോല്പിച്ചു. ഈ സമയം അറംഗസീബും ഏററവും ഇളയ സഹോദരനായ മുറാദും തമ്മിൽ സഖ്യമായി. 1658-ൽ ജസ്വൽസിങ്ങിന്റെ നേതൃത്വത്തിൽവന്ന രാജകീയസേനയോടു നൎമ്മദാനദിയുടെ തീരത്തുവച്ചു് രണ്ടു സഹോദരന്മാരും കൂടെ യുദ്ധംചെയ്തു. രാജകീയസൈന്യം തീരെ തോററോടിപ്പോയി. ദാര അനന്തരം ഒരു വമ്പിച്ച പടകൂട്ടിക്കൊണ്ട് സമഗാരത്തിൽവച്ചു് ആ സോദരദ്വന്ദ്വത്തോടെതിൎത്തു. പോരു ഘോരമായി

നടന്നു. ജയസിങ്ങും, ജസ്വന്ത്സിങ്ങും കീഴടങ്ങി; ദാര ഓടുകതന്നെ ചെയ്തു. ഔറംഗസീബ് ആഗ്രയിലെത്തി, മൂത്തപുത്രനിൽ പക്ഷപാതിയായിരുന്ന വയസ്സുചെന്ന അച്ഛനെ തടവിൽ പിടിച്ചു; അനന്തരം ഔറംഗസീബിന്റെ കൈവെച്ചതു് മുറാദിന്റെ കഴുത്തിലാണു്. അയാളുടെ തല മൂന്നു വർഷം കഴിഞ്ഞതിൽപിന്നീടെ ഛേദിക്കപ്പെട്ടുള്ളു. ഔറംഗസീബ് ഉടൻതന്നെ ദാരയുടെ പിറകെ ഓടി. അജ്മീരിൽ വച്ചു് ദാര നിശ്ശേഷം തോറ്റു. അയാൾ പിന്നീട്ടു് ഔറംഗസീബിന്റെ വായിൽതന്നെ വന്നു ചാടുകയും ഔറംഗസീബ് ജ്യേഷ്ഠഭ്രാതാവിനെ കീറിപ്പറിഞ്ഞ വസ്ത്രങ്ങൾ ഉടുപ്പിച്ചു് ഒരു ക്രൂരനായ ആനയുടെ മുതുകിലിരുത്തി പട്ടണത്തിലെങ്ങും സഞ്ചരിപ്പിച്ചു ഹസിക്കയുംചെയ്തു. 1659-ൽ ദാരയെ കൊന്നു. അനന്തരം ഔറംഗസീബ് സിംഹാസനത്തിൽ പ്രവേശിച്ചു. കിരീടധാരണമഹോത്സവം പതിവുപോലെ കൊണ്ടാടി. അച്ഛൻ ജയിലിൽതന്നെ ആയിരുന്നു. സ്വാതന്ത്ര്യം ഒഴിച്ചു് ബാക്കി ഏതെല്ലാം ആവശ്യമുണ്ടോ, അവയെല്ലാം ഔറംഗസീബ് പിതാവിനു നൽകിവന്നു. മിർജിംലായോടേറ്റു തോറ്റോടി ആരക്കാനിൽ കിടന്നു് അന്ത്യശ്വാസം വലിക്കുന്നതുവരെയും ഷൂജയും മുഗൾസിംഹാസനത്തെ കൊതിയോടെ നോക്കിക്കൊണ്ടു കിടന്നു.

---

## അദ്ധ്യായം ൭

---

## മുഗൾസാമ്രാജ്യക്ഷയം

### ഔറംഗസീബ്.

### 1659—1707 എ—ഡി

“ആലംഗിർ” എന്ന തന്റെ പുതിയ നവമഹനാമധേയം ഉച്ചരിച്ചുകൊണ്ടു് ഔറംഗസീബ് സിംഹാസനത്തിൽ ചെന്നിരുന്നു. ആ ആളിന്റെ ഇരിപ്പിൽതന്നെ മുഗൾസാമ്രാജ്യം തടിക്കയും ചടക്കയും ചെയ്തു. ഔറംഗസീബ് മുഗൾചക്രവർത്തികളിൽ അവസാനത്തെ ആളായിരുന്നു.

ഔറംഗസീബ് സങ്കുചിതമനസ്സനായ ഒരു പരമോത്സാഹി ആയിരുന്നു. മതസംബന്ധമായ കാര്യങ്ങളിൽ ഭ്രാന്തു് ഇത്രത്തോളം

ഒരു രാജാക്കന്മാൎക്കും വന്നുകൂടുന്നതല്ല. ചെറുപ്പകാലത്തുതന്നെ രാജകീയ സുഖസൌകൎയ്യങ്ങളെല്ലാം ഉപേക്ഷിച്ച് ഒരു ഫക്കീറായി തീരുവാൻ അദ്ദേഹം സന്നദ്ധനായി. ദൃഢമായ നീതിയും കഠിനമായ കൎമ്മക്ഷമതയും അറംഗസീബിന്നുണ്ടായിരുന്നു. വിശ്രമിക്കാൻ ലഭിച്ച സമയം ഉപയോഗപ്പെടുത്തി അദ്ദേഹം ഖുറാന്റെ രണ്ടു പ്രതികൾ എഴുതിതീൎത്തു; അതിൽ ഒന്നു മെക്കായിക്കും മറ്റേതു മെദീനായിക്കും അറംഗസീബയച്ചുകൊടുത്തു. മുഹമ്മദുമതത്തിലുള്ള വിശ്വാസത്തിന്റെ ആധിക്യം കൊണ്ടു മറ്റു മതങ്ങൾ സത്യമാണെന്നു വിചാരിക്കാൻ രാജാവിന്നു പ്രയാസമായിരുന്നു. ഈശ്വരൻ ലോകകല്യാണാൎത്ഥം മതങ്ങളെ സൃഷ്ടിക്കുന്നു മതങ്ങൾ അന്യോന്യ വിരോധത്തിന്നായി മതാന്ധന്മാരെയും സൃഷ്ടിക്കുന്നു. അറംഗസീബ് ഒരു ശങ്കാശീലനായിരുന്നു. ധൈൎയ്യം, ദാക്ഷിണ്യം എന്നിങ്ങനെയുള്ള വിശാലമായ അടിസ്ഥാനത്തിൽ മാത്രം കെട്ടിയുയൎത്തിയ അക്ബറുടെ സാമ്രാജ്യം ഇപ്രകാരമുള്ള ഒരാളിന്റെ കയ്യിലാണ് വന്നുചേൎന്നതു്. അറംഗസീബിന്റെ മടിയിൽ ഉല്ലസിക്കാൻതുടങ്ങിയ മുഗൾസാമ്രാജ്യലക്ഷ്മി അവിടെ കിടന്നുതന്നെ അന്ത്യശ്വാസവും വലിച്ചു.

### മുഗൾരാജധാനി.

അറംഗസീബ് ആഗ്രയിൽതന്നെ പാൎത്തു; എന്നാൽ പ്രധാനസ്ഥലം ഡൽഹി (ദില്ലി)തന്നെ ആയിരുന്നു. മുഗൾരാജധാനിയിലെ വിഭവങ്ങളുടെ കഥയാണെങ്കിൽ അതു വൎണ്ണനയെയും അതിശയിക്കുന്നതെന്നേ പറഞ്ഞുകൂടു. ചക്രവൎത്തിയുടെ ശരീരം സ്വൎണ്ണാഭരണമയമായിരുന്നു. സൂൎയ്യപ്രകാശമുള്ള കല്ലുകൾ പതിച്ച പൊന്നിൻകിരീടവും നക്ഷത്രങ്ങൾ മിന്നുന്ന നിലയങ്കിയും ഉദരത്തെ തലോടുന്ന നവരത്നമാലകളുമെല്ലാം വിലമതിക്കത്തക്കതായിരുന്നില്ല. കൊട്ടാരത്തിന്നുള്ളിൽ ചവുട്ടിനടക്കാനുള്ള വിരിപ്പ് വിരാളിപ്പട്ടുകളാണ്. തൂണുകളെല്ലാം സ്വൎണ്ണവും വെള്ളിയും പൊതിഞ്ഞിരുന്നു. ചുരുക്കം പറയുന്നപക്ഷം മുഗൾരാജധാനിയിൽ ആഹാരാദികൾ മാത്രമെ സ്വൎണ്ണമയവും രത്നമയവുമാകാതിരുന്നുള്ളു എന്നുവേണം വിചാരിക്കാൻ.

ഇപ്രകാരം സ്വൎഗ്ഗലോകസന്നിഭമായ രാജധാനിയിൽ സകല വിഭവങ്ങളിലും നീന്തിക്കളിച്ചുകൊണ്ട് ഇരുപതുസംവത്സരക്കാലം കഴിച്ചുകൂട്ടി. അക്കാലത്തു സമാധാനത്തിന്നു ഇളക്കം നാട്ടിലുണ്ടായിരുന്നില്ല. പിറന്നാളുതോറും ചക്രവൎത്തിയെ പൊന്നും രത്നവും ഇട്ടു തൂക്കി, ആ രത്നവും പൊന്നും ജനങ്ങൾക്കു വാരിയെറിഞ്ഞുകൊടുത്തുവന്നു; പിന്നീട്ടു ആനകളുടെ ഒരു യുദ്ധംകാട്ടി ആളുകളെ പേടി



ഔറംഗസിബ്.

പ്പിക്കയും പതിവായിരുന്നു. ഔറംഗസീബ് ആനപ്പോരുകാണാൻ പോകാറുണ്ടായിരുന്നില്ല.

### ആസ്സാംസംഭവങ്ങൾ.

എ.ഡി. 1663-ൽ ആസാമിനെ ആക്രമിക്കാൻ മീർജുംലായുടെ നായകത്വത്തിൽ ഒരു സൈന്യത്തെ അയച്ചു. സൈന്യത്തിനു വലുതായ ഉപദ്രവങ്ങളുണ്ടാകയും മടങ്ങുമ്പോൾ നായകന്റെ പ്രാണൻ പോകയുംചെയ്തു. മൂന്നുവർഷം കഴിഞ്ഞു് ആ ദേശത്തുള്ള അരക്കാനിലേക്ക വേറൊരുസൈന്യത്തെ അയച്ചു. പോർട്ടുഗീസുകാരായ കപ്പൽകള്ളന്മാർ ഈ സ്ഥലത്തു താവളം ചേർന്നിരുന്നു. ബ്രഹ്മപുത്ര, ഗംഗ, എന്നീ നദീമാർഗ്ഗങ്ങളിൽ ഇവരുടെ ആക്രമണങ്ങൾക്ക കണക്കുണ്ടായിരുന്നില്ല. കടൽകള്ളന്മാരെയെല്ലാം പിടികൂടി. അരക്കാൻ അതിന്റെ തുറമുഖമായ ചിററഗാംഗോട്ടുകൂടി സാമ്രാജ്യത്തിത്തിയാ

കപ്പെട്ടു. ഈ സംഭവത്തിന്നുശേഷം ഇരുപതുവർഷം കഴിഞ്ഞു് ബംഗാളിൽ സുതനതിക്കു സമീപമുള്ളസ്ഥലം ജാബു ചർനാക്ക് എന്ന ഇംഗ്ലീഷുകാരന് ദാനംകൊടുത്തു. അനന്തരകാലത്തിലെ കൽക്കട്ടെ നഗരം ഇവിടെ ഉത്ഭവിച്ചു.

## ഹിന്ദുക്കളുടെ മർദ്ദനം.

അറംഗസീബിന്റെ മതഭ്രാന്താകുന്ന ആ ദുസ്സ്വഭാവം 1669-മുതൽ രാഷ്ട്രീയസംഗതികളെ സാരമായി ബാധിച്ചു; ബാധിച്ചു എന്നുമാത്രമല്ല, മതപ്രതിപത്തി മുഗൾസാമ്രാജ്യത്തിന്റെ ശോഷകമായാണു ചെയ്തതു്. ഹിന്ദുക്കളെ അദ്ദേഹം മർദ്ദിക്കാൻതുടങ്ങി. അറംഗസീബ് ഇതിന്റെ പ്രാരംഭകർമ്മമായി കാശിയിലെ വിശ്വേശ്വരക്ഷേത്രം നശിപ്പിച്ചു. മഥുരയിലെ അമ്പലവും ചക്രവർത്തിയുടെ ആജ്ഞയാൽ അപ്രത്യക്ഷമായി. അവിടെ അറംഗസീബ് ഒരു മഹമ്മദീയപ്പള്ളി ഉണ്ടാക്കിച്ചു. ഈ പ്രവൃത്തിയെ ഒരു കിണറിനകംമാത്രം കണ്ടു ജീവിക്കുന്ന അല്പബുദ്ധികളായ ചില മതതല്പരന്മാർ ശ്ലാഘിച്ചിരിക്കാമെന്നല്ലാതെ മഹമ്മദമതത്തിൽതന്നെയുള്ള വിശാലവീക്ഷണന്മാരായ മഹാബുദ്ധിമാന്മാർ മനസാ പ്രോത്സാഹിപ്പിക്കാൻ വഴിയില്ല. പള്ളിയുടെ തിണ്ണയുടെ അടിയിൽ ഹിന്ദുവിഗ്രഹങ്ങൾ കഴിച്ചിട്ടു; ആ വിഗ്രഹങ്ങൾ മഹമ്മദന്മാരുടെ കാലുകൊണ്ടുള്ള ചവുട്ടേറ്റുകൊള്ളട്ടെ എന്നായിരുന്നു ചക്രവർത്തിയുടെ സങ്കല്പം. ഈ പ്രവൃത്തി പ്രജകളിൽ ഒരു ഭാഗത്തെ അനാവശ്യമായി പരിഹസിക്കയും വ്യസനിപ്പിക്കയും ചെയ്തു. മൂന്നുവർഷം കഴിഞ്ഞു് ഹിന്ദുക്കളുടെ ഒരു വിപ്ലവം ഉണ്ടായി. അത്ര സാരമായിരുന്നില്ലെങ്കിലും മർദ്ദനനയം തുടർന്നാലുള്ള ഫലത്തെ സൂചിപ്പിക്കാൻ ധാരാളം മതിയായിരുന്നു. മതത്തിന്റെ പഴയഉഗ്രമുഖം ഇൻഡ്യയിൽ വീണ്ടും പ്രത്യക്ഷപ്പെട്ടതുപോലെയായി. അറംഗസീബ് ജസിയക്കരം വീണ്ടും ഏർപ്പെടുത്തി വിശ്വസ്തന്മാരായ സ്വന്തം ഹിന്ദുസേനാനായകന്മാരുടെ മുഖംപോലും വക്രിപ്പിച്ചു. രാജപുത്രന്മാരെ കീഴാക്കാൻ മാർവാറിലെ റാണയായ ജസ്വൽസിംഗിന്റെ രണ്ടു പുത്രന്മാരെ അറംഗസീബ് കയ്യിലാക്കി. ക്രുദ്ധരായ രാജപുത്രന്മാർ റാണയുടെ പുത്രന്മാരെ കൊണ്ടുപോയി ഗൂഢമായി പാർപ്പിച്ചു. ജസിയക്കരം കൊടുക്കുന്നതല്ലെന്നു അവർ ശഠിച്ചു. അറംഗസീബ് സൈന്യത്തോടുകൂടെ രാജപുട്ടാണയിൽ കടന്നു. ജയപുരം, ജോധപുരം (മാർവാർ) ഉദയപുരം (മീവാർ) ഇങ്ങിനെ മൂന്നുരാജ്യങ്ങളുണ്ടായിരുന്നു. അവയിൽ ആദ്യത്തേതുമാത്രം ചക്രവർത്തിയോടു സഹകരിച്ചു. അറംഗസീബ് രാജപുത്രരാജ്യത്തെ കൊള്ളചെയ്തു. ഒടുവിൽ തൽക്കാലം ഒരു സന്ധിയുണ്ടായി. അപ്പോൾമുതൽ രാജപുത്രന്മാരുടെ സാഹായ്യസഹകരണാദികൾ അറംഗസീബിനു നഷ്ടപ്പെട്ടു.

ഈ സമയം ഒരു പുതിയശത്രുവിൻെറ ഭയങ്കരമായ ശിരസ്സ് ദക്ഷിണാപഥത്തിൽ ഉയൎന്നുകണ്ടു. അതു മഹാരാഷ്ട്രനായകനായ ശിവജിയുടേതായിരുന്നു.

ഡക്കാൺ.

ബാബരുടെ ഇൻഡ്യൻ ആക്രമണത്തിനു മുമ്പായി ബാഹമിനിരാജ്യം ശിഥിലീഭവിച്ച വൃത്താന്തം നാം അറിഞ്ഞുവല്ലോ. തൽസ്ഥാനത്തു സ്ഥാപിച്ച മൂന്നുരാജ്യങ്ങൾ അഹമ്മദ്നഗരം, ഗോൽക്കൊണ്ട, ബിജപ്പൂർ, ഇവയാകുന്നു. അഹമ്മദുനഗരം മുഗൾസാമ്രാജ്യത്തോടു ചേൎന്നുകിടന്നു. ബിജപ്പൂരിനു തെക്കു വിജയനഗരമെന്ന ഹിന്ദുരാജ്യവുമുണ്ടായിരുന്നു. അവിടത്തെ രാജാക്കന്മാർ ബല്ലാറിക്കടുത്തുവരെയുള്ള പ്രദേശങ്ങൾ ഭരിച്ചിരുന്നു. വിജയനഗരസാമ്രാജ്യം തെക്കോട്ടു വായ്പിളൎന്നു ചോളസ്ഥാനമായിരുന്ന തഞ്ചാവൂരിനെയും ഗ്രസിച്ചു.

താലിക്കോട്ടയുദ്ധത്തിൽ വിജയനഗരത്തെ തോല്പിക്കയാൽ 1565-ൽ ബിജപ്പൂർരാജാവു് ശക്തനായി ഭവിച്ചു. ഏകദേശം ഒരു നൂറ്റാണ്ടിനുശേഷം ബാംഗ്ളൂരിലേയും പൂനയിലേയും സ്വാധികാരിയായി ഷാജിബോൺസല എന്നൊരാൾ ബിജപ്പൂർരാജാവിൻെറ കീഴിൽ ജോലിനോക്കിയിരുന്നു. ഇദ്ദേഹത്തിൻെറ മകനാണ് ഔറംഗസീബിനോടു എതിൎത്ത ശിവജിയെന്ന വിശ്രുതനായ മഹാരാഷ്ട്രനായകൻ.

പശ്ചിമപൎവ്വതപംക്തിയിലെ കല്പ്രദേശമായ പൂനയിലും, കൊങ്കണതീരങ്ങളിലും പാൎക്കുന്ന ജനങ്ങൾക്കു മറാട്ടികൾ അല്ലെങ്കിൽ മഹാരാഷ്ട്രന്മാർ എന്നു പേർപറയുന്നു. അവരുടെ മതം ഹിന്തുമതംതന്നെ. പഴയ പ്രാകൃതത്തിൻെറ ഒരു പ്രകൃതഭേദമായ ഭാഷയാണ് അവർ ഉപയോഗിക്കുന്നതു്. ഇതിനു മറാട്ടിഭാഷയെന്നു പേർപറയുന്നു. മറാട്ടിഭാഷ സംസ്കൃതലിപികളിൽതന്നെ എഴുതിവരുന്നു. അക്രമങ്ങളുടെയും കൊള്ളകളുടെയും കേന്ദ്രസ്ഥാനങ്ങളായ കുന്നുകളുടെ ഇടയിൽതന്നെ ശിവജി തൻെറ ബാല്യകാലം കഴിച്ചു. പ്രായമായതോടെ കുറെ അനാചാരന്മാരെ ഒന്നിച്ചുചേൎത്തുചെന്നു് ബിജപ്പൂർരാജാവിൻെറ വകയായ താൎണാകോട്ടയെ അദ്ദേഹം കൈവശപ്പെടുത്തി. ശിവജി ക്രമേണ ശക്തനായി ഭവിച്ചു. അദ്ദേഹത്തിനു ഒരു വലിയ സേന വശമായതോടുകൂടെ തെക്കു ഗോവവരെയുള്ള ദേശങ്ങൾ അധീനത്തിലായി. ബിജപ്പൂർരാജ്യം മഹാരാഷ്ട്രനായകൻ കൊള്ളചെയ്തു. ഔറംഗസീബിൻെറ സിംഹാസനാരോഹണമുണ്ടായി കുറെ കഴിഞ്ഞപ്പോൾ മുഗൾസാമ്രാജ്യത്തിലുൾപ്പെട്ട ഔറംഗബാദ് ആക്രമിച്ചു. പകരംചോദിക്കാൻവന്ന മു

ഗൾസൈന്യം വളരെ വമ്പിച്ചതാകയാൽ ശിവജി സന്ധിചെയ്യുയും ഡൽഹിയിൽചെന്നു ചക്രവർത്തിയെ കണ്ടുകൊള്ളാമെന്നു സമ്മതിക്കയും ചെയ്തു. ചക്രവർത്തി ഡൽഹിയിൽവെച്ചു ശിവജിയെ അപമാനിച്ചുവെന്നു മാത്രമല്ല തടവിലടെക്കയും ചെയ്തു. ശിവജി അവിടെനിന്നും അറംഗസീബിൻെറ ഒരു പരമശത്രുവായി രക്ഷപ്പെട്ടു. സ്വദേശത്തെത്തി അദ്ദേഹം തൻെറ പരാക്രമങ്ങൾ തുടൎന്നു. ബിജപ്പൂരും ഗോൽക്കൊണ്ടയും ഒടുവ് ശിവജിക്കു കപ്പംകൊടുത്തു. 1671-ൽ അദ്ദേഹം സൂറത്തു ആക്രമിച്ചു. അടുത്തവൎഷത്തിൽ ഒരു മുഗൾസേനയെ തോല്പിക്കയും ചെയ്തു. മുഗളരോടു നേരിടുന്നതിൽ ശിവജി നൽകിയ സാഹായ്യത്തിൻെറ പ്രതിഫലമായി ബിജപ്പൂർരാജാവു് ധാരാളം ദേശങ്ങൾ അദ്ദേഹത്തിനു വിട്ടുകൊടുത്തു. ശിവജി ഒരു രാജാവിൻെറ പദവിയിലെത്തി. അദ്ദേഹം നാട്ടിൽ സ്വന്തം നാണയങ്ങളും പ്രചരിപ്പിച്ചു. തെക്കെഇൻഡ്യയിൽ മഹാരാഷ്ട്രശക്തിയെ ഉത്ഥാനം ചെയ്യിച്ച ആ വീരപുരുഷൻ 1680-ൽ ഇഹലോകവാസം വെടിഞ്ഞു.

### അറംഗസീബ് ഡക്കാണിൽ.

പടത്തലവന്മാരിൽനിന്നും സേനാനായകത്വം താൻതന്നെ സ്വീകരിച്ചു് 1681-ാമാണ്ടോടുകൂടെ അറംഗസീബ് ഡക്കാണിലേക്കു തിരിച്ചു. അദ്ദേഹം നയിച്ച സേന വളരെ വമ്പിച്ചതായിരുന്നു. മറാട്ടികളോടു യുദ്ധംചെയ്യുവാൻ പുത്രന്മാരെ നിയോഗിച്ചിട്ട് അറംഗസീബ് ബിജപ്പൂർ, ഗോൽക്കൊണ്ട ഈ രാജ്യങ്ങളുടെ നേൎക്കു തിരിഞ്ഞു. മേൽപറഞ്ഞ രാജ്യങ്ങളിലെ രാജാക്കന്മാർ ഷിയാ എന്ന ഭിന്നമതശാഖയിൽപെട്ടവരായിരുന്നു. മറാട്ടികളോടുനേൎത്ത സൈന്യങ്ങൾക്കു ആദ്യകാലങ്ങളിൽ വിജയമുണ്ടായിക്കൊണ്ടിരുന്നു. മുഗൾസേന പിൻതിരിഞ്ഞു എന്നറിഞ്ഞപ്പോൾ മറാട്ടികൾ ശിവജിയുടെ തനയനായ സാംബജിയുടെ നേതൃത്വത്തിൽ ഖണ്ഡേഷത്തെ ആക്രമിച്ചു. അവർ മുഗളരുടെ ബർഹാൺപുരത്തെ ചാമ്പലാക്കി. ഈ സമയം അറംഗസീബ് ബിജപ്പൂർ പിടിക്കുകയായിരുന്നു. 1686-ൽ ആ രാജ്യം കീഴടങ്ങി. 1687-ൽ ഗോൽക്കൊണ്ടയെ നിരോധിച്ചു. ധീരമായ എതിൎപ്പിനുശേഷം ദ്രോഹകൎമ്മങ്ങൾമൂലം നഗരം അറംഗസീബിൻെറ കയ്യിലായി. ധൈര്യശാലിയായ ഗോൽക്കൊണ്ടയിലെ രാജാവിനെ അറംഗസീബു ബഹുമാനിക്കാതിരുന്നില്ല. അദ്ദേഹത്തെയും ബിജപ്പൂർരാജാവിനെയുംകൂടെ ദൌലത്താബാദുകോട്ടയിൽ അയച്ചു. 1689-ൽ സാംബജിയെ പിടിച്ചു കഠിനമായ ദേഹോപദ്രവം ചെയ്തു നിഗ്രഹിച്ചു. ദക്ഷിണാപഥത്തിൽ വിജയമുണ്ടായെന്നു താല്ക്കാലികദൃഷ്ടിയിൽ തോന്നിയേക്കാമെങ്കിലും പരമാൎത്ഥത്തിൽ അറംഗ

സീബിന് സമാധാനത്തോടെ ദക്ഷിണാപഥത്തോടു യാത്രപറയുവാൻ സാധിച്ചില്ല. മറാട്ടികൾ മുഗൾസേനയെ അവരുടെ ക്ഷണികയുദ്ധങ്ങൾകൊണ്ടു പീഡിപ്പിച്ചുവന്നു. ഔറംഗസീബിന്റെ കറുത്ത തലമുടിയെല്ലാം വെളുത്തുചിരിച്ചുതുടങ്ങിയെങ്കിലും യുദ്ധം മതിയാക്കാൻ മാറ്റമുണ്ടായില്ല. മുറയ്ക്കു ശമ്പളം കിട്ടാതെയും, മുറയ്ക്കു മറാട്ടികളുടെ മദ്ദനം കിട്ടിയും, സംതൃപ്തിയശേഷം നഷ്ടപ്പെട്ടും, മുഗൾസേന തളർന്നു കഴിഞ്ഞു് പോർക്കളത്തിനു കൊള്ളാതായി. ബാബറുടെയും അക്ബറുടെയും സൈന്യങ്ങൾക്കുണ്ടായിരുന്ന സഹനശക്തി ഇക്കാലത്തെ മുഗൾപട്ടാളത്തിനില്ലായിരുന്നു. കൊട്ടാരത്തിലെ സുഖാനുഭവങ്ങളെല്ലാം മുൻകൂട്ടി സമരാങ്കണത്തിലും വന്നുചേർന്നു. ഇൻഡ്യയിലെ ചൂടു് പഠാണികളുടെയെന്നപോലെ മുഗളരുടെയും ഗുണംകെടുത്തി. പോരെങ്കിൽ സ്വന്തം വീടിനുവേണ്ടി പ്രാണൻ കളഞ്ഞു യുദ്ധംചെയ്യുന്നവരോടെതിർക്കുന്നതിനുള്ള ശക്തി വെറും ശമ്പളംമാത്രമാഗ്രഹിച്ചു പടവെട്ടുന്ന ഭടന്മാർക്കുണ്ടാകുന്നതല്ല. ആഗ്രയിൽ ജാട്ടുകളും, മുൾട്ടാണിൽ സിക്കുകാരും, എല്ലായിടത്തും ഇളകിത്തുടങ്ങിയ രാജപുത്രന്മാരും ഔറംഗസീബിനെ ഡക്കാണിൽനിന്നു പിൻതിരിപ്പിച്ചു. അദ്ദേഹം അഹമ്മദുനഗരത്തിലെത്തി, 1707-മാർച്ച് 4-ാംനു- ദിവംഗതനായി. ഔറംഗസീബിന്റെ കാലത്തു രാജ്യവിസ്തൃതി അതിന്റെ പൂർണ്ണതയെ പ്രാപിച്ചു. 43,000,000-പവനോളം വരവു ഭൂനികുതിയിൽനിന്നു ഉണ്ടായിരുന്നതായി കാണുന്നു.

### ഔറംഗസീബിന്റെ നാശം.

മറാട്ടികളെ ഉന്മൂലനംചെയ്യാൻ ഡക്കാണിലേക്കു തിരിച്ച ഔറംഗസീബ് ബിജാപ്പൂരും ഗോൽക്കൊണ്ടയും നശിപ്പിച്ചതു് വലിയ ബുദ്ധിമോശമായിപ്പോയി. ആ രണ്ടു രാജ്യങ്ങളുടെയും അന്തർദ്ധാനത്തോടെ മറാട്ടികൾ പൂർവ്വാധികം ശക്തരായി. ധനംകൊണ്ടും സൈന്യംകൊണ്ടും അവിടത്തെ ഉദ്യോഗസ്ഥന്മാർ മുഗളർക്കെതിരായി മറാട്ടികളെ സഹായിച്ചു. ഔറംഗസീബ് രാജ്യകാര്യങ്ങൾ പലതും വേണ്ടതിൽ അധികമായി നേരിട്ടു നടത്തിവന്നു. തന്മൂലം പല സംഗതികളും ആലോചിക്കാതെയും പ്രവർത്തിക്കാതെയും വിട്ടുകളഞ്ഞു. സാമ്രാജ്യത്തിൽ വലുതും ചെറുതുമായുള്ള സർവ്വ ഉദ്യോഗങ്ങൾക്കും ആളുകളെ നിയമിക്കുന്നതു ചക്രവർത്തിതന്നെയാണ്. സൈന്യസംബന്ധമായും യുദ്ധസംബന്ധമായും ഉള്ള സകല സാധാരണനടപടികൾപോലും ചക്രവർത്തിയിൽനിന്നുതന്നെ നടത്തിവന്നു. ഉദ്യോഗസ്ഥന്മാരുടെമേൽ ഔറംഗസീബിന്റെ ചാരചക്ഷുസ്സുകൾ എപ്പോഴും ഒളിഞ്ഞുനോക്കുന്നുണ്ടായിരുന്നു. ശങ്കാശീലം ഒന്നുകൊണ്ടു് ഔറംഗ

സീബിൻെറ ഇതരഗുണങ്ങളെല്ലാം നിഷ്പ്രഭങ്ങളായി. ഒരു സ്നേഹിതൻപോലും അദ്ദേഹത്തിനുണ്ടായിരുന്നില്ലെന്നു പറയുന്നതായാൽ ആളിൻെറ മനോഗതി ഒട്ടാകെ മനസ്സിലാക്കാൻ സാധിക്കുന്നതാണു്. അച്ഛനെ താൻ തടവിൽ സുഖവാസം ചെയ്യിപ്പിച്ചതുപോലെ മക്കൾ തന്നെയും പിടികൂടുകയില്ലേ എന്നൊരു സംശയം, സംശയസഹസ്രം എപ്പോഴും പീഡിപ്പിച്ചുകൊണ്ടിരുന്ന ചക്രവൎത്തിയെ ബാധിക്കാതിരുന്നില്ല. ഔറംഗസീബു വളരെയെല്ലാം ശ്രമിച്ചു; പക്ഷെ എല്ലാം വിഫലമായി. ലോകഗതി മനസ്സിലാക്കാത്ത അദ്ദേഹത്തിൻെറ മനസ്സാക്ഷി തോറ്റുതന്നെയാണു സ്വൎഗ്ഗത്തിലേക്കു പുറപ്പെട്ടതു്. മതഭക്തിയെന്നതു ഉത്തമമായ ഒരു ഗുണമാണെന്നു പറയുന്നു. പക്ഷെ സാധാരണയായി മതഭക്തിയെന്നപേരിൽ പ്രത്യക്ഷപ്പെടുന്നതു് സമുദായപക്ഷപാതം, അഭിപ്രായാസഹിഷ്ണുത, ഇവ രണ്ടുമാകുന്നു. സങ്കുചിതമായ മതഭക്തി ഗ്രസിച്ചുപോയ ഔറംഗസീബിൻെറ മതപ്രകൃതം ആളുകളെ പീഡിപ്പിക്കാൻ മാത്രം പര്യാപ്തമായി. അതു പഴയമാതിരി വെറുപ്പിനേയും കലാപത്തെയും ഇൻഡ്യയിൽ വീണ്ടും വിളിച്ചുവരുത്തി. കാണാൻപാടില്ലാത്ത കഥകളെപ്പററി പറഞ്ഞു് അന്യോന്യം കലഹിച്ചു പരസ്പരവിശ്വാസത്തോടും സ്നേഹത്തോടും മനുഷ്യസമൂഹം നിൎവ്വഹിക്കേണ്ട രാഷ്ട്രീയകാൎയ്യങ്ങളെ താറുമാറാക്കുന്നതിൽ കൂടുതൽ മഠത്തരം ഈ ലോകത്തിൽ മറെറാന്നുമില്ല. മഹമ്മദോ, ക്രിസ്തുവോ, ബുദ്ധനോ, കൃഷ്ണനോ ആർതന്നെ ഈശ്വരനായാലും അല്ലെങ്കിലും ശരി, ലോകം എന്നും ഇതുപോലെതന്നെയിരിക്കുമെന്നും, മനുഷ്യർ പ്രകൃത്യാ സൎവ്വസംഗതികളിലും തുല്യരാണെന്നും, സുഖം സൎവ്വജന്തുക്കൾക്കും ആവശ്യമാണെന്നും പ്രത്യക്ഷമായി കാണാൻ പാടില്ലാത്തവരുടെ തുറന്ന കണ്ണുകൾ പൊട്ടക്കണ്ണുകൾതന്നെ. സാധാരണ പറയുന്ന മതാസക്തിയെന്നതിനു അന്ധവിശ്വാസം എന്നൎത്ഥം പറഞ്ഞാൽ മതിയാകുന്നതാണു്. ഔറംഗസീബിൻെറ മതാസക്തിമൂലം മുഗൾസാമ്രാജ്യത്തിൽ അന്തച്ഛിദ്രമുണ്ടായി. ആ മതാസക്തി അക്ബരുടെയും മററും രാഷ്ട്രീയാദൎശത്തിനു നേരെ പ്രതികൂലമായിരിക്കയാൽ മുഗൾസാമ്രാജ്യത്തിൻെറ അടിതോണ്ടി. മതാസക്തിമൂലം ഔറംഗസീബിനു സ്വൎഗ്ഗം ലഭിച്ചു സാമ്രാജ്യവിജയത്തിൻെറ കഥ ഒരു ചരിത്രകാരനും പറഞ്ഞിട്ടുമില്ല. കച്ചവടത്തിനുവേണ്ടി ഇക്കാലത്തു ഇൻഡ്യയിൽ എത്തിക്കൊണ്ടിരുന്ന പാശ്ചാത്യരെപ്പററി ഔറംഗസീബ് ഗൌനിച്ചോ എന്നതു സംശയമാണു്.

---

# അദ്ധ്യായം ൰൨.

---

## മുഗൾസാമ്രാജ്യത്തിന്റെ അധോഗതി.

### 1707—1765 എ-ഡി.

ഒരു മുഗൾചക്രവർത്തി മരിക്കാൻകിടക്കുമ്പോൾതന്നെ സിംഹാസനത്തിലേക്കു കാംക്ഷിക്കുന്ന പുത്രന്മാരുടെ ഒരു കലഹം ഉണ്ടാകുക പതിവാണ്. ഔറംഗസീബിന്റെ മരണശേഷവും അദ്ദേഹത്തിന്റെ മക്കൾ മയൂരസിംഹാസനത്തിനുവേണ്ടി വഴക്കിട്ടു.

### ബഹദൂർഷാ (ഷാആലംഒന്നാമൻ)

### 1707—1712 എ-ഡി.

ഔറംഗസീബിന്റെ മൂത്ത പുത്രൻ മുവസ്സിം, സഹോദരന്മാരെ മുറപ്രകാരം സംഹരിച്ചിട്ട് എഴുപതാമത്തെ വയസ്സിൽ സിംഹാസനസ്ഥനായി. അദ്ദേഹം ബഹദൂർഷാ എന്ന പേർ സ്വീകരിച്ചു. മറാട്ടദേശം ഇക്കാലം പുളച്ചുകൊണ്ടുതന്നെയിരുന്നു ചക്രവർത്തി അങ്ങോട്ടു നോക്കാനേ പോയില്ല. രജപുത്രന്മാരേയും സിക്കുകാരുടേയും നേരെയാണ് ബഹദൂർഷായുടെ ശ്രദ്ധ പതിഞ്ഞതു്. സിക്കുകാരെ വനാന്തരങ്ങളിൽ ഓടിച്ചുകയററിയെങ്കിലും ഔറംഗസീബിന്റെ മതഭക്തിമൂലം വളരെ ദുരിതങ്ങളും അനുഭവിച്ചിരുന്ന അവർ ഒരു പുതിയ ധൈര്യശീലത്തോടും, സമൂഹബോധത്തോടും ഉണർന്നിരിക്കയാൽ അമർത്തുവാൻ സാധിച്ചില്ല. 1712-ൽ ബഹദൂർഷാ മരിച്ചു.

### ജഹാന്ദർഷാ

### 1712—1713 എ-ഡി.

ജഹാന്ദർഷായും ബന്ധുക്കളെയെല്ലാം കൊന്നതിന്റെശേഷം ചക്രവർത്തിയായി. സാന്മാർഗ്ഗികനിഷ്ഠയിൽ ഇദ്ദേഹം വളരെ പിന്നോക്കമായിരുന്നു. അദ്ദേഹം ചക്രവർത്തിയുടെ ഭാഗം അഭിനയിച്ചതു് ആറുമാസം മാത്രമാണ്. അതു കഴിഞ്ഞപ്പോൾ സഹോദരന്മാരായ അലഹബാദിലെയും ബിഹാറിലെയും സർവ്വാധികാരികൾ രംഗത്തു പ്രവേശിച്ചു് ജഹാന്ദർഷായെ സിംഹാസനത്തിൽനിന്നും പിടിച്ചിഴത്തു; ഗളം ഛിന്നമായി. സർവ്വാധികാരികളായ സയ്യദ് അബ്ദുള്ളയും സയ്യദ് ഹുസ്സയിൻഅലിയുംകൂടി ഫറൂക്സിയറെ ചക്രവർത്തിയാ

ക്കി. ഭരണകാൎയ്യങ്ങൾ ആലിസോദരന്മാർതന്നെ നടത്തിവന്നു. ഇവരോടെതിൎത്തപ്പോൾ 1719-ൽ ഫാറൂക്‌സിയരുടെ തല കണ്ടിച്ചു.

## മഹമ്മദ്ഷാ
## 1719—1748 എ-ഡി.

ജഹാന്ദരുടെ പുത്രന്മാരിൽ ഒരാളായ മഹമ്മദ്ഷാ ആലിസോദരന്മാരുടെ സഹായത്തോടെ സിംഹാസനത്തിൽ കയറി. ഇരിപ്പുറച്ചെന്നു കണ്ടപ്പോൾ അദ്ദേഹം ആ സോദരദ്വന്ദ്വത്തെ സ്വൎഗ്ഗത്തിന്നു പറഞ്ഞയച്ചു. ഇദ്ദേഹം 1748-വരെ ഡൽഹിയിൽ ഭരിച്ചു. മുഗൾസാമ്രാജ്യം തകൎന്നുപോകയാൽ ചക്രവൎത്തിയെന്ന പേർ മാത്രമേ അക്കാലത്തു ഡൽഹിയിൽ ഭരിക്കുന്നവൎക്കുണ്ടായിരുന്നുള്ളു. ഹൈദരാബാദ് 1723-ൽ ആസഫ്ജായുടെ കീഴിൽ സ്വതന്ത്രമായി. ആലിഖാൻ അയോദ്ധ്യയിൽ സ്വാതന്ത്ര്യമവലംബിച്ചു. ബംഗാളും ഒരു പ്രത്യേകരാജ്യമായി. പൂനാ, ഗ്വാളിയർ, ഇൻഡോർ, ബറോഡാ, നാഗപുരം ഈ മറാട്ടനാടുകളും സ്വച്ഛന്ദഗതിയാരംഭിച്ചു.

1739-ഫെബ്രുവരിയിൽ പേൎഷ്യൻരാജാവായ നാദർഷാ ഇൻഡ്യയിൽ കടന്നു് ഡൽഹിയിൽ കൊള്ളനടത്തി. കൈകൂപ്പി വിറച്ചുനിന്ന മഹമ്മദ്ഷായുടെ മുമ്പിൽനിന്നും മയൂരസിംഹാസനവും മററും നാദർഷാ കൊണ്ടുപോയി. നാദർഷായെ കൊന്നു് കാൻഡഹാറിൽ രാജ്യം സ്ഥാപിച്ച അഹമ്മദ്ഷാ അബ്ദാലി 1748-ൽ പഞ്ചാബിനെ ആക്രമിച്ചു. പക്ഷേ അബ്ദാലി തോല്ക്കുകയാണുണ്ടായതു്. മഹമ്മദ്ഷായുടെ മരണത്തിന്നുശേഷം അഹമ്മദ്ഷാ ഭരണം കൈയേററു. 1751-ൽ അബ്ദാലി വീണ്ടും ഇൻഡ്യയെ ആക്രമിച്ചു് മുൾട്ടാൻ, ലാഹൂർ എന്നീ പ്രദേശങ്ങൾ കൈവശപ്പെടുത്തി. പഞ്ചാബ് വിട്ടുകൊടുക്കയാൽ അയാൾ തിരികെപ്പോയി. അഹമ്മദ്ഷായുടെ കാലത്തു് ആഗ്രയിൽ ജാട്ടുവൎഗ്ഗക്കാർ ശ്രേയസ്സായിരുന്നു.

## ആലംഗീർ രണ്ടാമൻ
## 1754–1759 എ-ഡി.

ഇക്കാലത്തു മുഗൾസാമ്രാജ്യം എന്നു പറഞ്ഞാൽ ഡൽഹിയും ചുററും കുറെ പ്രദേശങ്ങളും മാത്രമേ അൎത്ഥമാക്കേണ്ടതുള്ളൂ. പഞ്ചാബ് അഫ്ഗാനന്മാർ കൊണ്ടുപോയി. ദുവാബും അവൎക്കു ലഭിച്ചു. അയോദ്ധ്യയും അലഹബാദും സഫ്ദർജങ്ങ് ഭരിച്ചുവന്നു. ബംഗാൾ ആലിവർദ്ദിഖാൻ പരിപാലിച്ചു രോഹിൽഖണ്ഡം രോഹില്ലക്കാരായിരു

ന്നു. ഗുജറാത്തും മാൾവായും മറാട്ടിഭരണത്തിൽ ചേൎന്നു. ഡക്കാൺ ഹൈദരാബാദിനോടുചേൎന്നിരുന്നു. 1756-ൽ അബ്ദാലിയുടെ മൂന്നാമത്തെ ആക്രമണം ഇൻഡ്യയിൽ ഉണ്ടായി. അബ്ദാലിയുടെ അന്തൎദ്ധാനത്തിൽ മറാട്ടികളുടെ പ്രാബല്യം ഡൽഹിയിലും പഞ്ചാബിലും സംഭവിച്ചു. 1757-ൽ ഇംഗ്ലീഷുകാർ പ്ലാസിയുദ്ധം ജയിക്കയാൽ ബങ്കാളം അവൎക്കു അധീനമായിരുന്നു. 1759-ൽ ആലംഗീർ ഹതനായി.

### ഷാആലം രണ്ടാമൻ.

### 1759—1806 ക്രി-പി.

1759-ൽ അലഹാബാദിലെ ഉടമ്പടിയാൽ ഷാആലം ഇംഗ്ലീഷുകാരുടെ അധീനത്തിൽ വന്നു. 1761-ൽ അബ്ദാലിയും മറാട്ടികളും തമ്മിൽ മൂന്നാമത്തെ പ്ലാസിയുദ്ധം നടന്നു. മറാട്ടികൾക്കു തോൽമപറ്റി. അവർ ക്രമേണ ക്ഷയിച്ചുതുടങ്ങി. മറാട്ടികളുടെ നാശവും ഇംഗ്ലീഷുകാരുടെ അഭ്യുദയവും ഇൻഡ്യയിൽ സമകാലികമായി സംഭവിച്ചു. 1764 ഒക്ടോബർ 23-ാം- ബക്സാർയുദ്ധമുണ്ടായി. അയോദ്ധ്യയിലെ നവാബിനോടൊന്നിച്ചു ഷാആലവും ബ്രിട്ടീഷുശക്തിയുടെ പാദങ്ങളിൽ പ്രണമിച്ചു. ഇംഗ്ലീഷുകമ്പനിയുടെ പെൻഷനുംപറ്റിക്കൊണ്ടു് മുഗൾചക്രവൎത്തി ഉദ്യോഗം രാജിവച്ചു് സാമ്രാജ്യരംഗത്തുനിന്നും കടന്നുപോയി. അങ്ങിനെ 1764-ൽ ഇംഗ്ലീഷുകമ്പനിയുടെ ഉദരത്തിലേക്കു മുഗളാധിപത്യം ചെന്നുകയറി.

### മുഗൾസാമ്രാജ്യക്ഷയം

അക്ബർചക്രവൎത്തിയുടെ കാലത്തു നന്നായി ഉറപ്പിക്കപ്പെട്ട മുഗൾസാമ്രാജ്യം ഔറംഗസീബിന്റെ കാലത്തോടുകൂടെ ഇളകിമറിയാറായി. ഒടുവിൽ പറഞ്ഞ ആളിന്റെ ദുൎന്നയം രാജ്യക്ഷേമത്തിനുപകരം രാജ്യനാശത്തിനനുകൂലമായിത്തീരുകയാണുണ്ടായതു്. മുഗൾസൈന്യങ്ങളിൽ കടന്നുകൂടിയ ആലസ്യവും ദുൎവ്യാപാരവും സാമ്രാജ്യത്തെ സാരതരമായി ബാധിക്കാതിരുന്നില്ല. മുഗൾചക്രവൎത്തികളുടെ കീഴിലുള്ള ഉദ്യോഗസ്ഥന്മാൎക്കു ശമ്പളമായി ധാരാളം ഭൂമികൾ ലഭിച്ചുവന്നതിനാൽ അവർ ചക്രവൎത്തിയോടെതിൎക്കാൻപോലും ശക്തന്മാരായിത്തീൎന്നു. ഭരണാധികാരങ്ങൾ വേണ്ടവണ്ണം വിതരണം ചെയ്യാതെ സൎവ്വവും ചക്രവൎത്തിതന്നെ നേരിട്ടുഭരിച്ചുവന്നതിനാൽ കാൎയ്യങ്ങളെല്ലാം കുഴഞ്ഞുമറിയാനിടയായി. സാമ്രാജ്യം അക്കാലത്തെ ഭരണസമ്പ്രദായത്തിനു താങ്ങാൻ പാടില്ലാത്തവണ്ണം വളൎന്നു. രാജധാനിയുടെ സ്ഥാനം വേണ്ടയിടത്തായിരുന്നില്ല. സൎവ്വോപരി മുഗൾരാജാക്കന്മാരിൽ വിളഞ്ഞുതുടങ്ങിയ ശീലദോഷങ്ങളും സാമ്രാജ്യക്ഷയ

ശ്രേഷ്ഠാക്കളായി ബ്രാഹ്മണന്മാരുണ്ടായിരുന്നു. ഇക്കാലത്തു ശിക്ഷയുടെ കാഠിന്യം ഒട്ടും കുറവായിരുന്നില്ല. മുസൽമാന്മാർ ന്യൂനപക്ഷക്കാരും ഹിന്ദുക്കൾ ഭൂരിപക്ഷക്കാരുമായിരുന്നതിനാൽ വമ്പിച്ച സൈന്യത്തിന്റെ ശക്തിയൊന്നുകൊണ്ടുമാത്രമാണ് ഭരണം നടത്തിവന്നത്. സൈന്യത്തെ സജ്ജീകരിച്ചതു് അധികവും ഇൻഡ്യയ്ക്കു വെളിയിൽ നിന്നായിരുന്നു. ഈ പതിവു നിർത്തിയതു അക്ബറാണ്. അക്ബറുടെ ഈ പ്രവൃത്തി മുഗൾശക്തിക്കു ഹാനികരമായിപ്പോയെന്നും പറയുന്നുണ്ട്. ഇക്കാലത്തു വ്യവസായസമ്പ്രദായത്തിൽ പല പരിഷ്കാരങ്ങളും ഉണ്ടായി. മുഗൾചക്രവർത്തികളെല്ലാം സ്വേച്ഛാപ്രഭുക്കളായിരുന്നുവെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഓരോ പ്രദേശങ്ങളെയും ഭരിക്കുവാൻ ചക്രവർത്തികൾ വൈസ്രായിമാരെ നിയമിച്ചുവന്നു. ഭരണഗതി സൂക്ഷിക്കുവാൻ ചാരന്മാരും ഉണ്ടായിരുന്നതായിട്ടാണറിയുന്നത്.

ബ്രിട്ടീഷുകാലത്തെ അപേക്ഷിച്ചു് അക്കാലത്തു കരം വളരെ കൂടുതലായിരുന്നുവെന്നുവേണം പറവാൻ. ആദായത്തിന്റെ മൂന്നിലൊന്നുതന്നെ കരമായി ഈടാക്കിവന്നു. മഹമ്മദീയരല്ലാത്തവർ ഒരു പ്രത്യേക കരവും അടയ്ക്കേണ്ടതായുണ്ടായിരുന്നു. ഷേർഷായുടെ കാലത്തു റവന്യൂപരിഷ്കരിച്ചതും അക്ബർ ആ സമ്പ്രദായത്തെ അംഗീകരിച്ചതും നാം പഠിച്ചുകഴിഞ്ഞതല്ലോ.

കർഷകന്മാരുടെയും തൊഴിലാളികളുടെയും കഥ മുഗളന്മാരുടെ കാലത്തു അത്ര ആശാവഹമായിരുന്നില്ല. ആ കാലത്തിന്റെ അവസാനത്തിൽ കൃഷിക്കാരും തൊഴിലാളികളും ദാരിദ്ര്യത്തിൽ ആണ്ടു പലവിധ ദുരിതാനുഭവങ്ങൾക്കും ഇരയായിത്തീർന്നു. അഫ്ഗാൻ കാലത്തെ അപേക്ഷിച്ചു് മുഗളന്മാരുടെ കാലത്തു സാഹിത്യവും ശില്പവിദ്യയും കൂടുതൽ അഭിവൃദ്ധിയെ പ്രാപിച്ചു. ഷാജഹാൻ പണിയിച്ച താജ്മഹാൾ മുതലായ ഹർമ്മ്യങ്ങൾ ശില്പകല ഉടലെടുത്തു നില്ക്കുംപോലെ ഇന്നും ഇൻഡ്യയിൽ അലോകസാധാരണമായി ശോഭിക്കുന്നു. വിദേശങ്ങളുമായുള്ള ഇടപാടും ഇക്കാലത്തു വർദ്ധിച്ചുതന്നെവന്നു.

പുതിയ മതത്തിന്റെ ആഗമനംമൂലം ഇൻഡ്യയിൽ ഹിന്ദുമതത്തിനു ചില ഭേദഗതികളും ഉൽക്കർഷവും ഉണ്ടായി. സ്വന്തമായ മഹമ്മദുമതത്തെ രാജാക്കന്മാർ ബഹുമാനിക്കയും ഹിന്ദുമതത്തെ ഏറെക്കുറെ ദ്വേഷിക്കയും ചെയ്തതു് മുഗൾഭരണത്തിനുതന്നെ ഹാനികരമായിത്തീർന്നു എന്നുവേണം പറവാൻ.

---

# ഇൻഡ്യാചരിത്രം

## മൂന്നാംഭാഗം.

---

## ബ്രിട്ടീഷുകാരുടെ ഭരണം.

---

### അദ്ധ്യായം ൧.

---

ഹൈന്ദവശക്തി.

### ൧. മറാട്ടികൾ.

ഇപ്പോഴത്തെ ബോംബെപ്രസിഡൻസിയുടെ മിക്ക ഭാഗങ്ങളും മറാട്ടദേശത്തിൽ ഉൾപ്പെട്ടിരുന്നു. അവിടത്തെ ഭൂമി കഠിനവും പർവ്വതങ്ങൾകൊണ്ടു പരിശോഭിതവുമാണ്. തന്നിമിത്തം തദ്ദേശവാസികൾക്കു ഉറപ്പും, പരിശ്രമശീലവും, സ്വാതന്ത്ര്യാഭിലാഷവും ധാരാളമുണ്ടായിരുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. മറാട്ടനാട്ടിൽ മലകളുടെയും കുന്നുകളുടെയും ബാഹുല്യംകൊണ്ടു ശത്രുക്കൾ പ്രവേശിക്കയെന്നതു ലഘുസാദ്ധ്യമല്ല. മറാട്ടസാമ്രാജ്യത്തിന്റെ സ്ഥാപകനെന്നു പറയുന്ന ശിവജിയുടെ കഥ നാം പ്രസ്താവിച്ചുവല്ലൊ. പരമാർത്ഥത്തിൽ ശിവജിക്കു മുമ്പുതന്നെ മറാട്ടനായകന്മാർ അങ്ങുമിങ്ങും ഉന്നതരായി നിന്നിരുന്നു; എല്ലാംകൂടി കൂട്ടിച്ചേർത്തു ഒരു വലിയ കന്നിച്ച ശക്തിയാക്കിത്തീർത്തതു ശിവജിതന്നെയാണ്.

### ശിവജി.

(1627—1680)

ശിവജിയുടെ അച്ഛൻ ബോൺസ്ലേഗോത്രത്തിലുൾപ്പെട്ട ഷാജിയും അമ്മ യാദവവംശത്തിൽ പിറന്ന ജിജാബായിയും ആയിരുന്നു. അമ്മയുടെ സമ്പർക്കമായി ശിവജിക്കു കിട്ടിയതു മതബോധവും സ്വാതന്ത്ര്യബുദ്ധിയുമാണ്. ദാദാജികൊണ്ടദേവൻ എന്ന ദേശികൻ അദ്ദേഹത്തിനു രാജ്യതന്ത്രജ്ഞാനം നല്കിയതുകൂടാതെ യുദ്ധപരിശീലനവും കൊടുത്തു. ദക്ഷിണാപഥത്തിലേക്കു ക്രമേണ കവി

ഞ്ഞുവന്ന മുഗൾശക്തിപ്രവാഹത്തെ തടഞ്ഞുനിർത്തി, സ്വമതത്തെയും സ്വസമുദായത്തെയും രക്ഷിക്കേണ്ടതു തന്റെ കടമയാണെന്നബോധം ചെറുപ്പത്തിലേ ശിവജിയിൽ ഉറച്ചു. സ്വരാജ്യസ്നേഹം, മതാഭിമാനം എന്നീ മാർഗ്ഗങ്ങളിലൂടെയാണ് മറാട്ടികളെ പ്രബുദ്ധരാക്കിക്കൊണ്ടു അദ്ദേഹം മുഗൾശക്തിയോടു എതിർത്തു. ശിഥിലമായിക്കിടന്ന ശക്തികളെ ഒന്നിച്ചു ചേർക്കേണ്ട പ്രയാസമല്ലാതെ പുതുതായ മറാട്ടശക്തിയെ ഉണ്ടാക്കേണ്ട വിഷമം ശിവജിക്കുണ്ടായില്ല. അദ്ദേഹത്തിന്റെകാലത്തു മുഗൾസാമ്രാജ്യം പ്രബലമായിരുന്നു. പോർട്ടുഗീസുകാർ കുറെശ്ശ കെട്ടുപോകുന്നതായിട്ടാണ് കണ്ടതു്. സൂററിൽ ഇംഗ്ലീഷുകാരുടെ കച്ചവടം ഉത്തരോത്തരം ഉൽക്കർഷം പ്രാപിച്ചുവന്നു.

മറാട്ടികളെ എല്ലാം ഒത്തുചേർത്തു തന്റെ ആദർശത്തെ അവരിൽ നല്ലവണ്ണം ഇടിച്ചുറപ്പിച്ചശേഷം, അവരുടെ പിൻതുണയോടെ ശിവജി ആക്രമണങ്ങളാരംഭം തുടങ്ങി. 1657 മുതൽ 1662



ശിവജി.

വരെ ബിജാപ്പൂർരാജ്യവുമായി യുദ്ധം നടന്നു. 1663 മുതൽ 1667 വരെയും അനന്തരം 70 മുതൽ 74 വരെയും മുഗൾസാമ്രാജ്യവുമായി എതിർത്തുനിന്നു. ഇതിന്റെ ഫലമായി ദക്ഷിണാപഥത്തിൽ ശിവജിയ്ക്കു സ്ഥാനം ഉറച്ചു 1674-ൽ അദ്ദേഹം രാജാവായി. ആറു വർഷത്തെ ഊർജ്ജിതമായ ഭരണശേഷം 1680-ൽ ആ മഹാനായകൻ മരിച്ചു.

## ഭരണം.

ശിവജിക്കു അക്ഷരാഭ്യാസമില്ലായിരുന്നെങ്കിലും രാജ്യതന്ത്രത്തിൽ നല്ല പരിജ്ഞാനമുണ്ടായിരുന്നു. മുഖ്യനായ ഭരണകർത്താവു രാജാവുതന്നെ. പേഷ്വാ എന്നുപറയുന്ന പ്രധാനമന്ത്രിയുടെ അദ്ധ്യക്ഷതയിൽ എട്ടുപേർ അടങ്ങിയ ഒരു സംഘമുണ്ടായിരുന്നു. ഹൈന്ദവ ധർമ്മശാസ്ത്രങ്ങളെ അനുസരിച്ചുതന്നെ ഭരണം നടത്തിവന്നു. വിഭാഗങ്ങളിലെ അധികാരികളെ സഹായിക്കാനും ഇതുപോലെ എട്ടംഗങ്ങൾ അടങ്ങിയ ഓരോ സംഘമുണ്ടായിരുന്നു. എല്ലാ വർഗ്ഗക്കാർക്കും ഉദ്യോഗങ്ങൾ ലഭിച്ചു. ശിവജിയുടെ ഭരണക്രമം കാലാന്തരത്തിൽ പൊളിഞ്ഞുപോയി.

വിളവിന്റെ നാലിലൊന്നും പത്തിലൊന്നും കരംപിരിച്ചുവന്നു. ആദ്യകാലങ്ങളിൽ കാലാൾപട മാത്രമെ ഉണ്ടായിരുന്നുള്ളുവെങ്കിലും ഒടുവിൽ ശിവജി കുതിരപ്പടയെയും ശേഖരിച്ചു. അദ്ദേഹത്തിനു കപ്പൽസൈന്യവും ഉണ്ടായിരുന്നതായി പറയപ്പെടുന്നു.

രാജകീയഭരണത്തിൽ ഗവൺമെന്റിനെപ്പറ്റി പറയുമ്പോൾ ഒരാളിന്റെ ഗുണദോഷം മാത്രമേ വർണ്ണിക്കേണ്ടതായുള്ളു. രാജാവ് ഉത്തമനായിരുന്നാൽ ഭരണവും ഉത്തമമായിരിക്കും. രാജാവു ദുഷ്ടനും അപ്രാപ്തനുമായിരുന്നാൽ ഭരണവും അതേവിധം ദുഷിച്ചും അപ്രാപ്തമായും ഇരിക്കുമെന്നുള്ളതിൽ രണ്ടുപക്ഷമില്ല. കാര്യവിവരമുള്ള എല്ലാ മഹാത്മാക്കളെയുംപോലെ ശിവജിക്കും സർവ്വമതഗ്രന്ഥങ്ങളോടും എല്ലാ ദേവാലയങ്ങളോടും ഭക്തിയുണ്ടായിരുന്നു. ഏതു യുദ്ധത്തിലും സ്ത്രീകൾക്കും കുട്ടികൾക്കും രക്ഷനല്കുവാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിക്കും. തടവുകാരെ അടിമകളാക്കിവന്ന സമ്പ്രദായം അദ്ദേഹത്തിനുണ്ടായിരുന്നില്ല.

## മറാട്ടസാമ്രാജ്യം.
## (1680—1761)

ശിവജിയുടെ മരണാനന്തരം രാജ്യാവകാശം മൂത്തമകനായ സാംബജിക്കു കൊടുക്കണമെന്നു ഒരു കക്ഷി വാദിച്ചു. സാംബജി സന്മാർഗ്ഗിയല്ലാത്തയാൾ അപ്രകാരം ചെയ്യരുതെന്നും കാര്യശേഷിയുള്ള

അദ്ദേഹത്തിന്റെ ഇളയമകനായ രാജാറാമിനുവേണം രാജ്യം നല്കേണ്ടതെന്നും മറുകക്ഷി അഭിപ്രായപ്പെട്ടു. ശിവാജിയുടെ മരണത്തോടുകൂടെ മുഗളന്മാരായി സ്വാതന്ത്ര്യത്തിനു വേണ്ടി മറാട്ടികൾ പടവെട്ടേണ്ടതായിവന്നു.

ഏ. ഡി. 1689-ൽ സംഗമേശ്വരത്തുവച്ചു മദ്യപിച്ചിരുന്ന സാംബജിയേയും മന്ത്രിയേയും ഔറംഗസീബ് ബന്ധിച്ചു. ചക്രവർത്തിയെ ആക്ഷേപിച്ചതിനു നാവു കണ്ടിക്കയാൽ അവർ മരിച്ചു. സാംബജിയുടെ പുത്രനായ സാഹു ബന്ധനസ്ഥനായെങ്കിലും ഡൽഹിയിലെ മുഗൾസൈന്യത്തിൽ അദ്ദേഹത്തിന് ഉദ്യോഗം ലഭിച്ചു. മറാട്ടികളുടെ യുദ്ധം അവസാനിപ്പിക്കാൻവേണ്ടി ഔറംഗസീബ് തന്നെ തെക്കേഇൻഡ്യയിൽ എത്തി. 1698-ൽ സറാറാ കൈവശപ്പെടുത്തി. രാജാറാം മരിച്ചു. വിധവയായ താരാബായി ഭരണം നടത്തി. മുഗളരോടുള്ള യുദ്ധം തുടർന്നുകൊണ്ടിരുന്നു. ഔറംഗസീബ് മരിച്ചതു 1707-ലാണ്. അതിൽപിന്നെ സാംബജിയുടെ മകനായ സാഹുവിനെ ഡക്കാണിലെ വൈസ്രായി ആയി മുഗൾ ചക്രവർത്തി നിയമിച്ചു. അദ്ദേഹത്തിനു മുഗൾരാജ്യത്തിലെ ആറു ദേശങ്ങളിൽനിന്നു ചൌത്തു സർദേശ് മുഖി ഈ കരങ്ങൾ പിരിക്കുവാനുള്ള അധികാരമുണ്ടായിരുന്നു. പൂനായുടെ ആധിപത്യവും സാഹുവിൽ ചേർന്നു.

ഔറംഗസീബിനോടു തുടർന്ന് ഇരുപതുകൊല്ലം യുദ്ധംചെയ്യാനിടയാകയാൽ മറാട്ടികളുടെ ഐക്യബോധം സുസ്ഥിരമായി-

## പേഷ്വാമാരുടെ ഭരണം.

### ബാലാജിവിശ്വനാഥൻ.

### (1714—1720)

സാഹു ദുർബ്ബലനായിരുന്നു. ആകയാൽ 1714-ൽ ഭരണസംഘാദ്ധ്യക്ഷനായിരുന്ന പേഷ്വാ രാജ്യത്തിൽ അധികാരിയായിത്തീർന്നു. പേഷ്വായുടെ പേർ ബാലാജി വിശ്വനാഥൻ എന്നായിരുന്നു. 1748-ൽ സാഹു മരിച്ചു. അദ്ദേഹത്തിന്റെ പുത്രൻ കാരാഗാരത്തിലായി. പൂനായിലേക്കു തലസ്ഥാനം മാററി. പേഷ്വാസ്ഥാനം പാരമ്പര്യപ്രാപ്തമായി.

ഡൽഹിയിൽ വളരെ കുഴപ്പങ്ങളുണ്ടായിരുന്നു. ഈ തക്കം നോക്കി മറാട്ടശക്തിയെ പുഷ്ടമാക്കാനും നിലനിറുത്തുവാനും സയ്യദ് ഹുസ്സയിൻ അലിയുടെ സഹായിയായി ബാലാജിവിശ്വനാഥൻ

പടയും കൂട്ടിക്കൊണ്ടു ഡൽഹിയിലെത്തി. തന്മൂലം പൂനാമുതൽ സതാറാവരെയുള്ള ദേശങ്ങളുടെ പൂൎണ്ണാധികാരം ലഭിച്ചതുകൂടാതെ ഡക്കാണിൽ ചൌത്തു പിരിക്കാനുള്ള അവകാശവും അദ്ദേഹത്തിനു കിട്ടി.

## മറാട്ടികളുടെ സംയുക്തഭരണം.

ശിവജിയുടെ സാമ്രാജ്യം വികസിപ്പിക്കുവാനും ശാശ്വതമാക്കുവാനും പിൻഗാമികൾക്കു സാധിച്ചില്ല. കൂടാതെ ഇക്കാലത്തു മറാട്ടശക്തി നൎമ്മദാ മുതൽ കാവേരിവരെ പിന്നിപ്പിരിഞ്ഞുകിടക്കയായിരുന്നു. ഈ ശക്തിയെ ഏകകേന്ദ്രത്തിൽ ഉറപ്പിച്ചുനിൎത്തേണ്ടതു പേഷ്വായ്ക്കു അത്യന്താപേക്ഷിതമായിത്തീൎന്നു. ഈകാൎയ്യം സംയുക്തഭരണംമുഖേന സാദ്ധ്യമാക്കിത്തീൎത്തു. വിദേശികളെ എതിൎക്കുന്നതിൽ എല്ലാ മറാട്ടപ്രധാനികളും ചേൎന്നുനിൽക്കണമെന്നും, സംയുക്തമാകുന്ന എല്ലാ മറാട്ടരാജ്യങ്ങളുടെയും ആഭ്യന്തരകാൎയ്യങ്ങളിൽ സംയുക്തഭരണത്തിനു ഏകീകൃതകൎമ്മത്തിനു ഉപയോഗമുള്ള ചില ചില അധികാരങ്ങളുണ്ടായിരിക്കണമെന്നും വ്യവസ്ഥചെയ്തു. പൊതുക്കാൎയ്യത്തിനായി ഓരോ അംഗവും പ്രയത്നപ്പെടുന്നതിനനുസരിച്ചു പ്രതിഫലം നിശ്ചിതമായിരുന്നു. പ്രധാനികൾ കരംപിരിവുകണക്കുകൾ സംയുക്തഖജനാവിൽ അയയ്ക്കുകയും, സർദേശമുഖിയും, ചൌത്തിന്റെ നാൎ-ശതമാനവും, രാജാവിനു കൊടുക്കയും ചെയ്യണമെന്നു വ്യവസ്ഥയുണ്ടാക്കി. ഈ സംയുക്തഘടനയുടെ നിലനില്പിനു പ്രേരകമായ വലിയ കാരണങ്ങളൊന്നുംതന്നെ ബാഹ്യമായുണ്ടായിരുന്നില്ല. എങ്കിലും, ശിവജിയോടുള്ള ഭക്തിബഹുമാനങ്ങളും ബാലാജിവിശ്വനാഥന്റെ പരിശ്രമങ്ങളും സംയുക്തശക്തിയുടെ വിജയകരമായ നൂറോളംവൎഷത്തെ നിലനില്പിനു സഹായിച്ചു. അതിനുശേഷം സംയുക്തഭരണം അംഗങ്ങളുടെ സ്വാൎത്ഥപരായണത്വത്താൽ നശിക്കയും മറാട്ടശക്തി ശൈഥില്യത്തിൽ ക്ഷയിക്കയും ചെയ്തു.

## ബാജിറാവു.
(1720—1740.)

രണ്ടാമത്തെ പേഷ്വായായ ബാജിറാവു കാൎയ്യശേഷിയും യുദ്ധവൈദഗ്ദ്ധ്യവും ധാരാളമുള്ള ആളായിരുന്നു. അന്നും രാജാവിന്റെ സ്ഥാനത്തു സാഹു ഉണ്ടായിരുന്നെങ്കിലും പേഷ്വായുടെ ഭരണസമൃദ്ധിയിലും വിജയതേജസ്സിലും രാജാവിന്റെ മഹിമയെല്ലാം മങ്ങി. 1731-ൽ ഗുജറാത്തിലെ അധികാരിയെ ബറോഡയ്ക്കു സമീ

പാംവച്ചുണ്ടായ യുദ്ധത്തിൽ ബാജിരാവു നിഗ്രഹിച്ചു. കാരണം നിസ്സഹകരണംതന്നെ. അടുത്തആണ്ടിൽ മാൾവ കീഴടങ്ങി. 1736-ൽ അദ്ദേഹം ഡൽഹിയിലെത്തി. പക്ഷെ ഉദ്ദേശിച്ചതുപോലെ ഗുജരാറിൽനിന്നും മാൾവയിൽനിന്നും ചതുർഭാഗം വാങ്ങാനുള്ള അനുവാദം കിട്ടിയില്ല. ഇക്കാലത്തു മഹമ്മദ്ഷാ ഡൽഹിചക്രവർത്തിയായിരുന്നു. അദ്ദേഹത്തിന്റെ പക്ഷംപിടിച്ചുകൊണ്ടു നൈസാം ആറാം മറ്റും മറാട്ടികളോടു യുദ്ധംചെയ്യുവാൻവന്നു. 1738-ൽ ഭോപാലിൽവച്ചു നൈസാം കീഴടങ്ങി. സിറോൺജ് ഉടമ്പടിപ്രകാരം മാൾവ, ഗുജരാറ്റ് ഇവിടങ്ങളിൽനിന്നും ചതുർഭാഗം ഈടാക്കുന്നതിനുള്ള അവകാശവും യുദ്ധച്ചിലവുസംബന്ധിച്ച് ഒരു വലിയസംഖ്യയും മുഗൾചക്രവർത്തിയിൽനിന്നും വാങ്ങിക്കൊടുക്കാമെന്നു നൈസാം സമ്മതിച്ചു. ഉടമ്പടിപ്രകാരം ഡക്കാൺ മുഗൾസാമ്രാജ്യത്തിനു നഷ്ടപ്പെട്ടു. മറാട്ടശക്തി പുഷ്ടമായി. 1739-ലാണ് നാദിർഷാ ഡൽഹിയെ കൊള്ളയിട്ട് മടങ്ങിയത്. ആ ലാക്കിനു ബാജിരാവുവിനു മുഗൾചക്രവർത്തിയെക്കൊണ്ടു സിറോൺജ് ഉടമ്പടിയെ തന്നെ സമ്മതിപ്പിക്കാമായിരുന്നു. എന്നാൽ നൈസാമിന്റെ പുത്രനായ നാസിർജങ്ങ് പ്രബലനായിത്തീർന്നു. ബോൺസിലെ ഗെയിക്കവാർ ബാജിരാവുമായി ഇടഞ്ഞു. സ്വരക്ഷയിൽതന്നെ പേഷ്വാ ബദ്ധശ്രദ്ധനാകേണ്ടിവന്നു. ഏറെത്താമസിയാതെ നാസിർജങ്ങ് ബാജിരാവുവിനെ തോല്പിച്ചു പൂനാ കൈവശപ്പെടുത്തി. അതോടുകൂടി ഒരു സമാധാനഉടമ്പടി ഉണ്ടായി. 1740-ൽ ബാജിരാവു പരലോകപ്രാപ്തനായി.

### സംയുക്തഭരണത്തിന്റെ ഉടവ്.

സംയുക്തശക്തിയുടെ നാലുപ്രധാനഅംഗങ്ങളും സ്വതന്ത്രഭരണം തുടങ്ങിയതോടെ, ആ ശക്തി ശിഥിലമായി. രഘോജിബോൺസലേ, ഗുജരാറ്റിലെ ഗെയിക്കവാർ. മാൾവയിലെ മൾഹർറാവു ഹോൾക്കർ ഗ്വാളിയറിലെ സിൻഡ്യാ, എന്നിവരായിരുന്നു മേൽ പറയപ്പെട്ട നാലു പ്രധാന അംഗങ്ങളും.

### ബാലാജിബാജിരാവു.

(1740—1761)

ഇദ്ദേഹം മൂന്നാമത്തെ പേഷ്വാ ആയിരുന്നു. മറാട്ടശക്തി വർദ്ധിച്ചതും നശിച്ചതും ബാലാജിബാജിരാവുവിന്റെ കാലത്തുതന്നെ. 1748-ൽ സാഹുമരിച്ചു. അദ്ദേഹത്തിനു സന്താനങ്ങളും ഇല്ലായി

ന്നു. മരിക്കുന്നതിനുമുൻപായി ശിവജിയുടെ കുടുംബത്തിനുള്ള രാജപദവി നിലനിറുത്തിക്കൊണ്ട് മറാട്ടസാമ്രാജ്യം മുഴുവൻ ഭരിക്കാനുള്ള അവകാശം പേഷ്വാ സാഹുവോടു വാങ്ങി. പേഷ്വാമാരുടെ ഭരണാവകാശത്തെ നിയമവും സ്വീകരിച്ചു. സാഹുവിന്റെ പിൻതുടർച്ചാവകാശംസംബന്ധിച്ചു രണ്ടുപേർതമ്മിൽ തർക്കമുണ്ടായി. പേഷ്വാ രാജാറാമിനെ പിൻതാങ്ങി. എതിർകക്ഷിയെ സഹായിച്ചതു പേഷ്വായുടെ വൈരിയായ രഘോജി ബോൺസ്ലെയായിരുന്നു.

ഡൽഹിയിൽ ചക്രവർത്തി ദുർബ്ബലനായിരുന്നു. ബംഗാളിലെ ഭരണകർത്താവായ അലിവർദ്ദിഖാന്റെ മേൽ രഘോജി ബോൺസ്ലെ ആക്രമിക്കയാൽ, അദ്ദേഹം പേഷ്വായോടു സഹായം അർത്ഥിച്ചു. പേഷ്വാ ബോൺസ്ലേയെ തോല്പിച്ചു. പ്രതിഫലമായി ചക്രവർത്തി പ്രതിനിധിസ്ഥാനം പേഷ്വാക്കു വിട്ടുകൊടുത്തു. ബോൺസ്ലേയുടെ ആക്രമണം ദുസ്സഹമായിത്തീരുകയാൽ അലിവർദ്ദിഖാൻ ഒറീസ്സാ വിട്ടുകൊടുത്തു. ബംഗാൾ കപ്പംകൊടുത്തുകൊള്ളാമെന്നും സമ്മതിച്ചു. ദക്ഷിണാപഥത്തിൽ സദാശിവറാവു ഔറംഗബാദ്, ആസിർഗർ, ദൌലത്താബാദ് അഹമ്മദ്നഗരം, ബിജാപ്പൂർ മുതലായ പ്രദേശങ്ങൾ കൈവശപ്പെടുത്തി. ഡക്കാണിലെ മാഹമ്മദശക്തി നിശ്ശേഷം നിലംപററി. പേഷ്വാ കർന്നാട്ടിലും മൈസൂരിലും ചൌത്തു കരംപിരിച്ചു. 1751-ൽ മറാട്ടികൾ റോഹില്ലരെ തോല്പിച്ചു. 1758-ൽ പേഷ്വായുടെ സോദരൻ രഘുനാഥറാവു പടയുമൊത്തു പഞ്ചാബിൽ പ്രവേശിച്ചു ലാഹൂർ കൈവശപ്പെടുത്തി. പഞ്ചാബുമുഴുവൻ അചിരേണ മറാട്ടികൾക്കു ലഭിച്ചു. ഏ-ഡി 1760-ൽ മറാട്ടശക്തി ഉച്ചംചെന്നുനിന്നു.

## മൂന്നാമത്തെ പാനിപ്പട്ടുയുദ്ധം.

### മറാട്ടശക്തിയുടെ ക്ഷയം.

1752-ൽ അഹമ്മദ്ഷാ അബ്ദാലി പഞ്ചാബിനെ ആക്രമിച്ചു സ്വരാജ്യത്തോടു ചേർത്തിരുന്നു. 1758-ൽ മറാട്ടികൾ പഞ്ചാബിനെ കൈവശപ്പെടുത്തിയെന്നുകേട്ട് 1759-ൽ അബ്ദാലി തിരികെവന്നു പ്രസ്തുത പ്രദേശങ്ങൾ വീണ്ടെടുത്തു. 1760-ൽ മറാട്ടികൾ ഇൻഡ്യൻ ആക്രമണത്തിനാരംഭിച്ചു. പേഷ്വായുടെ പുത്രൻ 17-വയസ്സുപ്രായമുള്ള വിശ്വാസറാവുവിന്റെ നേതൃത്വത്തിൽ ഒരു സൈന്യം അഹമ്മദ്ഷാ അബ്ദാലിയോടെതിർത്തു. മറാട്ടികളുടെ പക്ഷത്തു രാജപുത്രർ, പിൻഡാരികൾ, ജാററ്സുകൾ എന്നിവർ ചേ

ന്നു. അബ്ദാലിയെ സഹായിക്കാൻ രോഹില്ലരും, അയോദ്ധ്യനവാബായ ഷൂജാഉദ്ദൌളയുമുണ്ടായിരുന്നു. 1761-ജനുവരിമാസം 7-ാം തീയതി പാനിപ്പട്ടുമൈതാനത്തുവെച്ചു വലുതായ പോർ നടന്നു. വിശ്വാസറാവു ക്ഷതാംഗനായി. ഹിന്ദുക്കൾ തോററു. ഈ തോൽവിയാൽ പേഷ്വാ ഹൃദയംഭേദിച്ചു മരിച്ചു.

### തോൽവിയുടെ കാരണങ്ങൾ.

പ്രാബല്യംകൊണ്ടു മറാട്ടികൾക്ക് അഹങ്കാരമുണ്ടായി. മറാട്ട സാമ്രാജ്യത്തിൻെറ സർവ്വഭാഗങ്ങളും ശരിയായി ഭരിക്കപ്പെട്ടിരുന്നില്ല. ശിവജിക്കുശേഷം മറാട്ടികൾ അവരുടെ യുദ്ധസാമർത്ഥ്യം മറന്നുപോയി. നായകന്മാരുടെ സഹകരണക്കുറവു പരാജയത്തിനുള്ള ഗണനീയഹേതുവാണ്. അഹമ്മദ്ഷാഅബ്ദാലി വലിയ യുദ്ധവിദഗ്ദ്ധനായിരുന്നു.

### യുദ്ധത്തിൻെറ ഫലം.

മുഗൾസാമ്രാജ്യം അവിടെ അപ്രത്യക്ഷമായി. മറാട്ടികളുടെ സാമ്രാജ്യം തകർന്നുവീണു. അഹമ്മദ്ഷാഅബ്ദാലി വിജയിയായെങ്കിലും പഞ്ചാബ് വേണ്ടപോലെ ഭരിക്കാനാരംഭിച്ചില്ല. തന്മൂലം ഇംഗ്ലീഷുകാരുടെ സാമ്രാജ്യസ്ഥാപനം ഇൻഡ്യയിൽ സാദ്ധ്യമായിത്തീന്നു.

## ഇൻഡോറും അഹല്യാഭായിയും.

(1765—1795)

ഇൻഡോർ, ഗ്വാളിയർ, ബറോഡ ഇവ ഇന്നും നിലനില്ക്കുന്ന മറാട്ടരാജ്യങ്ങളിൽ പ്രധാനങ്ങളാകുന്നു. മൽഹർറാവുഹോൾക്കരുടെ വിധവയായ അഹല്യാഭായിയുടെ കാലത്ത് ഇൻഡോർ അഭിവൃദ്ധമായി. അഹല്യാഭായി മുപ്പതാമത്തെ വയസ്സിൽ ഭരണം കയ്യേററു. മുപ്പതുവർഷം ഇവർ ഭരിക്കയുംചെയ്തു. ഇവരുടെ ശീലമാഹാത്മ്യത്താൽ ഇടപ്രഭുക്കന്മാരും സൈന്യാധിപൻ തുടങ്ങിയുള്ളഉദ്യോഗസ്ഥന്മാരും ഭക്ത്യാദരപുരസ്സരം രാജ്യഭരണത്തിൽ അഹല്യാഭായിയെ സഹായിച്ചു. ധർമ്മനിഷ്ഠയും ദൈവവിശ്വാസവും ഈ മഹതിയുടെ ജീവിതത്തിൻെറ അടിസ്ഥാനമായിരുന്നു. അഹല്യാഭായിയുടെ ധർമ്മശീലത്താൽ അവരെ ഈശ്വരാവതാരമായി ഗണിച്ചുവരുന്നു. ഭരണാരംഭത്തിൽ ചെറുതായിരുന്ന ഇൻഡോർ ആ മഹതിയുടെ ഭരണാവസാനത്തിൽ പരിഷ്കൃതമായ ഒരു ജനപദമായിത്തീന്നു. അഹല്യാഭായിയെ തുടന്നു തുക്കോജിറാവു ഭരിച്ചു. രണ്ടാണ്ടുകഴിഞ്ഞു് അദ്ദേഹം മരിച്ചു. അനന്തരം ഇൻഡോറിൽ ആഭ്യന്തരകലഹവും ആക്രമണനാശവും ഉണ്ടായി.

## ൨. സിക്കുകാർ

സിക്കുകാർ പഞ്ചാബിലെ ഒരുവൎഗ്ഗം ഹിന്ദുക്കളാണ്. ഈ വൎഗ്ഗത്തിന്റെ ഒന്നാമത്തെ ഗുരുവായ നാനാക്ക് 1469 മുതൽ 1539 വരെ ജീവിച്ചിരുന്നു. ദൈവം ഒന്നേയുള്ളുവെന്നും, ആരാധന അനാവശ്യമാണെന്നും, ജാതിവ്യത്യാസം ഒഴിവാക്കേണ്ടതാണെന്നും അദ്ദേഹം ഉപദേശിച്ചുവന്നു. ഇവരുടെ ഗുരുക്കന്മാരിൽ ആദ്യത്തെ നാലുപേരും സമരപ്രിയന്മാരായിരുന്നില്ല. 1577-ൽ അക്ബർ അമൃതസരസ്സിൽ ഒരു കെട്ടിടം പണിയിച്ചു സിക്കുകാൎക്കു നല്കി. അവിടം ക്രമേണ അവരുടെ കേന്ദ്രമായിത്തീൎന്നു. 1066-ൽ കുസ്രുവിനെ സഹായിക്കയാൽ ജഹാംഗീർ സിക്കുകാരുടെ അഞ്ചാമത്തെ ഗുരുവിനെ കൊല്ലിച്ചു.

സിക്കുകാർ ഒരു സമൂഹശക്തിയായതു് ആറാമത്തെ ഗുരുവായ ഹരിഗോവിന്ദന്റെ (1606—1645) കാലത്തായിരുന്നു. ഒൻപതാമത്തെ ഗുരുവായ തെഗ്ബഹദൂർ മഹമ്മദുമതം സ്വീകരിക്കാൻ വിസമ്മതിച്ചു. തന്മൂലം 1675-ൽ ഔറംഗസീബ് അദ്ദേഹത്തെ കൊലപ്പെടുത്തി. പത്താമത്തെ ഗുരു ഗോവിന്ദസിംഗായിരുന്നു. ഇദ്ദേഹം 1664 മുതൽ 1708 വരെ ജീവിച്ചിരുന്നു. ഗോവിന്ദസിംഗ് 'ഖത്സാ' എന്നറിയപ്പെടുന്ന സിക്കുസാഹോദര്യം സ്ഥാപിച്ചു. മുഗൾ സൈന്യത്തോടു കിടപിടിക്കുന്ന ഒരു സേനയും ഇദ്ദേഹത്തിനുണ്ടാക്കാൻ സാധിച്ചു. പതിനെട്ടാംനൂറ്റാണ്ടിൽ സിക്കുകാരുടെ രാജ്യം സട്ട്ലജ്ജുവരെ വിസ്തൃതമായിരുന്നു.

### റൻജിത്തുസിങ്ങ്.

### (1779—1839)

സിക്കുകാരെയെല്ലാം ഏകഭരണത്തിൽ യോജിപ്പിച്ചതു റൻജിത്തുസിങ്ങായിരുന്നു. പഞ്ചാബിനെയും കാശ്മീരത്തെയും ലാഹൂർ തലസ്ഥാനമാക്കി ഭരിച്ചു. സൈന്യത്തെ പാശ്ചാത്യസമ്പ്രദായത്തിൽ യുദ്ധംചെയ്വാൻ അഭ്യസിപ്പിച്ചിരിക്കയാൽ സിക്കുശക്തി അക്കാലത്തു അജയ്യംതന്നെ ആയിരുന്നു. 1809-ൽ റൻജിത്തുസിങ്ങ് സട്ട്ലജ്ജിനും യമുനയ്ക്കും ഇടയ്ക്കുള്ള പ്രദേശങ്ങളെ കൈവശപ്പെടുത്തി. മിൻറോപ്രഭു ആക്രമണം പാടില്ലെന്ന് അദ്ദേഹത്തിനെഴുതി. എഴുത്തുകൊണ്ടും ഭീഷണികൾകൊണ്ടും ഫലമില്ലെന്നുകണ്ടു ഒരു ബ്രിട്ടീഷുസൈന്യം അങ്ങോട്ടയച്ചു. അമൃതസരസ്സിൽവച്ചു 1809-ാമാണ്ട് ഏപ്രിൽ രണ്ടാംതിയതി ഒരു ഉടമ്പടിയുണ്ടായി. ബ്രിട്ടീഷുകാർ



റൺജിത്തു്സിങ്ങ്.

തങ്ങളുടെ രാജ്യാതിർത്തി യമുനായിൽനിന്നും സററ്ലജ്ജിലേക്കുമാററി, അവിടെ ബ്രിട്ടിഷുസൈന്യത്തെ കാവലിട്ടു. റൺജിത്തുസിങ്ങ് ഇംഗ്ലീഷുകാരുടെ വിശ്വസ്തബന്ധുവായി കാലംകഴിച്ചു. അദ്ദേഹത്തിന്റെ മരണശേഷം 1844 വരെ രാജ്യത്തെ അരാജകത്വം പീഡിപ്പിച്ചു. ആ ആണ്ടിൽ പ്രേതന്റെ മകൻ ദാലിപ്സിങ്ങെന്ന കുട്ടിയെ രാജാവാക്കി. പ്രതിപുരുഷഭരണം ആരംഭിച്ചു.

---

# അദ്ധ്യായം ൨.

## പൌരസ്ത്യപാശ്ചാത്യദേശങ്ങളുടെ പ്രാചീനവാണിജ്യബന്ധം.

പാശ്ചാത്യദേശങ്ങൾക്കു പൌരസ്ത്യദേശവുമായുള്ള വാണിജ്യബന്ധവും അതിനങ്ങായിട്ടുള്ള മത്സരങ്ങളും ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ചരിത്രത്തിന് അറിവായ കാലംമുതൽ കിഴക്കും പടിഞ്ഞാറും തമ്മിലുള്ള ഈ കച്ചവടം നടന്നുകൊണ്ടുതന്നെ ഇരിക്കുന്നു. പാശ്ചാത്യദേശങ്ങളിൽ ഓരോ സാമ്രാജ്യവും പുരവും അഭിവൃദ്ധിയിൽ വരുന്നതോടുകൂടെ അതു പൌരസ്ത്യവാണിജ്യത്തിന്റെ കേന്ദ്രമായിത്തീരുന്നു. അതാതു സാമ്രാജ്യവും പുരവും നശിക്കവേ കിഴക്കൻകച്ചവടം പുതുതായുയരുന്ന മറ്റൊരുസാമ്രാജ്യത്തിൽ ചെന്നുചേൎന്ന് അതിനെ പുഷ്ടമാക്കയും ചെയ്യുന്നു. ഈ പൌരസ്ത്യവാണിജ്യത്തിന്റെ ലാഭം ആഗ്രഹിച്ചു പുരം പുരത്തോടും സാമ്രാജ്യം സാമ്രാജ്യത്തോടും പാശ്ചാത്യദേശങ്ങളിൽ മത്സരിച്ചുകൊണ്ടിരുന്നു എന്ന വസ്തുത പ്രാചീനലോകചരിത്രം തെളിയിക്കുന്നു. കച്ചവടക്കാർമൂലം ലോകമാകെപ്പരന്ന പൌരസ്ത്യദേശങ്ങളുടെ വിശേഷിച്ചും ഇൻഡ്യയുടെ ധനപൌഷ്കല്യകീർത്തിയാൽ ആകൃഷ്ടരായ അനേകം വിദേശികൾ ഇൻഡ്യയെ അനേകംപ്രാവശ്യം കൊള്ളചെയ്തിട്ടുണ്ട്. അങ്ങനെയാകയാൽ ഇന്നും ഇൻഡ്യ വിദേശികളിൽനിന്നും പീഡ സഹിച്ചുകൊണ്ടുതന്നെയിരിക്കുന്നു. ഇൻഡ്യയുടെ വാണിജ്യചരിത്രം എറെറന്ന കരുതലോടാരായുകതന്നെ വേണം.

ക്രിസ്തു ജനിക്കുന്നതിന് ആയിരത്തിഅഞ്ഞൂറുവർഷങ്ങൾക്കുമുമ്പ് ആഫ്രിക്കയിലെ നയിൽനദിയുടെതീരത്തിൽ ഒരു ജനസമുദായത്തിന്റെ പരിഷ്കാരം അഭിവൃദ്ധിയിലിരുന്നു. ആ പരിഷ്കാരം ഈജിപ്റ്റെന്ന സാമ്രാജ്യകസുമത്തിന്റെ പരിമളംതന്നെയെന്നു പറയാം. ഈജിപ്റ്റിൽ എത്താത്ത രാജ്യക്കാർ അന്നു ദുർല്ലഭമായിരുന്നു. ഈജിപ്റ്റിലെ കച്ചവടക്കാർ നീലവും പട്ടുകളും ഇൻഡ്യയിൽനിന്നും ചീനപ്പാത്രങ്ങൾ ചീനത്തുനിന്നുമാണ് കൊണ്ടുപോയിരുന്നത്. ടൈഗ്രിസ്, യൂഫ്റെററിസ്, എന്നീ നദികളുടെ ഇടയ്ക്കുള്ള ഫലഭൂയിഷ്ഠമായ പ്രദേശങ്ങളിൽ ബാബിലോണിയയും അസീറിയയും കുറേക്കാലം ഉൽകർഷത്തിലിരുന്നു. ഇൻഡ്യയിൽനിന്നും തേക്കുതടികൊണ്ടുപോയി അവർ കൊട്ടാരങ്ങളും മാളികകളുംനിർമ്മിച്ചു. കിഴക്കുനിന്നും ലഭിച്ച സ്വർണ്ണംകൊണ്ട് അവർ ദേവാലയങ്ങൾ പൂശിമിനുക്കി. ഇ

ൻഡ്യയിൽനിന്നും ആ രാജ്യങ്ങളിൽചെന്നുകൊണ്ടിരുന്ന വിശേഷപ്പെട്ട പട്ടുകളും, മുത്തുകളും, രത്നങ്ങളും, സുഗന്ധദ്രവ്യങ്ങളും എന്നിവയ്ക്കു കണക്കില്ലായിരുന്നു. ഹിറാമിൻെറകാലത്തു ഫിനീഷിയൻപുരമായ ടയർ അഭിവൃദ്ധമായി. ബാബിലോണിയയിലൂടെ ഇൻഡ്യയിൽ മലബാർ, സിലോൺതുടങ്ങിയുള്ള പ്രദേശങ്ങളിൽനിന്നും കച്ചവടക്കാർമുഖാന്തരം, കമ്പിളികളും, പലവസ്ത്രങ്ങൾ സാൽവകളും, മുത്തുകളും, രത്നങ്ങളും ഭാജനങ്ങളും ഇവ ടയർപുരത്തിലെത്തിയിരുന്നു. 585- ബി. സി-യിൽ ബാബിലോണിയയിലെ രാജാവു നശിപ്പിക്കുന്നതുവരെ ആ പുരം സമ്പൽസമൃദ്ധിയനുഭവിച്ചു. ബി. സി. 554-ൽ ബാബിലോണിയ പേർഷ്യൻരാജാവായ കയറസ്സിൻെറ പാദങ്ങളിൽ ബന്ധനമസ്കാരംചെയ്തതോടെ ടാഡ്മൂറിലൂടെ വാണിജ്യപ്രവാഹം ഫിനീഷിയയിലും അസിറിയയിലും ചെന്നുവീഴാതെ പേർഷ്യയിൽ തടഞ്ഞുനിന്നു. പേർഷ്യയിൽ ഡാറയസ് ഹിസ്റ്റാസ്പസ്സ് ചക്രവർത്തിയായി വാണിരുന്നകാലം പഞ്ചാബിനെ ആക്രമിക്കയും ആണ്ടുതോറും കപ്പംവാങ്ങുകയുംചെയ്തു. പേർഷ്യൻചക്രവർത്തിയായ ക്സെർക്സസ്സിൻെറ സൈന്യത്തിൽചെന്ന് ഇൻഡ്യാക്കാർ യവനരാജ്യത്തിൽ (ഗ്രീസിൽ) ചെന്നു യുദ്ധംചെയ്തിട്ടുണ്ട്. പരാക്രമിയായ അലക്സാണ്ടരുടെ കാലത്തിനുശേഷമേ പൌരസ്ത്യവാണിജ്യം പേർഷ്യൻഉൾക്കടൽ, ടൈഗ്രിസ്സ് നദി, പാൽമയറാ, ടാഡ്മൂർ എന്നിവിടങ്ങളെ സ്പർശിച്ചുപോകുന്ന മാർഗ്ഗത്തിലൂടെ വീണ്ടും ആരംഭിച്ചുള്ളു.

അലക്സാണ്ടർ ടയർപുരത്തെ ഇടിച്ചുനിരത്തി, സിറിയയേയും ഈജിപ്റ്റിനേയും മുട്ടുകുത്തിച്ചു; അനന്തരം അദ്ദേഹം കിഴക്കോട്ടുകടന്ന് പേർഷ്യൻസാമ്രാജ്യത്തെ ഉടച്ചു; ബാബിലോണിയയിലെയും സൂസയിലെയും ധനം അപഹരിച്ചു. ഡാറയസ്സിനെ കൊല്ലുകയും പേഴ്സിപ്പൊലിസ്സ് ചുട്ടുപൊട്ടിക്കയും ചെയ്തിട്ട് അദ്ദേഹം ബാക്ട്റിയയിൽഎത്തി. അവിടെ മൂന്നുവർഷം കഴിച്ചുകൂട്ടിയിട്ട് 327 ബി. സി-യിൽ ഇൻഡ്യയെ ആക്രമിക്കാൻ ഒരുമ്പെട്ടു. അലക്സാണ്ടരുടെകൂടെയുണ്ടായിരുന്ന ചിലർ ഇൻഡ്യയെപ്പററി സാമുദായികവും മതപരവുമായ ചരിത്രശകലങ്ങൾ എഴുതിയവയിൽനിന്നാണ് പാശ്ചാത്യരാജ്യങ്ങളിൽ ഇൻഡ്യയെപ്പററിയുള്ള അതിപ്രാചീനമായ വിവരങ്ങൾ പ്രചരിച്ചതു്.

അലക്സാണ്ടരുടെകാലശേഷം കിഴക്കുള്ള യവനസാമ്രാജ്യത്തിൻെറ അവകാശിയായിതീർന്ന സെല്യൂക്കസ് നിക്കേറർ പ്രതാപശാലിയായ ചന്ദ്രഗുപ്തനുമായി സന്ധിചെയ്തുമാത്രമല്ല അദ്ദേഹത്തിൻെറ പുത്രനായ വസ്തുതയും നാം അറിഞ്ഞുകഴിഞ്ഞു. പാശ്ചാത്യരാജ്യങ്ങളുമായുള്ള ഇൻഡ്യയുടെ ഇടപാടുകൾ വീണ്ടും നടന്നു

കൊണ്ടിരുന്നു. ക്രിസ്തുവിനു ഏകദേശം 260-വർഷംമുൻപു സിംഹാസനത്തിൽ ഉപവേശിച്ച അശോകൻ സിറിയ, ഈജിപ്റ്റ്, മാസിഡോണിയ, കയറീൻ, എപ്പിയറസ്സ്, ഇത്യാദികളായ പാശ്ചാത്യദേശങ്ങളിൽ ബുദ്ധമതസന്യാസികളെ അയച്ചിരുന്നു എന്നതിനു മതിയായ ലക്ഷ്യങ്ങളുണ്ട്. പട്ടുകളും, രത്നങ്ങളും, മുത്തുകളും മുതലായി പലസാധനങ്ങളും ഇൻഡ്യയിൽനിന്നു ഇറക്കുമതിചെയ്യുന്നതിന്റെ ഫലമായി ആണ്ടുതോറും അനേകായിരം സ്വർണ്ണനാണയങ്ങൾ റോമയിൽനിന്നു പൌരസ്ത്യദേശത്തിൽചെന്നു വീഴുന്നതുകണ്ടു സഹികെട്ടു ചില റോമാക്കർ രാഷ്ട്രീയക്രന്ദനം ചെയ്യാറുണ്ടായിരുന്നു. തെക്കേഇൻഡ്യയിൽ റോമൻനാണയങ്ങൾ ഇന്നും കാണ്മാൻ സാധിക്കും. പൌരസ്ത്യപാശ്ചാത്യദേശങ്ങളുടെ ഇക്കാലത്തെ ചരിത്രങ്ങളും, കലാകൌശലങ്ങളും പ്രദർശനാർഹങ്ങളായ ചില സാദൃശ്യങ്ങൾകാണുന്നു. അറേബ്യൻകച്ചവടക്കാർ ഇക്കാലത്തു ചെങ്കടൽവഴി അലക്സാണ്ട്റിയയിലും, റോമിലും, കാൺസ്റ്റാൻറിനോപ്പിളിലുംമററും ഇൻഡ്യൻ സാധനങ്ങളെ എത്തിച്ചുകൊണ്ടിരുന്നു.

മഹമ്മദുനബിയുടെ ആവിർഭാവവും അറേബ്യയുടെ പ്രബുദ്ധതയും, മഹമ്മദീയരുടെ സാമ്രാജ്യസ്ഥാപനങ്ങളും എല്ലാം പ്രസ്തുത വാണിജ്യത്തെ സാരമായി ബാധിച്ചു. മഹമ്മദിൻെറ മതപ്രേരണയുടെ ഫലം മഹമ്മദസമുദായശക്തിയുടെ സർവ്വതോമുഖമായ വികാസമായിരുന്നു. പേർഷ്യാ, അസീറിയ, ഈജിപ്ത് എന്നുവേണ്ട മദ്ധ്യധരണിക്കടലോരങ്ങളിലുള്ള ദേശങ്ങളിലെല്ലാം മഹമ്മദരുടെ ആധിപത്യം വ്യാപിച്ചു. ചെങ്കടലും, പേർഷ്യൻഉൾക്കടലും അവരുടെ അധികാരത്തിലായപ്പോൾ പൌരസ്ത്യപാശ്ചാത്യവാണിജ്യം അവരുടെ കൈകളിൽ കടുങ്ങി. മഹമ്മദാധിപത്യമുള്ള ആ വാണിജ്യമാർഗ്ഗങ്ങളിലൂടെ കടന്നുപോകുന്ന സാമാനങ്ങളുടെ മൂന്നിലൊന്നു വില ചുങ്കമായി അലക്സാണ്ഡ്രിയയിൽ വച്ചു ഈടാക്കിവന്നു. അവരുടെ പിടിയിൽപ്പെടാതെ ഒരു വാണിജ്യമാർഗ്ഗമുണ്ടായിരുന്നെങ്കിൽ അതു സിന്ധുനദീതീരങ്ങളിലൂടെ ആക്സസ്സ് നദിയുടെ കരയും കടന്നു കാസ്പിയൻസമുദ്രംവഴി ചെങ്കടലിൽ ഇറങ്ങി കാൺസ്റ്റാൻറിനോപ്പിളിലും മററു പാശ്ചാത്യപ്രദേശങ്ങളിലും എത്തുന്ന പഴയ വഴിയായിരുന്നു. ഈ മാർഗ്ഗം കൈവശപ്പെടുത്തിയാൽ ഇൻഡ്യയിൽനിന്നും ലഭിക്കുന്ന വിഭവങ്ങൾ കൊണ്ട് സർവ്വൈശ്വര്യവും സമുദ്രാധിപത്യവും സമ്പാദിക്കാമെന്നുറച്ചു് ഏ. ഡി 452-ൽ വെനീസു പ്രയത്നം ചെയ്യുകയും കാൺസ്റ്റാൻറിനോപ്പിളിൻെറ ശക്തിയെല്ലാം കടിച്ചു് നീക്കയും ചെയ്തു. ഏറെത്താമസിയാതെ ജിനോവായും, പിസയും, ഫ്ളോറൻസും കിഴക്കൻകച്ചവടത്തിൻെറ ആദായത്തിനു മ

ത്സരിച്ചു് വെനിസിനെ ക്ഷീണയാക്കി. എങ്കിലും അവർ വീണ്ടും കച്ചവടത്തിന്റെ മുന്നണിയിൽ വന്നു് പരിപുഷ്ടയായി. ഫ്ളെമിഷ് കച്ചവടക്കാർ വെനീസ് നൽകിക്കൊണ്ടിരുന്ന പൌരസ്ത്യസാമാനങ്ങൾ റഷ്യ, നാർവെ, ഇംഗ്ലണ്ട് മുതലായ സ്ഥലങ്ങളിലും എത്തിക്കൊണ്ടിരുന്നു.

വിലയേറിയ കിഴക്കൻസാമാനങ്ങളെല്ലാം പടിഞ്ഞാറൻ രാജ്യങ്ങളിൽ വളരെ പരിചിതങ്ങളായിരുന്നെങ്കിലും അവ വന്നുകൊണ്ടിരുന്ന മാർഗ്ഗം അശേഷം നിശ്ചയമില്ലായിരുന്നു. ഇത്ര അമൂല്യവിഭവങ്ങളുള്ള ആ രാജ്യം കണ്ടുപിടിക്കേണ്ടതു് അത്യാവശ്യമെന്നു കരുതി പോർട്ടുഗീസുരാജാവായ ഹെൻറി കടൽവഴി വളരെ പരിശ്രമിച്ചു. 1486-ൽ ബർത്തൊലോമ്യൂഡയസ് എന്ന നാവികൻ ഇൻഡ്യയെ അന്വേഷിക്കാൻ കൊതിച്ചുവന്നു് ആഫ്രിക്കയുടെ തെക്കേ കോടി ചുംബിച്ചു സംതൃപ്തനായി വിരമിച്ചു. 1492-ൽ ജിനോവാക്കാരനായ കൊളംബസ് സമ്പൽപൂർണ്ണയായ ഭാരതത്തെ തേടിത്തേടി ഒടുവിൽ പടിഞ്ഞാറു ചെന്നു് അമേരിക്കാ കണ്ടു തെറ്റിദ്ധരിച്ചു മടങ്ങി. ജോൺ രണ്ടാമനെ തുടർന്ന പോർട്ടുഗീസുരാജാവു് വാസ്കോഡിഗാമാ എന്ന നാവികനെ ഇൻഡ്യയ്ക്കു വിട്ടു. 1497-ജൂലായി എട്ടാം തീയതി വാസ്കോഡിഗാമാ മൂന്നു ചെറിയ കപ്പലുകളോടും 170 ആളുകളോടും കൂടി പുറപ്പെട്ടു. സമുദ്രദുരിതങ്ങൾ പലതും അനുഭവിച്ചു് ഒടുവിൽ തിരിച്ചതിന്റെ പതിനൊന്നാം മാസത്തിൽ വാസ്കോഡിഗാമ ഇന്ത്യയുടെ പടിഞ്ഞാറെതീരത്തു കോഴിക്കോട്ട സാമൂതിരിയുടെ തുറമുഖത്തെത്തി നങ്കൂരമിട്ടു.

സാമൂതിരിയും കേരളീയരും പോർട്ടുഗീസുനാവികരെ സഹായികളായിരുന്നുവെങ്കിലും കാലേക്കൂട്ടി മലബാറിൽ പ്രവേശിച്ചിരുന്ന അറേബ്യൻകച്ചവടക്കാർ വൈരികളായി. അവരുടെ കയ്യിൽ നിന്നും ഒരുവിധം രക്ഷപെട്ട വാസ്കോഡിഗാമാ കുരുമുളക്, കറുവാപ്പട്ട, സുഗന്ധദ്രവ്യം തുടങ്ങിയ സാമാനങ്ങളും ശേഖരിച്ചു മടങ്ങി. 1499-ൽ അദ്ദേഹം പോർട്ടുഗലിൽ ചെന്നുചേർന്നു ആ വാണിജ്യയാത്രയ്ക്കു ചെലവായതിൽ ആറിരട്ടി ലാഭമുണ്ടായിരുന്നു. 1502-ൽ വാസ്കോഡഗാമാ വീണ്ടും ഇൻഡ്യയിൽ വന്നു. അറേബ്യൻശത്രുക്കളെ അദ്ദേഹം നല്ല പാഠം പഠിപ്പിച്ചു. പോർട്ടുഗീസുകാർ അചിരേണ നാട്ടുകാരോടും പിണങ്ങിത്തുടങ്ങി. യുദ്ധത്തിൽ അവർക്കുണ്ടായ വിജയം പാശ്ചാത്യർക്ക് ഇൻഡ്യയിൽ ഒരു സാമ്രാജ്യം സ്ഥാപിക്കാൻ കഴിയുമെന്നുള്ള ആശയ്ക്കു മാർഗ്ഗം തുറന്നുകൊടുത്തു. തന്റെ രാജ്യത്തിലൂടെ പൊയ്ക്കൊണ്ടിരുന്ന വാണിജ്യത്തെ കടൽമാർഗ്ഗം തിരിച്ചുകൊണ്ടുപോയ പോർട്ടുഗീസുകാരെ കൊല്ലം കോഴിക്കോട്ടു മുതലായ തുറ

മുഖങ്ങളിൽ നിന്നും ഓടിക്കുവാനായി ഈജിപ്തിലെ സുൽത്താൻ ഒരു കപ്പൽസൈന്യത്തെ അയച്ചു. ആദ്യം നാട്ടുകാരുടെ സഹായത്തോടുകൂടെ അറബികൾ ജയിച്ചുവെങ്കിലും ഒടുവിൽ പോർട്ടുഗീസുകാർ അവരുടെ വാണിജ്യാധിപത്യം ഇൻഡ്യയിൽ സ്ഥിരമാക്കി. ഒരു നൂറ്റാണ്ടു പോർട്ടുഗീസുകാർ കിഴക്കൻദിക്കുകളിൽ സാമ്രാജ്യവും സ്ഥാപിച്ചു വ്യാപാരം ചെയ്തു. അവരുടെ കച്ചവടം നശിച്ചപ്പോൾ സാമ്രാജ്യവും ശിഥിലമായി. സമുദ്രമാർഗ്ഗങ്ങളെ നിയന്ത്രിക്കുന്ന ഒരു രാഷ്ട്രത്തിനല്ലാതെ ഇൻഡ്യയിൽ സാമ്രാജ്യം സ്ഥാപിക്കാൻ കഴിവില്ലെന്നുള്ള തത്വം ചില പോർട്ടുഗീസ്നായകന്മാർ ഉദ്ഘോഷിച്ചിരുന്നു. ഇതാണ് പാശ്ചാത്യരുടെ ഇൻഡ്യൻവാണിജ്യത്തിന്റെയും സാമ്രാജ്യസ്ഥാപനത്തിന്റെയും പ്രാരംഭവും പ്രാചീനവുമായ ചരിത്രം.

---

## അദ്ധ്യായം ൩

---

### (൧) പോർട്ടുഗീസുകാരുടെ വാണിജ്യം.

കിഴക്കൻസാമാനങ്ങൾ തേടിപ്പോകുവാൻ പാശ്ചാത്യർ ചെയ്ത പരിശ്രമഫലമായി കടൽവഴി ഇൻഡ്യയിൽ എത്താൻ ഒരു മാർഗ്ഗം കണ്ടുപിടിച്ചതും, പഴയ കച്ചവടമാർഗ്ഗങ്ങൾ അടഞ്ഞതും, മദ്ധ്യധരണിക്കടലോരങ്ങളിൽ ഐശ്വര്യത്തിലിരുന്ന സാമ്രാജ്യങ്ങൾ ധനത്തിലും പ്രതാപത്തിലും ക്ഷയിച്ചതും, അററ്ലാൻറിക്കുസമുദ്രതീരം സ്പർശിക്കുന്ന പടിഞ്ഞാറൻരാജ്യങ്ങൾ അഭിവൃദ്ധിയിലെത്തിത്തുടങ്ങിയതും, എല്ലാം കാര്യകാരണരൂപേണ ബന്ധിച്ചിരിക്കുന്നു എന്നു പറയാതെ തരമില്ല. പാശ്ചാത്യർ എ. ഡി. 14-ാംനൂററാണ്ടു കഴിഞ്ഞതോടുകൂടെ കപ്പൽമാർഗ്ഗം ഇൻഡ്യയിൽ വന്നു. മതവൈരം, സാമ്രാജ്യവൈരം മുതലായവയാൽ ഇൻഡ്യയുടെ അന്തർഭാഗം വിഘടിച്ചിരുന്ന ആ കാലത്തിൽ അവർ സമുദ്രതീരങ്ങളിലെല്ലാം വ്യാപാരകേന്ദ്രങ്ങൾ ഉറപ്പിച്ചുകൊണ്ടിരുന്നു.

1509-ൽ ആൽഫോൺസോഡി അബുൽബെക്ക് എന്ന പോർട്ടുഗീസുകാരൻ വൈസ്രായിയായി ഇൻഡ്യയിൽ വന്നു. ഇദ്ദേഹത്തിന്റെ കാലത്തു പോർട്ടുഗീസുകാർക്കു പൂർവ്വാധികം പ്രാബല്യം സിദ്ധിച്ചു. സമുദ്രതീരങ്ങളിൽ സ്ഥാനമുറപ്പിച്ചുകൊണ്ട് ഉള്ളിലോട്ടു കടക്കാമെന്നായിരുന്നു അബുൽബെക്കിന്റെ വിചാരം. അതനുസ

രിച്ച് അയാൾ പ്രയത്നംതുടങ്ങി. നാട്ടുരാജാക്കന്മാർതമ്മിൽ ഭിന്നിച്ചു കലഹിക്കുന്ന അവസരങ്ങളിൽ കക്ഷിപിടിക്കേണ്ട സംഗതി അബുൽബെക്ക് വിസ്മരിച്ചില്ല. 1510 ൽ അബുൽബെക്ക് ഗാവാ കൈവശപ്പെടുത്തി. കോഴിക്കോടുപിടിക്കാൻ നോക്കിയിട്ടു സാധിച്ചില്ല. അയാൾ ആർമസ് പിടിച്ചടക്കുകയാൽ അറബികളുടെ പേർഷ്യൻ ഉൾക്കടലിലേക്കുള്ള മാർഗ്ഗം മുട്ടി. കൂടാതെ സൊക്കോട്രയിൽ ഒരു പോർട്ടുഗീസുകോട്ടയും ഉയർന്നു. ചെങ്കടലിന്റെ നിയന്ത്രണത്തിനു ഇതു വളരെ സഹായകമായി. 1515-ൽ ഗാവയിൽകിടന്ന് അബുൽബെക്ക് ഇഹലോകം വെടിഞ്ഞു. ഗാവയിൽ വിദ്യാഭ്യാസത്തിനു പള്ളിക്കൂടങ്ങൾ ഉണ്ടാക്കിയും ഭരണത്തിന് ഹിന്ദുക്കളെ നിയമിക്കയും പട്ടാളത്തിൽ ഇൻഡ്യാക്കാരെ ചേർക്കയും ചെയ്തു. 1524-ൽ വാസ്കോഡഗാമാ വീണ്ടും ഇൻഡ്യയിൽ എത്തി. അല്പനാൾക്കുള്ളിൽ അദ്ദേഹവും മരിച്ചു.

പോർട്ടുഗൽ കിഴക്കൻകച്ചവടം അടക്കിപ്പിടിച്ചിരുന്ന ഒരു വലിയ മുതലാളിയായിത്തീർന്നു. അവിടെനിന്നുമാണ് പടിഞ്ഞാറൻ നാടുകളിൽ സാമാനങ്ങൾ പ്രചരിച്ചുകൊണ്ടിരുന്നത്. 1580-ൽ പോർട്ടുഗൽ സ്പെയിനിൽ ചേർന്നു. അതിന് എട്ടുവർഷംമുൻപ് ഓറഞ്ചിലെ വില്യത്തിന്റെ കീഴിൽ ഡച്ചുകാർ സ്പെയിനിൽനിന്നും സ്വതന്ത്രരായിരുന്നു. 1588-ൽ സ്പാനിഷ് കപ്പലുകൾക്കു പററിയ പരാജയത്താൽ പോർട്ടുഗീസുകാരുടെ കടൽക്കോയ്മ വെള്ളത്തിലായി. അതിന് ഒരുവർഷംമുൻപ് കടൽക്കൊള്ള നടത്തിവന്ന ഡ്രേക്ക് എന്ന ഇംഗ്ലീഷുകാരൻ പോർട്ടുഗീസുകാരുടെ ഒരു കപ്പൽ ആക്രമിച്ചെടുത്തു. അതിലുണ്ടായിരുന്ന കിഴക്കൻസാമാനങ്ങൾക്കു 108049-പവൻ വിലകിട്ടി. കുറേയാണ്ടുകൾക്കുള്ളിൽ മറെറാരു പോർട്ടുഗീസ് കപ്പൽ പിടിക്കയുണ്ടായി. അതിലുണ്ടായിരുന്ന വാസനാദ്രവ്യം, കല്പകം, ജാതിക്കാ, പട്ട്, പഞ്ഞി ഇവയെല്ലാംകൂടി 150000-പവൻ ലഭിച്ചു.

1580-മുതൽ പോർട്ടുഗീസുകാരുടെ ശക്തിയും കച്ചവടവും ക്ഷയിച്ചുതുടങ്ങി. പക്ഷെ കിഴക്കുണ്ടായിരുന്ന അവരുടെ താവളസ്ഥലങ്ങളും കൈവശത്തിൽനിന്നും വിട്ടുകൊടുത്തിരുന്നില്ല 1612-ൽ പോർട്ടുഗീസുകാർ ഇംഗ്ലീഷുകാരെ ഓടിക്കാൻ ഒരു പോർനടത്തി. 1615-ൽ അവരെ ഗാവയുടെയും സൂറത്തിന്റെയും ഉപാന്തത്തിൽനിന്നും തുരത്തുവാൻ വീണ്ടും യുദ്ധംചെയ്തു. ഇംഗ്ലീഷുകാർ "കള്ളന്മാരും, രാജ്യോപദ്രവികളും സാമ്രാജ്യത്തിൽ കയററാൻകൊള്ളാത്തവരു"മാണെന്നാണ് പോർട്ടുഗീസുകാർ രാജകല്പനത്തിൽ അറിയിച്ചത്.

ഡച്ചുകാരും ഇംഗ്ലീഷുകാരുംകൂടി പോൎത്തുഗീസുകാരെ അവരുടെ കിഴക്കൻതാവളങ്ങളിലുള്ള കോട്ടകളിൽനിന്നും ഓടിച്ചു. 1622-ൽ ഓർമസ് ഇംഗ്ലീഷുകാർ ആക്രമിച്ചടക്കി. 1629-ൽ ഷാജഹാൻ ഹൂഗ്ലിയിലെ പോൎത്തുഗീസുകേന്ദ്രം പിടിച്ചു. അവരുടെ മുന്നൂറുകപ്പലുകളും രാജാവിനധീനമായി. ഭാഗ്യദോഷം നാനാതരത്തിലും പോൎട്ടുഗീസുകാൎക്കു നേരിട്ടു. ഡച്ചുകാർ ഗോവ തടഞ്ഞു. ഇൻഡ്യ, സിലോൺ, ജാവ മുതലായ ദ്വീപുകളുമായുള്ള കച്ചവടങ്ങളെല്ലാം അവർ തന്നെയെടുത്തു. 17-ാംനൂറ്റാണ്ടിന്റെ പകുതിയോടെ പോൎത്തുഗലിന്റെ കയ്യിൽനിന്നും ധനവും കിഴക്കൻകച്ചവടവും ഡച്ചുകാരും ഇംഗ്ലീഷുകാരും തട്ടിപ്പറിച്ചുകൊണ്ടുപോകയാൽ അവരും അവിടെ ഇരുന്നുപോയി.

പോൎട്ടുഗീസുകാർ ഇൻഡ്യയിൽ ക്ഷയിച്ചതിന്റെ കാരണങ്ങൾ.

പല കാരണങ്ങളാലും പോൎട്ടുഗീസുകാൎക്കു ഇൻഡ്യയിൽ ആധിപത്യം സ്ഥാപിക്കുന്ന കാൎയ്യം അസാദ്ധ്യമായിരുന്നു. പോൎത്തുഗീസുഭടന്മാർ സുഖലോലുപന്മാരായെന്നു മാത്രമല്ല ഇൻഡ്യാക്കാരുമായി വിവാഹബന്ധത്തിൽ ഏൎപ്പെട്ടു അവരുടെ വ്യക്തിത്വം നശിപ്പിച്ചു. ക്രിസ്തുമതപ്രചാരണത്തിനുവേണ്ടി അവർ അക്രമങ്ങളും പ്രവൎത്തിച്ചു. അവരുടെ ക്രൂരകൎമ്മങ്ങൾമൂലം ഹിന്ദുക്കളും മഹമ്മദീയരും ഒരുപോലെ പോൎത്തുഗീസുകാരെ വെറുക്കയും അവിശ്വസിക്കയും ചെയ്തു. ഇൻഡ്യയുടെ മൎമ്മപ്രദേശമായ ഹിന്ദുസ്ഥാനമോ മറ്റു പ്രധാനഭാഗങ്ങളോ കൈവശപ്പെടുത്താൻ അവൎക്കു സാധിച്ചില്ല.

1565-ൽ വിജയനഗരം നശിച്ചതു പോൎട്ടുഗീസുകാരുടെ പ്രധാന വാണിജ്യകേന്ദ്രമായ ഗോവയ്ക്കു വലിയ തകരാറായിരുന്നു. പോൎട്ടുഗൽ സ്പെയിനിൽ ചേൎന്നതും ഗുണകരമായിരുന്നില്ല. ഡച്ചുകാരും ഇംഗ്ലീഷുകാരും ഇൻഡ്യയുമായി കച്ചവടത്തിനു പുറപ്പെട്ടതു അവൎക്കു നഷ്ടമുണ്ടാക്കി. ഇംഗ്ലീഷുകാർ 1612-മുതൽ പോൎത്തുഗീസുകാരെ പരാജയപ്പെടുത്തി. യുദ്ധംമൂലം അവൎക്കു വളരെ നഷ്ടം സംഭവിച്ചു. സ്വതവേ പോൎത്തുഗീസുകാർ ഒരു ചെറിയ രാജ്യക്കാരായിരുന്നു. ഷാജഹാൻ ഹൂഗ്ലിയെ മൎദ്ദിക്കയാൽ അവർ തളൎന്നുപോയി. മറാട്ടികളും അവരെ കൊള്ളചെയ്തു. സത്യം, നീതി, ധൈൎയ്യം, ക്ഷമ ഇവയാൽ ഇൻഡ്യയിൽ സ്ഥാനങ്ങൾ ഉറപ്പിച്ച പോൎത്തുഗീസുകാൎക്കു ആ വക ഗുണങ്ങളുടെ കുറവുമൂലം ഇൻഡ്യ നഷ്ടപ്പെട്ടു. ഗോവ, ഡാമൻ, ഡ്യൂ എന്നീ ചില സ്ഥലങ്ങൾമാത്രം അവരുടെ വകയായി ഇപ്പോഴും അവശേഷിച്ചിട്ടുണ്ട്.

## ൨. ഡച്ച് ഈസ്റ്റിൻഡ്യാക്കമ്പനി.

ആദ്യം ഐകമത്യമായി കച്ചവടത്തിൽ പ്രവൃത്തിച്ചിരുന്നെങ്കിലും പോർട്ടുഗീസുകാരുടെ പക്കൽനിന്നും ഇൻഡ്യൻവാണിജ്യം ഡച്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും കയ്യിൽ കിട്ടിയപ്പോൾ അവർ അന്യോന്യം മത്സരം തുടങ്ങി. ഡച്ചുകാരുടെ കച്ചവടത്തെപ്പററിയും കുറഞ്ഞൊന്നു പറയുന്നതു തൽസംബന്ധമായ അറിവിന്റെ മുഴുപ്പിന് അത്യന്താപേക്ഷിതംതന്നെ.

പതിനാറാംശതാബ്ദത്തിന്റെ ഒടുവിൽ ആഫ്രിക്കയുടെ തെക്കേകോടി ചുററി ഇവർ ഇൻഡ്യൻസമുദ്രത്തിൽ കടന്നു. 1602-ൽ "യൂണിവേഴ്സൽ ഈസ്റ്റിൻഡ്യൻകമ്പനി" എന്നൊരു വാണിജ്യസംഘം ഹോളണ്ടിലുണ്ടായി. കമ്പനിക്കു വലിയ മൂലധനം ലഭിച്ചു.

ഏകാത്മത്തിനുവേണ്ടി പ്രവൃത്തിക്കുന്നവർ തമ്മിൽ മത്സരവും, വൈരവും, വഴക്കും ഉണ്ടാകുമെന്നുള്ളതു് ന്യായസിദ്ധമാകുന്നു. ഡച്ചുകാരുടെ കച്ചവടത്തിലുള്ള അഭിവൃദ്ധി ഇംഗ്ലീഷുകാരുടെ ആദായത്തെ സാരതരമായി ബാധിച്ചു. അവരുടെ സ്വരച്ചേർച്ചയില്ലായ്മ ആവുന്നേടത്തോളം തഴച്ചുകൊണ്ടു്, ചില ചില്ലറ അവകാശസ്ഥാപനങ്ങളായി പുഷ്പിച്ചു്, 1623-ൽ 'അംബോയനാക്കൊല' എന്ന രൂപത്തിൽ ഫലം കാട്ടി. ഡച്ചുകാർ കാപ്റ്റൻതാവ്വർസണ്ണിനേയും കുറെ അനുയായികളേയും അന്യായമായി കൊന്നു. ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഡയറക്ടറന്മാർ ഈ വർത്തമാനം ഭയങ്കരരൂപത്തിൽ പത്രികയടിച്ചു ഇംഗ്ലണ്ടിൽ പരസ്യംചെയ്തു. ഇംഗ്ലീഷുകാർക്കു ഡച്ചുകാരോടുള്ള വാണിജ്യവൈരം ദൃഢമായി. ഡച്ചുകാരുടെ മത്സരം കൂടിക്കൂടി വന്നതിനാൽ 1629-ൽ ഇംഗ്ലീഷുകമ്പനിക്കു 300000 പവൻ നഷ്ടം ഭവിച്ചു. ' ഡച്ചുകാർ കമ്പനിയെ കിഴക്കേ ആർക്കിപ്പെലഗോയിൽനിന്നും ഓടിച്ചു. ഇംഗ്ലണ്ടിൽ ഗവൺമെണ്ടിനുതന്നെയും ഹോളണ്ടിനെ അമർത്തണമെന്ന ഉദ്ദേശം ജനിച്ചു. ഈ ഘട്ടത്തിൽ ഫ്രാൻസും ബെൽജിയവുംകൂടി സഖ്യം ചെയ്തു് ഹോളണ്ടിനെ അമർത്താൻ നിശ്ചയിച്ചു. ആത്മരക്ഷയും ആത്മസ്വാതന്ത്ര്യവും സർവ്വോപരി ശ്രേഷ്ഠമായിക്കരുതി, ഹോളണ്ട് അതിൽ ജാഗരൂകമാകയും കിഴക്കൻസ്ഥലങ്ങളെ വിഗണിക്കയും ചെയ്തു. ഈ സുവർണ്ണാവസരം പാഴാക്കാതെ ഇംഗ്ലണ്ടു കടൽയുദ്ധങ്ങളിൽ ഹോളണ്ടിനെ ജയിച്ചു് പൌരസ്ത്യവാണിജ്യത്തിന്റെ ഭാഗ്യോദയം നേടി.

മൊളൂക്കാദ്വീപിലെ അംബോയ്ന, മലാക്ക, (സിലോൺ) ജാഫ്ന, മലബാർതീരങ്ങൾ, മസൂലിപട്ടണം, നാഗപട്ടണം, ഭാൻ

കാസിംബസാർ, ഹൂഗ്ലി, പാററ്ന, ഢാക്ക, മുതലായ സ്ഥലങ്ങൾ ഡച്ചുകാൎക്ക് അധീനങ്ങളായിരുന്നു.

### ഡച്ചുകാരുടെ ക്ഷയം.

ഡച്ചുകാരുടെ ഈസ്റ്റിൻഡ്യാക്കമ്പനി അവരുടെ ഗവൎമ്മേൺറിൻെറ അധീനത്തിൽപെട്ട് അസ്വാതന്ത്ര്യമായി. കിഴക്കൻപ്രദേശങ്ങളിൽ അവർ അമിതവും അനാവശ്യവുമായ കലഹങ്ങളിൽ ഏൎപ്പെട്ട് വിഷമതകളെ സ്വയം വരിച്ചു. അവസാനംവരെ സാമ്രാജ്യശക്തി സ്ഥാപിക്കുവാൻ അവൎക്ക് പരിതഃസ്ഥിതികൾ അനുകൂലിച്ചില്ല. വാണിജ്യമത്സരമുണ്ടായ ആദികാലങ്ങളിൽ ഇംഗ്ലണ്ടുമായി യുദ്ധം ചെയ്യേണ്ടിവന്നു. അനന്തരം ഹോളണ്ടിനെ ഒന്നായി വിഴുങ്ങാൻ തുടങ്ങിയ ഫ്രാൻസിൻെറ വായിൽനിന്നും രക്ഷപെടാൻ ശ്രമയത്നം തന്നെ അനുഷ്ഠിക്കേണ്ടതായി വന്നുകൂടി. ഏതായാലും വീട്ടിലും വെളിയിലും ദുസ്സഹമായ നഷ്ടം ഭവിച്ച് ഡച്ചുകാർ പടിഞ്ഞാറുതന്നെ അടങ്ങിയൊതുങ്ങിയിരുന്നു.

പൌരസ്ത്യവാണിജ്യത്തിൻെറ അതിലാഭമുദ്ദേശിച്ചു പോൎത്തുഗീസുകാരെ നശിപ്പിക്കയും ഫ്രെഞ്ചുകാൎക്ക് വേണ്ട വിഷമങ്ങൾ ഉണ്ടാക്കയും ചെയ്ത ഡച്ചുകാർ തൽസംബന്ധമായ വിപത്തുകളിൽപെട്ടു സ്വയം ക്ഷയിച്ചു. മനഃപൂൎവ്വമായി അവൎക്ക് ഇംഗ്ലീഷുകാരെ സഹായിക്കണമെന്ന ഗൂഢ നിശ്ചയമൊന്നും ഇല്ലായിരുന്നെങ്കിലും അവരുടെ കൎമ്മങ്ങളും കൎമ്മഫലങ്ങളും ദൈവയോഗത്താൽ ഇംഗ്ലീഷുകാരുടെ വാണിജ്യാഭിവൃദ്ധിക്കും സാമ്രാജ്യസ്ഥാപനത്തിനും അനുകൂലമായി.

## ന. ഫ്റെഞ്ച് ഈസ്റ്റിൻഡ്യാക്കമ്പനി.

പാശ്ചാത്യരാജ്യങ്ങളിൽ ഉണ്ടായ കച്ചവടത്തിൻെറ ഇളക്കത്തിൽ ഫ്റാൻസും ഇറങ്ങി പുറപ്പെട്ടു. 1604 മുതൽ ഫ്റെഞ്ചുകമ്പനികൾ സ്ഥാപിക്കയും കച്ചവടക്കപ്പലുകളെ വ്യാപാരകേന്ദ്രങ്ങളിൽ അയയ്ക്കയും ചെയ്തുതുടങ്ങി. 1664-ൽ കോൾബെട്ടാണ് ലൂയി പതിന്നാലാമനെ പ്രേരിപ്പിച്ച് ഫ്റാൻസിൻെറ വാണിജ്യം അഭിവൃദ്ധമാക്കാൻ യത്നിച്ചത്. ആദ്യകാലത്ത് ഒരു പൌരസ്ത്യസാമ്രാജ്യം സ്ഥാപിക്കുവാനുള്ള യോഗ്യമായ സൎവ്വ വിജയങ്ങളും ഫ്റാൻസിനു ലഭിച്ചു. 1667-ൽ കാറൺ എന്ന ആളെ ഫ്റെഞ്ചുകമ്പനിയുടെ ഡയറക്ടർജനറാലായി ഇൻഡ്യയിൽ അയച്ചു. സൂറത്തിലും മസൂലിപട്ടണത്തിലും അദ്ദേഹം വ്യാപാരശാലകൾ സ്ഥാപിച്ചു. കാറൺ ഡച്ചുകാരുടെയും പോൎത്തുഗീസുകാരുടെയും സ്ഥലങ്ങളിൽ ചിലവ

കൈവശപ്പെടുത്തി. 1674-ൽ ചന്ദ്രനാഗരത്തിൽ ഫ്രഞ്ചുകാർ കച്ചവടമാരംഭിച്ചു. 1683-ൽ ഗവർണ്ണർ മാർട്ടിനാൽ പാണ്ടിച്ചേരി സ്ഥാപിതമായി. ഏ—ഡി 1706-ാടുകൂടെ പാണ്ടിച്ചേരിയുടെ പര്യന്തപ്രദേശങ്ങൾ പലതും മാർട്ടിൻ സ്വാധീനമാക്കി.

ലീനിയർഎന്ന അടുത്ത ഫ്രഞ്ചുഗവർണ്ണരുടെകാലത്തു സൂററിലെ വാണിജ്യത്തിൽ വലിയ നഷ്ടം സംഭവിച്ചു. ലീനിയർ ഫ്രാൻസിൽനിന്നും പണംവരുത്തി സൂററിന്റെ മോശസ്ഥിതിയെ പരിഹരിച്ചു. മാഹിഎന്നദേശം 1725-ൽ കമ്പനിക്കുകിട്ടി. 1741 ആയപ്പോഴേയ്ക്കും കർണ്ണാട്ടിക്കിൽ ഫ്രഞ്ചുകാർക്കു നിലയും വിലയും സിദ്ധിച്ചു. ഇതിനുകാരണം അക്കാലത്തെ ഗവർണ്ണരായിരുന്ന ഡ്യൂമസ്സിന്റെനയം ഒന്നുമാത്രമാണ്. ആർക്കാട്ടുനവാബിനെ ബോൺസ് ലെ പിടിപ്പിച്ചുകാലത്തു നവാബിനു പാണ്ടിച്ചേരിയിൽ അഭയംനല്കിയതു ഡ്യൂമസ്സായിരുന്നു. നവാബിന്റെ പ്രതിപുരുഷനായി നിയമിച്ചിരുന്ന ബൈസാം ഫ്രഞ്ചുഗവർണ്ണർക്കു പലസ്ഥാനമാനങ്ങൾകൊടുത്തു. ഇൻഡ്യയിൽ ഫ്രഞ്ചുസാമ്രാജ്യംസ്ഥാപിക്കാൻ ഭഗീരഥപ്രയത്നംചെയ്തതു് ഗവർണ്ണർ ഡ്യൂപ്ലെ ആയിരുന്നു. ഇദ്ദേഹം 1741-മുതൽ 1754-വരെ ഗവർണ്ണരുദ്യോഗം ഭരിച്ചു. ഭരണകാലം മുഴുവൻ ഇംഗ്ലീഷുകാരുമായുള്ള ഘോരസമരം വർദ്ധിച്ചിരുന്നു.

## ൪. ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പനി.

1588-ൽ സ്പെയിൻകാരുടെ കപ്പൽസൈന്യത്തിനു തോൽവി പററിയതോടെ ഇംഗ്ലീഷുകാൎക്കും ഡച്ചുകാൎക്കും ഗുഡ്ഹോപ്പുകോടിചുററി കിഴക്കൻപ്രദേശവുമായി വ്യാപാരംചെയ്യാനുള്ള വാണിജ്യമാർഗ്ഗം തുറന്നുകിട്ടി. എങ്കിലും ഇംഗ്ലീഷുകാർ സംഘങ്ങളായിച്ചേൎന്നു ഇൻഡ്യയിൽകച്ചവടത്തിനെത്തിയിരുന്നില്ല. ക്രമേണ ഇൻഡ്യയുടെ സമ്പൽസമൃദ്ധി ഇംഗ്ലണ്ടിന്റെകർണ്ണപുടത്തിലുമെത്തി. 1579-ൽ തോമസ്സ്റ്റീവൻസൻഎന്ന ആളാണ് ഇംഗ്ലീഷുകാരിൽ ആദ്യം ഇൻഡ്യയിൽവന്നതു്. അയാൾ ഇൻഡ്യയിൽ താമസിച്ചുകൊണ്ടു ഇവിടത്തെ ഫലസമൃദ്ധിയേയും പോർട്ടുഗീസുകാരുടെ കച്ചവടത്തിന്റെ അഭിവൃദ്ധിയേയുംപററി പല കത്തുകളും തന്റെ അച്ഛനയച്ചു. ഈ കത്തുകൾ പല ഇംഗ്ലീഷുകാൎക്കും ഇൻഡ്യയെപ്പററിയുള്ള പൂർണ്ണവിവരങ്ങൾ നല്കി. 1583-ൽ മൂന്നു ഇംഗ്ലീഷുകച്ചവടക്കാർ കരമാർഗ്ഗം ഇൻഡ്യയിൽ വന്നു. അവരും ഇൻഡ്യയെപ്പററിയുള്ള പലപ്രത്യക്ഷാനുഭവങ്ങളും ഇംഗ്ലണ്ടിൽ പ്രചരിപ്പിച്ചു. ഡ്രേക്കെന്ന കടൽക്കൊള്ളക്കാരൻ 1587-ൽ ഗോവായിൽനിന്നുവരുന്ന പോർട്ടുഗീ

സ്പകാരുടെ ഒരു കപ്പൽ പിടിച്ചെടുത്തു. അതിൽ 108049-പവൻ വിലയുള്ള കിഴക്കൻസാമാനങ്ങൾ ഉണ്ടായിരുന്നു. ഏറെത്താമസിയാതെ ആക്രമിച്ചെടുത്ത മറ്റൊരുകപ്പലിൽ രത്നം, സുഗന്ധദ്രവ്യം, പട്ട്, പഞ്ഞി, മുതലായി 150000-പവൻ വിലയുള്ള ചരക്കുകിട്ടി.

കുരുമുളകുമുതലായ സാമാനങ്ങൾ ഡച്ചുകാർമുതലായവരുടെ പക്കൽനിന്നാണ് ഇംഗ്ലീഷുകാർ വാങ്ങിക്കൊണ്ടുവന്നത്. മററുള്ളവരെപ്പോലെ പൌരസ്ത്യദേശങ്ങളുമായി നേരിട്ട കച്ചവടം നടത്തുന്നതാണധികം ആദായകരമായിരിക്കുമെന്ന് ഇംഗ്ലീഷുകച്ചവടക്കാർ നിശ്ചയിച്ചു. ഇപ്രകാരം ധനസമ്പാദനവും രാജ്യമഹത്വവും മാത്രമാണ് ഇംഗ്ലണ്ടിന്റെ ഇൻഡ്യയുമായുള്ള സംബന്ധത്തിനു പ്രേരകങ്ങളായിരുന്നത്. 1591-ൽ മൂന്നു കപ്പൽ ഇംഗ്ലണ്ടിൽനിന്നും ഇൻഡ്യയിലേക്കു തിരിച്ചു. പല അപകടങ്ങളുംകഴിഞ്ഞ് അതിൽ ഒന്നോ രണ്ടോ തിരികെവന്നു. 1596-ൽ പുറപ്പെട്ട കപ്പലുകളുടെകഥ പിന്നീട് ഇതുവരെ കേട്ടിട്ടില്ല. 1599-ൽ ഡച്ചുകച്ചവടക്കാർ കുരുമുളകിന്റെ വില റാത്തലൊന്നുക്കു മൂന്നുഷില്ലിംഗിൽനിന്നും എട്ടുഷില്ലിങ്ങാക്കിക്കൂട്ടി. ലണ്ടനിലെ ലാർഡ്മേയർ പട്ടണത്തിലെ വലിയ കച്ചവടക്കാരെയുംമററും വരുത്തി ആലോചിച്ചു. തൽഫലമായി ആ ദ്രവ്യവൃദ്ധിയെ ഉദ്ദേശിച്ചു കിഴക്കൻപ്രദേശങ്ങളുമായി നേരിട്ട കച്ചവടം നടത്തുവാൻ അവർ നിശ്ചയിച്ചു.

1600-ാമാണ്ട ഡിസംബർമാസം 31-ാംതിയതി ഗവൎമ്മെന്റു കിഴക്കെ ഇൻഡ്യയുമായി കച്ചവടംചെയ്യുന്ന ലണ്ടൻകച്ചവടക്കാരം എന്നപേരിൽ ഈസ്റ്റിൻഡ്യാകമ്പനിക്ക് രാജസന്നിധാനത്തുനിന്നും അനുവാദം കിട്ടി. 30000-പവൻവിലക്കുള്ള തങ്കക്കട്ടികൾ കയറ്റുമതിചെയ്യാവുന്നതും അതുവാണിജ്യയാത്രയ്ക്കുശേഷം ഇംഗ്ലണ്ടിൽ തിരികെ ഇറക്കുമതിചെയ്യേണ്ടതുമായിരുന്നു. 1601 ഏപ്രിൽ 2-ാംതിയതി നാലു കപ്പലുകൾ ഇൻഡ്യയിലേക്കു തിരിച്ചു. ഇവയിൽ എല്ലാംകൂടി 28742 പവൻ വിലവരുന്ന തങ്കക്കട്ടിയും വെള്ളിക്കട്ടിയും 6860-പവൻ വിലവരുന്ന മററു ചില്ലറ ഇംഗ്ലീഷുസാമാനങ്ങളും ഉണ്ടായിരുന്നു. 1603-ൽകുരുമുളകുമുതലായ ധാരാളം ചരക്കുകളുംകൊണ്ട കപ്പൽ ഇംഗ്ലണ്ടിൽ മടങ്ങിയെത്തി. ഈ യാത്ര കമ്പനിയെ പ്രോത്സാഹിപ്പിക്കതന്നെചെയ്തു. രണ്ടാമത്തെ 1604-ൽഉണ്ടായ വാണിജ്യയാത്രയ്ക്കു കമ്പനിയുടെ മൂലധനം 60450-പവനായിരുന്നു. കച്ചവടത്തിനു വലുതായ സൌകര്യമൊന്നും കിട്ടിയില്ലെങ്കിലും കണക്കു തിട്ടപ്പെടുത്തിയതിൽ രണ്ടുയാത്രയിലുംകൂടെ കമ്പനി മുടക്കിയ മുതലിന് 95-ശതമാനം ലാഭമുണ്ടെന്നു കണ്ടു. കച്ചവടം അഭിവൃദ്ധമായി 1609-ൽ

ജെയിംസ് ഒന്നാമൻ കമ്പനിക്ക കച്ചവടംചെയ്യാനുള്ള അധികാരത്തിന്നുപുറമെ യുദ്ധംചെയ്യുവാനും കൈമാറ്റത്തിനുംകൂടെ അധികാരം കൊടുത്തു. വാണിജ്യാവകാശം കമ്പനിക്ക സ്ഥിരമായി. ആറാമത്തെ വാണിജ്യയാത്രയ്ക്കു പിരിഞ്ഞമുതൽ 82000-പവനായിരുന്നു. ഇക്കാലത്തു ഇംഗ്ലീഷുകാർ സൂറത്തിൽ ഒരു കച്ചവടശാലയുണ്ടാക്കി.

ഇക്കാലത്തു പോർട്ടുഗീസുകാർ നശിച്ചുവന്നു. എങ്കിലും ഇംഗ്ലീഷുകാൎക്ക ഡച്ചുകാരുമായി മത്സരിക്കേണ്ടതായുണ്ടായിരുന്നു. ഡച്ചുകാരുടെ മത്സരംനിമിത്തം 1628-നും 29-നും ഇടയ്ക്കു കമ്പനിക്ക് 300000-പവനോളം നഷ്ടം വന്നു. മുമ്പ് 60 പവൻവിലയുള്ള ഷെയർ 130-ആയികൊടുത്തിരുന്നു. എന്നാൽ ഇക്കാലത്തു നൂറു പവൻവിലയുള്ള ഷെയറിന്ന കച്ചവടമാന്ദ്യത്താൽ 80-പവനായി കുറഞ്ഞു. 1635-ൽ ഇംഗ്ലണ്ടിൽനിന്നുതന്നെ മറ്റൊരുകമ്പനിയും ആരംഭിച്ചുമത്സരം തുടങ്ങി.

163?-ൽ മസൂലിപട്ടണത്തിൽ കമ്പനിയുടെ ഒരു വ്യാപാരശാലയുണ്ടാക്കി. മസൂലിപട്ടണത്തിലെ കാൎയ്യങ്ങൾ നിയന്ത്രിച്ചുകൊണ്ടിരുന്ന സംഘത്തിലെ ഒരംഗമായ ഫ്രാൻസിസ്‌ഡെ സെന്റുതോമെ എന്ന സ്ഥലം സന്ദർശിക്കയും അവിടെ 1640-ൽ ഒരു വാണിജ്യശാല സ്ഥാപിക്കയും ചെയ്തു. ഇപ്പോഴത്തെ മദ്രാസ്‌നഗരം അതു പുഷ്ടിപ്പെട്ടതാകുന്നു. ബൌട്ടൻ എന്ന ഇംഗ്ലീഷുവൈദ്യൻ ഷാജഹാന്റെ മകളെ തീപൊള്ളിയപ്പോൾ ചികിത്സിച്ചു ഭേദമാക്കി. ഗെബ്രിയൽബൌട്ടന്റെ അദ്ഭുതസാമൎത്ഥ്യത്തിൽ സംതൃപ്തനായ ചക്രവൎത്തി 1636-ൽ ഹുഗ്ലി എന്ന സ്ഥലം ഇംഗ്ലീഷുകാൎക്ക കച്ചവടംചെയ്യാൻ വിട്ടുകൊടുത്തു. ഈ സ്ഥലം കിഴക്കെ സമുദ്രതീരത്തു കമ്പനിക്കുള്ള ഉറച്ച കേന്ദ്രമായിത്തീൎന്നു. ബൊംബെ, ചാൾസ് രണ്ടാമന്ന പോൎട്ടുഗലിൽനിന്നും സ്ത്രീധനമായി ലഭിച്ചിരുന്നു. 1669-ൽ ആ സ്ഥലം പത്തുപവൻ പാട്ടത്തിന്ന് രാജാവ് കമ്പനിക്ക വിട്ടുകൊടുത്തു. 1685-മുതൽ ബൊംബെ പശ്ചിമതീരത്തെ വലിയ വ്യാപാരകേന്ദ്രവും തുറമുഖവുമായി. കൂടാതെ നെല്ലൂർഡിസ്ത്രിക്കിൽ ആർമഗാൺ, 1625-ലും, തിരുവിതാംകൂറിൽ വിഴിഞ്ഞം 1644-ലും, ദേവനാപട്ടണം (ഫോൎട്ടുസെന്റുഡേവിഡ്) 1689-ലും, കൽക്കട്ടാ 1690-ലും (1696-ഫോൎട്ടുവില്യം) കമ്പനിയുടെ കച്ചവടത്താവളങ്ങളായി. ഈസ്റ്റിൻഡ്യാക്കമ്പനി ഇൻഡ്യയിൽ താവളം ഉറപ്പിച്ചുകൊണ്ടിരുന്ന ഇക്കാലത്തു അവരുടെ ഇംഗ്ലണ്ടിലെ ഗവൎമ്മെന്റിന്റെ ജോലി മററു പാശ്ചാത്യരാജ്യങ്ങളുടെ കിഴക്കൻപ്രദേശങ്ങളുമായുള്ള വാണിജ്യശക്തിയെ നശിപ്പിക്കയെന്നതായിരുന്നു. ഡച്ചുകാരോട് ഇംഗ്ലണ്ട് യുദ്ധംചെയ്തു.

1604-ഓടുകൂടെ ഫ്രാൻസും പൌരസ്ത്യദേശങ്ങളിൽനിന്നുണ്ടാകുന്ന ആദായത്തിൽ പങ്കുപററാൻ ഇറങ്ങി. എങ്കിലും അക്കാലത്തു അഭിവൃദ്ധിയിലിരുന്ന ഡച്ചുകാരുടെ വാണിജ്യത്തെ ക്ഷയിപ്പിക്കുന്ന നയംതന്നെ ഇംഗ്ലണ്ടു കൈക്കൊണ്ടു. 1665-ൽ ഇംഗ്ലണ്ടും ഹോളണ്ടും തമ്മിൽ പോരിനു വിളിക്കയും ചെയ്തു. സന്ധി ഉണ്ടായി. ഹോളണ്ടിന്റെ ശക്തി ക്രമേണ കുറഞ്ഞുതുടങ്ങി. പൌരസ്ത്യവാണിജ്യത്തിൽ ഇംഗ്ലണ്ടിനു ഹോളണ്ടിനെ പേടിക്കേണ്ട കാര്യമില്ലെന്നുവന്നു. എന്നാൽ ഫ്രാൻസ് മുന്നോട്ടു കടന്നുതുടങ്ങി. എങ്കിലും പോർട്ടുഗീസുകാരും ഡച്ചുകാരും നശിച്ചിരിക്കെ സമുദ്രാധിപത്യം ഉണ്ടായിരുന്ന ഇംഗ്ലണ്ടിനോടു കച്ചവടമത്സരത്തിൽ ജയിക്കുവാനും, പൌരസ്ത്യസാമ്രാജ്യം സ്ഥാപിക്കുവാനും ഫ്രാൻസിനു സൌകര്യമുണ്ടായിരുന്നില്ല. ഫ്രാൻസിന്റെ ശ്രമങ്ങൾ വിഫലങ്ങളായ ചരിത്രസംഭവങ്ങളായി പരിണമിച്ചു.

ഇക്കാലത്തു ഇംഗ്ലീഷുകമ്പനികൾ രണ്ടിലധികമുണ്ടായി. വ്യാപാരം നടത്തിവന്ന സ്ഥലങ്ങളിൽ ഇവർ പരസ്പരം കലഹിക്കയാൽ ഔറംഗസീബ്ബ് ഇവരോടു മുഷിഞ്ഞു. ഭിന്നിപ്പു നാശഹേതുകമെന്നു മനസ്സിലാക്കിക്കൊണ്ടു ഗോഡോൾഫിന്റെ പരിശ്രമംമൂലം 1702-ൽ കമ്പനികൾ രണ്ടുംകൂടി ഒന്നാക്കി. അതിനു "പൌരസ്ത്യദേശവുമായി വ്യാപാരംചെയ്യുന്ന യോജിച്ച വണിക്സംഘം" എന്ന നാമധേയവും സിദ്ധിച്ചു. സാമർത്ഥ്യാദിമൂലം ബഹുമാനപ്പെട്ട ഈസ്റ്റിൻഡ്യാകമ്പനിയെന്നും ഇതിനു പേരുണ്ടു. ഈ കമ്പനി 1708-നുശേഷം പ്രശസ്തമായ രീതിയിൽ അഭിവൃദ്ധിപ്പെട്ടുവരികയും ഇൻഡ്യയിൽ ഒരു സാമ്രാജ്യം സ്ഥാപിച്ചു് ശിപ്പായിലഹള ഉണ്ടായതുവരെ ഇൻഡ്യയെ ഭരിക്കയും ചെയ്തു. ലഹളയ്ക്കുശേഷം ഇൻഡ്യ കമ്പനിക്കാരുടെ കയ്യിൽനിന്നും ചക്രവർത്തിയുടെ കയ്യിൽ പിന്നീട് അങ്ങിനെ പാർലമെന്റിന്റെ അധികാരത്തിൽ കിടപ്പായി.



## അദ്ധ്യായം ൪.

---

## ഫ്റഞ്ചുസാമ്രാജ്യം സ്ഥാപിക്കാനുള്ള ശ്രമവും ആംഗ്ലോഫ്റഞ്ചുയുദ്ധവും.

വിദേശിയാക്രമണങ്ങൾകൊണ്ടും, ആഭ്യന്തരകലഹങ്ങൾകൊണ്ടും, അങ്ങുമിങ്ങും സാമ്രാജ്യങ്ങൾ ഉയർന്നുപൊളിയുന്ന തകിടംമറിച്ചിൽ മൂലവും, അപ്പഴപ്പോൾ ഉണ്ടാകാറുള്ള ഭയങ്കരമായ അരാജകത്വം കാരണമായും ഇൻഡ്യ അല്പമൊന്നു ശമിച്ചു സ്വസ്ഥയായിരിക്കുന്ന കാലത്താണ് ഇംഗ്ലീഷുകാർ തുടങ്ങിയ കച്ചവടക്കാർ അവളുടെ അകവും പുറവും സ്ഥിതിഗതികളും പരിശോധിച്ചുകൊണ്ട് തീരപ്രദേശങ്ങളിൽ താവളങ്ങൾ ഉറപ്പിച്ചതു്. ഇൻഡ്യയുടെ ഉള്ളിൽ അങ്ങുമിങ്ങും ദുരഭിമാനതാൽപര്യശാലികളാൽ പരിച്ഛിന്നരായി പാർത്തുകൊണ്ട് അവരെ ആധുനികലോകത്തിലെ ഒരൊറ്റ വ്യക്തിയായി ഇണക്കിവിടുവാൻ ആർക്കും സാധിക്കുമായിരുന്നില്ല. പല ദുർഘടങ്ങളായ കാരണങ്ങളാലും അഖിലഭാരതരാഷ്ട്രീയബോധത്തിന്റെ നിഴൽ പോലും അക്കാലത്തു വീശുവാൻ കഴിയുമായിരുന്നോ എന്നു സംശയം. ലോകാനുസൃതമായ മേൽഗതി ഇൻഡ്യയ്ക്കു വിധിച്ചിട്ടുണ്ടെങ്കിൽ അതു് ഇൻഡ്യയുടെ വ്യക്തിത്വംകൊണ്ടുമാത്രമാണ്. ഇൻഡ്യ എന്നൊരു സാമ്രാജ്യവ്യക്തി ഉണ്ടാകുന്നതും ദൃഢമായിത്തീരുന്നതും മറ്റൊരുകൂട്ടരുടെ അടക്കിഭരണത്തിൻകീഴിലേ കഴിയൂ എന്നു വന്നതും ദൈവയോഗംകൊണ്ടുതന്നെ. കാലം കാര്യം നടത്തുന്നു. കാലം പല വ്യത്യാസങ്ങളും വരുത്തിക്കൂട്ടുന്നു. കാലത്താൽ സംഗതികളുടെ ആകൃതിപ്രകൃതികൾ മാറിമാറിക്കൊണ്ടിരിക്കുന്നു. ഇംഗ്ലണ്ടിനു ഇൻഡ്യയോടുള്ള ബന്ധം ദൃഢമായിക്കൊണ്ടുവന്നതും പരിപാലിക്കേണ്ടിവന്നതും അവർക്കു ലഭിച്ചുകൊണ്ടിരുന്ന കച്ചവടലാഭംമൂലമാണെന്നുള്ള വസ്തുത ചരിത്രത്തിന്റെ ദേഹത്തിൽ മുഴച്ചുനില്ക്കുന്ന സത്യമായ അംഗമാണ്. ദേവേച്ഛയുടെ സ്വഭാവം ഒടുവിൽ ഭരണീയരും ഭരണകർത്താക്കളുമെന്ന നിലയിലായിത്തീരുകയാൽ ഭരിക്കേണ്ടതു് ഇംഗ്ലണ്ടിന്റെ ധർമ്മമായിത്തീർന്നുവെന്നേ ഉള്ളൂ. ആദ്യം ഇൻഡ്യയിൽ വന്ന പാശ്ചാത്യവർഗ്ഗക്കാരെല്ലാം ലാഭമുണ്ടാക്കുന്നതിനു സമാധാനപരമായ കച്ചവടത്തെ കാംക്ഷിക്കമാത്രം ചെയ്തു എന്നുള്ളതു വെളിച്ചത്തുതന്നെ ഇരിക്കേണ്ട ഒരു പരമാർത്ഥമാകുന്നു. ആഭ്യന്തരകാര്യങ്ങളിൽ ഇടപെടാതിരിക്ക എന്ന നയംതന്നെയായിരുന്നു ഇംഗ്ലീഷു ഈസ്റ്റിൻഡ്യാ കമ്പനി ആദ്യം അംഗീകരിച്ചിരുന്നതു്. ഉദാഹരണമായി സർ

തോമസ്റോ അദ്ദേഹത്തിന്റെ നാട്ടുകാരെ ഉപദേശിച്ചതു് ഇപ്രകാരമാണ്. "ഇതൊരു നിയമമായി അംഗീകരിക്കപ്പെടട്ടെ; എന്തെന്നാൽ നിങ്ങൾക്കു ലാഭം വേണമെന്നുണ്ടെങ്കിൽ അതു കടലിലും, ശാന്തമായ വ്യാപാരത്തിലും നേടണം. പട്ടാളങ്ങളും കരയുദ്ധവും ഇൻഡ്യയിൽ ചെയ്യുന്നതു് അബദ്ധം എന്നുള്ളതു നിസ്സംശയംതന്നെ".

ആകയാൽ കുറേനാളത്തേക്കു ഡച്ചുകാരും ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും കച്ചവടകാര്യം മാത്രം ഗൌനിച്ചുകൊണ്ടു് ഇൻഡ്യയിൽ താമസിച്ചു. കമ്പനികളിലെ ഉദ്യോഗസ്ഥന്മാർ അല്പശമ്പളക്കാരായ കച്ചവടക്കാരായിരുന്നു. ഒരു ഇംഗ്ലീഷുപാണ്ടികശാലയിലെ മേൽനോട്ടക്കാരനു് ആണ്ടിൽ 500 പവനും, പ്രധാനവണിക്കിനു 40 പവനും, മറ്റുള്ളവർക്കു 20-ം 10-ം വീതം പവനും മാത്രമേ ശമ്പളമുണ്ടായിരുന്നുള്ളു.

ഡച്ചുകാരുടെ അധഃപതനത്തിനുശേഷം ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും ഇൻഡ്യയിൽ ശേഷിച്ചു. ഫ്രഞ്ചുവ്യാപാരങ്ങളുടെ മേലാളായി മി. മാർട്ടിൻ ഇൻഡ്യയിൽ ഇരുന്നിടത്തോളംകാലം അവരുടെ കമ്പനി കച്ചവടത്തിൽ മാത്രം ശ്രദ്ധിച്ചുകൊണ്ടു് ഇൻഡ്യയിലെ രാജാക്കന്മാരുടെ മിത്രമായിരുന്നു. എന്നാൽ പിന്നീടുവന്ന ഡ്യൂമാസ് എന്ന ഫ്രഞ്ചുഗവർണ്ണരുടെ കാലത്തു് ഈ നയം ഭേദപ്പെട്ടു. ഡ്യൂമാസ് സ്വാർത്ഥലാഭത്തിനു് ഒരു രാജാവുമായി വിരോധിച്ചു മറെറാരു രാജാവിന്റെ പക്ഷം പിടിച്ചു. 1742-ൽ ഈ നയത്തെ സ്പഷ്ടമായി അംഗീകരിച്ച ഡ്യൂപ്ലേ ഗവർണ്ണരായി ഫ്രഞ്ചുകാരുടെ പ്രധാന കേന്ദ്രത്തിൽ എത്തി.

## ഫ്രഞ്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും മത്സരം.

## (1742—1761)

ആംഗ്ലോ ഫ്രഞ്ചുശണ്ഠ മുഴുവൻ 21 കൊല്ലത്തിനുള്ളിൽ കർണ്ണാട്ടിക്കിൽ നടന്ന മൂന്നു യുദ്ധങ്ങളിൽ അടങ്ങിയിരിക്കുന്നു. പോണ്ടിച്ചേരിയിലെ പുതിയ ഗവർണ്ണരായ ഡ്യൂപ്ലേ ചന്ദ്രനഗരത്തിലെ ഗവർണ്ണരായും ഇരുന്നിട്ടുണ്ടു്. അയാളുടെ പ്രയത്നംകൊണ്ടു ചന്ദ്രനഗരം ഫ്രഞ്ചുകാരുടെ ഒരു നല്ല വാണിജ്യരംഗമായിത്തീന്നു. പോണ്ടിച്ചേരിയിൽ എത്തിയതിന്റെ ശേഷം ഡ്യൂപ്ലേ നാട്ടുരാജാക്കന്മാരുമായി ഇടപെട്ടുതുടങ്ങി.

ഇതോടൊത്തു യൂറോപ്പിൽ ഫ്രാൻസും ഇംഗ്ലണ്ടും തമ്മിൽ യുദ്ധം ആരംഭിച്ചു. ഈ സമരം ഇൻഡ്യയിൽ കച്ചവടംചെയ്തുകൊ

ണ്ടിരുന്ന ഫ്രഞ്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും ഇടയിലും സംക്രമിച്ചു. മദ്രാസിൽ ഉള്ള ഇംഗ്ലീഷുകാർ പോണ്ടിച്ചേരിയെ ആക്രമിച്ചു. ഫ്രഞ്ചുകാർ ഈ ആക്രമണത്തെ തടഞ്ഞു എന്നു മാത്രമല്ല, ഡ്യൂപ്ലേ പകരം മദ്രാസിനെ ആക്രമിച്ചു പിടിച്ചടക്കി. ഇത്രയും കാലം കർണ്ണാട്ടിക്കിൽ ഒരു തകരാറും കൂടാതെ ഇവർ കച്ചവടം നടത്തിവരികയായിരുന്നു. മദ്രാസ് വിട്ടുകൊടുക്കണമെന്നു കർണ്ണാട്ടിക്കിലെ നവാബ് ഫ്രഞ്ചുകാരോട് ആവശ്യപ്പെട്ടു. തന്റെ ആജ്ഞയെ ലംഘിച്ചതിനാൽ അദ്ദേഹം ഒരു സൈന്യത്തെ ഫ്രഞ്ചുകാരുടെ നേർക്കയച്ചു. സെന്റ് തോമിലെ യുദ്ധത്തിൽ ഒരു ചെറിയ ഫ്രഞ്ചു പട്ടാളം അഡയാർനദികടന്ന നവാബിന്റെ സേനയോടെതിർത്തു. നവാബിന്റെ വമ്പിച്ചസേന നിശ്ശേഷം തോറ്റോടി; ഈ സംഭവം യൂറോപ്യൻ പട്ടാളം നാട്ടുപട്ടാളത്തെക്കാൾ യുദ്ധനൈപുണ്യമുള്ളതാണെന്ന സംഗതി പ്രത്യക്ഷമാക്കി. നാട്ടുരാജാക്കന്മാർ അന്നുമുതൽ യൂറോപ്യന്മാരെ കുറേശ്ശ വകവച്ചുതുടങ്ങി.

മാററ മനസ്സിലായ ഈ സൈന്യശക്തിയെ നാട്ടുരാജാക്കന്മാരുടെ നേരെ പ്രയോഗിച്ചു് കമ്പനിയുടെ സ്വന്തക്കാരെ സിംഹാസനത്തിൽ ഇരുത്താമെങ്കിൽ ഇൻഡ്യയിൽ ഫ്രഞ്ചു സാമ്രാജ്യത്തിന്റെ വേരുകളെ ആഴത്തിൽ ഉറപ്പിക്കാമെന്നു് ഡ്യൂപ്ലേ മനസ്സിലാക്കി. 1748-ൽ ഹൈദരാബാദിന്റെ സ്ഥാപകനായ നൈസാം മരിച്ചപ്പോൾ ഈ തീരുമാനം പ്രയോഗിക്കാനുള്ള അവസരം കിട്ടി. നൈസാം മരിക്കുന്നതിനു മുമ്പ് നാസിർജങ്ങ് എന്ന മകനെ അവഗണിച്ചു് മുസഫർജങ്ങ് എന്ന പൌത്രനെയാണ് രാജ്യാവകാശിയായി നിശ്ചയിച്ചതു്. ഇക്കാലത്തു ആർക്കാട്ടിലെ നവാബ് അൻവാറിഡിൻ ആയിരുന്നു. ഇദ്ദേഹത്തിന്റെ മുൻഗാമിയായിരുന്നതു് ഡോസ്ത് അലിയാണ്. ചന്ദാസാഹിബ് എന്നു പറയുന്ന ഒരു മരുമകൻ ഡോസ്ത് അലിക്കുണ്ടായിരുന്നു. ഇദ്ദേഹത്തിനു ആർക്കാട്ടിലെ സിംഹാസനത്തിൽ വലിയ കൊതിയും വന്നുകൂടി. എന്നാൽ ചന്ദാസാഹിബ് മറാട്ടികളുടെ ബന്ധനത്തിലായിരുന്നു. എന്നിരുന്നാലും ചന്ദാസാഹിബ്ബും മുസഫർജങ്ങും ഫ്രഞ്ചുകാരും കൂടി സഖ്യംചെയ്തു. മുസഫർജങ്ങിനെ നൈസാമാക്കുന്നതും ചന്ദാസാഹിബ്ബിനെ ആർക്കാട്ടിലെ നവാബാക്കുന്നതുമായിരുന്നു സഖ്യത്തിന്റെ സാദ്ധ്യം. ഫ്രഞ്ചുകാർ മറാട്ടികളിൽനിന്നും സാഹിബ്ബിനു സ്വാതന്ത്ര്യം വാങ്ങിക്കൊടുത്തു. മുസഫർജങ്ങ് മുപ്പതിനായിരവും ചന്ദാസാഹിബ്ബ് ആറായിരവും പടകൂട്ടി. ബുസ്സിയുടെ നേതൃത്വത്തിൽ ഒരു ഫ്രഞ്ചുപട്ടാളും അവരോടുചേർന്ന ഈ സൈന്യസംഘാതം 1749-ൽ ആർക്കാട്ടിൽനിന്നും അൻപതു മൈലോളം അകലെയുള്ള അംബർ എന്ന സ്ഥല

ഇരുവച്ചു് അൻവർഡിനോടേററു. നവാബു പടയിൽ ചത്തു. അയാളുടെ മകൻ മഹമ്മദാലി തൃച്ചിനാപ്പള്ളിക്കു് ഓടി.



ഡൂപ്ലെ.

ഇതുസമയം നാസിർജങ്ഗും വലിയ ഒരു സേനയോടുകൂടി രംഗത്തിറങ്ങി. മഹമ്മദാലിയുടെ അപേക്ഷാനുസാരം ഇംഗ്ലീഷുകാരുടെ ഒരു സേന ലാറൻസിൻെറ നേതൃത്വത്തിൽ നാസിർജങ്ഗിനോടുചേൎന്നു. നാസിർജങ്ഗിൻെറ സേന പോണ്ടിച്ചേരിക്കടുത്തുവച്ചു് ഫ്രഞ്ചുകാരെയും സഹായികളെയും തോല്പിച്ചു. മുസഫർ ജങ്ഗു ബന്ധനസ്ഥനായി. എന്നാൽ ഫ്രഞ്ചുകാർ രാത്രിയിൽ നടത്തിയ ഒരു കള്ളപ്പോരുനിമിത്തം നാസിർജങ്ഗു് ആൎക്കാട്ടിൽ പോന്നു. അല്പകാലം അയാൾക്കു വിജയം ഉണ്ടായെങ്കിലും ഒരാണ്ടു കഴിയുന്നതിനുമുൻപു് സഹായിക്കാൻവന്ന ഡക്കാണിലെ ചില മഹമ്മദരാജാക്കന്മാർ തന്നെ പടക്കുടാരത്തിൽ വച്ചു് അയാളെ കുത്തിക്കൊന്നു. മുസഫർജങ്ഗുതന്നെ തൽസംഭവത്താൽ നൈസാമായി. അയാൾ നന്ദിയോടെ പത്തുലക്ഷം രൂപാ ഫ്രഞ്ചുകാൎക്കു പ്രതിഫലം കൊടുത്തു. കൂടാതെ കൃഷ്ണാനദിമുതൽ കന്യാകുമാരിവരെയുള്ള ഇൻഡ്യാഉപദ്വീപിലെ ഗവൎണ്ണർസ്ഥാനം മുസഫർജങ്ഗു ഡൂപ്ലേയ്ക്കു നല്കി. ഹൈദരാബാദിൽ ഫ്രഞ്ചുകാരുടെ സ്വാധീനം പുലൎത്തുവാൻ ബുസ്സിയെ സൈന്യവുമായി അയച്ചു. വഴിക്കുവച്ചു മുസഫർജങ്ഗു

ഹതനായി. ബുസി ഉടൻതന്നെ തൽപുത്രനായ സലബത്ത്ജങ്ങിനെ നൈസാമാക്കി ഫ്രഞ്ചുപക്ഷത്തിന് ശക്തിനല്കി.

ഇക്കാലത്തു ചന്ദസാഹിബ്ബ് ആർക്കാട്ട സിംഹാസനത്തിൽ ഒന്നിരുന്നതിന്റെ ശേഷം ഫ്രഞ്ചുപട്ടാളത്തോടുകൂടി മഹമ്മദാലിയെ സംഹരിക്കാൻ തൃച്ചിനാപ്പിള്ളിക്ക തിരിച്ചു. എന്നാൽ തെക്കെഇന്ത്യയിലെ കാര്യങ്ങളിൽ മേൽനോട്ടം നോക്കിയിരുന്ന മി. സാൻഡേഴ്സ്, സെൻറ് ഡേവിഡ കോട്ടയിൽ നിന്നും കുറെ ഇംഗ്ലീഷുപട്ടാളത്തെ മഹമ്മദാലിയെ സഹായിക്കാൻ തൃച്ചിനാപ്പിള്ളിക്കയച്ചു കൂടാതെ മററാതസംഘത്തെ ചന്ദസാഹിബ്ബിന്റെ ഗതിസൂക്ഷിക്കാനായും വിട്ടു. രണ്ടാമതുപോയ ആംഗലസൈന്യം ഫ്രഞ്ചുകാരുമായി ഏറ്റുമുട്ടിയിട്ട് തൃച്ചിനാപ്പിള്ളിയിൽ ചെന്നുചേർന്നു.

പള്ളിക്കൂടത്തിൽ പഠിക്കുന്ന കാലത്തു മണ്ടത്തരങ്ങളായ അക്രമങ്ങൾ കാട്ടിക്കൊണ്ട് തെരുവുകളിൽ നടന്ന ക്ലൈവെന്ന പേരുള്ള ഒരു ഇംഗ്ലീഷ് യുവാവ് റൈററായിരുന്നു. മുഷിഞ്ഞ്, അസംതൃപ്തിയോടെ ആത്മഹത്യക്ക ശ്രമിച്ചിട്ടും ഫലിക്കാതെ നിരാശനായി ഇക്കാലത്തു സെൻറ് ഡേവിഡ്ഡിൽ ഒരു ക്ലാർക്കുജോലി നോക്കുന്നവനായിരുന്നു. വെട്ടും കുത്തും ജാഗ്രതയോടെ നോക്കിക്കൊണ്ടിരുന്ന ക്ലൈവിന് അപ്പോഴത്തെ യുദ്ധത്തിന്റെ ഉഴഞ്ഞ സമ്പ്രദായം പിടിക്കായ്കയാൽ സ്വന്തമായ ഒരു യുദ്ധരീതി മി. സാൻഡേഴ്സിന്റെ മുൻപാകെ സമർപ്പിച്ചു. അദ്ദേഹം അതനുവദിച്ചു. 200 ഇംഗ്ലീഷുകാരോടും 300 ശിപായികളോടും മൂന്നു ചെറിയ തോക്കുകളോടും കൂടെ ക്ലൈവ് തിരിച്ചു. ശത്രുവിന്റെ വീട്ടിൽതന്നെ ബഹളമുണ്ടാക്കിയാൽ തൃച്ചിനാപ്പള്ളിയിൽ കിടക്കുന്ന ചന്ദസാഹിബ്ബും മററും ഓടിവരുമെന്നും മഹമ്മദാലിക്ക കുറച്ചുശ്വാസം കിട്ടുമെന്നും ക്ലൈവിനു നല്ല നിശ്ചയമുണ്ടായിരുന്നു. സാഹിബ്ബിന്റെ സൈന്യം ആർക്കാട്ടിൽ എത്തി. അധികം താമസിയാതെ ക്ലൈവ് ആർക്കാട്ടുപേക്ഷിച്ച് തൃച്ചിനാപ്പിള്ളിക്ക തിരിച്ചു. 1752-ൽ ശ്രീരംഗത്തുവച്ചു നടന്ന യുദ്ധത്തിൽ ഫ്രഞ്ചുകാരും കൂട്ടരും തോററു. ഇതു മൂന്നാമത്തെ കർണ്ണാട്ടിക്ക യുദ്ധമായിരുന്നു. അടുത്ത വർഷത്തിൽ ഫ്രഞ്ചുകാർ തൃച്ചിനാപ്പിള്ളി പിടിക്കുവാൻ ഒരു തവണകൂടി ചെന്നു. മേജർ ലാറൻസ് അവരെ തുരത്തി. ഇപ്രകാരം കർണ്ണാട്ടിക്കയുദ്ധം അവസാനിച്ചു. 1754-ൽ ഫ്രാൻസിന്റെ നിർബന്ധം കൊണ്ട് ഡ്യൂപ്ലേ സൈന്യങ്ങളെയെല്ലാം പിൻവലിച്ചു. ഗവർണ്ണർതന്നെ നാട്ടിലേക്ക പോകേണ്ടതായി വന്നു. ഡ്യൂപ്ലേയുടെ കൂടെ ഫ്രഞ്ചുസാമ്രാജ്യസ്ഥാപനത്തിനുള്ള അഭിലാഷവും പാശ്ചാത്യദേശത്തേക്ക പുറപ്പെട്ടു.

ഷുകാരുടെ വിജയത്തിനനുകൂലമായിരുന്നു. കൂടാതെ ഇംഗ്ലണ്ടിന്റെ നയം കച്ചവടം അഭിവൃദ്ധിപ്പെടുത്തുന്നതിനും, പുറത്തു സ്ഥലങ്ങൾ സമ്പാദിക്കുന്നതിനും പ്രയത്നിച്ചുകൊണ്ടിരുന്നു. ഇക്കാലത്തു ഇൻഡ്യയുടെ രാഷ്ട്രീയസ്ഥിതിയും ഇംഗ്ലീഷുകാരുടെ സാമ്രാജ്യം വളരുവാൻ വളംവച്ചുകൊടുത്തു. ഏട്ടാംശതാബ്ദത്തിന്റെ ഉദയവും മുഗൾസാമ്രാജ്യത്തിന്റെ അസ്തമയവും ഒന്നായിക്കഴിഞ്ഞു. പലയിടത്തും അരാജകത്വമെന്ന അന്ധകാരം വ്യാപിച്ചു. അവിടവിടെ ചില സാമ്രാജ്യങ്ങൾ പൊന്തിവരികയും അതുപോലെതന്നെ താഴുകയും ചെയ്തു. ഒരു സംഘടനയും ചൊല്ലുമില്ലാതെ ഇൻഡ്യ ഉഴന്നുകിടന്നു. സമൂഹത്തിന്റെ സംഘാതജീവിതമല്ലേ രാഷ്ട്രം. കണ്ണും കയ്യും എത്താത്ത ഇൻഡ്യയുടെ അന്നത്തെ വലിപ്പംതന്നെ ഈ സമൂഹശക്തി മുളക്കാൻ പ്രതിബന്ധമിട്ടു. 1757-ൽ പ്ലാസിയിലെ യുദ്ധത്തോടുകൂടി ഗംഗാസമതലത്തിൽ ക്ലൈവ് ബ്രിട്ടീഷുസാമ്രാജ്യം ഇടിച്ചുറപ്പിച്ചു.

## അദ്ധ്യായം ൩.

## ബംഗാളിൽ ബ്രിട്ടീഷുശക്തി.

1745-മുതൽ 1763-വരെ ഇംഗ്ലീഷുകാർ മറു കച്ചവട സംഘങ്ങളുമായി ഇൻഡ്യയിൽ യുദ്ധംചെയ്തു. അവരിൽനിന്നുള്ള ഉപദ്രവങ്ങൾ ശമിച്ചപ്പോൾ 1763-മുതൽ ഇംഗ്ലീഷുകാർ തിരിഞ്ഞു് പ്രയോഗം നാട്ടുരാജാക്കന്മാരുടെ നേർക്കായി. ആത്മരക്ഷയ്ക്കു വേണ്ടിയുള്ള ആദ്യത്തെ ശണ്ഠ ഇരുപതുവർഷത്തെ കർണ്ണാട്ടിക്കയുദ്ധം കൊണ്ടു കഴിഞ്ഞു. ആധിപത്യത്തിനുവേണ്ടിയുള്ള രണ്ടാമത്തെ ശണ്ഠ 1756-ൽ ബങ്കാളിന്റെ അന്തർഭാഗത്തിൽ ആരംഭിച്ചിട്ടു് ദേശത്തിൽ ഇൻഡ്യ മുഴുവനും, കാലത്തിൽ ഒരു നൂററാണ്ടും വ്യാപിച്ചുനിന്നു. ഈ ശണ്ഠയുടെ ഭാഗങ്ങളെല്ലാം കൂട്ടിയിണക്കി തുടങ്ങിത്തീർത്തതു ക്ലൈവാണു്.

കർണ്ണാട്ടിക്കയുദ്ധത്തിന്റെ പ്രതിഫലമായി ക്ലൈവിനെ മദ്രാസ് ഗവർണ്ണരായി നിയമിച്ചു. എന്നാൽ ബങ്കാളിലെ നില വളരെ വല്ലാതെയിരുന്നതിനാൽ അയാൾക്കു കൽക്കത്തയ്ക്കു പോകേണ്ടിവന്നു. ബങ്കാളിലെ പ്രബലനായ നവാബ് ആലിവർദിഖാൻ 1756-ൽ മരിച്ചു. അയാളുടെ മകൻ ഇരുപതുവയസ്സോളം പ്രായമുള്ള സുരാ

രാജാക്കന്മാരോട്ട മല്ലിടുവാനും അവർക്ക വേഗം കഴിയുമായിരുന്നു. വ്യവസായംകൊണ്ടും പരാക്രമംകൊണ്ടും അഭിവൃദ്ധിയുമായ ബങ്കാളം കയ്യിൽകിട്ടിയതു തെക്കെഇൻഡ്യയിലെ ശക്തി വ്യാപ്തിയെക്കാറം പ്രധാനംതന്നെ. അവിടം കടൽകോയ്മക്കാർക്ക യോജിച്ച പ്രദേശമായിരുന്നു. പേഷ്വാകളെപ്പോലെയൊ, ഹൈദരെപ്പോലെയൊ വമ്പിച്ച എതിർശക്തികറം വടക്കെഇൻഡ്യയിൽ ഉണ്ടായിരുന്നതുമില്ല.

പ്ലാസിയുദ്ധത്തിനുശേഷം, ക്ലൈവു പോയതിൽപിന്നീട്, 1765 വരെ ബങ്കാളിലുണ്ടായിരുന്ന ഭരണം നോക്കുന്നതായാൽ ഇംഗ്ലീഷുകാരുടെ പേരിൽ അക്ഷന്തവ്യങ്ങളായ അനീതികളാണു പ്രത്യക്ഷമാകുന്നതെന്നു ചരിത്രകാരന്മാർ ഒരേസ്വരത്തിൽ പറയുന്നു. ഹോൾവെൽ, വാൻസിറാർട്ട് എന്ന രണ്ട് ഇംഗ്ലീഷുകാരുടെ കയ്യിൽ ഭരണം കിട്ടി. മിർജാഫർ പറഞ്ഞിരുന്ന തുക നൽകായ്കയാൽ അവർ, മിർകാസിമിനെ നവാബാക്കാൻ ഗൂഢാലോചന നടത്തി. മിർകാസിം 200000 പവൻ ഇനാംകൊടുത്തു എന്നാൽ പുതിയ നവാബ് കമ്പനി വിചാരിച്ചിരുന്നതിൽ കുറെക്കൂടെ സാമർത്ഥ്യമുള്ള ഭരണകർത്താവായിരുന്നു. കമ്പനിക്കച്ചവടക്കാർ കാട്ടിത്തുടങ്ങിയ ധിക്കാരത്തെ അയാറം പ്രതിഷേധിച്ചു. ഉൾപ്രദേശങ്ങളിലെ കച്ചവടം മുഴുവൻ ഈ കമ്പനിക്കച്ചവടക്കാരുടെ കൈവശമായിരുന്നു. ഉപ്പിന്റെ വില അവർ വളരെ കൂട്ടി. അകത്തുള്ള ചുങ്കങ്ങറം എല്ലാം ഇളവുചെയ്യുന്നമെന്ന് അവർ ആവശ്യപ്പെട്ടു. മര്യാദകെട്ട ഈ ഉപദ്രവത്തിൽ നാട്ടുകച്ചവടക്കാർ നശിച്ചു. മിർകാസിം ഈ ആവശ്യം പാടില്ലാത്തതല്ലെന്നു ശരിവെച്ചെങ്കിലും ഗത്യന്തരമില്ലാതെവന്നു. അപ്പോറം അയാറം ഇരുകൂട്ടർക്കും ചുങ്കം ഒരുപോലെ ഇളവുചെയ്തു. ഈ പ്രവൃത്തിയെ പാറ്റ്നയിലെ മിസ്റ്റർ എല്ലിസ് തടഞ്ഞു. അപ്പോറം മിർകാസിം പാറ്റ്നയെ ആക്രമിച്ച് ഈ എല്ലിസിനെ തടവുകാരനാക്കി. കമ്പനിക്കാരും നവാബുംകൂടെ ഇടഞ്ഞു. അപ്പോറം അവിടെ ഒരു തകിടംമറിച്ചിലുണ്ടായി. കമ്പനിക്കാർ വീണ്ടും മിർജാഫറെ തൂക്കിയെടുത്തു അധികാരസ്ഥാനത്തു വച്ചു.

## ബക്സർയുദ്ധം.

(1764)- പാറ്റ്നയിലെ തടവുകാരെ ക്രൂരനായ മിർകാസിം കൊല്ലിച്ചശേഷം ആശ്രയത്തിനു അയോദ്ധ്യാ (ഔധ്) നവാബിന്റെ നേർക്കോടി. നവാബും മിർകാസിമും മുഗൾചക്രവർത്തിയായ ഷാ ആലം ദ്വിതീയനുംചേർന്ന് കമ്പനിക്കാരോട്ട യുദ്ധത്തിനു നിശ്ചയിച്ചു. 1764- ഒക്ടോബറിൽ ബക്സർ യുദ്ധത്തിൽ ഇവരുടെ

ള്ള മൂന്നുവകുപ്പുകളിൽ ഉൾപ്പെട്ടതാണ്. പട്ടാളം, സിവിൽ ഭരണത്തിൽ കൈകടത്തിയിരിക്കുന്നു എന്ന് അദ്ദേഹം കണ്ടു. ഭടന്മാർ കുഴ്തിരി അടക്കമില്ലാതെ പ്രവർത്തിച്ചുവന്നു. ക്ലൈവ് അതുനിവൃത്തി പട്ടാളങ്ങളുടെ ഭരണം ശരിയാക്കി. കച്ചവടക്കാർ കോഴയും സമ്മാനവും വാങ്ങാതെയും, കള്ളക്കച്ചവടം നടത്താതെയും തടഞ്ഞ് സിവിൽ ഭരണം പരിഷ്കരിച്ചു. അതിന്റെ നഷ്ടപരിഹാരാർത്ഥം നാട്ടിൽ കമ്പനിക്കു കുത്തകയുണ്ടായിരുന്ന ഉപ്പ്, പുകയില, വെറ്റില ഇവയിലുള്ള ആദായം അവർക്കു വീതിച്ചു. ഇതു നാട്ടുകച്ചവടക്കാരെ നശിപ്പിച്ചു. ഉദ്യോഗസ്ഥന്മാർക്കു ശമ്പളം കൊടുക്കാതിരുന്ന പ്രധാനദുഷ്കാരണം തൊടാതെ വിട്ടുകളകയാൽ ക്ലൈവിന്റെ പരിഷ്കാരം ഉപയോഗപ്രദമായില്ല.

കൽക്കട്ട കൗൺസിൽ ക്ലൈവ് പരിഷ്കരിച്ചു. കൗൺസിലിൽ ഒരു അദ്ധ്യക്ഷനും അംഗങ്ങളുമായിരുന്ന പതിനാറംഗങ്ങളുണ്ടായിരുന്നു. ഇതിനുപകരം ഇംഗ്ലണ്ടിലെ കമ്പനി മേൽനോട്ടക്കാരുടെ (ഡയറക്ടേഴ്സ്) അനുവാദത്തോടുകൂടെ ആലോചനക്ക് നാലംഗങ്ങൾ അടങ്ങിയ ഒരുസംഘത്തെ (സെലക്ററ് കമ്മററി) നിയമിച്ചു.

പ്രായപൂർത്തിവരാത്ത ബംഗാളിലെ നവാബിന്റെ ഭരണം വകവച്ചു എങ്കിലും പ്രതിപുരുഷനായി റെസിഡണ്ടിനെ നിയമിച്ചു. ബംഗാൾ, ബിഹാർ, ഒറിസ്സാ എന്നീ സ്ഥലങ്ങളിലെ കരം പിരിവു പ്രതിപുരുഷൻ കമ്പനിക്കുവേണ്ടി നടത്തിവന്നു. കണക്കുകൾ ഗവർണ്ണറുടെയും സെലക്ററുകമ്മററിയുടെയും മേൽനോട്ടത്തിൽ തീർന്നുവന്നു. ഈ ദ്വിഭരണത്തിൽ സിവിൽ ഭരണം മുഴുവൻ നവാബിലായിരുന്നെങ്കിലും അധികാരം മുഴുവൻ കമ്പനിയിൽ ലയിച്ചിരുന്നു. ഒടുവിൽ സൈന്യരക്ഷയും ഭരണവകുപ്പും നവാബിൽനിന്നും ഏറ്റെടുത്തപ്പോൾ അദ്ദേഹം 53 ലക്ഷം രൂപാ ആണ്ടിൽ അടുത്തൂണുള്ള ഒരു പെൻഷനുദ്യോഗസ്ഥനായിത്തീർന്നു.

അയോദ്ധ്യാനവാബിനു അവിടം വിട്ടുകൊടുത്തതും ബംഗാൾ, ബീഹാർ, ഒറിസ്സാ ഇവയ്ക്കപ്പുറം തല്ക്കാലം രാജ്യവിസ്തൃതികൂട്ടാതെയിരുന്നതും ക്ലൈവിന്റെ ബാഹ്യനയമാകുന്നു.

# അദ്ധ്യായം ൩.

## ഇൻഡ്യ

(1767-1785)

1767 മുതൽ 1769 വരെ ബങ്കാളിലെ ഗവൎണ്ണർ ഹാരിവെരൽസ്റ്റായിരുന്നു. ക്ലൈവു ബങ്കാളം ഉറപ്പിച്ചുകൊണ്ടിരുന്ന അവസരത്തിൽ, തെക്കെഇൻഡ്യയിൽ ഹൈദരാലിയെന്നൊരാൾ പ്രതാപിയായിത്തീൎന്നു.

### ഒന്നാമത്തെ മൈസൂർയുദ്ധം. (1767—69)

മൈസൂർ ആദികാലങ്ങളിൽ ചെറുതും അപ്രധാനവുമായ രാജ്യമായിരുന്നു. ഹൈദർ (1722—82) അവിടത്തെ ഹിന്ദുരാജാവിന്റെ ഒരു ഭടനെന്ന നിലയിൽനിന്നും ഉയൎന്നു മന്ത്രിയെ കളഞ്ഞിട്ടു ആ സ്ഥാനം അടക്കി. കാൎയ്യം ഇത്രമാത്രമെ ഉള്ളു എന്നുകണ്ടപ്പോൾ ഒടുവിൽ അയാൾ രാജാവിനെയും മാററിയിട്ടു സ്വയം രാജാവായി. ഹൈദരുടെ ശക്തി, സ്വാധീനത്തിലുണ്ടായിരുന്ന സൈന്യമായിരുന്നു. ആദികാലങ്ങളിൽ മറാട്ടികൾ മൈസൂരിൽ കയറി മൎദ്ദനങ്ങൾ നടത്തി. മൈസൂർ കിഴക്കപടിഞ്ഞാറു വിശാലമാകുവാൻ തുടങ്ങിയപ്പോൾ കൎണ്ണാട്ടിക്ക ക്രമമായിപ്പോകാതെ സൂക്ഷിക്കേണ്ട ഭാരം ഇംഗ്ലീഷുകാരുടെ പിടലിക്ക കയറി. അവർ നൈസാം, മറാട്ടികൾ, ഇവരുമൊന്നു സഖ്യംചെയ്തു. എന്നാൽ യുദ്ധം തുടങ്ങുന്ന ഘട്ടത്തിൽ ഹൈദർ ആ രണ്ടുകൂട്ടരെയും സ്വപക്ഷത്താക്കി. ഇംഗ്ലീഷുകാർ ഒററക്കു ഹൈദരോടേററു. 1767-ൽ ചങ്കമാ, ത്രിനോമലി ഈ സമരങ്ങളിൽ അവർ ജയിച്ചു. യുദ്ധം ഊൎജ്ജിതമായി നടത്തിയില്ല. ഹൈദർ കൎണ്ണാട്ടിക്കിനെ ആക്രമിച്ചു എന്നുതന്നെയല്ല 1769-ൽ ആറായിരം കുതിരപ്പടയോടെ മദ്രാസിൽ പ്രത്യക്ഷപ്പെട്ടു. ഇംഗ്ലീഷുകാർ ഭയപ്പെട്ടു ഹൈദരുമായി സഖ്യംചെയ്തു. ഇതു വളരെ ദോഷപ്രദമായിരുന്നു, എന്തെന്നാൽ ഉടമ്പടിപ്രകാരം രാജ്യവിസ്തൃതിക്കു ശ്രമിച്ചുകൊണ്ടിരുന്ന ഹൈദർ, നൈസാം, മറാട്ടികൾ ഇവരെ കമ്പനിക്കാർ അപ്പപ്പോൾ സഹായിക്കണമെന്നായി.

1769-ൽ ജാൺ കാർട്ടിയരെ ബങ്കാളിൽ ഗവൎണ്ണരായി നിയമിച്ചു. 1770-ൽ മറാട്ടികൾ വന്നു മൈസൂരിനെ ആക്രമിച്ചു. രണ്ടു

ക്കൂട്ടരും തമ്മിൽ ശണ്ഠയിട്ടു. രണ്ടുകൂട്ടരും ഉടമ്പടിയെ ആസ്പദമാക്കി ഒരേസമയത്തിൽ ഇംഗ്ലീഷുകമ്പനിയെ സഹായിക്കാൻ വിളിച്ചു. വിഷമത്തിൽപെട്ട ഇംഗ്ലീഷുകമ്പനിക്കാർ തലചൊറിഞ്ഞുതുടങ്ങി. അബദ്ധം പററിയിരുന്നതു് അവർ അറിഞ്ഞു. കമ്പനിയുടെ സഹായത്താൽ ഏതെങ്കിലുമൊരു കക്ഷി പ്രബലമായെന്നുവരട്ടെ. കണ്ണുകുത്തുകിന്ന ആയുധമതു ദൃഢ്യംതന്നെയാണു്. അവർ ഒന്നുകൊണ്ടു് എങ്ങോട്ടും പോകാതെ അവിടെയിരുന്നു. ഇംഗ്ലീഷുകാരുടെ ഈ മട്ടുകണ്ടു ഹൈദർ പല്ലുകടിച്ചു് അവരുടെ നേർക്കു വിരോധഭാവം പ്രത്യക്ഷപ്പെടുത്തി.

ബങ്കാളിൽ ഇക്കാലത്തു ഭയങ്കരമായ ഒരു ക്ഷാമം ബാധിച്ചു. അതു മൂന്നിലൊന്നു ജനങ്ങളെ ഭക്ഷിച്ചു. ആംഗ്ലേയരുടെ കച്ചവടത്തെ ക്ഷാമം സാരമായി സ്പർശിച്ചു. ഷെയറൊന്നുതോറും കമ്പനിയിൽ ഷെയറെടുത്തിരുന്ന ഇംഗ്ലീഷുകാർക്കു് ഇംഗ്ലണ്ടിൽ വീതപ്പണം കിട്ടിയതേ ഇല്ല.

## വാറൻ ഹേസ്റ്റിംഗ്സ്.

(1772—1785)

1772-ൽ വാറൻഹേസ്റ്റിംഗ്സ് ബങ്കാൾഗവർണ്ണരായി നിയമിക്കപ്പെട്ടു. 73 വരെ കമ്പനി സ്വതന്ത്രമായിരുന്നു. എന്നാൽ ആയാണ്ടിൽ കമ്പനിയെ ബ്രിട്ടീഷ്ഗവർമ്മേൻറിനോടു ഘടിപ്പിച്ചു. അതിനുള്ള കാരണങ്ങൾ താഴെപ്പറയുന്നവയാണു്.

ബങ്കാളിലെ ഭരണം വളരെ തകരാറായിരുന്നു. കമ്പനി ഉദ്യോഗസ്ഥന്മാരുടെ മർദ്ദനവും അഴിമതികളും നിശ്ശേഷം നിവൃത്തുവാൻ ക്ലൈവിനു സാധിച്ചില്ല. ഉപ്പുകത്തക ജനങ്ങൾക്കു വളരെ ദുസ്സഹമായിത്തീർന്നു. 1767 മുതൽ കമ്പനിയുടെ രാഷ്ട്രീയശക്തി മുഴുവൻ വ്യവസായലാഭത്തിനുപയോഗിച്ചു. ആദായത്തിൽ മിച്ചം വരുന്നതുക നിക്ഷേപത്തിനോ, യൂറോപ്പിൽ വിററഴിക്കുന്നതിനു ചരക്കു വാങ്ങുന്നതിനോ ഉപയോഗിച്ചുവന്നു. ബർക്ക് പറഞ്ഞതുപോലെ മററുള്ള രാജ്യങ്ങളിൽ കച്ചവടത്തിൽനിന്നും പണം വരവുണ്ടാകാറുള്ളപ്പോൾ ബങ്കാളിൽ വരവുള്ള പണം കമ്പനിക്കച്ചവടത്തിനെ ഉണ്ടാക്കി വർദ്ധിപ്പിക്കയാണു ചെയ്തതു്. ഈ സാമ്പത്തികഗതിമൂലം നികുതിസമ്പ്രദായം ഭയങ്കരമായിത്തീർന്നു. ജനങ്ങളിൽനിന്നു കഴിവുള്ളിടത്തോളം പണം പിഴിഞ്ഞെടുത്തു. നാട്ടിലെ നെയ്ത്തുവ്യവസായങ്ങൾ മരിച്ചുതുടങ്ങി. 1770-ലെ ക്ഷാമം ഭയങ്കരമായിരുന്നു. അക്കാലത്തെ കറുത്ത പൈശാചികരൂപം മറക്കാൻകഴികയില്ലെന്നു

സർ ജാൺഷോർ പിന്നീടു സമ്മതിച്ചിട്ടുണ്ട്. ക്ലൈവിനെ തുടൎന്നു വന്ന ഹാരി വെറൽസ്റ്റും, ജാൺകർട്ടിയരും വിശേഷവിധിയായി ഒന്നും ചെയ്തില്ല. കച്ചവടക്കാർ ഭരണം തുടങ്ങുമ്പോഴുള്ള കഴപ്പങ്ങളും കണ്ടുതുടങ്ങി. കമ്പനിയുടെ ഡയറക്ടറന്മാർ ബംഗാളിനെ പണം ഉണ്ടാകുന്ന ഒരു ഖനിയായി മാത്രം ഗണിച്ചു. ഒടുവിൽ പാർലമെന്റു് ഒരു കമ്മററിയെ കമ്പനിയുടെ ഇൻഡ്യൻകാൎയ്യങ്ങളും പരിശോധിക്കുവാൻ നിയമിക്കയും കമ്മററിയുടെ അറിയിപ്പിൽ ഈ വകയെല്ലാം വിശദമാക്കുകയും ചെയ്തു.

കമ്പനിയുടെ പ്രവൃത്തിയെ ഒരുവിധം ഉറച്ചിരുന്നതു് ഇംഗ്ലണ്ടിലായിരുന്നല്ലൊ. അവിടത്തെ കഥയും മോശത്തിലായിരുന്നു. കമ്പനിക്കു ഉടമസ്ഥസംഘമെന്നും നിയന്ത്രണസംഘമെന്നും (ഡയറക്ടേഴ്സ്) രണ്ടു ഘടനകൾ ഉണ്ടായിരുന്നു. ആദ്യത്തെ സംഘത്തിൽ വോട്ടു ചെയ്യുന്നതിനുള്ള അവകാശം അഞ്ഞൂറുപവന്റെ (സ്റ്റാക്ക്) ഓഹരിയുണ്ടായിരിക്കണമെന്നും, രണ്ടാമത്തെ സംഘത്തിൽ വോട്ടുചെയ്യുന്നതിനു രണ്ടായിരം പവന്റെ ഓഹരിയുണ്ടായിരിക്കണമെന്നും ഉള്ള വ്യവസ്ഥയായിരുന്നു. ഇൻഡ്യയിൽനിന്നും എങ്ങിനെയെങ്കിലും പണമുണ്ടാക്കിക്കൊണ്ടു പോരുന്ന കമ്പനിഉദ്യോഗസ്ഥന്മാർ ഇംഗ്ലണ്ടിൽ ചെന്നു ഇൻഡ്യൻ ആഫീസ്സിലോ പാർലമെന്റിലോ കടന്നുകൂടി അവിടം ദുഷിപ്പിച്ചു.

കമ്മററിയുടെ അഭിപ്രായമനുസരിച്ചു 1773-ൽപാർലമെന്റു കമ്പനിയുടെ ഇൻഡ്യൻഭരണത്തിൽ ഇടപെട്ടു രണ്ടുനിയമങ്ങളും പാസാക്കി. നിയമപ്രകാരം ഈസ്റ്റിൻഡ്യാക്കമ്പനി ഏറെക്കുറെ ബ്രിട്ടീഷുഗവൎമ്മെന്റിന്റെ അധികാരത്തിൽവന്നു. ഒന്നാമത്തെ നിയമപ്രകാരം 1400000 പവൻ ഗവൎമ്മെന്റിൽനിന്നും കമ്പനിക്കു വായ്പകൊടുത്തു.

### റെഗുലേറിംഗ് ആക്റ്റ് (ക്രമീകരണനിയമം). (1773)

ഈനിയമപ്രകാരം ഇംഗ്ലണ്ടിൽ കമ്പനിയുടെ ചുവട്ടുതലയ്ക്കു താഴെപ്പറയുന്ന പരിഷ്കാരങ്ങളും ഉണ്ടായി. ആയിരംപവന്റെ ഓഹരി മുതൽ ഉള്ളവൎക്കല്ലാതെ കമ്പനിസംഘത്തിൽ വോട്ടുചെയ്യാൻ അധികാരമുണ്ടായിരുന്നില്ല. നിയന്ത്രണസംഘത്തിലെ ഇരുപത്തിനാലംഗങ്ങളെയും ആണ്ടുതോറും പുതുക്കുന്നതിനു പകരം ആറാറുപേരെ വത്സരംപ്രതി പുതുതായി തിരഞ്ഞെടുത്തുവന്നു.

ഇൻഡ്യയെ സംബന്ധിച്ചിടത്തോളം റെഗുലേറിംഗ് ആക്റ്റു വരുത്തിയ പരിഷ്കാരങ്ങളെ അഞ്ചായി വിഭജിക്കാം. 1. ബംഗാളിനു ഒരു പുതിയ നിർവ്വാഹകഗവൎമ്മെന്റു്. 2. മദ്രാസ് ബോംബെ

എന്നീസംസ്ഥാനങ്ങളിൽ അതിനുള്ള നിയന്ത്രണാധികാരം. 3. സിവിൽസർവ്വീസിനുള്ള ദൂഷ്യങ്ങളുടെ പരിഹരണം. 4. കല്ക്കട്ടയിൽ ഒരു ഹൈക്കോടതി. 5. ചട്ടങ്ങൾ ഉണ്ടാക്കുവാൻ ഒരു പുതിയനിയമം.

(ഫ) ക്ലൈവിന്റെ പരിഷ്കാരത്തിൽ ഉൽപന്നമായ അദ്ധ്യക്ഷനും (പ്രസിഡന്റും) കമ്മറ്റിയംഗങ്ങളും പഴയപടി കച്ചവടക്കാർ തന്നെയാകയാൽ അവരെ നിയന്ത്രിക്കുവാൻ ആരുമുണ്ടായിരുന്നില്ല. റെഗുലേറ്റിംഗ് നിയമപ്രകാരം ബങ്കാൾ, ബീഹാർ, ഒറീസ്സ, എന്നീ ദേശങ്ങളിലെ സിവിലും സൈനികവുമായ ഭരണം ഒരു ഗവർണ്ണർ ജനറലിലും നാലു മന്ത്രികളിലും നിക്ഷേപിച്ചു. മന്ത്രികൾ അഞ്ചുവർഷത്തേക്കാണു നിയമിതരാകുന്നത്. ചക്രവർത്തിക്കോ ഡയറക്ടറന്മാരുടെ പ്രാതിനിധ്യത്തിനോ മാത്രമേ അവരെ മാറ്റാൻ അധികാരമുണ്ടായിരുന്നുള്ളു. ഇവർ ഇംഗ്ലണ്ടിൽ നിന്നും പ്രത്യേകം അയക്കപ്പെട്ട കമ്പനി മിത്രങ്ങളല്ലാത്തവരാകയാൽ ഗവർണ്ണർ ജനറലിന്റെ തന്നിഷ്ടത്തിന് ഒരു നിയന്ത്രണമായിരുന്നു

(ബ). ഈ നിയമത്തിന്റെ ആവിർഭാവത്തിനു മുൻപ് മൂന്നുസംസ്ഥാനങ്ങളും സ്വതന്ത്രങ്ങളായിരുന്നു. ഇംഗ്ലണ്ടിൽ കമ്പനിയുടെ അധികാരത്തിൽ മാത്രം അവ ഒരുപോലെ കീഴ്പെട്ടു. ഇപ്പോൾ ബങ്കാൾ സംസ്ഥാനത്തിനു മേൽക്കോയ്മ ഉണ്ടാക്കി സമരത്തിനും സമാധാനത്തിനും ഉള്ള സർവ്വാധികാരവും ബങ്കാളിനു തന്നെ ആയി.

(സ). കോഴവാങ്ങിയും, സമ്മാനം വാങ്ങിയും കള്ളക്കച്ചവടം ചെയ്തും, അക്രമമായ പലിശയ്ക്കു നാട്ടുരാജാക്കന്മാർക്ക് പണം കടം കൊടുത്തും കമ്പനി ഉദ്യോഗസ്ഥന്മാർ ദുഷിച്ചിരുന്നു. നിയമംമൂലം അവർക്ക് നല്ല ശമ്പളംകൊടുത്തു മേൽപറഞ്ഞ പ്രവൃത്തി ദൂഷ്യങ്ങളിൽ നിന്നും വിലക്കി. ലംഘനത്തിന് പിഴയും, തടവും, ഇംഗ്ലണ്ടിൽ വിസ്താരവും ശിക്ഷ നിശ്ചയിച്ചു.

(ദ). അടുത്തതു പ്രധാന പകാരതയാണ്. മേയറുടെ കോടതിയേ കവിഞ്ഞു കല്ക്കട്ടയിലെ അദ്ധ്യക്ഷന്റെയും സംഘത്തിന്റെയും സന്നിധിയിലും അവസാനമായി ഇംഗ്ലണ്ടിലെ രാജസഭയിലും അപ്പീലു കൊടുക്കാമായിരുന്നു. പക്ഷെ ഇവിടെ കമ്പനിയുടെ ജോലിനടത്തുന്ന സംഘവും നീതിന്യായം നടത്തുന്ന സംഘവും തമ്മിൽ ഭേദമൊന്നുമില്ലാതെ വന്നു. കച്ചവടക്കാരുടെ കരാറുകളെ പറ്റി അവർതന്നെ തീർച്ചചെയ്യുക എന്നത്രേ ഇതിന്റെ സാരം. എന്നാൽ ഈ അബദ്ധമായ രീതിമാറ്റിയിട്ട് ഒരു ചീഫ്ജഡ്ജിയും മൂന്നു

കീഴ് ജഡ്ജികളും നിയമിതരായി. ഇവൎക്ക് സിവിലും, ക്രിമിനലും, പട്ടാളവകുപ്പു സംബന്ധിച്ചും, പള്ളിവകയായും ഉള്ള വിധികൾ ചെയ്യുവാൻ അധികാരമുണ്ടായിരുന്നു. മന്ത്രിസംഘത്തിനെയും ഗവൎണ്ണർ ജനറാലിനെയും ഒഴിച്ചു മൂന്നു രാജ്യങ്ങളിലുമുള്ള മററു ബ്രിട്ടീഷു പ്രജകളുടെ പേരിൽ മുഴുവൻ നീതിന്യായം നടത്തുവാൻ ഈ കോടതിക്കധികാരം സിദ്ധിച്ചു. അവരുടെ സമ്മതത്തോടുകൂടി നാട്ടുകാൎക്കു വേണമെങ്കിൽ കേസ്സുകൊടുക്കാം. കല്ക്കത്താക്കോടതിയെ ലംഘിച്ചു് ഇംഗ്ലണ്ടിലെ രാജസഭയിൽ അപ്പീൽകൊടുത്താൽ അതു വ്യാജമെന്നേ വ്യാഖ്യാനിച്ചിരുന്നുള്ളു.

(ഇ)—കമ്പനിവക ദേശങ്ങളുടെ നല്ല വ്യവസ്ഥക്കും സിവിൽ ഭരണത്തിനും വേണ്ട ചട്ടങ്ങൾ ഉണ്ടാക്കാനുള്ള അധികാരം ഗവൎണ്ണർ ജനറാലിനും മന്ത്രിസംഘത്തിനും ഉണ്ടായിരിക്കാമെന്നു വന്നു. ഈ ചട്ടങ്ങൾ പ്രധാന കോടതിയിൽ സമ്മതിച്ചു രജിസ്റ്റർ ചെയ്തു് പ്രസിദ്ധംചെയ്യേണ്ടതാണ്. സഭയിൽ പാൎല്ലമെന്റിന് ഈ ചട്ടങ്ങൾ നിരാകരിക്കാവുന്നതത്രേ.

## നിയമനിൎമ്മാണം.

നിയമനിൎമ്മാണം, നീതിന്യായം കാൎയ്യനിൎവ്വാഹണം എന്നീ അധികാരങ്ങളുടെ വിഭജനം വേണ്ടതാണെന്നുള്ള യൂറോപ്യൻ അഭിപ്രായത്തെ അസ്പഷ്ടമാക്കിയാണ് ഈ വിധം ഉണ്ടാക്കിയതു്. ഒരൊന്നും മററു രണ്ടിനും അതിൎത്തികൊടുത്തു തടകൾ വരുത്തുന്നതുമായിരുന്നു. ഗവൎണ്ണർ ജനറാലും മന്ത്രിസംഘവും ഉണ്ടാക്കുന്ന ചട്ടങ്ങൾ സ്വതന്ത്രമായ പ്രധാനകോടതിയിൽ രജിസ്റ്റർ ചെയ്യേണ്ടതാണ്. അതു കമ്പനിയെ സേവിക്കുന്നവരെ നിയന്ത്രിച്ചിരുന്നു. എന്നാൽ ബങ്കാളിലെ കമ്പനിക്ക ഇപ്രകാരമുള്ള നിയന്ത്രണവും സമനിലയും യോജിച്ചിരുന്നില്ല. ആകയാൽ ഈ നിയമത്തിൻ കീഴിൽവന്ന ഗവൎണ്ണർ ജനറാലായ വാറൻ ഹേസ്റ്റിംഗ്സിന്റെ കാലം മുഴുവൻ നിയമത്തിന്റെ പ്രവൎത്തനത്തിൽ നിന്നുണ്ടായ കുഴപ്പങ്ങൾ കൊണ്ടു നിറഞ്ഞിരുന്നു.

ഗവൎണ്ണർ ജനറാലുടെ മന്ത്രിസംഘത്തിന്റെ ഭൂരിപക്ഷം ഉണ്ടായിട്ടു് ഇംഗ്ലണ്ടിലെ ഇൻഡ്യൻ അധികാരികളുമായി എഴുത്തുകുത്തുകൾ ചെയ്യുവാൻ വിഷമം നേരിട്ടു. ഭരണനിൎവ്വാഹകസംഘത്തെ മേൽകോടതിമൂലം നിയന്ത്രിക്കുന്നതു് അകാലത്തായിരുന്നു. പാൎലിമെന്റിന്റെ നേരിട്ട അധികാരത്തിൽ ഗവൎണ്ണർജനറാലെയും മന്ത്രിസംഘത്തെയും വരുത്തിയതു അബദ്ധമായിപ്പോയി.

ഭരണത്തിന്റെ ഒരു പ്രധാന സോപാനത്തിൽ എത്തിയതിനെ നിയമം തെളിയിക്കുന്നു. കല്ക്കത്തയിൽ ഭരണകേന്ദ്രം ഉറച്ചു. ഗവൎണ്ണർജനറൽ പ്രധാന ഭരണകൎത്താവായി. മൂന്നു സംസ്ഥാനങ്ങളിലെയും വിദേശബന്ധം ആ ഭരണകൎത്താവിൽ ചേൎന്നു. ബ്രിട്ടീഷ് പാർലമെന്റിന്റെ ഒരു പ്രശസ്ത നിബന്ധനയിൽനിന്നും ആണു് ഗവൎണ്ണർജനറൽ തന്റെ അധികാരം സ്വീകരിക്കുന്നതു്.

## പിററിന്റെ ഇൻഡ്യാനിയമം.

### (1784)

പാർലമെന്റു നിയമിച്ച അന്വേഷണക്കമ്മററി വാറൻഹേസ്റ്റിംഗ്സിനെ തിരിച്ചു വിളിക്കണമെന്നാവശ്യപ്പെട്ടപ്പോൾ കമ്പനിഡയറക്ടറന്മാർ അതിൽ വിസമ്മതിച്ചു. ഭരണസ്ഥാപനസംബന്ധമായ ഒരു വിഷമമാണു മുൻപിൽ വന്നതു്. ബങ്കാളിൽ കമ്പനികാൎയ്യം ക്രമീകരിക്കുന്നതു പോകട്ടെ, ഇംഗ്ലണ്ടിൽ അതിനെ നിയന്ത്രിക്കേണ്ട സംഗതിയാണു് ആലോചനാവിഷയമായിത്തീൎന്നതു്.

ഇളയ പിററു ഇതിനു ഒരു പോംവഴിയുണ്ടാക്കി. കമ്പനിയുടമസ്ഥന്മാരും ഡയറക്ടറന്മാരും (പിററ്സിൻഡ്യൻനിയമംകൊണ്ടു്) യഥേഷ്ടം കച്ചവടം ചെയ്തുകൊള്ളുവാൻ അനുവദിച്ചു. എന്നാൽ അവരുടെ രാജ്യകാൎയ്യങ്ങളെല്ലാം ചക്രവൎത്തിയുടെ ഭരണത്തിന്റെ നിയന്ത്രണത്തിൽ വരുത്തി. ആറു കമ്മിഷണന്മാർ അടങ്ങിയ ഒരു ബോർഡു(സംഘം) നിൎമ്മിതമായി. ഇതിനു ബോർഡ് ആഫ് കൺട്രോൾ (നിയന്ത്രണസംഘം) എന്നാണു് പേർ. ഇതിൽ ചാൻസലർ ആഫ് എക്സ്ചെക്കർ, തല്ക്കാലം സ്റ്റേററുസെക്രട്ടറിമാരിൽ ഒരാൾ, വേറെ നാലു പ്രിവികൌൺസിലന്മാർ, ഇത്രയും അംഗങ്ങളാം അടങ്ങിയിരുന്നു. 'ഇൻഡ്യയിൽ ഉള്ള ബ്രിട്ടീഷ് ദേശങ്ങളുടെ സിവിൽ, സൈന്യം, നികുതി, ഇവയെ സംബന്ധിക്കുന്ന എല്ലാ നിയമങ്ങളുടെയും, പ്രവൎത്തനങ്ങളുടെയും, പരിഗണനകളുടെയും, മേൽനോട്ടവും, മാൎഗ്ഗനിൎദ്ദേശവും, സംയമവും' ഈ സംഘത്തിനു കൊടുത്തു. അവിടെനിന്നിങ്ങോട്ടും ഇവിടെനിന്നങ്ങോട്ടും ഉള്ള എഴുത്തുകുത്തുകളുടെ ശരിയായ പിടിയും ഈ സംഘത്തിന്റെ കയ്യിൽ നൽകി. ചെയർമേൻ, ഡെപ്യൂട്ടി ചെയർമേൻ, ഡയറക്ടറന്മാരിൽ പ്രധാനി, ഇവർചേൎന്ന് രഹസ്യക്കമ്മററി രൂപീകൃതമായി. നിയന്ത്രണസംഘം രഹസ്യമായ എഴുത്തുകുത്തുകൾ നടത്തുമ്പോൾ ഈ കമ്മററി അതയച്ചു മററുള്ള ഡയറക്ടറന്മാരെ അ

റിയിച്ചുകൂടാത്തതാകുന്നു. ഉടമസ്ഥന്മാർ ആദായം വിഭജിച്ചെടുക്കണം; ഡയറക്ടറന്മാരെ തിരിഞ്ഞെടുക്കയും വേണം. ഡയറക്ടറന്മാരുടെ ഇൻഡ്യൻഉദ്യോഗംകൊടുപ്പും എടുപ്പും നഷ്ടപ്പെട്ടു.

ഇൻഡ്യയിൽ പിററിന്റെ നിയമം ഇത്രയും പരിഷ്കാരം വരുത്തി. ഗവർണ്ണർ ജനറലുടെ മന്ത്രിസംഘത്തിൽ അംഗങ്ങൾ മൂന്നായി കുറഞ്ഞു. അംഗങ്ങളിൽ ഒരാൾ പ്രധാനസേനാനായകനായിത്തീർന്നു. മററു സംസ്ഥാനങ്ങളിലെ ആദായം നിയന്ത്രിക്കുന്നതിനും ഗവർണ്ണർ ജനറലിന് അധികാരം ലഭിച്ചു. ഡയറക്ടറന്മാരുടെ അനുവാദം കൂടാതെ നാട്ടുരാജാക്കന്മാരുമായി സന്ധിയോ സമരമോ ഉണ്ടാക്കാൻ പാടുണ്ടായിരുന്നില്ല.

നിയമഫലമായി ഗവർണ്ണർ ജനറലിനു വലിയ നിലയും വിലയും, സ്വാതന്ത്ര്യവും സിദ്ധിച്ചു. കമ്പനിയുടെ സേവകന്മാരല്ലാത്തവരും നല്ല ഭരണകർത്താക്കളുംതന്നെ ചക്രവർത്തിയാൽ നിയമിതരായിത്തുടങ്ങി.

### വാറൻഹേസ്റ്റിംഗ്സിന്റെ ഭരണപരിഷ്കാരങ്ങൾ

ക്ലൈവിനുശേഷം ബംഗാളിൽ രാജ്യരക്ഷ, വാണിജ്യം ഇവ രണ്ടും കമ്പനിക്കാരും, നികുതി, പോലീസ്, നീതിന്യായം ഇവ സംബന്ധിച്ച ഭരണം നാട്ടുഗവൺമെന്റും നടത്തിവന്നു. ഈ ദ്വിഭരണം കുഴപ്പമുണ്ടാക്കി. 1772-ൽ കമ്പനിഭരണം സർവ്വം പാർലമെന്റു കയ്യേററു. 1774-ൽ കമ്പനിസ്ഥലങ്ങൾ സംസ്ഥാനങ്ങളായി (പ്രോവിൻസുകൾ) വിഭജിക്കപ്പെട്ടു. ഭരണാർത്ഥം ഓരോന്നിലും സംസ്ഥാനസഭ (പ്രൊവിൻഷ്യൽ കൌൺസിൽ) ഏർപ്പെടുത്തി. സഭയുടെ മേൽനോട്ടം കരംപിരിവിലുണ്ടായിരുന്നു. റവന്യൂകേസുകളും സിവിൽകേസുകളും സംസ്ഥാനത്തെ കോടതികളിൽ വിസ്തരിച്ചു. കൽക്കട്ടയിൽ അപ്പീൽ കേൾക്കാൻ ഒരു സിവിൽ മേൽക്കോടതി സ്ഥാപിച്ചു. സിവിൽ, റവന്യൂ ഈ വിഭാഗത്തെ ആശ്രയിച്ച് സംസ്ഥാനകോടതികൾ രണ്ടായിപ്പിരിച്ചു. 1781-ൽ സംസ്ഥാനകോടതികൾ എടുത്തുകളഞ്ഞു. പകരം നാലംഗങ്ങളുള്ള റവന്യൂസംഘവും (ബോർഡും) സിവിൽകോടതികളും സ്ഥാപിച്ചു. മൂർഷിദാബാദിലും പാറ്റ്നയിലും ക്രിമിനൽകോടതികൾ ഉണ്ടായിരുന്നു.

1779-ൽ കമ്പനിക്കോടതികളും കല്ക്കട്ടയിലെ സുപ്രീംകോടതിയും തമ്മിൽ തർക്കമുണ്ടായി. ക്രമീകരണനിയമത്തിൽ ഇതിന്റെ



വാറൻ ഹേസ്റ്റിംഗ്സ്.

കാൎയ്യം തിട്ടപ്പെടുത്തിയിരുന്നില്ല. ആകയാൽ 1781-ൽ ഒരു ഭേദഗതിനിയമം (അമെൻഡിങ്ങ് ആക്ട്) പാസാക്കി. അങ്ങിനെ പ്രധാന കോടതിയുടെ അധികാരത്തിന്നു അതൃത്തി കല്പിച്ചു. സുപ്രീംകോടതിയുടെ അധികാരം കല്ക്കത്ത നിവാസികളിലും ഇതരദേശങ്ങളിലുള്ള ബ്രിട്ടിഷുപ്രജകളിലുമേ ഉണ്ടായിരുന്നൊള്ളു. കമ്പനിയുടെ രണ്ടുതരം കോടതികളെയും നിയമം അംഗീകരിച്ചു.

## ഗവൎണ്ണർജനറാലും മന്ത്രിസഭയുംതമ്മിൽ മത്സരം.

ക്രമീകരണനിയമമനുസരിച്ച് ഗവൎണ്ണർജനറാളിന്റെസഭയിൽ ബാർവെൽ, ഫ്റാൻസിസ്, ക്ലാവറിങ്ങ്, മൊൺസൺ എന്നു നാലംഗങ്ങൾ ഇൻഡ്യയിൽഎത്തി. ഇവർ യോജിച്ച് ഹേസ്റ്റിംഗ്സിന്റെ ഭരണവിഷയത്തിൽ തടസ്സങ്ങൾ ഉണ്ടാക്കിവന്നു. ഹേസ്റ്റിംഗ്സും മൊ.ന.ക്ലൂട്ടറിയുമായുള്ള എഴുത്തുകുത്തുകളെല്ലാം സഭയിൽ സമൎപ്പിക്കണമെന്നു ഇവർ നിൎബന്ധിച്ചു. അദ്ദേഹം അതു സമ്മതിച്ചി

ല്ലം. ഹേസ്റ്റിംഗ്സിന്റെ സെക്രട്ടറിഉദ്യോഗമൊഴിയേണ്ടിവന്നു. ബോംബേഗവൺമെന്റിന്റെ സൂററിലെ ഉടമ്പടി സഭ തള്ളി. അയോദ്ധ്യയിലെ പുതിയ നവാബായ അസഫ് ഉദ്ദൌളയുമായി ആംഗലേയം സഖ്യംചെയ്തു. നന്ദകുമാരൻഎന്നൊരു ബ്രാഹ്മണജമിന്ദാർ ഹേസ്റ്റിംഗ്സ് കൈക്കൂലിവാങ്ങിയെന്നുള്ളതിനു തെളിവുകൊടുക്കാമെന്നു പറകയാൽ അദ്ദേഹത്തെ വിസ്തരിക്കേണമെന്നായി. തത്സമയം കള്ളയാധാരംഉണ്ടാക്കിയെന്നൊരുകേസ് ഉത്ഭവിക്കയാൽ നന്ദകുമാരനെ കോടതിയിൽനിന്നും തൂക്കിക്കൊല്ലിച്ചു. ഫ്രാൻസിസ്സും ഹേസ്റ്റിംഗ്സും തമ്മിൽതല്ലുതക്കവണ്ണം അത്രയ്ക്കു വൈരം വർദ്ധിച്ചിരുന്നു.

## വാറൻഹേസ്റ്റിംഗ്സിന്റെ സാമ്രാജ്യഭരണം.

ഹേസ്റ്റിംഗ്സിന്റെ ഭരണകാലം ഇംഗ്ലീഷുകാൎക്കു വിഷമഘട്ടമായിരുന്നു. അദ്ദേഹം വരുന്നതിനുമുൻപുതന്നെ ഒന്നാമത്തെ മൈസൂർയുദ്ധം കഴിഞ്ഞിരുന്നു. അന്നത്തെ നാവികശക്തികൾമുഴുക്കെ ഇംഗ്ലണ്ടിനു പ്രതികൂലികളായിത്തീൎന്നു. 1756-മുതൽ 1763-വരെ നിലനിന്ന ഏഴാണ്ടൻപോരോടുകൂടെ ഒരു ശാന്തിയുണ്ടാകുമെന്നു ഇംഗ്ലീഷുകാർ വിചാരിച്ചെങ്കിലും ഐക്യദേശങ്ങളിലും ഇൻഡ്യയിലും കലഹങ്ങളുണ്ടായി. അമേരിക്കനഷ്ടപ്പെട്ടു. ഇൻഡ്യയിൽ ഇംഗ്ലീഷുകാൎക്കു പൂർവ്വാധികം ബലം ലഭിച്ചു—ഫ്രഞ്ചുകാർ ഇവിടെയും ഇംഗ്ലീഷുകാരുടെ ശത്രുക്കളെ സഹായിച്ചുവന്നു. മൈസൂരും മഹാരാഷ്ട്രവും ശ്രമിച്ചിട്ട് ഇംഗ്ലീഷുകാരുടെസ്ഥലങ്ങളെ കൈവശപ്പെടുത്താൻ കഴിഞ്ഞില്ല. പാർലമെന്റിൽ ഹേസ്റ്റിംഗ്സിനു സ്വാധീനശക്തിയില്ലായിരുന്നു. അദ്ദേഹത്തിന്റെ മന്ത്രിസഭതന്നെ നേരെവിരുദ്ധഭാവംകാട്ടി. യുദ്ധച്ചെലവിനു പണം ശേഖരിക്കാൻ അദ്ദേഹം വളരെ ക്ലേശിച്ചു. ഒടുവിൽ ഗവൺമെന്റിന്റെ പണം ദുർവ്യയംചെയ്തുവെന്ന അപരാധം തലയിൽകയററി. രോഹില്ലരുമായുള്ളയുദ്ധത്തിൽ ഷാആലം ദ്വിതീയന്റെ സൈന്യംചെയ്ത കൊള്ള പാർലമെന്റിൽ ഹേസ്റ്റിംഗ്സിനെ വിസ്തരിച്ചപ്പോൾ ഒരു അപരാധകാരണമായിരുന്നു.

അയോദ്ധ്യാനവാബുമായി മന്ത്രിസഭ ഉടമ്പടിചെയ്തു് ബനാരീസ് അയോദ്ധ്യയിൽനിന്നും വേർതിരിച്ചു് ബനാറീസ്‌രാജാവിനെ ഏല്പിച്ചു. പണം വേണ്ടിയിരുന്നതിനാൽ കുടിശ്ശിക തീർക്കാതിരുന്ന ബനാറീസ്‌രാജാവിനെ സ്ഥാനഭ്രംശംചെയ്തു് തൽസ്ഥാനത്തു തനിക്കു പ്രീതിയുള്ള മറെറാരാളെവാഴിച്ചു് ഹേസ്റ്റിംഗ്സ് കപ്പംകൂട്ടി. അയോദ്ധ്യയിലെ നവാബ്, മന്ത്രിസഭയുടെ അനുവാദപ്രകാരം അദ്ദേഹത്തിന്റെ അമ്മയും അമ്മൂമ്മയും അനുഭവിച്ചുവന്ന സമ്പാ

ന്നത്തെ വാറൻഹേസ്റ്റിംഗ്സ് സമ്മതിച്ചിട്ടതന്നെ കൊള്ളചെയ്തു് അവിടെക്കിടന്ന ബ്രിട്ടീഷുപട്ടാളങ്ങളുടെ കടിസ്റ്റികത്തിരുന്നു. ഈ പ്രവൃത്തികളെയെല്ലാമാധാരമാക്കി പാർലമെൻറു വിസ്താരം നടന്നു.

## ഒന്നാമത്തെ മറാട്ടയുദ്ധം.

(1778—82)

ഇക്കാലത്തു മറാട്ടശക്തി മൈസൂരിലും ഹിന്ദുസ്ഥാനത്തിലും ഉറച്ചിരുന്നു. അഞ്ചാമത്തെ പേഷ്വായായി നാരായണറാവു തൽസ്ഥാനത്തു പ്രവേശിച്ചു. രഘുനാഥറാവുവിന്റെ ഉള്ളൊരുക്കുകളെ നാരായണറാവുവിനെ കൊന്നു. അല്പദിവസങ്ങൾകഴിഞ്ഞു് മൃതന്റെ ഭാര്യയായിരുന്ന ഗംഗാദേവി ഒരു പുത്രനെ പ്രസവിച്ചു. പേഷ്വാസ്ഥാനം ഈ ശിശുവിനാണുള്ളതെന്നു് നാനാഫഡ്നാവീസ്, സിൻധ്യ, ഹോൾക്കർ എന്നിവർ ഒത്തുചേർന്നു വാദിച്ചു. അവരെ എതിർക്കാൻ രഘുനാഥറാവുമാത്രമേ ഉണ്ടായിരുന്നുള്ളു. അയാൾ 1775-ൽ സൂററ്റിൽവച്ചു് ബോംബെകൌൺസിലുമായി ഒരുടമ്പടിചെയ്തു് സഹായാർത്ഥം സാൽസെററ്, ബസ്സീൻ, എന്നീതുറമുഖങ്ങൾ ഇംഗ്ലീഷുകാർക്കു വിട്ടുകൊടുത്തു. ക്രമീകരണനിയമപ്രകാരം ബോംബെകൌൺസിലിന്റെ മേൽപറഞ്ഞ ഉടമ്പടി ശരിയല്ലെന്നുപറഞ്ഞു് 1776-ൽ പുരന്ധരിൽവച്ചു് നാനാഫഡ്നാവിസ്സുമായി കൽക്കട്ടാകൌൺസിൽ മറെറാരുടമ്പടിചെയ്തു. രഘുനാഥറാവുവിന്റെ ഉടമ്പടി അസ്ഥിരമാക്കി. നാരായണറാവുവിന്റെ അവകാശം സ്ഥിരീകരിച്ചു. ഡയറക്ടറന്മാർ സൂററ്റിലെ ഉടമ്പടി ശരിവച്ചു് രഘുനാഥറാവുവിന്റെ അവകാശം സമ്മതിക്കുകയാൽ അതേപ്പററി യുദ്ധമുണ്ടായി.

കൎണ്ണൽഇഗർട്ടിന്റെ സൈന്യം പൂനായെ ആക്രമിച്ചെന്നു് വഡ്ഗാമിൽവച്ചു തോററോടി. കിട്ടിയദേശങ്ങളെല്ലാം തിരികെക്കൊടുത്തു സമാധാനം പറഞ്ഞതിൽപിന്നെമാത്രമേ ഇംഗ്ലീഷുതടവുകാരുടെ ബന്ധനം അഴിച്ചുള്ളു. ഡയറക്ടറന്മാർ തൽകാരണം ക്രുദ്ധരായി. 1780-ൽ കൎണ്ണൽഗോഡാർഡ് ഗുജറാത്തിന്റെ പ്രധാനനഗരമായ അഹമ്മദാബാദും ബസ്സീനും പിടിച്ചു. സിൻധ്യതോററു. ഗോഡാർഡിന്റെ പൂനാപ്രവേശശ്രമം വിഫലമായി. ധനനഷ്ടത്താൽ 1782-ൽ സാൽബായിൽവച്ചു് വാറൻഹേസ്റ്റിംഗ്സ് പൂനാഗവൺമെൻറുമായി ഒരുടമ്പടിചെയ്തു.

വ്യവസ്ഥകൾ:—സാൽസെററു ഇംഗ്ലീഷുകാർക്കുകിട്ടി. രഘുനാഥറാവുവിനു് പെൻഷൻലഭിച്ചു. മറാട്ടദേശത്തിൽ കച്ചവടത്തിനു്

ഇംഗ്ലീഷുകാൎക്കും പോൎത്തുഗീസുകാൎക്കുംമാത്രമേ അവകാശമുള്ളു. പൂനായിലെ രാജധാനികൾ ഇംഗ്ലീഷുകാരല്ലാത്ത അന്യരെ സ്വീകരിച്ചുകൂടാ. ഫെയിറൂസിങ്ങിനെ ബറോഡയിലെ ഗയിക്കവാറായി അംഗീകരിക്കണം. സിൻഡ്യയുടെ മഹാമനസ്കതയ്ക്കു ഇംഗ്ലീഷുകാർ ബ്രോച്ച് അദ്ദേഹത്തിന്നു നൽകി. ഇരുപതു സംവത്സരക്കാലം ഇംഗ്ലീഷുകാരും മറാട്ടികളും സമാധാനമായിക്കഴിഞ്ഞുകൂടി.

### രണ്ടാമത്തെ മൈസൂർയുദ്ധം

### (1780—1784)

നൈസാമിന്റെ സ്വാധീനമുള്ള ഗുണ്ടൂർ ഇംഗ്ലീഷുകാർ കൈവശപ്പെടുത്തി. ഹൈദരെയും നൈസാമിന്റെയും രാജ്യങ്ങളിലൂടെ അവർ സൈന്യംകൊണ്ടുപോകയും ചെയ്തു. തന്മൂലം മൂന്നുകൂട്ടരും ഇംഗ്ലീഷുകാരുടെ വൈരികളായി വിദേശിയരെ ബഹിഷ്കരിക്കാൻ നൈസാം, ഹൈദർ, മറാട്ടികൾ, എന്നിവർ ചേൎന്ന് സഖ്യംചെയ്തു. ഹേസ്റ്റിംഗ്സ് തൽക്ഷണം ഗുണ്ടൂർ വിട്ടുകൊടുത്തു് നൈസാമിനെ സഖ്യത്തിൽനിന്നും പിൻമാറ്റി. യൂറോപ്പിൽ ഇംഗ്ലീഷുഫ്രഞ്ചുയുദ്ധം തുടങ്ങുകയാൽ ഇൻഡ്യയിൽ ഫ്രഞ്ചുകാരുടെ വകയായ മാഹി കൈവശപ്പെടുത്തുവാൻ ഉദ്യമിച്ചു. ഹൈദർ ഈ പ്രവൃത്തി തനിക്കു പ്രതികൂലമെന്നു തടുത്തു. അതുകാരണം യുദ്ധമുണ്ടായി. 1781-ൽ പോർട്ടോനോവോ, പൊള്ളിലൂർ, ഷോളിങ്ങർ, എന്ന സ്ഥലങ്ങളിൽവച്ചു ഇംഗ്ലീഷുകാർ ജയിച്ചുവെങ്കിലും ഹൈദരുടെ സൈന്യത്തിന്നു ശക്തിക്ഷയമുണ്ടായില്ല. തഞ്ചാവൂരിൽവച്ചു ടിപ്പുവിനോടേറ്റു് കേണൽ ബ്രെത്ത്‌വെയിറ്റ് തോറ്റു. 1782-ൽ ഹൈദർ പോരിൽചത്തു. 1783-ൽ ബൊംബായിൽനിന്നുവന്ന ജനറൽ മാത്യൂസ് ശ്രീരംഗപട്ടണത്തിൽവച്ചു് തടവുകാരനായി. 1784-ാമാണ്ടു് മംഗലാപുരം ഉടമ്പടിപ്രകാരം ഇരുകൂട്ടരും, പിടിച്ചെടുത്ത സ്ഥലങ്ങളെയും തടവുകാരെയുംവിട്ടുകൊടുത്തു് സന്ധിചെയ്തു.

### ഹേസ്റ്റിംഗ്സിന്റെ സ്വഭാവം.

വിസ്താരംകൊണ്ടു് പരമാൎത്ഥത്തിൽ ഹേസ്റ്റിംഗ്സിനെ പീഡിപ്പിക്കയായിരുന്നു. അദ്ദേഹം മഹാമനസ്കനും വിശാലഹൃദയനുമായിരുന്നു. വിഷമഘട്ടങ്ങളെ സ്ഥിരചിത്തതയോടെ തള്ളിമാറ്റിപ്പോകുന്ന അദ്ദേഹത്തിന്റെ പ്രകൃതം സ്തുത്യൎഹമാണ്. ഭരിക്കാൻ ഹേസ്റ്റിംഗ്സിനുള്ള സാമൎത്ഥ്യം തുച്ഛമല്ല. അദ്ദേഹം തെറ്റുകൾ ചെയ്തിട്ടുണ്ടെങ്കിൽ അവ കാൎയ്യസാദ്ധ്യത്തെ പോഷിപ്പിക്കുന്ന സന്ദ

ഞോചിതമായ തെറ്റുകളാകുന്നു നാട്ടുകാരുടെ അഭിപ്രായഗതിയും പ്രകൃതവും ഗ്രഹിക്കാൻ അവരുടെ ഭാഷ പഠിക്കയാണു വേണ്ടതെന്നു ആദ്യം കാട്ടിക്കൊടുത്തതു ഹേസ്റ്റിംഗ്സാണ്. ഭരിക്കുന്നവരും ഭരിക്കപ്പെടേണ്ടവരും തമ്മിൽ സൌഹാർദ്ദം വളൎത്തുന്നതാണ് ഭരണത്തിന്റെ ആയുരാരോഗ്യത്തിനു കാരണമെന്ന് അദ്ദേഹം മനസ്സിലാക്കി. ഇംഗ്ലീഷുകാൎക്കും ഇൻഡ്യാക്കാൎക്കും ഹേസ്റ്റിംഗ്സ് ബഹുമാന്യനായിരുന്നു.

---

## അദ്ധ്യായം—൭

## സമാധാനനയം.

### 1786—1798.

### (ക) കോൺവാലിസ്പ്രഭു.

### 1786—1793.

ഇൻഡ്യയിലെ ഗവൎണ്ണർ ജനറൽ ഉദ്യോഗം സ്വീകരിക്കാമോ എന്ന് കോൺവാലീസ്സിനോട് ഇംഗ്ലണ്ടിൽവച്ച് ആദ്യം ചോദിച്ചപ്പോൾ "രാജാക്കന്മാരോടും, സ്വന്തം മന്ത്രിസഭയോടും, ബ്രിട്ടീഷുഗവൺമെന്റിനോടും മല്ലടിച്ച് എന്നന്നേക്കും അപമാനിക്കപ്പെടുന്നതെ"ന്തിനെന്നായിരുന്നു അദ്ദേഹത്തിന്റെ ഗൂഢമായ പ്രതിപ്രശ്നം. പിററ്സിന്റെ ബില്ലിൻപ്രകാരം ഗവൎണ്ണർജനറാലിനും മൂന്നു മന്ത്രികൾക്കും അധികാരം ലഭിക്കയും, പിന്നീടു പാസ്സായ ഒരു നിയമപ്രകാരം വിഷമഘട്ടങ്ങളിൽ ഗവൎണ്ണർ ജനറാലിനു അസാധാരണാധികാരം നൽകയും ചെയ്തപ്പോൾ കോൺവാലിസ് ഇൻഡ്യയിൽ പോകാമെന്നു മനഃസമ്മതമേകി.

ഇൻഡ്യയിൽവന്ന കോൺവാലിസ്സിന് 1784—ലെ പാൎലമെൻറു നിയമപ്രകാരം സമാധാനനയമാണ് പരിപാലിക്കാൻ കിട്ടിയതു്. ആ നയത്തോടു ചേൎന്നുനില്ക്കാൻ അന്നത്തെ വടക്കെ ഇൻഡ്യൻസ്ഥിതിഗതികൾ അനുകൂലിച്ചിരുന്നു. അയോദ്ധ്യാനവാബുള്ളതുകൊണ്ടു ആ ഭാഗത്തുനിന്നും ഉപദ്രവങ്ങൾ കുറഞ്ഞിരുന്നു. മറാട്ടികളുടെ ബന്ധുത്വവും, വിശേഷിച്ച് സിൻധ്യയുടെ ആനുകൂല്യവും സ്വസ്ഥമായിരിക്കാൻ അനുവദിച്ചു.

ഇക്കാലത്തു ഹോൾക്കരും സിന്ധ്യയും ഉൾപ്പെടെ അഞ്ചു മറാട്ടിവംശങ്ങളും, ഹൈദരാബാദിലെ നവാബും മൈസൂരിലെ സുൽത്താനും പ്രബലമായി ഭരണം നടത്തിവന്നു. കൂടാതെ തെക്ക തിരുവിതാംകൂറിലേയും തഞ്ചാവൂരിലേയും രാജാക്കന്മാരും കർണ്ണാട്ടിക്കിലെ നവാബുമുണ്ടായിരുന്നു.

ടിപ്പുവെന്ന മൈസൂർസുൽത്താൻ 1784—ലെ മംഗലാപുരം ഉടമ്പടിയാൽ ബലഹീനനാകമൂലം അസ്വാസ്ഥ്യം കാട്ടിത്തുടങ്ങി. ഇംഗ്ലീഷുകാരുടെ പ്രതാപം തടയണമെന്നതായി സുൽത്താൻ നിശ്ചയിച്ചു. ഇതേസമയം ടിപ്പുവും നൈസാമും കൈവശപ്പെടുത്തിയിട്ടുള്ള സ്ഥലങ്ങൾ വീണ്ടെടുക്കാൻ മറാട്ടികൾ കരുതിരിക്കയായിരുന്നു. ബലഹീനനായ നൈസാമിനു ഇംഗ്ലീഷുകാരുടെ സഹായ്യമൊന്നേ ശരണമുണ്ടായിരുന്നൊള്ളൂ. 1790—ൽ ഇംഗ്ലീഷുകാരുടെ ബന്ധുവായ തിരുവിതാംകൂറിനെ ടിപ്പു ആക്രമിക്കാൻ ഭാവിച്ചു. നൈസാം, മറാട്ടികൾ, ഇംഗ്ലീഷുകാർ, ഇവർ മൂവരും ചേർന്ന് ഒരു സഖ്യംചെയ്തു. കോൺവാലിസ് തന്നെ സൈന്യത്തെ നയിച്ചു. 1791—ഓടുകൂടെ ടിപ്പുവിനെ പരാജിതനാക്കി. പകുതിരാജ്യവും മൂന്നുകോടി ഉറുപ്പയും ടിപ്പു ഉപേക്ഷിക്കേണ്ടിവന്നു. അതിൽ മലബാറും, കൂർഗും ഡിൻഡിഗലും, ബാരമഹലും, മദ്രാസിൽ ഇറങ്ങാനുള്ള ചില മലമ്പാതകളും ഇംഗ്ലീഷുകാർക്കു ലഭിച്ചു. മദ്രാസ് ഏതായാലും സുരക്ഷിതമായി.

### ബംഗാളത്തിൽ സ്ഥിരമായ റവന്യൂവ്യവസ്ഥ.

### (1789—1793)

കമ്പനിക്കാർ ബംഗാളിൽ കരംപിരിവു തുടങ്ങുമ്പോൾ പരമ്പരയാ നികുതിപിരിച്ച് സമ്പന്നന്മാരായിത്തീർന്ന ജമീന്ദാരന്മാർ നാട്ടിലെങ്ങുമുണ്ടായിരുന്നു. കമ്പനിയുടെ ആദായം വർദ്ധിപ്പിക്കാൻ കരംപിരിവു അല്പകാലത്തേക്കു ലേലംചെയ്തുകൊടുക്കുന്നതിനുദ്യമിച്ചെങ്കിലും അതിൽ ഏറ്റെടുപ്പാൻ ആരും മുന്നോട്ടുവന്നില്ല. പത്തുവർഷത്തേക്കു കരം നിശ്ചയിച്ച് ഭൂമി ജമീന്ദാരന്മാർക്കുതന്നെ കൊടുക്കേണ്ടതാണെന്നു സർ ജോൺഷോർ അഭിപ്രായപ്പെട്ടു. 1793-ൽ കോൺവാലിസിന്റെ ആശയമനുസരിച്ചു ജമീന്ദാരന്മാരും കൃഷകന്മാരും യോജിച്ചുള്ള ശ്രേയസ്കരമായ കാർഷികക്രമത്തെ ലാക്കാക്കി വസ്തുക്കൾ ജമീന്ദാരന്മാരുടെ ഉടമസ്ഥതയിൽ വിട്ടുകൊടുക്കുവാൻ പാർലമെന്റ് ഒരു നിയമം പാസ്സാക്കി. റവന്യൂകാര്യങ്ങൾ മുഴുവൻ ഒരു സംഘത്തിന്റെ നിയന്ത്രണത്തിൽ കൽക്കട്ടയിൽവച്ചു കോൺവാലിസ്സിന്റെ ആദ്ധ്യക്ഷത്തിൽ ഭരിച്ചുവന്നു. ഭൂമിയിൽ ആദായം വർദ്ധി

ക്കുന്നപക്ഷം ആയതു ഗവൎമ്മേന്റിന്നും കൃഷിക്കാൎക്കും ലഭിക്കാതെ ജമിന്ദാരന്മാരുടെ കൈയിൽ വീഴുമെന്നുള്ളതു് ഈ സമ്പ്രദായത്തിന്റെ ദോഷമാണു്. ഗവൎമ്മേന്റിലേക്കു തിട്ടപ്പെടുത്തിയ കരമേ അവർ കൊടുത്തുവന്നൊള്ളു. എന്നാൽ ആദായക്കൂടുതലുള്ളപ്പോഴും കൃഷിക്കാരിൽനിന്നും കൂടുതൽ അവർ ഈടാക്കിവന്നു. കുടിയാന്മാരുടെ രക്ഷയ്ക്കു പിന്നീടു പല നിയമങ്ങളും പാസ്സാക്കി. ഗവൎമ്മേന്റിന്നു് ആദായം കുറഞ്ഞെങ്കിലും 1857-ലെ ശിപായിലഹള മുതലായ വിഷമസന്ദൎഭങ്ങളിൽ ബ്രിട്ടീഷുഭരണം ക്ഷേമകരമാണെന്നുള്ള ബോധം മൂലം സമ്പത്തുകൊണ്ടു് ഉറച്ചുകിടന്ന ജമിന്ദാരന്മാർ ഗവൎമ്മേന്റിനെ സഹായിച്ചു.

### കോൺവാലിസ്സിന്റെ നീതിന്യായപരിഷ്കാരം.

റവന്യൂവകുപ്പും നീതിന്യായവകുപ്പും വേർതിരിച്ചു. ഡിസ്ട്രിക്ടുകളിൽ ജഡ്ജിമാരെ നിയമിച്ചു. മൂൎഷിദബാദ്, പാറ്റ്നാ, കല്ക്കട്ട, ഇവിടങ്ങളിൽ സംസ്ഥാനികക്കോടതികൾ ഏൎപ്പെടുത്തി. ഈ കോടതികളെല്ലാം കല്ക്കട്ടയിലെ സിവിൽമേൽകോടതിക്കു കീഴ്പെട്ടിരുന്നു. സംസ്ഥാനികക്കോടതികളിലെ ജഡ്ജിമാർ സൎക്കീട്ടുചെയ്തു ക്രിമിനൽകേസുകൾ തീൎച്ചചെയ്യുന്നതാണെന്നു നിശ്ചയം പാസ്സാക്കി. ഡിസ്ട്രിക്ടുജഡ്ജിമാൎക്കു പോലീസധികാരം കൊടുത്തു. ഒരു പ്രധാന ക്രിമിനൽകോടതിയും കല്ക്കട്ടയിൽ സ്ഥാപിച്ചു. കോൺവാലിസ്സ് കമ്പനിയുദ്യോഗസ്ഥന്മാരുടെ ശമ്പളം വൎദ്ധിപ്പിച്ചതോടുകൂടെ കോഴ, കള്ളക്കച്ചവടം മുതലായ അസാന്മാൎഗ്ഗികനടപടികൾ ഒട്ടൊക്കെ ശമിച്ചു.

### കോൺവാലിസ്സിന്റെ പ്രകൃതം.

കോൺവാലിസ്സിന്റെ രാജ്യതന്ത്രങ്ങൾക്കു ഉദ്ദേശശുദ്ധിയുണ്ടായിരുന്നു. ജനസമ്മതമുണ്ടാകത്തക്കവണ്ണമുള്ള യോഗ്യതകൾ പലതും ഇദ്ദേഹത്തിൽ കാണപ്പെട്ടു. ഡയറക്ടറന്മാർ ഇദ്ദേഹത്തെ ഒരിക്കൽകൂടി ഇന്ത്യൻഭരണാധികാരിയായി അയച്ചതിൽനിന്നു് കോൺവാലിസ്സിന്റെ സ്വഭാവവിശേഷവും ഭരണനൈപുണ്യവും ഊഹ്യങ്ങളാണല്ലോ. യോഗ്യതാനുസരണം കീഴുദ്യോഗസ്ഥന്മാൎക്കു സ്ഥാനം നൽകിവന്നു. സത്യം, യത്നം, ഗുണകാംക്ഷ, കൃത്യനിഷ്ഠ ഈ ഗുണങ്ങൾക്കെല്ലാം അദ്ദേഹം ഇരിപ്പിടമായിരുന്നു.

## (വ) സർ ജോൺഷോർ.

1793—1798

സർ ജോൺഷോർ ശക്തനായ ഒരു ഗവൎണ്ണർജനറാൽ അല്ലായിരുന്നു. എങ്കിലും കോൺവാലിസ്സിന്റെ ഭരണപരിഷ്കാരങ്ങളിൽ

ഏറിയകൂറിനും ഒരു പങ്ക് ഇദ്ദേഹത്തിനുണ്ട്. അന്യകാൎയ്യങ്ങളിൽ ഇടപെടാതിരിക്ക എന്നതും സമാധാനഗതിയും അദ്ദേഹത്തിന്റെ നിഷ്ഠയായിരുന്നു. 1795-ൽ മറാട്ടികൾ നൈസാമിനെ നിശ്ശേഷം തോല്പിച്ചു. സത്യം വിചാരിച്ചുനോക്കുന്നതായാൽ സർ ജോൺ ഷോർ നൈസാമിനെ സഹായിക്കേണ്ടതായിരുന്നു. അപ്രകാരം ചെയ്യാത്തതിനാൽ നൈസാമിന്റെ ശക്തി ക്ഷയിച്ചു. മറാട്ടികൾ പ്രബലരായി. ഇതു് ഗവൎണ്ണർജനറലിനെപ്പറ്റിയ ദോഷംതന്നെ ആയിരുന്നു. അയോദ്ധ്യയിൽ (ഔധ്) ദുർഭരണം ഉണ്ടാകയാൽ ഗവൎണ്ണർജനറൽ ഇടപെടുകയും അന്നത്തെ നവാബിനെ മാററി പുതിയ ഒരു നവാബിനെ വാഴിക്കയും ചെയ്തു. ആ പ്രവൃത്തി ഒരു ധീരകൃത്യംതന്നെ എന്നു വിചാരിക്കാം. 1798-ൽ സർ ജോൺഷോർ ഉദ്യോഗമൊഴിഞ്ഞു.

---

## അദ്ധ്യായം ൨



## കമ്പനിയുടെ പരമാധികാരം.

### മാർക്കിസ് വെല്ലസ്‌ലി

(ഏൎൽ ഓഫ് മോർണിങ്ടൺ)

1798—1805

മെയ് മാസം പതിനേഴാംതീയതി വെല്ലസ്‌ലി കല്ക്കത്തയിൽ ഇറങ്ങി. അക്കാലത്തു് ഒക്ക 'മൈസൂർവ്യാഘ്ര'മെന്നു പേർപൊങ്ങിയ ടിപ്പുസുൽത്താനും, അന്തസ്സുകെട്ട ഹൈദരാബാദിലെ നൈസാമും, കളിപ്പാട്ടമായ അയോദ്ധ്യാനവാബും, ഭയങ്കരന്മാരായ സിൻഡ്യ, ഹോൾക്കർ, ബോൺസ്‌ലെ, ഗെയ്ക്‌വാർ, പേഷ്വാ മുതലായ മറാട്ടിരാജാക്കന്മാരും സ്വതന്ത്രരായി ഇൻഡ്യയിൽ ഭരണം നടത്തിവന്നു. പുതിയ ഗവൎണ്ണർജനറലിന്റെ ദൃഷ്ടിയിൽ വിവിധാശയങ്ങളോടെ ശക്തിവൎദ്ധിപ്പിച്ചുവരുന്ന ഈ നാട്ടുരാജാക്കന്മാരുടെ ഇടയിൽ കമ്പനിക്കാരുടെ പ്രദേശങ്ങൾ അപായത്തിൽതന്നെയെന്നു തെളിഞ്ഞു. ബ്രിട്ടീഷുകാരുടെ ശക്തി ഇൻഡ്യയിൽ പ്രബലമാക്കുന്നതുതന്നെ തല്ക്കാലം ആവശ്യമെന്ന് അദ്ദേഹം നിശ്ചയിച്ചു. അതനുസരിച്ച് വെല്ലസ്‌ലി യത്നവും തുടങ്ങി. തത്സമയം ബ്രിട്ടീഷുഭരണത്തിന്റെ

ഉരുക്കുകൈകൾ നീട്ടിച്ചെയ്ത ആലിംഗനത്തിൽ പെട്ട് നാട്ടുരാജാക്കന്മാർ തെരുതെരെ അസ്വസ്ഥരും അസ്വതന്ത്രരുമായിത്തീൎന്നു. ക്ലൈവ് അടിസ്ഥാനമുറപ്പിച്ചതും, ഹേസ്റ്റിങ്ങ്സ് ഇടിയാതെ സൂക്ഷിച്ചതുമായ ഇൻഡ്യയിലെ ബ്രിട്ടീഷുസാമ്രാജ്യത്തിന്മേൽ വെല്ലസ്‌ലി ബ്രിട്ടീഷുമേൽക്കോയ്മ കെട്ടിയുയൎത്തിത്തുടങ്ങി. അദ്ദേഹത്തിന്റെ കണ്ണ് ആദ്യം വീണതു ടിപ്പുവിന്റെ തലയിൽത്തന്നെയായിരുന്നു. നാട്ടുരാജാക്കന്മാരിൽ പലരും ഫ്രാൻസിനെ സ്നേഹിതനായി വരിച്ചും, നെപ്പോളിയൻബോണപ്പാൎട്ടെന്ന പാശ്ചാത്യമഹാവിജയികളുടെ മൌലിമാണിക്യം നവാനുരാഗത്തോടെ ഇന്ത്യയെ കടാക്ഷിച്ചും ഇരിക്കുന്ന അവസ്ഥയിലെ സ്ഥിതിഗതികളെ ഭേദപ്പെടുത്താൻ നാട്ടുരാജാക്കന്മാരുടെ സ്വാതന്ത്ര്യാധികാരത്തിന്റെ വേരറുക്കുവാനും നാട്ടുരാജ്യങ്ങളിൽനിന്നും ഫ്രഞ്ചുഭടന്മാരെയും ഫ്രഞ്ചുദ്യോഗസ്ഥന്മാരെയും പിരിച്ചുവിടുവിക്കുന്നതിനും ആയി ഗവൎണ്ണർജനറൽ പ്രവൃത്തി തുടങ്ങി.

## നാലാമത്തെ മൈസൂർയുദ്ധം.

### 1799

ഇംഗ്ലീഷുകാൎക്ക് നാശം ഉണ്ടാക്കാൻവേണ്ടി ടിപ്പു ഫ്രഞ്ചുകാരുമായി ആലോചന നടത്തിയിരിക്കുന്നു എന്നുള്ള തെളിവോടുകൂടെ വെല്ലസ്‌ലി മൈസൂർവ്യാഘ്രത്തെ വളഞ്ഞു. 1799-ാമാണ്ടു ഫെബ്രുവരി 22-ാംനു- യുദ്ധപ്രഖ്യാപനംചെയ്തു. ഗവൎണ്ണർജനറലിന്റെ സോദരനും ഒടുവിൽ നെപ്പോളിയനെ മൎദ്ദിച്ചവനെന്ന വിഖ്യാതി നേടിയ ഡ്യൂക്ക് ഓഫ് വെല്ലിങ്ങ്ടനും ആയ കേണൽ ആർതർ വെല്ലസ്ലി ഈ യുദ്ധരംഗങ്ങളിൽ ഒരു പ്രധാന പാത്രമായിരുന്നു. മാൎച്ച് ആറാംതീയതിയും ഇരുപത്തിഏഴാംതീയതിയും ടിപ്പുവിനു പരാജയം ഉണ്ടായി. മെയ് നാലാംതീയതി, ടിപ്പു ഒടുവിൽ ശൌൎയ്യത്തോടെ സംരക്ഷിക്കാൻ ശ്രമിച്ച ശ്രീരംഗപട്ടണംകോട്ട തകൎന്നു. ഇംഗ്ലീഷുകാർ കോട്ടയ്ക്കുള്ളിൽ പ്രവേശിച്ചപ്പോൾ മരിച്ചും മരിക്കാറായും ഞെരുങ്ങിക്കിടക്കുന്ന പടയാളികളുടെ ഇടയിൽ പൊന്നിൻകിരീടവും, ഉടുപ്പും, അരവാളും മോഷ്ടിക്കപ്പെട്ട ടിപ്പുവിന്റെ മൃതശരീരമാണു കിട്ടിയതു്. ഇംഗ്ലീഷുകാരുടെ ശക്തികൊണ്ടുതന്നെ അവർ വിജയികളായി. മൈസൂരിലെ പഴയ ഹിന്ദുരാജവംശത്തിൽനിന്നും കൃഷ്ണരാജനെത്തന്നെ അവിടത്തെ രാജാവാക്കി. അഞ്ചു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന പുതിയ രാജാവിന്റെ മേൽനോട്ടത്തിനു പൂൎണ്ണയ്യ എന്നൊരു മഹാരാഷ്ട്രബ്രാഹ്മണനെയും നിയമിച്ചു. കൃഷ്ണരാജൻ ഭരണം കഴിയ്ക്കുകയാൽ 1881-ൽ രാജ്യാവകാശം അദ്ദേഹത്തിന്റെ ദത്തുപു-



ടിപ്പുസുൽത്താൻ.

ത്തര നൽകി. ടിപ്പുവിന്റെ സന്താനങ്ങൾക്കു് അടിത്തൂൺകൊടുത്തു് അവരെ വെല്ലൂരിൽ പാർപ്പിച്ചു.

കാനറാ, കോയമ്പത്തൂർ, വയനാട്ട്, നീലഗിരി എന്നീ പ്രദേശങ്ങൾ കമ്പനിക്കു ലഭിച്ചു. മൈസൂർയുദ്ധങ്ങളിൽ നൈസാമിനു ലഭിച്ചിരുന്ന ബെല്ലാരി, കടപ്പ, തുംഗഭദ്രയുടെ തെക്കിനദേശങ്ങൾ ഇവയെല്ലാം സഹായസൈന്യത്തിന്റെ ചെലവു വകവെച്ചു കമ്പനി സ്വീകരിച്ചു. മൈസൂർ സഹായഉടമ്പടിക്കു സമ്മതിച്ചു. മൈസൂരിൽ ഇംഗ്ലീഷുകാരുടെ സേനയേ ഉണ്ടായിരിക്കാവൂ എന്നും, ഏഴുലക്ഷം വരാഹൻ കമ്പനിക്കു കപ്പംകൊടുക്കണമെന്നും, യുദ്ധമുണ്ടാകുന്നപക്ഷം ആവക ചിലവുകളെല്ലാം മൈസൂർതന്നെ വഹിച്ചുകൊള്ളണമെന്നും, മൈസൂരിന്റെ അകത്തെ ഭരണത്തിലും മററും കമ്പനിക്കു മേൽക്കോയ്മയുണ്ടായിരിക്കണമെന്നും ഉള്ള വ്യവസ്ഥകൾ ഇരുകൂട്ടരും സമ്മതിച്ചു. ഇംഗ്ലീഷുകാരുടെ ആധിപത്യത്തോടുകൂടെ

മൈസൂർ ബന്ധുരാജ്യമായി രൂപാന്തരപ്പെടുകയും കർണ്ണാട്ടിക്കിന് അതു രക്ഷയായിത്തീരുകയും ചെയ്തു. ദക്ഷിണഇൻഡ്യയിൽ കമ്പനിക്കു സ്ഥലങ്ങൾ വേണ്ടപോലെ ചേർന്നുകിട്ടി.

1800-ൽ നൈസാം ഇംഗ്ലീഷുകാരുമായി സഹായഉടമ്പടിയിൽ ഏർപ്പെട്ടു. മൈസൂർയുദ്ധങ്ങളിൽ ഇംഗ്ലീഷുകാരെ സഹായിച്ചതിനു പ്രതിഫലം കിട്ടിയ പ്രദേശങ്ങൾ അവരുടെ സൈന്യത്തിന്റെ ചെലവിന് ഇംഗ്ലീഷുകാർക്കുതന്നെ വിട്ടുകൊടുത്തു. 1801-ൽ അയോദ്ധ്യ ഉൾപ്പെട്ട പുതിയ ഉടമ്പടിവ്യവസ്ഥയനുസരിച്ച് പകുതിരാജ്യം ഇംഗ്ലീഷുകാർക്കു ലഭിച്ചു. ആ ആണ്ടിൽതന്നെ നവാബ് ടിപ്പുവുമായി രഹസ്യാലോചനകൾ നടത്തി എന്ന കാരണത്താൽ കർണ്ണാട്ടിക്ക് കമ്പനിയോടു ചേർത്തു. 1202-ൽ തഞ്ചാവൂരിനെപ്പററി രണ്ടുപേരുടെ അവകാശത്തർക്കമുണ്ടാകയാൽ രണ്ടുപേരെയും പെൻഷൻകൊടുത്തു പിരിച്ചുവിട്ടിട്ട് അവിടം കമ്പനിയുടെ പ്രദേശമാക്കി.

## മറാട്ടികൾ.

### രണ്ടാമത്തെ മറാട്ടയുദ്ധം.

### (1803—1805)

ബീറാർമുതൽ ഒറീസ്സാവരെ നാഗപ്പൂരിലെ ബോൺസ്‌ലേ അധികാരം നടത്തിവന്നു. ബറോഡായിലെ ഗെയിക്ക്‌വാർ സമൃദ്ധമായ ഗുജറാത്തിന് അവകാശപ്പെട്ടു. ഗ്വാളിയറിലെ സിൻഡ്യ ഡൽഹിയിൽ ഇരുന്ന കുരുടൻചക്രവർത്തിയായ ഷാ ആലത്തെ കൈക്കലാക്കി. അയാളുടെ എതിരാളിയായ ഇൻഡൂറിലെ ഹോൾക്കർ, സിൻഡ്യയുടെ സൈന്യത്തെയും പേഷ്വാ ബാജിറാവുവെയും പൂനായിൽനിന്നും ഓടിച്ചു തൽസ്ഥാനത്തു മറെറാരാളെ രാജാവാക്കി. ബാജിറാവു ഇംഗ്ലീഷുകാരുടെ അരികിൽ ഓടിയെത്തി. 1802-ൽ ബേസീനിലെ സഹായഉടമ്പടിയിൽ ചേർന്നു. മറാട്ടികളുടെ മേൽക്കോയ്മയെന്ന സ്ഥാനം പുലർത്തിക്കൊണ്ടുവന്ന പേഷ്വാ ഗവർണ്ണർജനറാൽ പറയുന്നതു കേൾക്കുമെന്നു വന്നപ്പോൾ ഇംഗ്ലീഷുകാർ മറാട്ടസംഘടനയുടെ പ്രധാനികൾതന്നെ ആയി. 26 ലക്ഷം രൂപാ കമ്പനിക്കു ആണ്ടുതോറും കൊടുത്തുകൊള്ളാമെന്നും ഫ്രഞ്ചുകാരെ ഉപേക്ഷിച്ച് ഇംഗ്ലീഷുസേനയെ അംഗീകരിച്ചുകൊള്ളാമെന്നും സമ്മതിച്ചു.

ആർതർവെല്ലസ്‌ലി പട്ടാളങ്ങളുടെ അകമ്പടിയോടെ ബാജിറാവുവെ പൂനായിൽ കൊണ്ടുവന്നു. സിൻഡ്യ ഇതുകണ്ടു ശങ്കിച്ചും ഭയപ്പെട്ടും മറാട്ട സ്വാതന്ത്ര്യത്തിനുവേണ്ടി സമരംചെയ്യാൻ തന്റെ ശ്രു

റുതലവന്മാരെയെല്ലാം വിളിച്ചു. ഹോൾക്കർ അടുക്കാതെ മാറി നോക്കിനിന്നു. 1803 ആഗസ്റ്റ് മൂന്നാംതീയതി യുദ്ധമാരംഭിച്ചു. അസേയിൽവച്ചുണ്ടായ സമരത്തിൽ സിൻഡ്യയുടെയും ബോൺസ്ലെയുടെയും സൈന്യങ്ങൾ തോററു. അഹമ്മദ്നഗരംകോട്ട ഇംഗ്ലീഷുകാർ പിടിച്ചു. ജനറൽ ലേക്ക് അലിഗഡ്കോട്ട കൈവശപ്പെടുത്തി. അനന്തരം ഡൽഹിയും ആഗ്രയും പിടിച്ചു. പരാജിതരായതിന്നശേഷം ലേക്ക സിൻഡ്യയുടെ പടയെ ക്രൂരമായി തുരത്തി. കിഴക്കേതീരത്തു പക്ഷ്സ്റ്റർ ഹാർകോട്ട് ബോൺസ്ലെയുടെ സേനയെ ഒറിസ്സയിൽനിന്നും ഓടിച്ചു് മയൂറിംപട്ടണം ഏറ്റുക്കയും ജഗന്നാഥക്ഷേത്രത്തിന്റെ രക്ഷാകർത്തൃത്വം ഏറ്റെടുക്കയുംചെയ്തു. പടിഞ്ഞാറു് ആർഗാങ് എന്ന സ്ഥലത്തുവച്ചു ബോൺസ്ലെയുടെ പട തോററു. നവംബർ 29-ാംനു- ഗാവിൽഗാർ പിടിച്ചതോടെ യുദ്ധം അവസാനിച്ചു. ഡിസംബർ 17-ാംനു- ഡിയോഗാവിനിലെ സന്ധിപ്രകാരം മേലിൽ വരുന്ന സമരങ്ങളെല്ലാം ഗവർണ്ണർജനറൽ മുഖാന്തിരം തീർത്തുകൊള്ളാമെന്നും ഫ്രഞ്ചുദ്യോഗസ്ഥന്മാരെയും അമേരിക്കൻ ഉദ്യോഗസ്ഥന്മാരെയും ഉപേക്ഷിക്കാമെന്നും, കട്ടക്ക് കമ്പനിക്കും, മററു പ്രദേശങ്ങൾ നൈസാമിനും നൽകാമെന്നും സമ്മതിച്ചു. ഡിസംബർ 30-ാംനു- ഉണ്ടായ സുർഗിഅർജൻഗാവണിലെ സന്ധിയനുസരിച്ചു് ഗംഗായമുനകളുടെ ഇടയ്ക്കും ജയ്പ്പൂർമുതലായ രാജപുത്രസ്ഥലങ്ങൾക്ക വടക്കുമുള്ള പ്രദേശങ്ങൾ വിട്ടുകയും, നൈസാമിന്റെ പേരിലും ചക്രവർത്തിയിലും പേഷ്വായിലും ഉള്ള അധികാരങ്ങൾ ഉപേക്ഷിക്കയും പേഷ്വായ്ക്കു് അഹമ്മദ്നഗരം വിട്ടുകൊടുക്കയും ചെയ്തു. അദ്ദേഹവും ഫ്രഞ്ചുകാരെയും അമേരിക്കക്കാരെയും ഉദ്യോഗസ്ഥന്മാരായി സ്വീകരിക്കുന്നതല്ലെന്നു സമ്മതിച്ചു.

ജസ്വന്ത്റാവുഹോൾക്കർ ഇതുകണ്ടു ക്രുദ്ധസർപ്പത്തെപ്പോലെ ചീറി. ഹോൾക്കർ മാൾവയിൽനിന്നും ഇളകി രോഹില്ലന്മാരെയും സിക്കുകാരെയും സഹായത്തിനുവിളിച്ചു. അങ്ങിങ്ങു ചില സമരങ്ങൾ നടന്നെങ്കിലും പഞ്ചാബിൽവച്ചു സന്ധിയിൽ ഉൾപ്പെടുന്നതിനു ഹോൾക്കർ നിർബന്ധിതനായി.

## സബ്സിഡിയറിസിസ്റ്റം (സഹായവ്യവസ്ഥ)

സ്വതന്ത്രരായ നാട്ടുരാജാക്കന്മാരുടെ ഇടയ്ക്കു കമ്പനിയുടെ പ്രദേശങ്ങൾക്കും കമ്പനിക്കും രക്ഷയ്ക്കും അധികാരത്തിനും വേണ്ടിയാണ് ഈ നയം വെല്ലസ്ലിയുടെ കണ്ടുപിടുത്തമായതു്. തന്മൂലം നാട്ടുരാജാക്കന്മാരും കമ്പനിയും തമ്മിൽ ഒരു പരസ്പരസഹായബന്ധം ആശ്രിതാശ്രയരൂപത്തിൽ ഉണ്ടാക്കുകയാണു ചെയ്തതു്. കമ്പനി ഇൻഡ്യയിലെ മേൽക്കോയ്മയായി നാട്ടുരാജ്യങ്ങളെ വിദേശാക്രമണ



മാർക്വിസ് ആഫ് വെല്ലസ്‌ലി.

ത്തിൽനിന്നു രക്ഷിക്കാനും ഭരണാവകാശതൎക്കങ്ങളും തീൎക്കാനും, വേണ്ടവണ്ണം പരിപാലിക്കാനും ധാൎമ്മബുദ്ധിയാൽ മുന്നോട്ടുവന്നു. സമാധാനരക്ഷയ്ക്കുള്ള ആശ്രിതരാജാക്കന്മാരുടെ സൈന്യങ്ങളും ഇംഗ്ലീഷുകാൎക്കുള്ളതായിരുന്നു. അവയുടെ ചെലവ് പണമോ ഭൂമിയോ ആയി രാജാക്കന്മാർ കമ്പനിക്കു കൊടുത്തു. 28000 അടങ്ങിയ ഇംഗ്ലീഷുപട്ടാളത്തെ രാജാക്കന്മാർ പോററിത്തുടങ്ങി. ഇംഗ്ലീഷുകാരുടെ അറിവോ അനുവാദമോ കൂടാതെ അന്യവിദേശികളെ സ്വീകരിക്കയോ അന്യരാജ്യങ്ങളുമായി ഇടപെടുകയോ നാട്ടുരാജാക്കന്മാർ ചെയ്തുകൂടാ. അവർ രാജ്യാതിൎത്തികളിൽ ഇഷ്ടംപോലെ വിഹരിക്കാമായിരുന്നു. സഹായവ്യവസ്ഥയനുസരിച്ചു പല രാജാക്കന്മാരും സന്ധിചെയ്തതും അതുകൊണ്ടു സന്ധിചെയ്തിട്ടുള്ളതും നാം കണ്ടുകഴിഞ്ഞു. ഇപ്രകാരം അപരിമിതമായ പ്രാബല്യവും അഖണ്ഡമായ ഭരണബന്ധവും കമ്പനിക്ക് ഇൻഡ്യയിൽ ഉണ്ടായി.

ബ്രിട്ടീഷ് സാമ്രാജ്യം.

വെല്ലസ്‌ലി കമ്പനിവക ഭൂമികളെല്ലാം യോജിപ്പിച്ചു ക്രമപ്പെടുത്തി. കൎണ്ണാട്ടിക്ക്. തഞ്ചാവൂർ, സൂരത്ത, കടക, ഒറീസ്സാ മുതലായ

സ്ഥലങ്ങൾചേൎന്നു മദ്രാസ് പ്രസിഡൻസി ഉണ്ടായി. ഗുജറാത്ത്, പൂന, ബറോഡാ മുതലായ പ്രദേശങ്ങൾ കൂടിച്ചേൎന്ന് ബാംബേപ്രസിഡൻസി ഉത്ഭവിച്ചു. സാമ്രാജ്യം വടക്കുപടിഞ്ഞാറു പഞ്ചാബിന്റെ അതിൎത്തിവരെ വ്യാപിച്ചിരുന്നു. 1803-ൽ ഇംഗ്ലീഷുകാരുടെ രക്ഷയിൽവന്ന മുഗൾചക്രവൎത്തി ഷാആലം 1805-ൽ ഇംഗ്ലീഷുകാരിൽനിന്നു ഉദ്യോഗമൊഴിഞ്ഞ് പെൻഷൻപറ്റി. അന്നുമുതൽ ഇംഗ്ലീഷുകാർ ഇന്ത്യയുടെ ന്യായമായ ഭരണകൎത്താക്കളാണെന്നു സ്ഥാപിച്ചു. സിക്കുകാരും, നേപ്പാളികളും ഇംഗ്ലീഷുബന്ധത്തിൽ പെട്ടിരുന്നില്ല.

### വെല്ലസ്ലിയുടെ ഭരണം.

സാമ്രാജ്യത്തെ വിസ്തൃതമാക്കയും ബ്രിട്ടീഷുമേൽക്കോയ്മ മുഴുപ്പിക്കയും ചെയ്ത ആളെന്നല്ലാതെ വലിയ ഭരണപരിഷ്കാരകൎത്താവായി വെല്ലസ്ലിയെ ഗണിക്കേണ്ടതില്ല. ഇക്കാൎയ്യത്തിൽ വാറൻ ഹേസ്റ്റിംഗ്സിനുതന്നെ പ്രധാനസ്ഥാനം കൊടുക്കേണ്ടതാണ്. വിദേശികളെ ബഹിഷ്കരിച്ച് ഇന്ത്യയിൽ ബ്രിട്ടീഷുശക്തിയും ബ്രിട്ടീഷുശക്തിയുടെ മേൽക്കോയ്മയും സ്ഥാപിക്കുന്നതായിരുന്നു വെല്ലസ്ലിയുടെ ഉദ്ദേശ്യം. അതു സാധിച്ചിട്ട് അദ്ദേഹം 1805-ൽ ഇന്ത്യ വിട്ടു.

---

## അദ്ധ്യായം ൯

---

## ഇൻഡ്യാഭരണം.

1805—1813.

### ൧) ലോർഡ് കോൺവാലിസ് രണ്ടാമതും

(1805)

ഇത്രയും കാലത്തിനുള്ളിൽ ഇൻഡ്യയിൽ ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ വിസ്തൃതി കൂടുകയോ കുറകയോ ചെയ്തിട്ടില്ല. മാർക്വിസ വെല്ലസ്ലി ഇൻഡ്യയിൽ നടത്തിയ പൊടിപൂരങ്ങൾകണ്ടു നിശ്ചലരായിരുന്ന കമ്പനിക്കാർ സമാധാനനയം പരിപാലിക്കാനായി കോൺവാലിസ്സിനെ വീണ്ടും ഇൻഡ്യയിൽ അയച്ചു. അക്കാലം കമ്പനി കടത്തിൽ മുങ്ങിയിരിക്ക ആയിരുന്നു. സഹായവ്യവസ്ഥ ആ

വശ്യമില്ലെന്നു കോൺവാലിസ് അഭിപ്രായപ്പെട്ടു. അദ്ദേഹം മൂന്നു മാസം കഴിഞ്ഞു മരിച്ചുപോയിരുന്നില്ലെങ്കിൽ വെല്ലസ്ലി ചെയ്തതെല്ലാം വിഫലമാകുമായിരുന്നു.

## ൨) സർ ജാർജ്ജ് ബർലോ.

### 1805—1807

നിശ്ചിതമായ ഉടമ്പടിപ്രകാരമല്ലാതെ ബ്രിട്ടീഷുകാർ ഇടപെട്ടിരുന്ന രാജ്യങ്ങളിൽനിന്നും അവരുടെ അധികാരം പിൻവലിച്ചു. ഇൻഡ്യമുഴുവനും കമ്പനിയുടെ അധികാരത്തിൽ ഉൾപ്പെട്ടുകാണണമെന്ന ആഗ്രഹമില്ലെന്നു അദ്ദേഹം വെളിപ്പെടുത്തി. ഈ അഭിപ്രായവും പ്രവൃത്തിയിൽ വന്നില്ല. 1806 ൽ വെല്ലൂരിൽ ഒരു ശിപായിലഹളയുണ്ടായി. ലഹള ശമിപ്പിക്കയും ടിപ്പുവിന്റെ പുത്രന്മാരെ കല്ക്കത്തയിൽ മാററി പാർപ്പിക്കയും ചെയ്തു.

## ൩) ലോർഡ് മിന്റോ.

### 1807—1813

ലോർഡ് മിന്റോ 1807 ൽ കല്ക്കത്തയിൽ ഇറങ്ങി. സമാധാനനയം പരിപാലിക്കാൻ അദ്ദേഹം നിർബ്ബന്ധിതനായിരുന്നെങ്കിലും ബാഹ്യവും ആഭ്യന്തരവുമായ ആക്രമണത്തിന്റെ ഗന്ധംവരുമ്പോഴും വാള് ഉറയിൽ ഇരുന്നതു നന്നല്ലെന്നു് അദ്ദേഹം മനസ്സിലാക്കി. കമ്പനിയുടെ പ്രദേശത്തിനപ്പുറം ലാഹൂർസിംഹമെന്നു പേരുകേട്ട രഞ്ജിത്ത്സിങ്ങ് ഭരിക്കുന്ന സിക്കുകാരുടെ പഞ്ചാബായിരുന്നു. അതിനപ്പുറമുള്ളതു് അഫ്ഗാനിസ്ഥാനും, അതിനപ്പുറം പേർഷ്യയുമാണു്. ആഫ്രിക്കയെ ചുററിയുള്ള കിഴക്കൻവാണിജ്യമാർഗ്ഗത്തെ ഈജിപ്റ്റിൽകൂടി മെഡിറററേനിയൻവഴി തിരിച്ചുകൊണ്ടുപോകാമെന്നു വിചാരിച്ചു നെപ്പോളിയൻ അതു സാധിക്കായ്കയാൽ റഷ്യയുമായി സഖ്യംചെയ്തുകൊണ്ടു ഇൻഡ്യയെ ആക്രമിക്കാൻവരുന്നു എന്നു് ഒരു ഭയങ്കരധ്വനി കേട്ടു. പഞ്ചാബ്, അഫ്ഗാനിസ്ഥാൻ, പേർഷ്യാ എന്നീ രാജ്യങ്ങളെ, ലോർഡ് മിന്റോ, മിത്രങ്ങളാക്കിത്തീർത്തു. ആക്രമണം ഉണ്ടായില്ല. യമുനയിൽനിന്നും രാജ്യാതിർത്തി സത്ലജിലേക്കു മാററി. 1810-ൽ അദ്ദേഹം ജാവാ പിടിച്ചു. ലോർഡ് മിന്റോയുടെ ഭരണാവസാനത്തിലെ മൂന്നുവർഷം കമ്പനിക്കു് ഐശ്വര്യകാലമായിരുന്നു. കടങ്ങളെല്ലാം തീർന്നുകവിഞ്ഞും ആദായം ലഭിച്ചു. സന്തോഷംകൊണ്ടു കമ്പനിഡയറക്ടറന്മാരുടെ മുഖം പുഞ്ചിരിതൂകിത്തെളിഞ്ഞു.

തിരുവിതാംകൂറിൽ വേലുത്തമ്പിദളവായുടെ സ്വാതന്ത്ര്യബോധം ഇംഗ്ലീഷുകാരുടെ ആദർശത്തിനു വിപരീതമായിരുന്നു. ഇംഗ്ലീഷുകാരുടെ അമിതശക്തിയിൽ ഒരു വീരപുരുഷന്റെ പിണം ചാമ്പലായി. മദ്രാസിൽ ഉണ്ടായ ബ്രിട്ടീഷുസൈന്യത്തിലെ ഉദ്യോഗസ്ഥന്മാരുടെ എതിർപ്പ് 1809-ൽ അമർത്തി. അവിടെ 'റയിട്ടുവാരി' വ്യവസ്ഥ ഏർപ്പെടുത്തി ഭൂമിയുടെ നേർ ഉടമസ്ഥത ഗവൺമെന്റിനാക്കി.

1813-ൽ ചാർട്ടർ പുതുക്കിയതോടെ ഇൻഡ്യൻകച്ചവടത്തിൽ കമ്പനിക്കുണ്ടായിരുന്ന കുത്തക എടുത്തിട്ട് ചീനദേശവുമായുള്ള കച്ചവടക്കുത്തക കമ്പനിക്കു നല്കി.

---

## അദ്ധ്യായം ൫൦.

---

## മാർക്വിസ് ഓഫ് ഹേസ്റ്റിംഗ്സ്
## (ഏൾ ഓഫ് മോയ്റാ)
## 1814—1823

### നാട്ടുരാജ്യങ്ങളിൽ സ്വാധീനശക്തി വ്യാപിക്കുന്നു.

അരാജകത്വം, ആഭ്യന്തരകലഹം, തീവെപ്പ്, കൂട്ടക്കൊല, കൊള്ള, ഇവയും, ഒരു പരിഷ്കൃതഗവൺമെന്റിന്റെ സാവധാനത്തിലുള്ള പണംപിഴിച്ചിലും തമ്മിൽ ഏതാണ് കൂടുതൽ അസഹ്യമെന്നു ചോദിച്ചാൽ ഉത്തരംപറയാൻ വിഷമിക്കും. ഇക്കാലത്തു, മറാട്ടികളുടേയും, പിൻഡാറികളുടേയും, നേപ്പാളിലെ ഗൂർക്കകളുടേയും, അതിർത്തിദേശങ്ങളിലെ പഠാണിമാരുടെയും ഉപദ്രവംകൊണ്ടു രാജ്യത്തിൽ അത്ര സമാധാനമുണ്ടായിരുന്നില്ല. പാർലമെന്റിൽവച്ച് ഇൻഡ്യാഭരണം അന്യായമായിട്ടാണെന്ന് മുക്തകണ്ഠം വാദിച്ച മോയിറാ, ഗവർണ്ണർജനറലായി ഇൻഡ്യയിൽ എത്തിനോക്കിയപ്പോൾ മുൻപറഞ്ഞതു വിസ്മരിച്ച് വാൾ ഊരിപ്പിടിച്ചുകൊണ്ട് ഭരണതാണ്ഡവം തുടങ്ങി.

### നേപ്പാൾ യുദ്ധം.

അയോദ്ധ്യക്കും രോഹിൽക്കണ്ടിനും വടക്ക് ഹിമാലയപർവ്വതത്തിന്റെ തെക്കേ ചരിവിൽ 700-മൈൽ നീണ്ടുകിടന്ന നേപ്പാളത്തെ രാജപുത്രവംശമാണ് ഗൂർക്കകൾ. ഇവർ യൂറോപ്യൻരീതിയിൽ

യുദ്ധാഭ്യാസം ചെയ്തിട്ടുള്ളവരായിരുന്നു. ഗൂർക്കകൾ ബ്രിട്ടീഷതിർത്തി കടന്നു് ആക്രമണം തുടങ്ങുകയാൽ സമരം അവശ്യമായി. ശൂരന്മാരായ അവരോടു നേരിടാൻ ഇരട്ടി സൈന്യത്തെ ആണു് ഇംഗ്ലീഷുകാർ അയച്ചതു്. തുടരെത്തുടരെ വളരെ പോരു നടത്തിയതിന്റെ ശേഷം സെഗാളിയിൽവച്ചു് ഒരു സന്ധിയുണ്ടായി. അതിൻപ്രകാരം സിംല, മസൂറി, നൈനിത്താൽ മുതലായ ദേശങ്ങൾ ഇംഗ്ലീഷുകാർക്കു കിട്ടി: നേപ്പാളിൽ ഒരു ബ്രിട്ടീഷു റസിഡന്റിനെ സ്വീകരിച്ചു. ഗൂർക്കകൾ അനന്തരം ബ്രിട്ടീഷു പട്ടാളത്തിലെ ഒന്നാംതരം യോദ്ധാക്കന്മാരായി ചേരുകയും അവരുടെ ധൈര്യവും ശൗര്യവും പോർക്കൊരുമയും, പല യുദ്ധങ്ങളിൽ തെളിയിക്കയുംചെയ്തു.

## പിൻഡാരി സമരം.

## 1817

പിൻഡാരികൾ എന്ന കവർച്ചസംഘക്കാർ മറാട്ടികളുടെ സൈന്യത്തിൽചേർന്നു് പോർചെയ്തുവന്നു. കരിം, ചിത്തു, വാസിൽ മഹമ്മദ് എന്നിവർ സംഘമുഖ്യന്മാരായിരുന്നു. പതിനായിരം കാലാളും പതിനഞ്ചായിരം കുതിരയുംവരുന്ന ഒരു പഠാണിസൈന്യത്തോടെ അമീർഖാൻ എന്നൊരു നായകനും ഇവരോടു ചേർന്നു. ഇവർ രാജപുട്ടാണയും, നൈസാമിന്റെ രാജ്യങ്ങളും, കമ്പനിസ്ഥലങ്ങളും കൊള്ളചെയ്തുവന്നു. ഇവരെ അമർച്ചചെയ്യുന്നതിനു് 1816-ൽ ഗവർണ്ണർ ജനറലിനു അനുവാദംകിട്ടി. 1817-ാമാണ്ടു് അക്ടോബർമാസത്തിൽ മുൻപു കണ്ടിട്ടില്ലാത്ത സേനാസന്നാഹത്തോടെ ഇംഗ്ലീഷുകാർ പുറപ്പെട്ടു. 120000 ആളുകളും 300 പീരങ്കികളും ഉണ്ടായിരുന്നു. ബങ്കാളിൽനിന്നു് വടക്കകിഴക്കുകൂട്ടിയും ദക്ഷിണാപഥത്തിൽനിന്നു തെക്കുകൂട്ടിയും ഗുജരാത്തിൽനിന്നു് പടിഞ്ഞാറുകൂട്ടിയും ബ്രിട്ടീഷുസൈന്യം പിൻഡാരികളെ വളഞ്ഞു. അമീർഖാൻ കീഴടങ്ങി, ടോങ്കിൽപോയി അടങ്ങിപാർക്കുവാൻ സമ്മതിച്ചു. 1818-ൽ പിൻഡാരികളെ തടവിൽപിടിച്ചു് വിരട്ടുകയും നശിപ്പിക്കയുംചെയ്തു. കരിം ഗോരഖ്പുരത്തിൽ കഴിച്ചുകൂട്ടാൻനിശ്ചയിച്ചു. വാസിൽ മഹമ്മദു രക്ഷപെടാൻനോക്കിയിട്ടും സാധിക്കാതെ തന്നത്താൻ മരിച്ചു. ചിത്തുവിനെ കാട്ടിൽവച്ചു് ഒരു കടുവായാണു് കൊന്നതു്.

### രാജപുത്രന്മാർ.

ജയപ്പൂരം, ജോധ്പുരം, ഉദയപുരം മുതലായ രാജപുത്രരാജ്യങ്ങളെയും ഉടമ്പടിയിൽചേർത്തു് ബ്രിട്ടീഷുകാർക്കു കീഴ്പ്പെടുത്തി.

## മൂന്നാംമറാട്ടയുദ്ധം.

## 1817---1818

1817-ൽ പേഷ്വാ ബാജിറാവു രണ്ടാമൻ ഇംഗ്ലീഷുകാരുമായി യുദ്ധത്തിനൊരുങ്ങി. പേഷ്വാ ബന്ധനസ്ഥനായി. അദ്ദേഹത്തിന്റെ സ്ഥലങ്ങൾ കമ്പനിപ്രദേശങ്ങളായി മാറി. ഹോൾക്കർ മെഹിഡ്പുരത്തുവച്ചു തോററു; മണ്ഡലേശ്വരത്തുവച്ചു ഉടമ്പടിയിൽ ഒപ്പിട്ടു. ടോങ്ക് രാമപുരം, ബണ്ടി മുതലായ സ്ഥലങ്ങൾ ഇംഗ്ലീഷുകാർക്കു ലഭിച്ചു. സിൻഡ്യ അജ്മീർ വിട്ടുകൊടുത്തു് ഇംഗ്ലീഷുകാരോടു ഉടമ്പടിചെയ്തു. അപ്പാസാഹിബ്ബിനെ സ്ഥാനഭ്രംശം ചെയ്തു് നാഗപുരം ഇംഗ്ലീഷുകാർ എടുത്തു. 1817-ൽ ബോപാലും, 18-ൽ ഇൻഡോറും, ആ ആണ്ടിൽതന്നെ വെദാസ്സും, 13-ൽ റേവയും, 12-ൽ കോലാപ്പൂരും, 19-സാവന്ത്വാടിയും 19-ഓടുകൂടെ കച്ചും, 1820-ഓടെ കത്തിയവാറും ബ്രിട്ടീഷുകാരുടെ സ്വാധീനത്തിൽ ലയിച്ചു്, മേൽക്കോയ്മയെ സമ്മതിച്ചു.

## നാട്ടുരാജ്യങ്ങൾ.

നാട്ടുരാജ്യങ്ങളുമായുള്ള ബന്ധത്തിൽ 1813-വരെ കമ്പനി തങ്ങളുടെ അതിർത്തിക്കപ്പുറമുള്ള നാട്ടുരാജ്യങ്ങളുടെ രക്ഷാഭാരം പങ്കുകൊണ്ടിരുന്നില്ല. തന്മൂലം കമ്പനിയുടെ ആശ്രിതരും മററുള്ള സ്വതന്ത്രരും തമ്മിൽ പോരും കലശലും തുടങ്ങി. കുഴപ്പങ്ങളും അരാജകത്വവും നേരിട്ടു. ഹേസ്റ്റിങ്സ് നാട്ടുരാജ്യങ്ങളെയെല്ലാം ഒന്നൊഴിയാതെ കമ്പനിയുടെ സംരക്ഷയിൽവരുത്തി. സബോർഡിനേററ ഐസൊലേഷൻ അല്ലെങ്കിൽ കീഴ്പെടുത്തി വേർപെടുത്തുക എന്നുള്ളനയം ഹേസ്റ്റിങ്സ് പ്രയോഗിച്ചപ്പോൾ നാട്ടുരാജാക്കന്മാരെല്ലാം മൌനികളായി. രാജാക്കന്മാർക്കുള്ള വിദേശബന്ധങ്ങളെല്ലാം ഗവർണ്ണർജനറൽ താഴെവയ്പിച്ചു. ബ്രിട്ടീഷുകാരുടെവക ഭരണപ്രവൃത്തികളിൽ കൈവയ്ക്കാതിരിക്കത്തക്കവണ്ണം നാട്ടുരാജാക്കന്മാരുടെ ഉൾഭരണകാര്യം വേർതിരിച്ചു കാട്ടിക്കൊടുത്തു. ഡൽഹൌസി വരുന്നതുവരെ ഈ നയം അതുപോലെതന്നെ ഗവർണ്ണർജനറൽമാർ പരിപാലിച്ചുവന്നു.

## ഹേസ്റ്റിംഗ്സിന്റെ ഭരണനയനിരീക്ഷണം.

ഹേസ്റ്റിംഗ്സിന്റെ സമരങ്ങളും സന്ധികളുമെല്ലാം സ്വരക്ഷാപരമായിരുന്നു എന്നു വാദിക്കുന്നു. കമ്പനിയുടെയും ആശ്രിതരുടെയും സ്ഥലങ്ങൾ പിൻഡാരികൾമുതലായവരിൽനിന്നും രക്ഷിക്കേണ്ടതു് കടമയായിരുന്നു. അതിനു ശേഖരിച്ച വലിയ പടയും

പടവെട്ടികിട്ടിയ എതിരില്ലാത്ത ശക്തിയും കമ്പനിയുടെ നിലയെയും വിലയേയും ഉറപ്പിക്കാൻ ഉപയോഗിച്ചു എന്നേ ഉള്ളു. തൽഫലമായി നാട്ടുരാജാക്കന്മാർ പരസ്പരം കാണാതെയും കേൾക്കാതെയും വേർപെട്ട് നിസ്സഹായരായി കമ്പനിയുടെ കാരുണ്യം ഒന്നിനെ ആധാരമാക്കിവാണു. പുതിയ അഴിച്ചുപണിയോടെ ബ്രിട്ടീഷുസാമ്രാജ്യത്തിന്റെനില ഇൻഡ്യയിൽ മേൽക്കോയ്മ മഹോന്നതതരത്തിലായി. നാട്ടുരാജാക്കന്മാരുടെ ബാഹ്യബന്ധങ്ങളെല്ലാം ഇംഗ്ലീഷുകാരുടെ കയ്യുകളിൽപെട്ടു. ലോർഡ് ഹേസ്റ്റിംഗ്സ് വെല്ലസ്ലിയുടെ കർമ്മഫലംമാത്രം ഭുജിക്കയാണു ചെയ്തതെന്നു പറയാവുന്നതാണ്. ഇദ്ദേഹത്തിന്റെകാലംമുതൽ ഇൻഡ്യയിൽ പൊതുവേ സമാധാനവും സ്വൈരവും ആരംഭിച്ചു.

---

## അദ്ധ്യായം ൧൧.



## ഇൻഡ്യാഭരണം

1823—1836

### ൧. ലോർഡ് ആമേഴ്സ്റ്റ

1823—1328

ബർമ്മായുദ്ധം.

ലോർഡ് ആമേഴ്സ്റ്ററെറ ആദ്യവർഷത്തെ ഭരണംകഴിഞ്ഞപ്പോൾ ബ്രിട്ടീഷുശക്തി ആസാം, അരക്കാൻ, ടെനാസെറിം മുതലായിടങ്ങളിലൂടെ ബർമ്മയിൽ വ്യാപിച്ചതു പ്രത്യക്ഷപ്പെട്ടു.

എ. ഡി. 1750- ഒട്ടക്കുടെ അലൊമ്പ്ര എന്നൊരു നായകൻ പ്രതാപത്തിൽ വരികയും അയാൾ തെക്കോട്ടുകടന്ന് പെഗു കൈവശപ്പെടുത്തി റംഗൂൺപട്ടണം സ്ഥാപിക്കയും ചെയ്തു. അലൊമ്പ്രയുടെ പിൻഗാമികൾ പ്രബലരായിത്തീർന്നു. അവർ അരക്കാൻ, ആസാം, മണിപുരം, ചക്കർ എന്നീ സ്ഥലങ്ങൾ കൈവശപ്പെടുത്തിയിട്ട് കമ്പനിവക സ്ഥലങ്ങളേയും ആക്രമിച്ചുതുടങ്ങി. ബർമ്മാസൈന്യം കല്ക്കത്തയിൽ എത്തി ഇംഗ്ലീഷുകാരെ ഓടിക്കാൻ സന്നദ്ധമായി. തന്മൂലം 1824-ാമാണ്ടു ഫെബ്രുവരി 24-ാനു- ലോർഡ് ആമേഴ്സ്റ്റ്

ബൎമ്മയോടു യുദ്ധപ്രഖ്യാപനം ചെയ്തു. സമരം രണ്ടുവൎഷം നീണ്ടുനിന്നു. ഇംഗ്ലീഷുകാരുടെ സൈന്യം ആവായിൽ നിന്നും മൂന്നുമൈൽ ദൂരെയുള്ള യെൻഡാബുവിൽ എത്തിയപ്പോൾ ബൎമ്മരാജ സന്ധി ആലോചിച്ചു. 1826-ലെ സന്ധിപ്രകാരം ആസാം, അറക്കാൻ, ടെനാസറിം എന്നീ സ്ഥലങ്ങളും ഒരുകോടിരൂപയും ഇംഗ്ലീഷുകാൎക്കു കിട്ടി. ബൎമ്മ ബ്രിട്ടീഷ സ്ഥാനാപതിയെ സ്വീകരിച്ചു. ഇംഗ്ലീഷുകാൎക്കു ലഭിച്ച മൂൾമെയിൻ എന്ന മുക്കുവൎനാട്ടു ഒരു തുറമുഖമായി അഭിവൃദ്ധിപ്പെട്ടു.

## ൫. ലോർഡ് വില്യം ബെന്റിക്ക്

## 1828-1835.

### ബ്രിട്ടീഷിൻഡ്യയുടെ ആധുനികചരിത്രാരംഭം.

ബൎമ്മയുമായുണ്ടായ യുദ്ധത്താൽ വന്നുകൂടിയ ധനവൈഷമ്യം പരിഹരിക്കയായിരുന്നു പുതിയ ഗവൎണ്ണർ ജനറലിന്റെ പ്രഥമകൃത്യം. കമ്പനി ഉദ്യോഗസ്ഥന്മാൎക്കു കൂടുതലായി നല്കിവന്ന അലവൻസു നിൎത്തി. മൂന്നു പ്രസിഡൻസികളിലെയും സൈന്യത്തിൽ ഗണ്യമായ കുറവുണ്ടാക്കി. നീതിന്യായവകുപ്പിൽ നാട്ടുകാൎക്കു പ്രവേശം കൊടുത്തു് ധനവ്യയം അവിടെയും കുറച്ചു.

### ഭരണപരിഷ്കാരങ്ങൾ.

(൧) നീതിന്യായവകുപ്പ്:—നീതിന്യായം എളുപ്പം വ്യയംകൂടാതെ കിട്ടേണ്ടതാണെന്നുള്ള തത്വത്തെ ആസ്പദമാക്കി കോൺവാലിസ്സ് ഈ വകുപ്പിനെ പരിഷ്കരിച്ചിരുന്നു. എന്നാൽ തന്മൂലം കേസുകൾ വൎദ്ധിച്ചതോടുകൂടെ കോൎട്ടുഫീസുവൎദ്ധിക്കയും നീതിന്യായം വീണ്ടും ദുൎല്ലഭമായിത്തീരുകയും ചെയ്തു. ബെന്റിക്ക ഇതിൽ പരിഷ്കാരമുണ്ടാക്കി. സംസ്ഥാനകോടതികൾ നിൎത്തൽ ചെയ്തു. സെഷൻ കോടതിയുടെ അധികാരം സിവിൽജഡ്ജികൾക്കു നല്കിയിട്ടു് അവരുടെ മജിസ്ട്രേട്ടുജോലി കളക്ടരന്മാരിൽ നിക്ഷേപിച്ചു. ഈ വ്യവസ്ഥ അത്ര ആശാസ്യകരമായിരുന്നില്ല. വടക്കുപടിഞ്ഞാറെ സംസ്ഥാനത്തിനു (നാൎത്തുവെസ്റ്റ് പ്രാവിൻസ്) വേണ്ടി അലഹബാദിൽ ഒരു അപ്പീൽകോടതി സ്ഥാപിച്ചു. നീതിന്യായവകുപ്പിൽ നാട്ടുകാൎക്കു പ്രവേശനം നല്കി.

പഴയ ഭരണസ്ഥാപനങ്ങൾക്കു പകരം പുതിയസ്ഥാപനങ്ങൾ നടപ്പിൽവരുന്നതുവരെ ഉള്ളകാലം നിയമമില്ലായ്കയാൽ ഭയങ്കരമായിരുന്നു.

റവന്യൂ:— വടക്കുപടിഞ്ഞാറേ സംസ്ഥാനത്തിൽ ഒരു റവന്യൂ ബോർഡ് ഏർപ്പെടുത്തി. പുതിയ റവന്യൂ സെററിൽമെൻറിൻപ്രകാരം കമ്പനിയുടെ ആദായം വർദ്ധിച്ചു. നാട്ടുരാജ്യങ്ങളിലെ കറുപ്പിനു നികുതിചുമത്തി. ചെലവുകഴിഞ്ഞത് വരവ് അധികരിച്ചു.

സമുദായം:— 1829-ൽ ഒരു നിയമം മുഖാന്തരം 'സതി'യെന്നുള്ള ആചാരത്തെ വില്യം ബെൻറിക്ക നിർത്തൽചെയ്തു. വിധവകളെ ഭർത്താവിൻെറ ശരീരത്തോടൊന്നിച്ചു ദഹിപ്പിക്കുന്നതിനാണ് 'സതി' എന്നു പറയുന്നത്. ഈ നിയമംമൂലം അനവധി സ്ത്രീകളുടെ പ്രാണങ്ങൾക്കു രക്ഷകിട്ടി; എങ്കിലും 'വിധവകളെ ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്ന മട്ടിലാക്കിത്തീർത്തു എന്നതുമാത്രമുണ്ടായുള്ളുതാനും. നാലുവയസ്സിനു താഴെ 10165-ൽകൂടുതലും, അഞ്ചും ഒൻപതും വയസ്സിനിടയ്ക്കു 51876-ൽ കൂടുതലും ഉൾപ്പെടെ ആകെ 2300000-ത്തിൽ കൂടുതൽ വിധവകൾ മൃതപ്രായരായി ഇൻഡ്യയിൽ ഉണ്ടെന്നു പറയുമ്പോൾ എത്രായിരം സ്ത്രീകളെ ആണ്ടുതോറും ഇവിടെ ജീവനോടെ തീയിൽ ചാടിച്ചുവന്നു എന്നുള്ളതു ഊഹിക്കാമല്ലോ. ഠഗ്ഗുകൾ എന്ന കൊള്ളക്കാരെ അമർച്ചചെയ്തു ബെൻറിക്ക രാജ്യവാസികളെ രക്ഷിച്ചു.

വിദ്യാഭ്യാസം:— 1813-ലെ പാർലമെൻറുനിയമം അനുസരിച്ച് ഒരു ലക്ഷംരൂപാ വിദ്യാഭ്യാസത്തിനുവേണ്ടി നീക്കിവയ്ക്കണമായിരുന്നു. 1823-ൽ "കമ്മററി ഓഫ് പബ്ളിക്ക ഇൻസ്ട്രക്ഷൻ" അല്ലെങ്കിൽ പൊതുജനവിദ്യാഭ്യാസക്കമ്മററി രൂപവൽകരിക്കപ്പെട്ടതിൽ പിന്നീടാണ് ഈ ധനം ശരിയായി ചെലവുചെയ്തുതുടങ്ങിയത്. ഇൻഡ്യയ്ക്കു പാശ്ചാത്യവിദ്യാഭ്യാസമോ പൌരസ്ത്യവിദ്യാഭ്യാസമോ നല്ലതെന്നുള്ളതിനെപ്പററി ഒരു വലിയ വാദപ്രതിവാദം ഇക്കാലത്തു നടന്നുകൊണ്ടിരുന്നു. മിഷ്യനറികളുടെയും, രാമമോഹനറായി, മെക്കാളി മുതലായവരുടെയും ശ്രമംകൊണ്ടു പാശ്ചാത്യവിദ്യാഭ്യാസം തന്നെ ഇൻഡ്യയിൽ പ്രചരിച്ചു. സംസ്കൃതത്തെയും പേർഷ്യനെയും മാററിനിർത്തി. മാതൃഭാഷകളെ വിഗണിച്ചതു വലുതായ നഷ്ടംതന്നെ. ഇംഗ്ലീഷുഭാഷയോടൊന്നിച്ചു സജീവമായ ഏതെങ്കിലും ഒരു ഇൻഡ്യൻ ഭാഷയ്ക്കുംകൂടി പ്രചാരമുണ്ടായിരുന്നെങ്കിൽ ഇൻഡ്യയ്ക്ക് അതു് ഏററവും ഗുണകരമായിരുന്നേനെ.

## വില്യം ബെൻറിക്കും നാട്ടുരാജ്യങ്ങളും.

ഇംഗ്ലീഷുകാർ മിക്കവാറും അടിപ്പെട്ടിരുന്ന നാട്ടുരാജാക്കന്മാരുടെ ഭരണത്തിൽ ഊർജ്ജിതത്തോടെ ഇടപെടായ്കയാൽ ബെൻറിക്കിൻെറ കാലത്തു പല കുഴപ്പങ്ങളും നാട്ടുരാജ്യങ്ങളിൽ സംഭവിച്ചു.

1829-ൽ ഹൈദരാബാദിലെ നൈസാം മരിച്ചപ്പോൾ അദ്ദേഹത്തിന്റെ പിൻഗാമിക്കു കുറെ സ്വാതന്ത്ര്യം അനുവദിച്ചുകിട്ടിയെങ്കിലും സഹായസൈന്യത്തിന്റെ ശമ്പളക്കുടിശ്ശിഖ തീൎക്കായ്കയാൽ ബീറാർ ദേശം ഇംഗ്ലീഷുകാൎക്കു പാട്ടത്തിനു കൊടുത്തു. പൂൎണ്ണയ്യയ്ക്കുശേഷം മൈസൂരിൽ ദുൎഭരണം മൂത്തു. 1881-വരെ ഇംഗ്ലീഷുകാരുടെ മേൽനോട്ടത്തിൽ മൈസൂർഭരണം നടന്നു. അന്നു പ്രസ്തുതവംശത്തിലെ ഒരു രാജാവിനു രാജ്യം വിട്ടുകൊടുത്തു. കൂർഗ്ഗിലെ രാജാവു കുടെപ്പിറപ്പുകളെ കുത്തിക്കൊന്നിട്ട് ഒളിച്ചോട്ടുകയാൽ ആ രാജ്യം ബ്രിട്ടിഷിൻഡ്യയോടു ചേൎത്തു ജയന്തിയും പിന്നീട് ആ വിധിതന്നെ അനുഭവിച്ചു. കച്ചറും അപ്രകാരം ബ്രിട്ടീഷിൻഡ്യയോടുചേൎന്നു. ജയപ്പൂരിൽ ബ്രിട്ടീഷുറസിഡണ്ടിന്റെ നോട്ടത്തിൽ റീജൻസിഭരണം ഏൎപ്പെടുത്തി. റൺജിത്തുസിങ്ങുമായും സിൻഡിലെ അമീർമാരുമായും കച്ചവടത്തിനുവേണ്ടി ഉടമ്പടികൾ ചെയ്തു. ഇതു മേലിൽ ഇംഗ്ലീഷുകാർ അഫ്ഗാനിസ്ഥാനിൽ കടക്കാനുള്ള ആരംഭകാരണങ്ങളായിരുന്നു.

ചെറുതോ വലുതോ ആകട്ടെ, പുരാതനമോ ആധുനികമോ ആകട്ടെ, ഹൈന്ദവമോ മാഹമ്മദീയമോ ആകട്ടെ, മലയിലോ മണൽപുറത്തോ ആകട്ടെ, എല്ലാ നാട്ടുരാജ്യങ്ങളും പുതിയ വ്യവസ്ഥയാകുന്ന ബന്ധനങ്ങളിൽവീണു സ്വാതന്ത്ര്യപ്രവൃത്തിയോ അതിനുള്ള ആവശ്യമോ കൂടാതെ ഉത്തരവാദിത്വമില്ലായ്മകൊണ്ടും ദുൎഭരണംകൊണ്ടും ഒരേരാഗംതന്നെ പാടിക്കൊണ്ടിരുന്നു.

## 1833-ലെ ചാർട്ടർ.

കമ്പനിക്ക് ഇരുപതുവൎഷംകൂടെ ഭരണാധികാരം നീട്ടിക്കൊടുത്തു. കമ്പനിയുടെ കച്ചവടത്തൊഴിൽ എടുത്തിട്ടു ഭരണം മാത്രം നല്കി. മൂലധനമെല്ലാം വിററു 40 സംവത്സരങ്ങൾക്കുള്ളിൽ കമ്പനി ഓഹരിക്കാരുടെ ബാദ്ധ്യതകൾ തീൎത്തുകൊള്ളണമെന്ന് ആജ്ഞാപിച്ചു. കമ്പനിക്കുണ്ടായിരുന്ന ചീനക്കച്ചവടത്തിന്റെ കുത്തകയൊഴിച്ച് ആ കച്ചവടം സ്വതന്ത്രമാക്കി. ആഗ്രയും അയോദ്ധ്യയും ചേൎത്തു പുതുതായി ഒരു പ്രസിഡൻസി സൃഷ്ടിക്കയും ആയതു ഒടുവിൽ ഒരു ലെഫ്റ്റനെൻറുഗവൎണ്ണരുടെ കീഴിൽ ഒരു സംസ്ഥാനം (പ്രാവിൻസ്) ആക്കുകയും ചെയ്തു. മന്ത്രിസഭയുടെ അല്ലെങ്കിൽ ഭരണനിൎവ്വഹണസഭയുടെ അംഗമായി ഒരു നിയമവിദഗ്ദ്ധനെ നിയമിച്ച് നിയമനിൎമ്മാണം സുകരമാക്കി. മദ്രാസ, ബോംബെ ഈ പ്രസിഡൻസികൾക്കുണ്ടായിരുന്ന നിയമനിൎമ്മാണാധികാരവും വ്യയനിൎണ്ണയാധികാരവും എടുത്തു.

## ബെൻറിക്കിൻെറ ഭരണം.

കോൺവാലിസ്സിൻെറയും ബെൻറിക്കിൻെറയും ഭരണനയം, ഗ്രാമസമുദായത്തെ നശിപ്പിച്ചു. അതിനു പകരം മററു ഭരണസ്ഥാപനങ്ങൾ ഉറച്ചുവന്നതുമില്ല. തലസ്ഥാനമാനങ്ങൾ കഴിഞ്ഞുമറിഞ്ഞിരുന്നെങ്കിലും പണ്ട് ഗ്രാമസമുദായങ്ങൾ സമാധാനവും നീതിന്യായവും ശരിയായി നടത്തിവന്നു. ഭരണശൂന്യത നാട്ടിൻപുറങ്ങളെ സംബന്ധിച്ചിടത്തോളം യഥാർത്ഥമായിരുന്ന ആക്കാലത്തു നിയമമില്ലായ്മയും അക്രമവും വർദ്ധിച്ചിരുന്നു. റവന്യൂവ്യവസ്ഥപ്രകാരം ഭരണീയരിൽ ഉണ്ടായിരുന്ന വലിപ്പച്ചെറുപ്പങ്ങൾ പോയിട്ട് അവർ എല്ലാവരും സമരായിത്തീർന്നു.

## ൩. സർ ചാൾസ് മെററ്കാഫ്.

### 1835—1836.

ലോർഡ് വില്യം ബെൻറിക്ക പോയതിൽപിന്നെ ലോർഡ് ആക്‌ലൻഡ് വരുംവരെയുള്ള ഭരണം നിർവഹിച്ചതു് സർ ചാൾസ് മെററ്കാഫാണ്. ബെൻറിക്കിൻെറ കാലത്തു് അച്ചടിശാലകളിൽനിന്നും പത്രങ്ങൾ മുതലായവ ധാരാളം പ്രസിദ്ധം ചെയ്തുതുടങ്ങി. എന്നാൽ അവയ്ക്കു യഥേഷ്ടം കാര്യങ്ങൾ പറയുന്നതിനുള്ള സ്വാതന്ത്ര്യമില്ലായിരുന്നു. മെററ്കാഫ് പത്രസ്വാതന്ത്ര്യം അനുവദിച്ചു. ഇപ്രകാരം ഒരു ജനതയുടെ നാവു ബന്ധിച്ചിരുന്നതു് അഴിച്ചുകളകയാൽ കമ്പനിഡയറക്ടറന്മാർ ക്ഷുബ്ധരായി. എങ്കിലും രാജദ്രോഹകരങ്ങളായ വാക്യങ്ങൾ കൂടാതെ പൊതുകാര്യങ്ങളെപ്പററി അഭിപ്രായങ്ങൾ തുറന്നുപറയുവാൻ പത്രങ്ങൾക്കു സ്വാതന്ത്ര്യം ലഭിച്ചു.

---

## അദ്ധ്യായം ൩൨.

---

# ലോർഡ് ആക്ക്ലൻഡ്
## 1836—1842
# ലോർഡ് എല്ലൻബറോ
## 1842—1844

### അഫ്ഗാനിസ്ഥാൻ.

രാജ്യം ഫലസമൃദ്ധമാക്കാനും സമാധാനം നിലവിൽ വരുത്താനായിട്ടാണ് ലോർഡ് ആക്ക്ലൻഡ് ഇൻഡ്യയിൽ വന്നത്. 33-ലെ പാർലമെൻററിനിയമമനുസരിച്ച് നിയമവിദഗ്ദ്ധനായി ഇൻഡ്യയിൽ വന്ന മക്കാളിയുടെ നിർദ്ദേശാനുസരണം പ്രാഥമികവിദ്യാലയങ്ങൾ വർദ്ധിച്ചു. മാതൃഭാഷ മുഖാന്തരമാണ് ഈ വിദ്യാലയങ്ങളിൽ പഠനം നടത്തിവന്നത്. കൃഷകന്മാർക്കുമററും കൃഷി തുടങ്ങിയ നിത്യതൊഴിൽ ചെയ്യുന്നതിന് ഇംഗ്ലീഷ് ആവശ്യമായിരുന്നില്ല. എങ്കിലും ഉയർന്ന വിദ്യാഭ്യാസം ഇംഗ്ലീഷിൽതന്നെ ആയിരുന്നു.

### ഒന്നാമത്തെ അഫ്ഗാൻയുദ്ധം. (1838—42)

ഇൻഡ്യയിൽ ഒന്നു കടന്നാൽകൊള്ളാമെന്ന മോഹം റഷ്യക്കില്ലെന്നു പറഞ്ഞുകൂടാ. എന്നാൽ പേർഷ്യ, അഫ്ഗാനിസ്ററാൻ മുതലായ രാജ്യങ്ങൾ ഇടയ്ക്കുകിടക്കയാൽ ആ കാര്യം അത്ര എളുപ്പമായിരുന്നില്ല. നയജ്ഞരായ ഇൻഡ്യൻഭരണാധികാരികൾ റഷ്യയുടെ പ്രഹരങ്ങൾ വല്ലതും വരുന്നെങ്കിൽ എതിരേറു തടുത്തുകൊള്ളുന്നതിന് അതിർത്തിദേശത്തു അഫ്ഗാനിസ്ഥാനെ വെറുതേ വിട്ടിരുന്നു. ആ രാജ്യം പിടിച്ചടക്കിയാൽ അതിനെ സംരക്ഷിക്കാൻ ഇംഗ്ലീഷുകാർ വളരെ കഷ്ടനഷ്ടങ്ങൾ അനുഭവിക്കേണ്ടിയിരുന്നു

പേർഷ്യയെ വശത്താക്കിക്കൊണ്ട് റഷ്യ മുന്നോട്ടുകടന്നു. അഫ്ഗാൻരാജാവായ ഡസ്റ്റ്മഹമ്മദിനോടു സഹായിയായിരിക്കണമെന്നു ഇംഗ്ലീഷുകാർ ആവശ്യപ്പെട്ടു. രഞ്ജിത്തുസിങ്ങിന്റെ കൈവശം ഇരുന്ന പേഷവാർ സ്വായത്തമാക്കാൻ സഹായിക്കുന്നപക്ഷം അപ്രകാരമാകാമെന്ന് അയാൾ സമ്മതിച്ചു. സ്വരക്ഷയ്ക്കു രഞ്ജിത്തുസിങ്ങും ഇടയ്ക്കൊരു സാമഗ്രിയായിരിക്കാൻ അത്തരം പ്രയോഗം കൊണ്ട് അയാളെ പിണക്കാൻ ഇംഗ്ലീഷുകാർ മഠയരായിരുന്നില്ല.

ഡോസ്റ്റമഹമ്മദിന്റെ അപ്രകാരമുള്ള വാക്കുകൾക്ക ചെയ്യേണ്ട തൊഴിൽ ഇന്നതാണെന്നു് അശക്തിയായിരുന്നു. ഇംഗ്ലീഷ് സൈന്യം അഫ്ഗാൻ സിംഹാസനവുമായി ചൊല്ലുയുണ്ടാക്കിപറഞ്ഞു് കമ്പനിക്കാരുടെ രക്ഷയിൽ ഇരുന്ന ഷാഷൂജയെ ഭയംകൊണ്ട് അഫ്ഗാനിസ്റ്റാനിലേക്ക തിരിച്ചു. ഡോസ്റ്റമഹമ്മദ് ഓടി. താമസിയാതെ ഹതനാകുംവരെ ഷാഷൂജാ സിംഹാസനത്തിലിരുന്നു. യുദ്ധത്തിൽ വളരെ നഷ്ടങ്ങൾ സംഭവിച്ചു. ഒടുവിൽ എല്ലൻബറോ ഗവൎണ്ണർജനറാലായി എത്തിയപ്പോൾ അഫ്ഗാനിസ്റ്റാനോടിടപെട്ടതു ദുരിതകാരണമെന്നു നിശ്ചയിച്ചു് കമ്പനിക്കാൎക്കുമുണ്ടായ അപമാനത്തിന്റെ ഭയങ്കരഫലങ്ങളെല്ലാം മാറ്റിക്കൊള്ളുവാൻ അവരോടുതന്നെ പറഞ്ഞിട്ടു് അവിടെനിന്നും സൈന്യങ്ങളെയെല്ലാം പിൻവലിച്ചു.

## ൪. ലോൎഡ് എല്ലൻബറോ.

തുല്യമില്ലാത്ത അബദ്ധങ്ങളുടെയും തുല്യമില്ലാത്ത അപകടങ്ങളുടെയും അടിയിൽപെട്ടുപോയ ലോൎഡ് ഓക്ക്ലന്റ് ഇന്ത്യയോടു യാത്ര പറയവേ ഇന്ത്യ സ്വീകരിച്ചതു് ലോൎഡ് എല്ലൻബറോയെ ആയിരുന്നു. അഫ്ഗാൻയുദ്ധം കാലദേശസ്ഥിതിഗതികൾ കണ്ടു് അദ്ദേഹം വിജയകരമായി പര്യവസാനിപ്പിച്ചു.

### സിൻധു ചേൎക്കപ്പെട്ടു. (1843)

സിൻധിനെ ബലൂചിവൎഗ്ഗവും അവരുടെ മിത്രങ്ങളും മൂന്നായി ഭരിച്ചുവന്നു. 1832-ലെ ഉടമ്പടിപ്രകാരം ഇംഗ്ലീഷ്കാരും സിൻധുകാരും അന്യോന്യം ആക്രമണം നടത്തുവാൻ പാടുള്ളതായിരുന്നില്ല. ഇൻഡ്യൻകച്ചവടക്കാൎക്ക താഴെപ്പറയുന്ന വ്യവസ്ഥകൾ അനുസരിച്ചു കച്ചവടത്തിന്ന മാത്രമേ സിൻധിൽ പ്രവേശിക്കാവു എന്നിരുന്നു. കരമാൎഗ്ഗമായോ ജലമാൎഗ്ഗമായോ യുദ്ധസാമഗ്രികൾ കടത്തിക്കൂടാ. സിന്ധുനദിയിലൂടെ സൈന്യത്തെ നയിക്കാൻ പാടില്ല. ഇംഗ്ലീഷു കച്ചവടക്കാർ കച്ചവടം കഴിയുമ്പോൾ സിൻധിൽനിന്നും പൊയ്ക്കൊള്ളണം. അഫ്ഗാൻയുദ്ധകാലത്തു ഇംഗ്ലീഷുകാർ സൈന്യം കൊണ്ടുപോകയാൽ ഈ ഉടമ്പടിയെ ലംഘിച്ചു. ഉടമ്പടി ഉള്ളതു് മേലിൽ വിഷമമായിരിക്കുമെന്നു കമ്പനിയാൎക്ക മനസ്സിലായി. ഏതായാലും എല്ലൻബറോയുടെ ആജ്ഞാനുസരണം സർ ചാൎത്സ് നേപ്പിയർ സിൻധിനെ തോല്പിച്ചു കമ്പനിപ്രദേശത്തോടു ചേൎത്തു. സിൻധിനെ ഇംഗ്ലീഷുകാർ സമ്പൂൎണ്ണം ആക്രമിച്ചു് സ്വാംശമാക്കിയതു ന്യായവിരുദ്ധമല്ലെന്നുള്ള വാദമുഖങ്ങൾക്കൊന്നിനും നാവുള്ളതല്ല.

### ഗ്വാളിയർകലാപം.

1843-ജൂണിൽ മടങ്ങിപ്പോകുന്നതിനു മുൻപായി എല്ലെൻബറോ ഒരു പോർക്കൂടെ നടത്തി. ആ ആണ്ടിൽ ഝാംകജീസിൻധ്യ മരിച്ചപ്പോൾ പന്ത്രണ്ടുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന വിധവ, താരാഭായി എട്ടുവയസ്സുള്ള ഒരു ശേഷക്കാരൻകുമാരനെ ദത്തുപുത്രനും രാജ്യാവകാശിയുമായി സ്വീകരിച്ചു. ഈ സംഗതിയിൽ ഗവൎണ്ണർ ജനറലും താരാഭായിയും ആയി അഭിപ്രായവ്യത്യാസമുണ്ടാകയാൽ യുദ്ധംതന്നെ നല്ലതെന്നുവെച്ചു. സമരത്തിൽ ഇരുകക്ഷിയും നല്ലപോലെ നഷ്ടപ്പെട്ടു. ഒടുവിൽ പാനിയറിൽവെച്ചു നടന്ന പോരിൽ മറാട്ടികൾ പരാജിതരായി. എങ്കിലും സിൻധ്യയുടെ രാജ്യത്തെ കമ്പനി സ്വായത്തമാക്കിയില്ല. ഗ്വാളിയറിൽ ഉണ്ടായിരുന്ന മറാട്ടിപ്പട്ടാളത്തിന്റെ സംഖ്യ കുറയ്ക്കുകയും ഇംഗ്ലീഷുശിപായികളുടെ തുക .0000 ആയി കൂട്ടുകയും ചെയ്തു.

### എല്ലെൻബറോയുടെ നയം.

അങ്ങാടിയിൽതോറ്റതിനു അമ്മയോടെന്നപോലെ അഫ്ഗാനിസ്ഥാനിൽ തോൽവിപററിയ ഇംഗ്ലീഷുകാർക്കു് എവിടെയെങ്കിലും ഒന്നു ജയിക്കണമെന്നു വിചാരിച്ചു മാത്രമായിരിക്കാം സിൻധിനോടു സമരംചെയ്തതു്. ഇതിന്റെ യാതൊരാവശ്യവുമുണ്ടായിരുന്നില്ല. ഇംഗ്ലീഷുകാരുടെ ഈ ആക്രമണം അക്രമമായിപ്പോയെന്നു ചരിത്രകാരന്മാർ പറയുന്നു. ഗവൎണ്ണർജനറലിനെ വിജയവാൎത്തയറിയിച്ചുകൊണ്ടു് അവിടം മർദ്ദിച്ച സർ ചാറത്സ് നാപ്പിയർ എഴുതിയതു "ഞാൻ പാപംചെയ്തു" എന്നാണ്.

---

## അദ്ധ്യായം ൧൩.

---

## ലോർഡ് ഹാർഡിഞ്ച്.

1844—1848

## ലോർഡ് ഡൽഹൌസി.

1848—1856

### സിക്കകാരും; പഞ്ചാബു പിടിച്ചടക്കുന്നതും.

ഭയങ്കരനായ ലാഹൂറിലെ സിംഹമെന്നു പറയുന്ന ഒറ്റക്കണ്ണൻ രഞ്ജിത്ത്സിങ്ങ് ൧൨ വയസ്സിൽ രാജാവായി, പഞ്ചാബിനെ അടക്കിച്ചിരകാലം ഭരിച്ചതിന്റെശേഷം മരിച്ചു. അനന്തരം ജിന്ദനയെന്ന പേരുള്ള രഞ്ജിത്തുസിങ്ങിന്റെ ഒരു പ്രിയപ്പെട്ട പത്നി അവളുടെ മകനായ ധൂലിപ്പ്സിങ്ങിനെ രാജാവാക്കി. സമാധാനപരിപാലനം ശക്യമായിരുന്നില്ല. രാജ്യത്തു കലഹങ്ങളുമുണ്ടായി. ശൂരന്മാരായ സിക്കസൈന്യത്തോടു ബലാബലം പരീക്ഷിക്കാൻ ഹാർഡിഞ്ചുപ്രഭു നിർബന്ധിതനായിത്തീൎന്നു. 1845-ൽ ൬൦൦൦൦ സിക്കസൈന്യം കമ്പനിവക പ്രദേശങ്ങളിൽ കടന്നു. ഡിസംബർ ഇരുപത്തിനാലാംതീയതി ഗവൎണ്ണർജനറാൽ ഉപനായകനും, സർ ഹ്യൂഗൌ പ്രധാന നായകനുമായി ഫിറോസ്ഷാ എന്ന പ്രദേശത്തുവച്ചു് പോരിൽ ബഹുപരാക്രമികളായ സിക്കകാരോടേറ്റു. ഇത്രമാത്രം ഭയങ്കരമായ വേറെ ഒരു യുദ്ധം ഇൻഡ്യാചരിത്രം രേഖപ്പെടുത്തുന്നില്ല. സിക്കകാർ അവരുടെ എതിരററ ചുണയും ഇംഗ്ലീഷുകാർ അവരുടെ അതിരുകവിഞ്ഞ വാശിയും കാട്ടി. ഇംഗ്ലീഷുകാർ പല പതാകകളും പററി. സിക്കസൈന്യത്തിൽ കുഴപ്പങ്ങൾ ഉണ്ടാകയാൽ വിജയം ഇംഗ്ലീഷുകാൎക്കുതന്നെ സിദ്ധിച്ചു. ആകപ്പാടെ നാലു യുദ്ധങ്ങൾ നടന്നു. അനന്തരം എട്ടുവയസ്സുള്ള ധൂലീപ്പ്സിങ്ങും മന്ത്രി ഗുലാബ്സിങ്ങും ലാഹൂറിൽവച്ചു നിറഞ്ഞ സഭയിൽ ഹാർഡിഞ്ചുമായി ഉടമ്പടിചെയ്തു.

ലാഹൂറിലെ ഉടമ്പടിപ്രകാരം സിക്കസൈന്യത്തെ ൨൦൦൦൦-വും അൻപതു തോക്കുമായി കുറച്ചു. ബിയാസിനും സത്ലജിനും ഇടയ്ക്കുള്ള പ്രദേശത്തോടുകൂടെ ഒന്നരക്കോടി രൂപയും ഇംഗ്ലീഷുകാൎക്കു ലഭിച്ചു. ധൂലീപ്പ്സിങ്ങിനുവേണ്ടി ജിന്ദന രാജ്യംഭരിച്ചുകൊള്ളാൻ അനുവദിച്ചു. ലാഹൂറിൽ മേജർ ഹെൻറിലാറൻസിനെയും

## രണ്ടാംബർമ്മായുദ്ധം.

രംഗൂണമായി കച്ചവടം ചെയ്യുന്ന ഇംഗ്ലീഷുകാരിൽനിന്നും ബർമ്മരാജാവു് അന്യായമായി പണം പിഴിയുന്നുവെന്ന പരാതിയാൽ മൂന്നുവർഷംകഴിഞ്ഞു് ലോർഡ് ഡൽഹൌസി യുദ്ധംചെയ്തു ലോവർ ബർമ്മ പിടിച്ചടക്കി.



ഡൽഹൌസിപ്രഭു.

ഹിന്ദുനിയമം അനുവദിക്കുന്ന രാജ്യത്തിന്റെ ദത്താവകാശികളെ കോയ്മ അംഗീകരിക്കാത്തപക്ഷം രാജ്യം മേൽക്കോയ്മയുടെ അധീനത്തിൽ ചെന്നുചേരുന്നതാണെന്നുള്ള ഒരു നയം ഡൽഹൌസി ഉപയോഗിച്ചു. ഇതിനു് 'ഡാക്ടറിൻ ഓഫ് ലാപ്സ്' എന്നു പേർ പറയപ്പെടുന്നു. ഈ തത്വമനുസരിച്ചു് സറ്റാറാ, നാഗപുരം, സാംബൽപുരം, ഝാൻസി മുതലായ രാജ്യങ്ങൾ ബ്രിട്ടീഷിൻഡ്യയിൽ ചേർന്നു. ഈ നയം ശിപായിലഹളയ്ക്കു കാരണമായിരുന്നെന്നു് പറയാൻ പാടില്ലെങ്കിലും ഇതിൻപ്രകാരം അവകാശം നഷ്ടപ്പെട്ട ചിലർ ലഹളയിൽ നായകന്മാരായിരുന്നു. മേൽക്കോയ്മയ്ക്കു കീഴ്പ്പെട്ടോ, കപ്പംകൊടുത്തോ ഇരുന്ന രാജ്യങ്ങളെ ഈ ഉപായം ബാധിച്ചില്ല. ശിപായിലഹളയ്ക്കുശേഷം വിക്ടോറിയാമഹാരാജ്ഞി വിളംബരത്തിൽ ദത്താവകാശം അംഗീകൃതമായതോടെ ഡൽഹൌസിയുടെ നയപ്രകാരം ബ്രിട്ടീഷിൻഡ്യ വിസ്തീർണ്ണമാകാനുള്ള മാർഗ്ഗം അടഞ്ഞു. ആർക്കാട്ടുനവാബ്, തഞ്ചാവൂർരാജാവു ഇവരുടെ മരണാനന്തരം അനാവശ്യമായ ആവക സ്ഥാനമാനങ്ങളും നിർത്തൽചെയ്തു

### ഭരണപരിഷ്കാരങ്ങൾ.

പാശ്ചാത്യപരിഷ്കാരത്തിന്റെ ധൎമ്മപരവും അൎത്ഥപരവുമായ ഭാഗങ്ങൾ ഇൻഡ്യയിൽ കടത്തിവിടുവാൻ ലോൎഡു ഡൽഹൌസി വളരെ ഉൽകണ്ഠിതനായിരുന്നു. സാമ്രാജ്യവിസ്തൃതിക്കുള്ള അദ്ദേഹത്തിന്റെ അന്തൎദ്ദാഹവും ഒട്ടും കുറവായിരുന്നില്ല. ബ്രിട്ടീഷുഭരണത്തിൽ കഴിഞ്ഞ കാലത്തേയും ഭാവിയേയും കൂട്ടിയിണക്കുന്ന ഒരു ഘടകമായിരുന്നു ഡൽഹൌസി. അദ്ദേഹത്തിൽ ഭൂതകാലത്തിന്റെ സൎവ്വാംശങ്ങളും സംഗ്രഹിച്ചിരുന്നതുകൂടാതെ ഭാവിഭരണകാലം പ്രതിബിംബിക്കയും ചെയ്തു.

കൃഷികരാജ്യമായ ഇൻഡ്യയെ ലോൎഡു ഡൽഹൌസി ഒരു പരിഷ്കൃത വ്യവസായരാജ്യമാക്കി. വിദ്യാഭ്യാസാഭിവൃദ്ധിക്കായി മാതൃഭാഷ മുഖാന്തരം പഠനം നല്കപ്പെടുന്ന പ്രാഥമികവിദ്യാലയങ്ങളും, ഉൽകൃഷ്ടവിദ്യ സമ്പാദിക്കാനുള്ള സൎവ്വകലാശാലകളും, ഗ്രാൻറുപള്ളിക്കൂടങ്ങളും ഏൎപ്പെടുത്തി. സ്ത്രീവിദ്യാഭ്യാസത്തിനും വേണ്ട പ്രോത്സാഹനം നല്കി.

സമുദായോന്നമനത്തെ അത്യധികം സഹായിക്കുന്ന വിപുലങ്ങളായ മൂന്നു പാശ്ചാത്യസാമുദായികസാമഗ്രികൾ ഇൻഡ്യയിൽ നടപ്പാക്കി. അവ റെയിലും, തപാലും, കമ്പിയുമാകുന്നു. ഇൻഡ്യയ്ക്കുള്ളിൽ എഴുത്തുകൂലി അരയണയാക്കി. പുറത്തയയ്ക്കുന്ന കത്തുകളുടെ കൂലിയിലും ഗണ്യമായ കുറവുവരുത്തി. വൈദ്യുതശക്തിയാൽ പ്രയുക്തമായ കമ്പി നാലായിരം മൈലോളം പ്രവൃത്തിയിൽ വന്നു. മതസംബന്ധമായ സ്വാതന്ത്ര്യം എല്ലാവൎക്കും അനുവദിച്ചു.

ഡൽഹൌസിയുടെ ഭരണസമ്പ്രദായത്തിൽ ശഠിച്ചിരുന്ന തത്വം ഭരണകൂടത്തെ ഡിപ്പാൎട്ടുമെൻറുകളായി വിഭജിച്ചു് ഓരോ ഡിപ്പാൎട്ടുമെൻറിന്റേയും മേലധികാരികളായി ഉത്തരവാദബോധമുള്ള ഉദ്യോഗസ്ഥന്മാരെ നിയമിക്കയെന്നതായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്തോടുകൂടെ ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഇൻഡ്യൻഭരണം അവസാനിക്കുന്നു എന്നുതന്നെ പറയാം.

### ചാൎട്ടർ പുതുക്കി.
### (1853)

ചാൎട്ടർ പുതുക്കിയതോടെ ബങ്കാൾഭരണം ഗവൎണ്ണർജനറലിൽ നിന്നും മാററി ഒരു പ്രത്യേക ഉദ്യോഗസ്ഥനിൽ നിക്ഷേപിച്ചു. പ്രസിഡൻസികളിൽ നിന്നും പ്രതിനിധികളെ ഗവൎണ്ണർജനറലിന്റെ കൌൺസിലിലേക്കയക്കാൻ അനുവാദം ഉണ്ടായി. ഇവകൾ ഭരണ

വാദം തുടരാമായിരുന്നു. പക്ഷേ പ്രവൃത്തിയിൽ വരുത്താൻ സമ്മതിച്ചിരുന്നില്ല. പ്രസിഡൻസികളിലെ നിയമസഭ മിക്കവാറും ഗവൺമെൻറു തെരഞ്ഞെടുക്കുന്ന പ്രതിനിധികളെക്കൊണ്ടു നിറഞ്ഞിരുന്നു.

---

## അദ്ധ്യായം ൨൪.

# വലിയ ശിപായിലഹള.

## ലോർഡ് കാനിങ്ങ്.

1856-1862

ഇന്ത്യാഭരണത്തെ ബ്രിട്ടീഷുസിംഹാസനം കയ്യേൽക്കുന്നു.

മന്ദംമന്ദം ബ്രിട്ടീഷുശക്തി കടലിലൂടെ ഇന്ത്യയുടെ കരയ്ക്കിഴഞ്ഞുകയറി ബങ്കാളിൽ ഉറച്ചുകിടന്നു. ലക്ഷ്ണൗവോടു സമീപിക്കാൻ ശ്രമിച്ചെങ്കിലും പിൻതിരിഞ്ഞു അൻപതുവർഷക്കാലം തയാറെടുത്തിട്ട് പുറപ്പെട്ടു. ഹൈദരാലിയേയും ടിപ്പുസുൽത്താനെയും തട്ടിത്തകർത്തും ഭയങ്കരന്മാരായ മറാട്ടികളെ താഴെ വീഴ്ത്തിയും ചുററിയടിച്ച് ആഗ്രയേയും ഡൽഹിയേയും ആശ്ലേഷിച്ചു. മുഗൾചക്രവർത്തിയും പൂനയിലെ പേഷ്വായും ഈ കൂട്ടത്തിൽ കാണാതെയായി. ലോർഡു ഡൽഹൗസിയോടുകൂടെ ബ്രിട്ടീഷുസാമ്രാജ്യം ഇന്ത്യയിൽ നിറഞ്ഞു. എങ്കിലും അന്തർഭാഗത്തു വളരെ മുൻപുമുതൽ തുടങ്ങിയ ഒരു എതിർപ്പിൻെറ സ്വരം കേൾക്കാനുണ്ടായിരുന്നു. 1857-ൽ അതു വലിയ ശിപായിലഹളയായി കാഹളമൂതി.

ലഹളയുടെ കാരണങ്ങൾ ആരായുന്നപക്ഷം മറാട്ടികളുടെയും മുഗളന്മാരുടെയും ഭരണനാശംമൂലം ഹിന്ദുക്കളും മഹമ്മദരും ഭഗ്നാശയരായി. നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷിന്ത്യയോടു ചേർക്കയാൽ ഉണ്ടായ നിത്യസമാധാനത്തിൽ രണപ്രിയസ്വഭാവം ഈ കലാപമായി പൊട്ടിച്ചിതറാതെ നിവൃത്തിയില്ലെന്നുവന്നു. പാശ്ചാത്യമതധർമ്മപ്രചരണത്തിൽ ഉൽകണ്ഠിതരായ ഭരണാധികാരികളുടെ മനോഭാവംമൂലം ഇംഗ്ലീഷുകാർ ഇന്ത്യയുടെ തലയിൽ ക്രിസ്തുമതം ചുമത്താൻ വരുന്നു എന്നൊരു തെററിദ്ധാരണ ഹിന്ദുക്കളിലും മുസ്ലിമിങ്ങളിലും ഒരുപോലെ വ്യാപിച്ചു. പുതിയ തോക്കിൽ, പന്നിയുടെയോ പശുവിൻെറയോ കൊഴുപ്പു കലർത്തിയിട്ടുണ്ടെന്നുള്ളതായിരുന്നു വിപ്ലവത്തിൻെറ തൽക്കാലകാരണം.

1857 മെ പത്താംതിയതി ലഹള ആരംഭിച്ചു. മീററിലെ ശിപായികൾ അവരുടെ ഉദ്യോഗസ്ഥന്മാരെ കൊല്ലുകയും വീടുകൾ തീവയ്ക്കയും ചെയ്തു. അടുത്തദിവസം ലഹളക്കാർ ഡൽഹി കൈവശപ്പെടുത്തി ബഹദൂർഷായെ വീണ്ടും ചക്രവർത്തിയായി അഭിഷേകം ചെയ്തു. കാൺപൂരിലും, ലക്നോവിലും ലഹള സംക്രമിച്ചു. നാനാസാഹിബ് കാൺപൂരിൽ പ്രമാണി ആയി. ധാരാളം ഇംഗ്ലീഷുകാരുടെ ജീവൻ നഷ്ടപ്പെട്ടു എങ്കിലും ഡൽഹിയും മററും വീണ്ടെടുത്തു് ലഹള വേഗം ശമിപ്പിച്ചു. ബഹദൂർഷായെ വധശിക്ഷയ്ക്കു വിധിച്ചെങ്കിലും നാടുകടത്തുകയാണുണ്ടായതു്.

ശിപായിലഹളയുടെ ഫലങ്ങൾ താഴെ പറയുന്നവയാണു്. 1858-ൽ പ്രസിദ്ധംചെയ്ത വിളംബരത്തോടുകൂടി വിക്ടോറിയാമഹാരാജ്ഞി ഭരണം കയ്യേററു. ഇൻഡ്യാഭരണം ഇംഗ്ലണ്ടിൽ മന്ത്രിസഭയിലെ അംഗമായ സ്റ്റേറ്റുസെക്രട്ടറിയിൽ നിക്ഷേപിച്ചു. സ്റ്റേറ്റുസെക്രട്ടറിക്ക് ഒരു സംഘവും സ്ഥാപിച്ചു. സിവിൽസർവ്വീസ് സിംഹാസനത്തിന്റേതായി. വൈസ്രോയിഎന്ന പദവിപ്പേർ ഗവർണ്ണർ ജനറാലിനുണ്ടായി. അഞ്ചംഗങ്ങൾ ഉള്ള ഒരു ഭരണനിർവ്വഹണസംഘം വൈസ്രോയിക്കുണ്ടായിരുന്നു. ലോർഡ് കാനിങ്ങിനെ ഇൻഡ്യയിലെ ഒന്നാമത്തെ വൈസ്രോയി ആയി നിയമിച്ചു. 1861-ൽ പാസാക്കിയ ഇൻഡ്യാകൌൺസിൽ ആക്റ്റുപ്രകാരം അനൌദ്യോഗസ്ഥ പ്രതിനിധികളേയും ഭരണകാര്യാലോചനയിൽ ഉൾപ്പെടുത്തി കൌൺസിലിൽ ചേർത്തു.

നിയമം പാസാക്കിയതിന്റെ ശേഷം ഇൻഡ്യയിലെ രാജാക്കന്മാർക്കും പ്രജകൾക്കും ഉള്ള വിക്ടോറിയാമഹാറാണിയുടെ വിളംബരം പുറത്തുവന്നു:—"മററുള്ള പ്രജകളോടു നമുക്കുള്ള ബന്ധം ഏതൊരു കടമകൊണ്ടാണോ, അതുകൊണ്ടുതന്നെ നാം നമ്മുടെ ഇൻഡ്യൻപ്രജകളോടും ബന്ധിച്ചിരിക്കുന്നു. ഈശ്വരാനുഗ്രഹത്താൽ ആ കടമയെ നന്ദിയോടും ബോധത്തോടും നാം നിറവേററും. ക്രിസ്തുമതത്തിൽ ശരണം പ്രാപിച്ചുകൊണ്ടും, കൃതജ്ഞതാപൂർവ്വം മതം നല്കുന്ന ആശ്വാസത്തെ സമ്മതിച്ചുകൊണ്ടുംതന്നെ പറയുന്നു. നമ്മുടെ പ്രജകളിൽ യാതൊരാളെക്കൊണ്ടും നമ്മുടെ വിശ്വാസത്തെ നിർബന്ധിച്ചു സ്വീകരിപ്പിക്കുന്നതിനുള്ള അവകാശവും ആഗ്രഹവും നാം അധികാരപൂർവ്വം വിനിയോഗിക്കുന്നതല്ല. മതഭക്തിയോ, അനുഷ്ഠാനമോ ആസ്പദമാക്കി ആരെയും ഒരുതരത്തിലും അനുകൂലിക്കയോ, അലട്ടുകയോ, വിഷമിപ്പിക്കയോ ചെയ്യുന്നതല്ലെന്നുള്ള രാജേച്ഛയും തുഷ്ടിയും നാം അറിയിക്കുന്നു. പക്ഷഭേദമില്ലാതെ സമാനമായ നിയമത്തിന്റെ സംരക്ഷണസുഖം എല്ലാവർക്കും ഒരുപോലെ അനുഭവിക്കാവുന്നതാ



വിക്ടോറിയ മഹാറാണി.

ണ്. യാതൊരു പ്രജയുടെയും ആരാധനായിലൊ മതവിശ്വാസത്തിലൊ ഇടപെടാതിരിക്കണമെന്ന് നമ്മുടെ കീഴിലുള്ള അധികാരികളോടു നാം ആജ്ഞാപിക്കുന്നു. അങ്ങിനെ ഇടപെടുന്നതായാൽ നമ്മുടെ സന്തോഷം കുറയുന്നതാണ്."

"നമ്മുടെ പ്രജകളെ, എത്രത്തോളം സാധിക്കുമൊ, അത്രത്തൊളം ജാതിമതഭേദമെന്നിയേ യഥാവൽ പക്ഷപാതംകൂടാതെ നമ്മുടെകീഴിലുള്ള ഉദ്യോഗങ്ങളിൽ പ്രവേശിപ്പിക്കണമെന്നുള്ളതും നമ്മുടെ കൂടുതലായ ആഗ്രഹമാണ്. ആ ഉദ്യോഗങ്ങളുടെ ചുമതല വേണ്ടവണ്ണം നിർവഹിക്കാനുള്ള യോഗ്യത, അവരുടെ വിദ്യാഭ്യാസം, ശേഷി, സത്യസന്ധത ഇവ മൂലമുണ്ടാകാവുന്നതാകുന്നു." ഇംഗ്ലീഷുകാരെ കൊന്നിട്ടുള്ളവരെയും, ലഹളക്കാർ അഭയംനല്കിയവരെയും, ലഹളയുടെ നായകന്മാരെയും ഒഴിച്ചു ബാക്കിയുള്ളവക്കെല്ലാം ചക്രവർത്തിനി മാപ്പുനല്കി.



കാനിങ്ങ് പ്രഭു.

## ലോർഡ് കാനിങ്ങിൻെറ പ്രവൃത്തികൾ.

ഈ വിഷമഘട്ടത്തിൽ, ലഹളക്കാരായ ഇൻഡ്യാക്കാരെ പ്രതികാരബുദ്ധിയോടുകൂടെ നല്ലപാഠം പഠിപ്പിക്കണമെന്നു് ഇംഗ്ലീഷുകാരുടെ ഇടയിൽനിന്നും ഒരു വിളിയുണ്ടായി. എന്നാൽ ഹ്രസ്വബുദ്ധികളുടെ ഈ കഥയില്ലാത്ത മുറകളൊന്നും ഗവർണ്ണർജനറാൾ ഗണിച്ചതേയില്ല. കാനിങ്ങ് യഥാർത്ഥമായ ഭരണതത്വം മനസ്സിലാക്കിയ ഒരു ഭരണകുശലൻതന്നെ ആയിരുന്നു. അദ്ദേഹത്തെ സംബോധനംചെയ്തു് ഈ ഘട്ടംവരുമ്പോഴും ചരിത്രകാരന്മാർ സ്തുതിക്കുന്നതു വെറുതേയല്ല. കാനിങ്ങിൻെറ അന്നത്തെ ഉലകാത്ത മറുപടി ഇതായിരുന്നു. "ഞാൻ കോപിച്ചു ഭരിക്കയില്ല - —ഞാൻ ഉത്തരവാദിയായിരിക്കുന്നിടത്തോളംകാലം വിവേകംകൂടാത്ത ക്രൂരപ്രവൃത്തിയോ വാക്കോ ഇൻഡ്യാഗവമ്മെൻറിൽനിന്നു പുറപ്പെടാൻ സമ്മതിക്കയില്ല."

ലഹളയ്ക്കുശേഷം വൈസ്രോയി വടക്കേഇൻഡ്യയിൽ നിരക്കെ സഞ്ചരിച്ചു. നാട്ടുരാജാക്കന്മാർ എല്ലാം ലഹളക്കാലത്തു ബ്രിട്ടീഷുഗവൺമെൻറിനെ സഹായിച്ചതു വളരെ രക്ഷയായി. ഡൽഹൌസിവരെയുള്ള ഭരണകർത്താക്കൾ, നാട്ടുരാജാക്കന്മാർ ബ്രിട്ടീഷുഭരണത്തിനു വിഘ്നകാരന്മാരാകുമെന്നൂഹിച്ചു അവരുടെ സംഖ്യ കുറച്ചുവ

ന്നു. അതുപോലെതന്നെ ഇൻഡ്യൻപട്ടാളം സമാധാനപരിപാലനത്തിന് ഏററവും ആവശ്യമെന്നൂഹിച്ച് അതു വർദ്ധിപ്പിച്ചുവന്നു. എന്നാൽ ഈ ഊഹങ്ങൾ കാര്യത്തിൽവന്നപ്പോൾ തെററായിട്ടാണ് ഗവൺമെൻറിനു ബോധപ്പെട്ടതു്. കാനിങ്ങ് നാട്ടുരാജാക്കന്മാരെ അവിടവിടെ വച്ചുപോററുവാൻ ദത്തവകാശം വിളംബരമനുസരിച്ച് അനന്തരവരികയും ഇൻഡ്യൻപട്ടാളത്തെ എണ്ണത്തിൽ കുറച്ചിട്ട് ബ്രിട്ടീഷ്പട്ടാളത്തെ കൂട്ടുകയും ചെയ്തു.

1860-ൽ മെക്കാളിയുടെ ഇൻഡ്യൻപീനൽകോട് നടപ്പിൽവന്നു. തന്മൂലം ദേശഭേദംതോറും മാറിമറിഞ്ഞിരുന്ന ദണ്ഡനീതികൾ മാററി, തൽസ്ഥാനത്തു ഇൻഡ്യക്കു ഒന്നാകെ പക്ഷപാതമില്ലാത്ത ഒരു ദണ്ഡനിയമം ഉണ്ടായി. സിവിൽ ക്രിമിനൽനിയമങ്ങൾ പ്രയുക്തങ്ങളായതു് 1867-ലാണ്. 1861-ലെ 'കൌൺസിൽ ആക്ട്' അനുസരിച്ചു നിയമമുണ്ടാക്കുന്ന വൈസ്രോയിയുടെ സഭയിൽ അനൌദ്യോഗസ്ഥന്മാരെ കൂട്ടത്തിൽ ചേർത്തു. ലഹളനിമിത്തം ഗവൺമെൻറിനുണ്ടായ നഷ്ടം പരിഹരിക്കാൻ ആദായനികുതി ഏർപ്പെടുത്തി. ആ ആണ്ടിൽതന്നെ പാസായ 'ഹൈക്കോർട്ട്സ് ആക്ടി'ൻപ്രകാരം കമ്പനിയുടെ സദർകോടതികളേയും മററും പ്രസിഡൻസികളുടെ തലസ്ഥാനങ്ങളിലുള്ള ഹൈക്കോടതിയോടു ചേർത്തു. ബോംബേ, മദ്രാസ്, കല്ക്കത്ത ഇവിടങ്ങളിൽ സർവ്വകലാശാല ഉണ്ടായിട്ടുള്ളതു് ഇക്കാലത്തായിരുന്നു.

---

## അദ്ധ്യായം 27.

---

## മററു വൈസ്രോയിമാർ.

1862—1899

### ഏ. എൾ ഓഫ് എൽജിൻ.

1862—1863

ലോർഡ് കാനിങ്ങിനുശേഷം ലോർഡ് എൽജിൻ തൽസ്ഥാനത്തു പ്രവേശിച്ചു. എന്നാൽ രണ്ടുകഴിഞ്ഞു് ആദ്ദേഹം മരണമടഞ്ഞു. ധർമ്മശാലയെന്ന സ്ഥലത്തു അദ്ദേഹത്തെ അടക്കംചെയ്തു.

## ൫. സർ ജോൺലാറൻസ്.

### 1864—1869

പഞ്ചാബിലെയും അയോദ്ധ്യയിലെയും ഭൂനികുതി വ്യവസ്ഥചെയ്തത് ഇദ്ദേഹത്തിന്റെ പ്രശസ്തകർമ്മമാണ്. ബൂട്ടാനിലേക്ക് ഒരു സൈന്യത്തെ അയയ്ക്കയാൽ ആ രാജ്യത്തിന്റെ ഉപദ്രവം ഒട്ടു കുറഞ്ഞു. 1866-ൽ ഒറീസ്സയിൽ ഭയങ്കരമായ ഒരു ക്ഷാമമുണ്ടായി. പത്തുലക്ഷം ആളുകളോളം മരിച്ചു. ഇതുകാരണം ജനങ്ങൾക്ക് ഈ പ്രകാരമുള്ള ഘട്ടങ്ങളിൽ ആഹാരവിതരണം ചെയ്യുന്നതും പ്രവൃത്തി നല്കുന്നതും ആയ ചുമതല ഗവൺമെന്റു കയ്യേററു. ഇക്കാലത്തു ഡോസ്ത്‌മഹമ്മദിന്റെ പുത്രന്മാർതമ്മിൽ അഫ്ഗാനിസ്ഥാനിൽ കലഹമുണ്ടായി. അവർ ബ്രിട്ടീഷുഗവൺമെന്റിന്റെ സഹായം ആവശ്യപ്പെട്ടു. ലാറൻസ് ആരെയും ഗൌനിച്ചതേയില്ല. അമീറായിത്തീർന്ന ഷേർഅലി ഇതുകൊണ്ട് ബ്രിട്ടീഷുകാരോടു വിരോധിച്ചിരുന്നു.

## ൬. മേയോപ്രഭു.

### 1869—1872

പരിഷ്കാരങ്ങൾ:—ലോർഡ് ഡൽഹൌസിക്കുശേഷം ഇൻഡ്യയുടെ പൊതുച്ചെലവ് വരവിൽ കൂടുതലായിരുന്നു. തന്മൂലം ഗവൺമെന്റിന്റെ അതായത് രാജ്യത്തിന്റെ കടം നാൾക്കുനാൾ വർദ്ധിച്ചുവന്നു. ലോർഡ് മേയോ ഇതിന് ഒരു പരിഹാരമാർഗ്ഗം കണ്ടു.

ഇൻഡ്യൻഭരണമണ്ഡലത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാർ ഗവർണ്ണർജനറാലും അദ്ദേഹത്തിന്റെ കൌൺസിൽ അംഗങ്ങളുമാണ്. കൌൺസിലിൽ ഏഴംഗങ്ങൾ ഉള്ളവരിൽ ഓരോരുത്തരും ഓരോ ഡിപ്പാർട്ടുമെന്റു ഭരിച്ചുവന്നു. ഡിപ്പാർട്ടുമെന്റുകൾ ആകെ ഏഴാണ്. അവ; (1) വിദേശം. (2) മരാമത്ത്. (3) ഇംഗ്ലണ്ട്. (അതായത് ഇംഗ്ലണ്ടിലെ ഇൻഡ്യൻഭരണസ്ഥാപനവുമായുള്ള ഇടപാടുകൾ) (4) റവന്യൂ, കൃഷി, കച്ചവടം (5) ധനം. (6) പട്ടാളം. (7) നിയമനിർമ്മാണം, ഇത്രയുമാകുന്നു. ഓരോ വർഷാരംഭത്തിലും ധനാംഗം (എ) നികുതിപിരിവ് എന്തായിരിക്കുമെന്നും (ബി) ചെലവ് എത്രമാത്രം ആകുമെന്നും, ഒരു കണക്കു തയ്യാറാക്കിവന്നു. രാജ്യത്തിന്റെ ഈ വരവുചെലവുകണക്കു മുൻകൂട്ടി തിട്ടപ്പെടുത്തുന്നതിന് ബഡ്ജററ് എന്നുപറയുന്നു.

ചെലവിനുള്ള തുക എപ്പോഴും വരവിൽ കുറഞ്ഞിരിക്ക പതിവാണ്. എന്നാൽ ആണ്ടവസാനത്തിൽ നോക്കുമ്പോൾ കണക്കെല്ലാം തെററിയിട്ട് ചെലവു കൂടിക്കണ്ടു. ബഡ്ജററു തയ്യാറാക്കുന്ന സമ്പ്രദായം നീക്കിയിരിപ്പുണ്ടായിരിക്കത്തക്കവണ്ണം ലോർഡ്ഡു മേയോ പരിഷ്ക്കരിച്ചു. ചെലവുകൂടിയതിന്റെ മറെറാരു കാരണം പ്രസിഡൻസികളിലെ ആദായവും ഇൻഡ്യാഗവൺമെൻറിന്റെ പ്രധാന ഭണ്ഡാരത്തിൽ നിക്ഷേപിക്കയും അവിടെനിന്നു ആവശ്യമുള്ളതു പിന്നീട്ടു വാങ്ങുകയും ചെയ്യുന്നുകൊണ്ടായിരുന്നു. മിക്കവാറും ധനത്തെപ്പററി പ്രാദേശികഗവൺമെൻറുകൾക്കു യാതൊന്നും അറിയേണ്ടതില്ലായ്കയാൽ അവർ ധാരാളം ചെലവാക്കുകയും ലഭിക്കുന്ന തുക കുറഞ്ഞുപോകാമെന്നൂഹിച്ച് കൂടുതൽതുക ആവശ്യപ്പെടുകയും ചെയ്തുവന്നു.

ലോർഡ് മേയോ ഈ സമ്പ്രദായത്തിൽ അല്പം ഭേദഗതി വരുത്തി. ഓരോ ആണ്ടത്തെയും ആദായത്തിൽനിന്നു പ്രാദേശികഗവൺമെൻറു സ്വന്തമായ ഒരു മൂലധനമുണ്ടാക്കി കൂടുതൽ ആവശ്യങ്ങൾ അതിൽനിന്നെടുത്തു സാധിച്ചുകൊള്ളുവാൻ ഏർപ്പാടുചെയ്തു. (ഇതിന് 'പ്രൊവിൻഷ്യൽ കാൺട്രാക്ററു സിസ്റ്റം' എന്നുപറയുന്നു. തന്മൂലം പ്രാദേശികഗവൺമെൻറുകൾ മിതവ്യയം ശീലിച്ചു. മേയോ, നികുതി 2½-ശതമാനം കൂട്ടി.

നാട്ടുരാജ്യങ്ങൾ:—ശിപായിലഹളക്കാലത്തു വിശ്വസ്തന്മാരായി പെരുമാറുകയാൽ നാട്ടുരാജാക്കന്മാരോടും വിശ്വാസപൂർവ്വം പെരുമാറിയെങ്കിലും അവർ ദുർഭരണം നടത്താൻ മേയോ പ്രഭു അനുവദിച്ചില്ല. ചക്രവർത്തിനിക്ക് നാട്ടുരാജാക്കന്മാരുടെ പഴയ അവകാശങ്ങളും ആചാരങ്ങളും സ്ഥിരപ്പെടുത്തിക്കൊടുക്കുന്നതിൽ താല്പര്യമുണ്ടെന്ന് മേയോ അവർക്കുറപ്പുനല്കി; എന്നാൽ പകരമായി നാട്ടുരാജാക്കന്മാർ പ്രജകളുടെ അവകാശങ്ങളും ആചാരങ്ങളും സംരക്ഷിക്കേണ്ടതാണ്. നാട്ടുരാജ്യങ്ങൾ നന്നായി ഭരിക്കുന്നയിടത്തോളംകാലമേ രാജാക്കന്മാർക്ക് ബ്രിട്ടീഷുഗവൺമെൻറിന്റെ സഹായം ഉണ്ടായിരിക്കയുള്ളു

മേയോപ്രഭുവിന്റെ അതിർത്തിനയം:—പുതിയ വൈസ്രോയി വന്നപ്പോൾ ഷേർ ആലി ഇൻഡ്യ സന്ദർശിച്ചു. ഇൻഡ്യയുടെ പ്രാബല്യം നേരിട്ടുകാണുകയാൽ അദ്ദേഹം ബ്രിട്ടീഷുഗവൺമെൻറിനോടു സൗഹൃദഭാവേന വർത്തിക്കാൻ പ്രേരിതനായി. മൈത്രിക്കും, കച്ചവടത്തിനും വേണ്ടി ബലൂചിസ്ഥാൻ, പേർഷ്യ, മുതലായ അയൽരാജ്യങ്ങളുമായും വൈസ്രോയി ഇടപാടുകൾ നടത്തി. 1872-ൽ ആൻഡമാൻദ്വീപിൽവച്ച് അദ്ദേഹം കൊല്ലപ്പെട്ടു.

### 4. ലോർഡ് നാർത്ത്ബ്രൂക്ക്.
### 1872—1876

ലോർഡ് നാർത്ത്ബ്രൂക്ക് അദ്ദേഹത്തെ മുൻഗാമികളുടെ പരിഷ്കാരനയവും സമാധാനനയവും പരിപാലിച്ചു. 1874—ൽ ബങ്കാളിൽ വലിയ ക്ഷാമമുണ്ടായി. ഗവർമ്മെൻറു ഏഴുകോടി ഉറുപ്പികചെലവാക്കി ജനങ്ങൾക്കു തൊഴിലുണ്ടാക്കിക്കൊടുത്തു സഹായിച്ചു. ഇക്കാലത്തു ബറോഡാരാജ്യവുമായി ഗവർമ്മെൻറിന് ഇടപെടേണ്ടിവന്നു. അന്നത്തെ ഗെയിക്വാറിനെ സ്ഥാനത്തുനിന്നും മാററിയിട്ട് രാജകുടുംബത്തിലെ മറെറാരാളെ തൽസ്ഥാനത്തിരുത്തി. 1875ൽ എഡ്വേർഡ് ഏഴാമൻ ഇൻഡ്യയെ സന്ദർശിച്ചു. 1876-ൽ നാർത്ത്ബ്രൂക്ക് ഉദ്യോഗം രാജിവച്ചു

### 5. ലോർഡ് ലിറ്റൻ.
### 1876-1880

പുതിയ വൈസ്രായിവന്ന് അധികംതാമസിയാതെ 1877-ൽ വിക്ടോറിയാമഹാരാണിയെ ഇൻഡ്യയിലെ ചക്രവർത്തിനിയായി പ്രഖ്യാപനംചെയ്തു. തെക്കേഇൻഡ്യയിൽ ഈ ആണ്ടിലുണ്ടായ ക്ഷാമം നിവാരണമാർഗ്ഗങ്ങൾകൊണ്ടു പൂർണ്ണമായി ശമിച്ചില്ല.

രണ്ടാംഅഫ്ഗാൻയുദ്ധം:—1878-ൽ ഷേർആലി ഒരു റഷ്യൻ സ്ഥാനാപതിയെ സ്വീകരിച്ചു. തന്മൂലം യുദ്ധമുണ്ടായി. 1879-ൽ ഗണ്ഡമക്കഉടമ്പടിയോടെ യുദ്ധം അവസാനിച്ചു. ഷേർ ആലിയുടെ പുത്രൻ യാക്കൂബ്ഖാൻ ബാഹ്യമായ സംഗതികളിൽ റഷ്യയുമായി ഇടപെടുകയില്ലെന്നു സമ്മതിച്ചു. അതിർത്തിപ്രദേശം ഇംഗ്ലീഷുകാർക്കു കിട്ടി. ലൂയി കാവഗ്നറിയെ റസിഡണ്ടായി അഫ്ഗാനിസ്ഥാനിൽ സ്വീകരിച്ചു.

മൂന്നാം അഫ്ഗാൻയുദ്ധം:—അല്പനാൾക്കുള്ളിൽ റസിഡണ്ടിനെ കൊല്ലുകയും വീണ്ടും 1880-വരെ യുദ്ധം ഉണ്ടാകുകയും ചെയ്തു. ലിററൻപ്രഭു യുദ്ധകാലത്തു ഉദ്യോഗം വിടുകയാൽ ലോർഡ് റിപ്പൺ തൽസംബന്ധമായ കാര്യങ്ങൾ ചെയ്തിരുന്നു. അഫ്സൽഖാന്റെ പുത്രൻ അബ്ദുർറഹിമാൻ അമീറായി. ബ്രിട്ടീഷുസൈന്യം തിരിയെപ്പോന്നു. അബ്ദുർറഹിമാൻ യോഗ്യനാകയാൽ മിത്രമെന്ന നിലയിൽ ഇംഗ്ലീഷുകാരോടുള്ള വാഗ്ദാനം നിറവേററി. വിദേശികളുടെ ആക്രമണത്തിൽ നിന്നും അഫ്ഗാനിസ്ഥാനെ രക്ഷിക്കുന്ന ഭാരം ഇന്ത്യാഗവർമ്മെൻറു ഏററു. പ്രതിവർഷം ഇംഗ്ലീഷുകാർ സൈന്യസഹായവും ധനസഹായവും നൽകുകയാൽ റഷ്യാസംബന്ധത്തിൽ ഏർപ്പെടുകയില്ലെന്നു അഫ്ഗാൻസിംഹാസനം വാക്കുകൊടുത്തു. ഇംഗ്ലീ

ഷ്യക്കാരുടെ ശത്രുക്കൾ അഫ്ഗാനിസ്ഥാൻറ ശത്രുക്കൾതന്നെ ആയി. അഫ്ഗാനിസ്ഥാൻറ വിദേശനയം പരിപാലിക്കാൻ ഇന്ത്യാഗവൺമെൻറിനു അനുവാദം നൽകി. അബ്ദുർറഹിമാൻ മരിച്ചശേഷം 1901-ൽ അയാളുടെ മകൻ ഹബീബുള്ള ഭരണം തുടർന്നു. ബലൂചിസ്ഥാനിൽ കടന്ന് ഇക്കാലത്തു ഇംഗ്ലീഷുസൈന്യം ക്വറാ പിടിച്ചു. മെററ്കാഫിൻറ കാലത്തു തുടങ്ങിയ പ്രസിദ്ധീകരണസ്വാതന്ത്ര്യം ലിററൻപ്രഭു റദ്ദ്ചെയ്തു.

## 6. ലോർഡ് റിപ്പൺ-
## 1880-1884

ദേശീയഭരണസമ്പ്രദായം:—റിപ്പൺപ്രഭുവിൻറ കാലത്തു 1882-ൽ ദേശീയസ്വയംഭരണ'ആക്ട്' പാസാക്കപ്പെട്ടു. ഇതിൻറ ഉദ്ദേശ്യം സ്വയംഭരണത്തിൽ ഇന്ത്യയിലെ ജനങ്ങൾക്കു അഭി



റിപ്പൺപ്രഭു.

രുചിയുണ്ടാക്കണമെന്നായിരുന്നു. ഓരോ നഗരത്തിൻറയും വിദ്യാഭ്യാസം, ഗതാഗതം, ജലസൗകര്യം, ആരോഗ്യം, മുതലായവയുടെ ഭരണത്തിനായി ഏതാനും ഉദ്യോഗസ്ഥന്മാരെ ഗവൺമെൻറു തിരഞ്ഞെടുക്കയും ഏതാനുംപേരെ ജനങ്ങൾ തിരഞ്ഞെടുക്കയും ചെയ്തു.

നഗരസഭകൾക്കുമേൽ ഡിസ്ത്രിക്ട് ബോർഡുകളും ഉണ്ടായിരുന്നു. ബോർഡിലെ അംഗങ്ങളും മേൽപ്പറഞ്ഞപ്രകാരം നിയമിതരായി വന്നു. ഇവയുടെ ഭരണത്തിനു വേണ്ട പണം നഗരത്തിൽനിന്നും ഡിസ്ത്രിക്ടിൽനിന്നും ഗവൺമെൻറനുവാദത്തോടെ പിരിച്ചെടുത്തു.

റിപ്പൺപ്രഭു കൃഷിഡിപ്പാർട്ടുമെൻറു് അഭിവൃദ്ധമാക്കി. 1882-ൽ ഒരു വിദ്യാഭ്യാസക്കമ്മറ്റിയേർപ്പെടുത്തി. വിദ്യാലയങ്ങൾ ഗവൺമെൻറിന്റെ മേൽനോട്ടത്തിൽ നഗരസഭകൾക്കു വിട്ടുകൊടുത്തു. തന്നാണ്ടിൽ ഒരു സൈന്യവിഭാഗത്തെ യുദ്ധാർത്ഥം ഇന്ത്യയിൽനിന്നും ഈജിപ്റ്റിൽ അയച്ചു. യുദ്ധംമൂലം ഇന്ത്യയുടെ ഭണ്ഡാരത്തിൽ സാരമായ കുറവുകൾ ഉണ്ടായി. 1831-മുതൽ മദ്രാസുഗവൺമെൻറു നടത്തിവന്ന മൈസൂർഭരണം 1881-ൽ പഴയ ഹിന്ദുരാജവംശത്തിലെ ഒരു രാജാവിനു വിട്ടുകൊടുത്തു. നാട്ടുഭാഷയിൽ നടത്തപ്പെടുന്ന പത്രങ്ങളുടെ സ്വാതന്ത്ര്യം റിപ്പൺപ്രഭു പുനഃസ്ഥാപിച്ചു. ഇതു ആധുനികഇന്ത്യയ്ക്കു വലിയ സഹായമായിത്തീർന്നു.

## 7. ലോർഡ് ഡഫ്രിൻ.
## 1884–1888

ബർമ്മയുടെ ഉപരിപ്രദേശം ആക്രമിച്ചു:—തേക്കുകച്ചവടത്തിൽ ഏർപ്പെട്ടിരുന്ന ഇംഗ്ലീഷുകമ്പനിക്കാരെ വേണ്ടുംവണ്ണം സന്തോഷിപ്പിക്കായ്കയാൽ 1885-ൽ ബർമ്മയിലെ രാജാവുമായി ഒരു തർക്കം ഉത്ഭവിച്ചു. രാജാവിനെ സ്ഥാനഭ്രഷ്ടനാക്കിയിട്ട് ബർമ്മയുടെ ആ പ്രദേശവും ലോവർബർമ്മയോടുചേർത്തു. ഇക്കാലത്തുതന്നെ കാശ്മീരിൽ ഒരു ബ്രിട്ടീഷുരാഷ്ട്രീയഉദ്യോഗസ്ഥനെ നിയമിച്ചു.

ഭാരതമഹാജനസഭ (ഇന്ത്യൻ നാഷണൽ കാൺഗ്രസ്):—1885-ൽ ഭാരതമഹാജനസഭ ഉത്ഭവിച്ചു. പൊതുകാര്യങ്ങളെപ്പറ്റി ആലോചിക്കാൻ കോൺഗ്രസ്സ് വിളിച്ചുകൂട്ടുകയാണു ചെയ്തതു്. ഇന്ത്യയുടെ പലഭാഗങ്ങളിൽനിന്നും പ്രതിപുരുഷന്മാരായി അംഗങ്ങൾ കാൺഗ്രസ്സിൽ സമ്മേളിച്ചു. രാജ്യത്തിന്റെ ആവശ്യമെന്തെന്നു വെളിപ്പെടുത്തുവാൻ ഇപ്രകാരം ജനങ്ങൾക്കു ഒരു അവസരം ലഭിച്ചു. ഇതുതന്നെ ഇന്നത്തെ ഇന്ത്യൻ കാൺഗ്രസ്സ്.

റെയിൽവേ:—റെയിൽവേ സമ്മതപത്രമനുസരിച്ച് വടക്കുപടിഞ്ഞാറെ റെയിൽമാർഗ്ഗം ഗവൺമെൻറിന്റേതായി. രണ്ടാണ്ടിനു മുമ്പ് കിഴക്കേബംഗാൾറെയിൽമാർഗ്ഗം ഗവൺമെൻറിനധീനമായിരുന്നു. അനന്തരകാലങ്ങളിൽ അയോദ്ധ്യ, റോഹിൽഖണ്ഡ്, തെന്നിന്ഡ്യ, വലിയഇൻഡ്യൻപെനിൻസുലാർ, ആസാം, ബംഗാൾ, എന്നീ റെയിൽമാർഗ്ഗങ്ങളും ഗവൺമെൻറു സ്വന്തമാക്കി.

ഡഫ്രിൻപ്രഭുവിന്റെ കാലത്തു ഗ്വാളിയർ മറാട്ടിരാജാവായ സിൻഡ്യയ്ക്കു വിട്ടുകൊടുത്തു.

## 8. ലോർഡ് ലാൻസ്ഡൌൺ.

### 1888—1894

ലാൻസ്ഡൌൺപ്രഭുവിന്റെ കാലത്തു് അതിർത്തിനയം ഊർജ്ജിതത്തിലിരുന്നു. ബ്രിട്ടീഷുകാരുടെ അതിർത്തി കുറെക്കൂടെ മുന്നോട്ടു തള്ളി. മണിപ്പൂർരാജ്യത്തിൽ ഒരു കലാപം ഉണ്ടാകയും ആസാമിലെ ചീഫ് കമ്മിഷണറും നാലുദ്യോഗസ്ഥന്മാരും ഹതരാകയും ചെയ്തു. അവിടത്തെ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി നാടുകടത്തി. ഇളമുറക്കാരിൽ ഒരാൾക്കു സിംഹാസനം കൊടുത്തു.

1892-ൽ പുതിയ ഒരു ഇന്ത്യൻകൌൺസിൽ ആക്ട് പാർലമെന്റിൽ പാസാക്കപ്പെട്ടു. തന്മൂലം കേന്ദ്രത്തിലെയും സംസ്ഥാനങ്ങളിലെയും നിയമസഭകളിൽ അംഗങ്ങൾ വർദ്ധിച്ചു. ഈ അംഗങ്ങൾ തിരഞ്ഞെടുക്കപ്പെടേണ്ടവരുമായിരുന്നു. രാജ്യത്തിന്റെ നിയമനിർമ്മാണത്തിൽ ഇപ്രകാരം ജനാഭിപ്രായം പ്രതിനിധീകൃതമായി.

## ൯. ലോർഡ് എൽജിൻ രണ്ടാമൻ.

### 1894—1899

എൽജിൻപ്രഭുവിന്റെ കാലത്തു വിലകുറഞ്ഞ മാഞ്ചെസ്റ്റർതുണിത്തരങ്ങളും മറ്റേതാനും തുണിത്തരങ്ങളുമൊഴിച്ചു മറ്റുള്ള ഇറക്കുമതിസാമാനങ്ങളുടെ മേലെല്ലാം നൂറുക്കഞ്ചുവീതം ചുങ്കം ചുമത്തി. ബംഗാളിലും മദ്രാസിലും ബോംബെയിലും പ്രത്യേകം സൈന്യങ്ങളെ പാർപ്പിക്കുന്ന പഴയ ഏർപ്പാടുമാററി, മൂന്നുകൂട്ടം പട്ടാളങ്ങളെയും ഒന്നാക്കി കല്ക്കത്തയിൽനിന്നും പ്രധാനസൈന്യാധിപൻ, ഭരണം നടത്തിത്തുടങ്ങി. അഫ്ഗാനിസ്ഥാനുമായി മൈത്രി ഉറപ്പിക്കയും ചിത്രാൾ എന്ന അതിർത്തിക്കോട്ട അഫ്രീഡിവർഗ്ഗക്കാരിൽനിന്നും നിർബാധമാക്കാൻ ഒരു സൈന്യയാത്ര അനുവദിക്കയും ചെയ്തു. 1897 ൽ ക്ഷാമവും ഭയങ്കരമായ പ്ലേഗും ഇന്ത്യയിൽ വ്യാപിച്ചു.

---

## അദ്ധ്യായം ൧൩.

---

## ഇൻഡ്യ.

## 1899—1931.

### ൧. ലോർഡ് കഴ്സൻ.

### 1899—1905

കഴ്സൻപ്രഭുവിന്റെ ശ്രദ്ധ അധികം പതിഞ്ഞതു വിദ്യാഭ്യാസം, ജലസേചനം, റെയിൽമാർഗ്ഗം, വ്യവസായം, ക്ഷാമനിവാരണം എന്നിവക സംഗതികളിലായിരുന്നു

അതിർത്തിദേശനയം:—വടക്കുപടിഞ്ഞാറെ അതിർത്തി പ്രോവിൻസോട്ടുകൂടെ പെഷവാർ, കൊഹാട്ട്, ബന്നു, ഡെറാഇസ്മെയിൽഖൻ എന്ന നാലു സ്ഥലങ്ങളും ചേർത്തു. പ്രസ്തുതപ്രദേശം മുഴുവൻ കല്ക്കത്താഗവൺമെന്റു നേരിട്ടുഭരിച്ചു.

പരിഷ്കാരങ്ങൾ:—1901-ൽ ജലസേചനപദ്ധതിയുടെ ആവശ്യത്തെപ്പററി അന്വേഷണം നടത്തുവാൻ ഒരു കമ്മിഷൻ നിയമിക്കപ്പെട്ടു. പഞ്ചാബ്, സിൻഡ്, ഡക്കാൺ, ഗുജറാററ് ഇവിടങ്ങളിൽ ജലസേചനത്തിനും ബുൻഡിൽഖണ്ഡ്, കാവേരി കൃഷ്ണകളുടെ മദ്ധ്യപ്രദേശം ഇവിടങ്ങളിൽ ജലസംഭരണത്തിനും പദ്ധതികൾ രൂപവൽകൃതങ്ങളായി.

സർവ്വകലാശാലാവിദ്യാഭ്യാസത്തെപ്പററി പര്യന്വേഷണം ചെയ്യുവാൻ ഒരു കമ്മീഷനെ നിയമിച്ചു. മാതൃഭാഷയുടെ അഭിവൃദ്ധിക്ക വേണ്ടതെല്ലാം ചെയ്തു. ഇൻഡ്യ ക്കൊട്ടുക്കുള്ള വിദ്യാഭ്യാസത്തിന്റെ മേൽനോട്ടംവഹിക്കാൻ ഒരു വിദ്യാഭ്യാസഡയറക്ടർജനറാലിനെ നിയമിച്ചു.

കഴ്സൺപ്രഭുവിന്റെ പരിഷ്കാരങ്ങളിൽ പ്രധാനമായതു് ഉപ്പുനികുതി കുറച്ചതാണു്. ആദായനികുതി ഒന്നുകൂടെ ശരിയാക്കി. ഏററവും കുറഞ്ഞ കരം കൊടുക്കേണ്ട ആദായത്തിന്റെ സംഖ്യ 500 രൂപയിൽനിന്നും ആയിരംരൂപയായി.

വ്യവസായപോഷണത്തിനുവേണ്ടി വാണിജ്യവ്യവസായഡിപ്പാർട്ടുമെന്റെന്ന ഒരു പുതിയതുറ ഗവൺമെന്റിലുണ്ടാക്കി. ഈ തുറയെ വൈസ്രായിയുടെ സഭയിലുള്ള ഒരംഗം പ്രതിനിധീകരിച്ചു

വന്നു. രാജകുമാരന്മാൎക്ക് പഠിക്കുവാൻ പ്രത്യേകം സൎവ്വകലാശാലയുണ്ടാക്കി.

1903-ൽ ഡൽഹിയിൽവെച്ചു കൂടിയ ദർബാറിൽ എഡ്വേർഡ് ഏഴാമനെ ഇംഗ്ലണ്ടിലെ രാജാവും ഇൻഡ്യയുടെ ചക്രവൎത്തിയുമായി പ്രഖ്യാപനംചെയ്തു.

1904-ൽ പരിഷ്കാരങ്ങൾ പൂൎത്തിയാക്കേണ്ടതിനു കഴ്സൺപ്രഭുവിനു ഉദ്യോഗകാലാവധി രണ്ടുവൎഷംകൂടെ നീട്ടിക്കൊടുത്തു. ബംഗാൾപ്രസിഡൻസി രണ്ടായി വിഭജിക്കപ്പെട്ടു. ആ ആണ്ടിൽ ടിബെററിൽ ഒരു സൈന്യത്തെ അയച്ചു. അവിടത്തെ രാജാവുമായി വാണിജ്യാൎത്ഥം ഒരു സന്ധിചെയ്തു. 1905-ൽ പ്രധാനസേനാനായകനായി ഇന്ത്യയിൽവന്ന കിച്ച്നർപ്രഭുവിനു കൂടുതൽ അധികാരങ്ങൾ നല്കുന്നതിലുണ്ടായ അഭിപ്രായവ്യത്യാസത്താൽ കഴ്സൺപ്രഭു വൈസ്രോയിഉദ്യോഗം രാജിവെച്ചു.

## ൨. ഏൎൾ ഓഫ് മിൻറോ രണ്ടാമൻ.

### 1905—1910

മിൻറോയുടെ കാലത്താണ് 1909-ലെ ഇൻഡ്യൻകൌൺസിൽ ആക്ട് ഉണ്ടായത്. ഇൻഡ്യാസെക്രട്ടറി ആയിരുന്ന ലോർഡ് മോർലിയും വൈസ്രായിആയിരുന്ന മിൻറോവും സഹകരിച്ചുണ്ടാക്കിയ നിയമമാകയാൽ ഇതിനു 'മോർലി-മിൻറോ' പരിഷ്കാരമെന്നും പറഞ്ഞുവരുന്നു. ഇൻഡ്യൻഭരണം ഇൻഡ്യാക്കാരെത്തന്നെ ഏല്പിക്കേണ്ടതായ ഒരു കാലഘട്ടം വന്നാൽ അപ്പോൾ ഭരണഭാരം ശരിക്കു താങ്ങുന്നതിനുവേണ്ടുന്ന ശക്തിയും സാമൎത്ഥ്യവും ഉണ്ടാക്കുന്നതിനു ജനപ്രതിനിധികളുടെ അഭിപ്രായപ്രകാരം ഭരിക്കുക എന്നുള്ള ജനഭരണസമ്പ്രദായം അല്പാല്പം നടപ്പിൽ വരുത്തുവാൻ നിശ്ചയിച്ചു. നിയമനിൎമ്മാണം രാജ്യത്തുള്ള സഭകൾക്കു നല്കി; ആ സഭകൾ തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു.

ഗവൎണ്ണരോ, ലെഫ്റ്റനൻറുഗവൎണ്ണരോ ഭരിക്കുന്ന പ്രസിഡൻസികൾക്കും പ്രോവിൻസുകൾക്കും ഓരോ സഭകളുണ്ടു. അതിലെ മെമ്പറന്മാർ അല്ലെങ്കിൽ അംഗങ്ങൾ അധികവും തിരഞ്ഞെടുക്കപ്പെട്ടവരാണ്. ബംഗാൾസഭയിൽ 51-ം, മദ്രാസിൽ 48-ം, ബാംബെയിൽ 48-ം, യുണൈറഡ് പ്രോവിൻസിൽ 49-ം, കിഴക്കെ ബംഗാളിലും ആസാമിലും 43-ം, പഞ്ചാബിൽ 27-ം, ബൎമ്മയിൽ 18-ം വീതം മെമ്പറന്മാർ ഉണ്ട്. ഇവർ മൂന്നുതരത്തിൽ ഉൾപ്പെടുന്നു. 1. തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ, 2. ഉദ്യോഗസ്ഥന്മാർ, 3.

ഗവമ്മെൻറിൻെറ അംഗീകൃതാംഗങ്ങൾ. എല്ലാസഭകളിലും മററുള്ള അംഗങ്ങളെക്കാൾ തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ അധികമായിരിക്കും. അതുമൂലം ഭരണം ജനകീയമെന്നുതന്നെ പറയണം. ഏതെങ്കിലും വിഷയത്തെപ്പററി കൂടിയ വിവരങ്ങൾ വേണമെന്നുണ്ടെങ്കിൽ ഓരോ പ്രാദേശികഗവമ്മെൻറുകൾക്കും ഈരണ്ടു വിദഗ്ദ്ധാംഗങ്ങളെക്കൂടെ നിർദ്ദേശിക്കാവുന്നതാണ്. വരവുചെലവുകണക്കു (ബഡ്ജററു) സംബന്ധിച്ചു വാദപ്രതിവാദം നടത്താൻ സഭാംഗങ്ങൾക്കവകാശമുണ്ട്.

പ്രാദേശികകോടതികളും, പ്രാദേശികനിയമനിർമ്മാണസഭകളും സാമ്രാജ്യനിയമസഭ (ഇംപീരിയൽകൌൺസിൽ) യ്ക്കു കീഴ്പ്പെടുന്നു. ഇൻഡ്യയെ മൊത്തപ്പാടെ ബാധിക്കുന്ന നിയമങ്ങൾ ഈ സഭയിലാണു പാസാക്കുന്നതു്. ഇതിൽ അംഗങ്ങളധികവും ഉദ്യോഗസ്ഥന്മാർതന്നെ. പ്രാദേശികനിയമനിർമ്മാണസഭകൾ ഓരോന്നും സാമ്രാജ്യനിയമനിർമ്മാണസഭയിലേക്കു അംഗങ്ങളെ തിരഞ്ഞെടുക്കേണ്ടിയിരുന്നു. വിവിധമതക്കാർക്കും ജന്മിമാർക്കും ഇതിൽ പ്രാതിനിധ്യമുണ്ട്.

ഈ പാർലമെൻററി ആക്ടിൻപ്രകാരം ഭരണനിർവ്വഹണം സംബന്ധിച്ച ഉദ്യോഗങ്ങളിൽ ഇൻഡ്യാക്കാരെ നിയമിക്കേണ്ടതാണെന്നു തീരുമാനിച്ചു.

റഷ്യയും ജപ്പാനും തമ്മിൽ യുദ്ധംചെയ്തു റഷ്യ ഏറെക്കുറെ ക്ഷീണിച്ചിരുന്നു. 1907-ൽ ഇംഗ്ലീഷുകാരും റഷ്യരുംകൂടെ "ആംഗ്ലോ റഷ്യൻ കൺവെൻഷൻ" എന്ന ഉടമ്പടിയുണ്ടാക്കി. അഫ്ഗാനിസ്ഥാൻ സ്വാധീനത്തിലുൾപ്പെട്ടതല്ലെന്നു റഷ്യർ സമ്മതിച്ചു.

## ൯. ലോർഡു ഹാർഡിഞ്ജു രണ്ടാമൻ.

## 1910—1916

എഡ്വേർഡുരാജാനന്തരം ഭരണപീഠത്തിൽ കയറിയ ജാർജ്ജു ചക്രവർത്തിയും മഹാരാജ്ഞിയും 1911 നവംബർമാസത്തിൽ ഇൻഡ്യയെ സന്ദർശിച്ചു. ഡിസംബർ 12-ാംതീയതി ഡൽഹിയിൽ വച്ചു് ഒരു ഡർബാർ നടത്തി ഇൻഡ്യയുടെ തലസ്ഥാനം കല്ക്കത്തയിൽനിന്നും ഡൽഹിയിൽ മാററിയതായും, ബംഗാൾവിഭജനം അസ്ഥിരപ്പെടുത്തി അവിടെ ഒരു ഗവർണ്ണരെയും, ബീഹാർ, ചോട്ടാനാഗപുരം, ഒറിസ്സാ എന്നിവയെ ഭരിക്കാൻ ഒരു ലഫ്റ്റനൻറുഗവർണ്ണരെയും, ആസാം ഭരിക്കാൻ ഒരു ചീഫ് കമ്മീഷണരെയും നിയമിക്കുന്നതാണെന്നും ചക്രവർത്തി പ്രസ്താവിച്ചു. ബ്രിട്ടീഷിൻഡ്യ ഡൽഹിയിലെ മൂന്നാമത്തെ സാമ്രാജ്യമാകുന്നു.

യൂറോപ്യൻയുദ്ധം 1914–1918:—1914-ൽ യൂറോപ്പിലെ വലിയ യുദ്ധം ആരംഭിച്ചു. ജൎമ്മനി ഗ്രേറ്റുബ്രിട്ടനോടു മത്സരം ആരംഭിച്ചതു സ്ഥായിയായ കാരണമാണെങ്കിലും പെട്ടെന്നതുവേ ഉണ്ടായ ഹേതു ആസ്ട്രിയയിലെ രാജ്യാവകാശിയെ സെർബ്യയിലെ ഒരാൾ അപകടപ്പെടുത്തിയതുതന്നെ. യുദ്ധത്തിൽ ആസ്ട്രിയ, തുൎക്കി, ബൽഗേറിയ തുടങ്ങിയവർ ജൎമ്മനിയുടെ പക്ഷത്തു ചേൎന്നു. ഇംഗ്ലണ്ടു, ബൽജിയം, ഫ്രാൻസ്, അമേരിക്ക മുതലായവർ ജൎമ്മനിയോടെതിരിട്ടു. യുദ്ധസന്നാഹം പഴയകാലങ്ങളിൽ കേട്ടിട്ടുള്ളവയേയും അതിശയിച്ചു. ഭൂമിയിലും, ആകാശത്തും, കടലിലും, കടലിനടിയിലും, യുദ്ധംനടന്നു. ബോംബുകൾ, വിഷവായു, ടോർപിഡോ മുതലായ അനവധി നശീകരണയന്ത്രങ്ങൾ സമരത്തിൽ ഉപയോഗിക്കയുണ്ടായി. ആകാശക്കപ്പലുകളും മറ്റും കണ്ടുപിടിച്ചതു് ഈ മഹായുദ്ധത്തോടുകൂടെയാണ്. ഈ സമരം സമാപ്തമാകുംമുൻപുതന്നെ 1916-ൽ ഹാർഡിഞ്ചുപ്രഭു ഉദ്യോഗം വിട്ടുപോയി.

## ൪. ലോർഡ് ചെംസ്ഫോർഡ്.

## 1916—1921

ചെംസ്ഫോർഡ് പ്രഭു വൈസ്രായി ആയി ഇൻഡ്യയിൽ വന്നതു മഹായുദ്ധംമൂലമുണ്ടായ ഒരു വിഷമഘട്ടത്തിലായിരുന്നു. യുദ്ധത്തിൽ ബ്രിട്ടനെ ഇൻഡ്യ ആയുധംവെല്ലാം പണംകൊണ്ടും ആളുകൊണ്ടും സഹായിച്ചു. ജൎമ്മനിയുടെ വിദേശസ്ഥലങ്ങളെല്ലാം ഐക്യകക്ഷികൾ ലഭിച്ചു. 1923-ലെ ലോസേൻ ഉടമ്പടിയാൽ ക്ഷീണിച്ചിരുന്ന തുൎക്കി അല്പംകൂടി പ്രബലമായി. ബോൾഷെവിക്ക് വിപ്ലവം റഷ്യയിലെ പ്രഭുത്വത്തെ ഇടിച്ചുനിരത്തി. റഷ്യൻരാജാവും കുടുംബവും അതിൽ നശിച്ചു. റഷ്യ ഐക്യപക്ഷത്തെ ഉപേക്ഷിച്ചു. ശക്തിക്ഷയം സംഭവിച്ച ജൎമ്മനി സമാധാനം കാംക്ഷിക്കയും 1918 നവമ്പർ 11-ാംനു- വേർസയിൽസിൽവച്ചുണ്ടായ ഉടമ്പടിക്കു തലതാഴ്ത്തുകയും ചെയ്തു. ജൎമ്മനി നിൎദ്ധനതയിൽ വീണു.

മഹായുദ്ധം ആരംഭിച്ചു് ഒരുവർഷം ആറുമാസം കഴിഞ്ഞപ്പോഴാണ് ചെംസ്ഫോർഡുപ്രഭു ഇൻഡ്യയെ ഭരിക്കാൻ വന്നതു്. കാലം വളരെ അപായകരവും ശങ്കാബഹുലവുമായിരുന്നു. ഇൻഡ്യതന്നെ സ്വസ്ഥയായിരുന്നില്ല. ഇൻഡ്യയിൽ ഉത്തരവാദിത്വഭരണം സ്ഥാപിക്കേണ്ട ആവശ്യം പ്രഭുവിന് ബോധപ്പെട്ടു. സ്റ്റേറ്റുസെക്രട്ടറിയായ മി. മൊണ്ടേഗുമൊത്തു ഭരണപരിഷ്കാരത്തിനു വൈസ്രോ

യി ശ്രമിച്ചു. ഇൻഡ്യയെ ഭരിക്കേണ്ട ചുമതല ക്രമേണ ഇൻഡ്യാക്കാൎക്കു വിട്ടുകൊടുക്കണമെന്നുതന്നെ പരിഷ്കാരത്തിന്റെ ഉദ്ദേശ്യം.

1918-ൽ ഉണ്ടായ മൊണ്ടെഗു ചേംസ്ഫോർഡ് റിപ്പോൎട്ടുമൂലം മന്ദം മന്ദം ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം നല്കുന്ന സമ്പ്രദായം ഇൻഡ്യയിലെ അമിതവാദികൾക്കു ഇഷ്ടമായിരുന്നില്ല. രാജ്യത്തു വിപ്ലവകരമായ ശബ്ദങ്ങളും ചേഷ്ടകളും ഉണ്ടായിത്തുടങ്ങി. ഈ സ്ഥിതി പരിശോധിച്ചു റിപ്പോൎട്ടുചെയ്വാൻ സർ സിഡ്നി റൌലററിന്റെ ആദ്ധ്യക്ഷ്യത്തിൽ ഒരു കമ്മററിയെ ഏൎപ്പെടുത്തി. കമ്മററിയുടെ റിപ്പോൎട്ടിൽ ഇൻഡ്യൻനിയമങ്ങളെ പൂൎവ്വാധികം ബലപ്പെടുത്തണമെന്നു ശുപാൎശചെയ്തിരുന്നു. അതു സമ്മതിച്ചു് ഗവൺമെന്റു രണ്ടു നിയമങ്ങൾ നടപ്പിലാക്കി. (൧) അരാജകത്വമുണ്ടാക്കാൻ യത്നിക്കുന്നതിനെ സംബന്ധിച്ച കേസുകൾ വിധിക്കാൻ അപ്പുറം അപ്പീലില്ലാത്ത ഒരു അസാധാരണാധികാരമുള്ള കോടതി ഉടനടി സൃഷ്ടിക്കണം ഇതിൽ മൂന്നു് ഹൈക്കോട്ടു ജഡ്ജിമാർ അടങ്ങിയിരുന്നു; വിപ്ലവകാരികളെ ബന്ധനസ്ഥരാക്കുന്നതിനും അവരോടു നല്ലനടപ്പു ജാമ്യം വാങ്ങുവാനും അതാതുസ്ഥലത്തു ഭരിക്കുന്നവൎക്കു അധികാരം നല്കേണ്ടതാണു്; ആവശ്യമുള്ള സ്ഥലങ്ങളിൽ ഗവൎണ്ണർജനറാൽ പട്ടാളനിയമം ഏൎപ്പെടുത്തുന്നതായിരിക്കും (൨) രാജദ്രോഹകരമായ ലേഖനങ്ങളോ ലഘുപത്രികകളോ പ്രചരിപ്പിക്കയും സൂക്ഷിക്കയും ചെയ്യുന്നവരെ വിസ്തരിച്ചു തടവുകൊണ്ടു ദണ്ഡിക്കാനും, വേണ്ടമെങ്കിൽ അപരാധികളോടു രണ്ടാണ്ടത്തേക്കു നല്ല നടപ്പുജാമ്യം വാങ്ങാനുമുള്ള അധികാരം കോടതികൾക്കു നല്കണം. ഒന്നാമത്തെ ബില്ലിലെ കാലാവധി മൂന്നുവൎഷമായിരുന്നു.

ഗവൺമെന്റിന്റെ ഈ നയം സംശയത്തിനു കാരണമായി. 1919 മാൎച്ചോടെ ഗവൺമെന്റിനെതിരായുള്ള ആലോചന തുടങ്ങി. റൌലററ് ആക്ടിനെ എതിൎക്കാൻ മഹാത്മാഗാന്ധി നിശ്ചയിച്ചു. അദ്ദേഹം ഇൻഡ്യയുടേയും ബ്രിട്ടന്റേയും യജമാനഭൃത്യബന്ധവും, ഇതിനുള്ള ആദികാരണവും, ഈസ്ഥിതിയിൽനിന്നുള്ള മുക്തിമാൎഗ്ഗവും എല്ലാം ഗാഢമായി ആലോചിക്കുകയായിരുന്നു. ഇതിന്റെഫലമായി ഗാന്ധിജി ലോകത്തിലെ ഒരു വലിയ വിപ്ലവകാരിയും ലോകത്തിൽ ഇദംപ്രഥമമായുണ്ടായ ഒരു നവീനവിപ്ലവപ്രസ്ഥാനത്തിന്റെ നേതാവുമായിത്തീൎന്നു. ഇൻഡ്യയിൽ ഹിമവാൻപൎവ്വതംപോലെ ഉറച്ചുപോയ ബ്രിട്ടീഷുശക്തിയെ ആകപ്പാടെ ഇളക്കുന്നതിലായിരുന്നു ഗാന്ധിയുടെ ശ്രമം. സാമാന്യജനങ്ങളെ ഉൽബോധിപ്പിക്കുന്നതിലായിരുന്നു അദ്ദേഹത്തിന്റെ പ്രയത്നം. ഇതിൽ ഗാന്ധിജി അദ്വിതീയനെന്നു ലോകം സമ്മതിച്ചു. അദ്ദേഹത്തിന്റെ വിപ്ലവം ചോര

ചിന്തന്നതിനല്ലായിരുന്നു. അതു സമാധാനപരമായിരുന്നു. ഗവൺമെന്റിന്റെ ഭരണം ഒരുമാതിരി ഉഗ്ഗിലംകൊണ്ടു ദുഷിച്ചിരിക്കുന്നുവെന്നും അതിനെ സൌശീല്യംകൊണ്ടെതിർക്കണമെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം. തന്മൂലം ഗാന്ധിയുടെ വിപ്ലവം ഭരണശാഖയെ മാത്രമല്ല മറ്റു ജീവിതശാഖകളെയെല്ലാം ബാധിക്കയും അതു ഇൻഡ്യയും കവിഞ്ഞു ലോകത്തിലെങ്ങും വ്യാപിക്കയുംചെയ്തു. ജനപ്രതിനിധികളുടെ അഭിപ്രായം ജനങ്ങളെ ഭരിക്കണമെന്നോ, പ്രാതിനിധ്യം ഇല്ലെങ്കിൽ കരവും പാടില്ലെന്നോ, മറ്റോ ഉള്ള ഭരണസമ്പ്രദായവാദങ്ങളിൽ ഒന്നുമല്ല അദ്ദേഹം പുറപ്പെടുവിച്ചതു്. സന്മാർഗ്ഗനിഷ്ഠയാണ് ലോകസമാധാനത്തിനും സുഖത്തിനും കാരണമെന്നും, അടിമകളോ, അടിമരാജ്യത്തിനോ, സന്മാർഗ്ഗം കാണുകയില്ലെന്നും തന്മൂലം അടിമരാജ്യമായിരിക്കുന്ന ഇൻഡ്യയ്ക്കു ഉടൻ സ്വാതന്ത്ര്യം ലഭിക്കേണ്ടതാണെന്നും അദ്ദേഹം ശക്തിമത്തായി വാദിച്ചു. ഇൻഡ്യയുടെ ദാരിദ്ര്യസ്ഥിതി ഗാന്ധിയുടെ ഹൃദയത്തെ പീഡിപ്പിച്ചു. ധനസംബന്ധമായ കാര്യങ്ങളിൽ അദ്ദേഹം ഏർപ്പെട്ടു. തൽഫലമായി സ്വദേശിവസ്തുപ്രസ്ഥാനവും ഉത്ഭവിച്ചു. 1919-ൽ 'സത്യഗ്രഹം' എന്നപേരിൽ ഗാന്ധിജി ഗവൺമെന്റിനോടു നേരിട്ടു. മാർച്ച് 30-ാംനു- ഡൽഹിയിൽ ഹർത്താൽ ആരംഭിച്ചു. തന്മൂലമുണ്ടായ ബഹളം ഗവൺമെന്റു് അമർച്ചചെയ്തു. സ്വരാജ്യത്തിനു വേണ്ടി യോജിച്ചുള്ള പ്രയത്നത്തിൽ ഹിന്ദുക്കളും മഹമ്മദീയരും തമ്മിൽ കലഹിക്കുന്നതായാൽ അതു പരിശ്രമത്തെ വിഫലമാക്കുകയേ ഉള്ളൂ എന്നുകണ്ടു് ഗാന്ധിജി ഹിന്ദുമുസ്ലിംമൈത്രിക്കു ശ്രമം തുടങ്ങി. ഗവൺമെന്റിന്റെ നടപടിമൂലമുണ്ടായ ഉഗ്ഗതയാൽ നാലാം അഫ്ഗാൻയുദ്ധം സംഭവിച്ചു.

നാലാം അഫ്ഗാൻയുദ്ധം 1919:—മഹായുദ്ധകാലത്തു ഇംഗ്ലീഷുകാരുടെ ശത്രുക്കളോടു അഫ്ഗാനിസ്ഥാൻ പ്രവൃത്തിരംഗമായതു ന്യായംതന്നെ. ജർമ്മൻകാരും റഷ്യൻ ബോൾഷെവിക്കുകാരും അവിടെയെത്തി അഫ്ഗാനിസ്ഥാനെ ബ്രിട്ടീഷുകാരിൽനിന്നും വിഗ്രഹിപ്പിക്കാൻ ശ്രമിച്ചു. ഹബീബുള്ള വഴിപ്പെട്ടില്ല. അയാളും വധിക്കപ്പെട്ടു. കലാപം ശമിക്കെ പുത്രൻ അമാനുള്ള സിംഹാസനസ്ഥനായി. ബ്രിട്ടീഷുഗവൺമെന്റിന്റെ റൌലറ്റുആക്ട്നയത്തെ പഞ്ചാബിൽ പ്രയോഗിച്ചതു പ്രതിഷേധിച്ചുകൊണ്ടു് അമാനുള്ളായുടെ സമ്മതത്തോടെ ബ്രിട്ടീഷുബന്ധം വെറുക്കുന്ന പക്ഷക്കാർ കൈബർചുരത്തിൽ ഒരു പട്ടാളത്തെ നയിച്ചു. അവിടെ നിവസിക്കുന്ന കാട്ടുജാതിക്കാരും ഇളകി. ഇംഗ്ലീഷുസൈന്യം വിമാനത്തിൽകയറി യുദ്ധംചെയ്തു. അങ്ങോട്ടുമിങ്ങോട്ടും പരാജയമുണ്ടായി. മെയ് 28-ാംനു-

സന്ധിചെയ്തു. അഫ്ഗാനിസ്ഥാന്ന വിദേശബന്ധത്തിൽ സ്വാതന്ത്ര്യം ലഭിച്ചു. അതിൎത്തിവാദം ഇതുവരെ തീൎച്ചയായിട്ടില്ല.

ഇൻഡ്യയിൽ അക്രമങ്ങൾ വൎദ്ധിച്ചുതുടങ്ങി. ഗവൺമെൻറിനോടുള്ള വിരോധം, ഉദ്യോഗസ്ഥന്മാരുടെ കൊലയിലും, കമ്പിവെട്ടൽ, റെയിൽവെ പൊളിക്കൽ മുതലായതിലും പ്രതിബിംബിച്ചുകണ്ടു. പഞ്ചാബിൽ വിപ്ലവവും മൎദ്ദനവും വൎദ്ധിച്ചുവന്നു. പട്ടാളനിയമത്താൽ പഞ്ചാബിൽ ഉണ്ടായ കൃത്യങ്ങൾ അന്വേഷിക്കുന്നതിന് ഹണ്ടർപ്രഭുവിൻെറ ആദ്ധ്യക്ഷത്തിൽ ഒരു കമ്മററി ഏൎപ്പെടുത്തി. 1910-ലെ കാൺഗ്രസ്സുകൂട്ടവും മൊണ്ടേഗു ചെംസ്ഫോർഡുപരിഷ്കാരം ചക്രവൎത്തി അനുവദിച്ചിരിക്കുന്നതായി പ്രഖ്യാപനംചെയ്തതും ഒന്നിച്ചുകഴിഞ്ഞു.

## 1919-ലെ ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്ട്.

## (മൊണ്ടെഗു ചെംസ്ഫോർഡ് ഭരണപരിഷ്കാരം.)

വ്യവസ്ഥകൾ:—(1) പ്രാദേശികഭരണം. (പ്രൊവിൻഷ്യൽ):—

ഗവൎണ്ണർജനറാലിൽനിന്നും സാമ്രാജ്യനിയമസഭയിൽനിന്നും ചില ഭരണാധികാരങ്ങൾ പ്രാദേശികഗവൺമെൻറിലും നിയമസഭയിലും നിക്ഷേപിച്ചു. ആ അധികാരങ്ങൾ നടത്തുവാൻ നിയമസഭയ്ക്കു മന്ത്രിമാരെ നിയമിക്കാമെന്നായിരുന്നു. ബങ്കാൾ, ബോംബേ, മദ്രാസ്, യുണൈറഡ്പ്രാവിൻസ്, പഞ്ചാബ്, ബിഹാർ, ഒറീസ്സാ, സെൻട്രൽപ്രാവിൻസ്, (മദ്ധ്യപ്രദേശം) എന്നീ വിഭാഗങ്ങളിൽ ഗവൎണ്ണർമാരും നിശ്ചിതാധികാരമുള്ള നിയമസഭയും എക്സിക്യൂട്ടീവ് കൌൺസിലും (ഭരണനിൎവ്വാഹണസംഘം) ഉണ്ടായിരിക്കുന്നതാണ്. പ്രാദേശികനിയമസഭകളുടെ ജീവിതകാലം മൂന്നുവൎഷമാകുന്നു. ഗവൎണ്ണരുടെ സാന്നിദ്ധ്യം വല്ലായ്മയ്ക്കു കാരണമാകുമെന്നതിനാൽ നിയമസഭയുടെ അദ്ധ്യക്ഷനായിക്കൂടാ. നിയമസഭയുടെ അദ്ധ്യക്ഷനെ നാലുവൎഷത്തേക്കു നിയമിക്കേണ്ടതു ഗവൎണ്ണറാണു. ഡെപ്യൂട്ടിപ്രസിഡൻറിനെ അംഗങ്ങൾ തിരഞ്ഞെടുക്കണം. ആവശ്യമായുള്ള ബഡ്ജററ് മുൻകൂട്ടി നിയമസഭയിൽ പാസാക്കണം. പാസായ ബില്ലുകൾ ഭേദഗതിചെയ്യേണ്ടിവന്നാൽ നിയമസഭയിൽ തിരിച്ചയയ്ക്കുകയോ ഗവൎണ്ണർജനറാലിനയയ്ക്കുകയോ ഗവൎണ്ണൎക്കുചെയ്യാം. അധികാരം കൈമാററംചെയ്തിട്ടില്ലാത്ത വിഷയങ്ങളെസംബന്ധിച്ച ബില്ലുകൾ നിയമസഭ തിരസ്കരിച്ചാൽ അത്യന്താപേക്ഷിതമെന്ന് അടയാളപ്പെടുത്തി ഗവൎണ്ണൎക്ക് പാസാക്കിയതിനു തുല്യമാക്കാം. ആ തരത്തിലുള്ള ബില്ലിൻെറ പകൎപ്പ് ഗവൎണ്ണർജനറാലിലൂടെ പാർലമെൻറിലും ചക്രവൎത്തിയിലും ചെന്നുചേരണം.

(2) സർവ്വേൻഡ്യാഭരണവിഷയം; സാമ്രാജ്യനിയമസഭ; ഭരണനിർവ്വാഹകസംഘം:— ആദ്യത്തെ നിയമസഭാപ്രസിഡൻറിനെ ഗവൎണ്ണർജനറാൽ നിശ്ചയിക്കുന്നതാണ്. സഭ ആദ്യം കൂടുമ്പോൾ തന്നെ വൈസ്പ്രസിഡൻറിനെ ഉപാദ്ധ്യക്ഷനെ തിരഞ്ഞെടുക്കാം. ഒന്നാം അദ്ധ്യക്ഷൻറെ നാലുവർഷത്തെ കാലാവധി തീർന്നാൽ പിന്നീടുള്ള അദ്ധ്യക്ഷന്മാരെയും നിയമനിർമ്മാണസഭ തിരഞ്ഞെടുക്കണം. (കൌൺസിൽ ഓഫ് സ്റ്റേറ്റ്) സ്റ്റേറ്റുകൌൺസിലിൽ അറുപതു നിയമനിർമ്മാണാധികാരമുള്ള ഇൻഡ്യയിലെ പ്രമുഖസഭയ്ക്കു അഞ്ചുവർഷംവീതവും സാമ്രാജ്യനിയമസഭയ്ക്കു മൂന്നുവർഷവും കാലാവധിയുണ്ട്. ഇൻഡ്യയുടെ വരവുചെലവു കണക്കുകൾ സഭയിൽ പാസാക്കാം. സഭ തിരസ്കരിക്കുന്നപക്ഷവും ഗവൎണ്ണർജനറാലിന് യഥേഷ്ടം അവയെ ഉൾപ്പെടുത്തി പാസാക്കാൻ അധികാരമുണ്ട്. അടിയന്തിരസംഗതികളിൽ നിയമസഭയെ വിഗണിച്ചും ഏതുനിയമവും അടയാളംവച്ചു നടപ്പിൽവരുത്തുവാൻ ഗവൎണ്ണർജനറാലിനു അധികാരം ലഭിച്ചു. നിയമസഭാംഗങ്ങളെ കൌൺസിൽസെക്രട്ടറികളായി ഗവൎണ്ണർജനറാലിനു നിയമനം ചെയ്യാവുന്നതാണ്.

(3) സ്റ്റേറ്റുസെക്രട്ടറിയും കൌൺസിലും:— ഇംഗ്ലണ്ടിൽ ഇൻഡ്യാകൌൺസിലിലെ അംഗങ്ങളുടെ സംഖ്യ 12-നും 8-നും മദ്ധ്യേയാക്കി കുറച്ചു. പകുതി അംഗങ്ങൾ ഇൻഡ്യയിൽ കുറഞ്ഞപക്ഷം പത്തുവർഷം ഉദ്യോഗം ഭരിച്ചിട്ടുള്ളവരായിരിക്കണം. ഇൻഡ്യവിട്ടു പോയാൽ അഞ്ചുവർഷം കഴിയരുത്. അവരുടെ ഉദ്യോഗകാലം 5-വർഷമാണ്. ശമ്പളം 1200-പവൻ ലഭിക്കും. സ്റ്റേറ്റുസെക്രട്ടറിക്ക് ഇൻഡ്യയിൽ സ്റ്റേറ്റുകൌൺസിൽ പാസാക്കുന്ന വിഷയത്തിൽ ഭേദഗതിചെയ്യാനുള്ള അധികാരമുണ്ട്. ഇൻഡ്യയ്ക്കാവശ്യമുള്ള സാധനങ്ങൾ മേടിക്കുക, കടംവാങ്ങുക, പെൻഷൻ കൊടുക്കുക മുതലായ സെക്രട്ടറിയുടെ ജോലികളെല്ലാം ഒരു ഹൈക്കമ്മീഷണരെ നിയമിച്ച് അയാളെ ഏല്പിച്ചു.

(4) ഇൻഡ്യൻ ഉദ്യോഗങ്ങൾ:- ഇൻഡ്യൻ സിവിൽസർവീസിലെ ഉദ്യോഗസ്ഥന്മാരുടെ കാലാവധി ചക്രവർത്തിയുടെ ഇഷ്ടംകൂടിപ്പെട്ടിരിക്കും. ഉദ്യോഗകാര്യങ്ങൾ ശരിപ്പെടുത്തേണ്ട ചുമതല സ്റ്റേറ്റുസെക്രട്ടറിയ്ക്കായിരുന്നു. തൽക്കാരണം 5 വർഷത്തേക്ക് അഞ്ചംഗമുള്ള ഒരു പബ്ലിക്ക്സർവ്വീസ് കമ്മീഷൻ നിയമിതമായി.

(5) അനന്തരകാലം:— പ്രസ്തുത ആക്ട് നടപ്പിൽവന്നു പത്തുവർഷം തികയുന്നതിനകം ഇൻഡ്യയ്ക്കു ഉത്തരവാദിത്വഭരണം നല്കുന്നതിനെപ്പറ്റി അന്വേഷിക്കാൻ ഒരു കമ്മീഷനെ നിയമിക്കുന്നതായിരിക്കും.

(6) നിയമങ്ങൾ ചക്രവർത്തി അനുവദിക്കുന്നതു സ്റ്റേറ്റുസെക്രട്ടറിയും കൌൺസിലുംവഴിയായിമാത്രമേ പാടുള്ളു.

ആ ആണ്ടിൽതന്നെ ഇൻഡ്യയുടെ സ്വാതന്ത്ര്യസോപാനത്തിന്റെ ആദ്യത്തെ പടിയായി ചക്രവർത്തി ഈ ആക്ടിനെ സമ്മതിച്ചു. ചക്രവർത്തിയുടെ വിളംബരത്തിൽ ഉണ്ടാവാനിരുന്ന നരേന്ദ്രമണ്ഡല (ചേമ്പർ ഓഫ് പ്രിൻസസ്)ത്തെപ്പററിയും സൂചിപ്പിച്ചിരുന്നു.

സ്വരാജ്യകക്ഷിക്കാരുടെ സ്വാതന്ത്ര്യലബ്ധിക്കുള്ള പ്രയത്നം പൂർവാധികം വർദ്ധിച്ചു. മഹാത്മജിയുടെ സത്യാന്വേഷണവും സ്വാത്മനിഷ്ഠയും എല്ലാം സത്യാഗ്രഹത്തിൽ കേന്ദ്രീഭവിച്ച്, ഗവൺമെന്റിനോടു പെരുമാറേണ്ടിവന്നപ്പോൾ സഹകരണത്യാഗമായി പരിണമിച്ചു. ഈ ആയുധം ഉപയോഗിക്കുന്നവർ ത്യാഗവും, ക്ലേശസഹനവും ശീലിക്കേണ്ടതാണ്. ഇവരുടെ ശീലമസ്സാര അക്രമരാഹിത്യവും, എതിർപ്പില്ലായ്മയുമാകുന്നു. ഇടത്തേ കവിളിൽ തട്ടിയാൽ വലത്തേ കവിൾകൂടി കാട്ടിക്കൊടുക്കണമെന്ന ക്രിസ്തുദേവന്റെ ഉപദേശം ഗാന്ധി പ്രയോഗത്തിൽവരുത്തി. കരം കൊടുക്കാതിരിക്ക മുതലായ കൃത്യങ്ങൾ തുടങ്ങി. ഗവൺമെന്റു വലിയ ദണ്ഡം ഏറേണ്ടതാണു ന്യായമായ മാറ്റമെന്നു തീർച്ചയാക്കി.

## 5. ലോർഡ് റീഡിംഗ്.

## 1921—1926

1921-ഏപ്രിലിൽ റീഡിംഗുപ്രഭു ഇന്ത്യയിൽവന്നു. 1923-ൽ പബ്ളിക്കസർവ്വീസു പരിശോധിച്ചു റിപ്പോർട്ടുചെയ്യുന്നതിനായി ഇന്ത്യൻനിയമസഭയുടെ സമ്മതം കൂടാതെതന്നെ ഒരു റായൽകമ്മിഷൻ നിയമിതമായി. ഇതിൽ നാലു് നാട്ടുകാരും നാലു് ഇംഗ്ലീഷുകാരും ഉൾപ്പെട്ടിരുന്നു. ബഹുമാന്യനായ വൈക്കൌണ്ടു് ലീ, കമ്മിഷന്റെ അദ്ധ്യക്ഷനായിരുന്നതിനാൽ ഇതിനെ ലീകമ്മിഷൻ എന്നും പറയുന്നു. മി. എൻ. എം. സമർത്ഥ, സർ റജിനാൾഡ് ക്രാഡക്, മി: ഭൂപേന്ദ്രചന്ദ്രബോസു, പ്രഫസർ കൂപ്ലൻഡ് മുതലായവർ ഇതിൽ അംഗങ്ങളായി ഉൾപ്പെട്ടിരുന്നു. യോഗ്യതാനുസരണം സ്റ്റേറ്റുസെക്രട്ടറിതന്നെ ഉദ്യോഗസ്ഥന്മാരെ നിയമിക്കേണ്ടതാണെന്നു് കമ്മിഷൻ ശുപാർശചെയ്തു. ഇന്ത്യയൊട്ടുക്കുള്ള നിയമനം മാററി നിയമനം പ്രാദേശികമാക്കി. പബ്ളിക്‌സർവ്വീസ് കമ്മീഷനെതന്നെ ഉദ്യോഗങ്ങളുടെ മേൽനോട്ടത്തിന് അംഗീകരിച്ചു. സ്വരാജ് കക്ഷിയുടെ നേതാവ്, പണ്ഡിതമോട്ടിലാൽനെഹ്രു, സാമ്രാജ്യസഭയിൽ വച്ച് ഇതിൽ ഭേദഗതികൾ വേണ്ടതാണെന്നു വാദിച്ചു. എ

ന്നാൽ സ്റ്റേറ്റുകൌൺസിൽ ആയതു പാസ്സാക്കുകയും 1924-ലെ കമ്മിറ്റിയുടെ റിപ്പോർട്ടനുസരിച്ചുള്ള നടപടി ഉണ്ടാകുകയും ചെയ്തു.

റററിഫ് ബിൽ (വ്യവസായസംരക്ഷണബിൽ). 1924:— ബില്ലിന്റെ ഉദ്ദേശം ഇന്ത്യയുടെ നിക്ഷേപധനത്തെയും വ്യവസായത്തെയും ഇന്ത്യയ്ക്കുവേണ്ടി സംരക്ഷിക്കുന്നതായിരുന്നു. വിദേശസ്ഥാപനങ്ങളുടെ പ്രോത്സാഹനത്തെ തടയാൻ, ഗവൺമെന്റിന്റെ സഹായം. മൂന്നിൽ രണ്ടുപങ്കു പണം മൂലധനമായി നാട്ടുകാർ മുടക്കിയിട്ടുള്ള സ്ഥാപനങ്ങൾക്കേ പാടുള്ളുവെന്നു മി. പട്ടേൽ വാദിച്ചു. ആ വാദം ഗവൺമെന്റു നിരസിക്കയും ചെയ്തു. മേലാലുള്ള സ്ഥാപനങ്ങളിൽ നാട്ടുകാരുടെ പണവും മേൽനോട്ടക്കാരും ഉള്ളതിനെ മാത്രമേ ഗവൺമെന്റു പ്രോത്സാഹിപ്പിക്കാവൂ എന്നു മി. മോട്ടിലാൽനെഹ്റുവിന്റെ ഭേദഗതിയോടെ ബിൽ പാസാക്കപ്പെട്ടു. ഇത്രയും ഗുണം ഇന്ത്യയുടെ സാമ്പത്തികസ്ഥിതിക്കുണ്ടായതു ഭാഗ്യംതന്നെ.

രാഷ്ട്രീയാവസ്ഥ:— ദ്വിഭരണം ഇന്ത്യയിൽ എത്തിയപ്പോൾ പുതിയ പരിഷ്കാരത്തെ സംബന്ധിച്ചു് സാമാന്യമായി മൂന്നുരാഷ്ട്രീയകക്ഷികൾ ഇവിടെ ഉണ്ടായിരുന്നു- (1) സഹകരണത്യാഗക്കാരായ കാൺഗ്രസ്സുകാർ (2) ഭരണപരിഷ്കാരങ്ങളെ ഉടയ്ക്കുവാൻ കൌൺസിലിൽ കടക്കുന്ന സ്വരാജ്യക്കാർ (3) പരിഷ്കാരം സ്വീകരിച്ച മിതവാദികൾ.

സ്വാതന്ത്ര്യബോധം ഇക്കാലത്തു വളരെ വർദ്ധിച്ചിരുന്നു. ഗവൺമെന്റിന്റെ മർദ്ദനനയം പ്രത്യക്ഷമായി. 1922-ൽ മഹാത്മാഗാന്ധിയെ തടവിലാക്കി. ഗാന്ധി അക്കാലത്തു സഹകരണത്യാഗനയത്തിന്റെ നേതാവായിരുന്നു. ആറുവർഷത്തെ തടവിനുവിധിച്ചിരുന്ന അദ്ദേഹത്തെ രണ്ടുകൊല്ലംമുമ്പ് വെളിയിൽ വിട്ടു. ദേശബന്ധു ദാസിന്റെ നേതൃത്വത്തിൽ സ്വരാജ്യകക്ഷിക്കു പ്രാബല്യം വർദ്ധിച്ചിരുന്നതിനാൽ ഗാന്ധി തന്റെ എതിർപ്പും, സഹകരണത്യാഗവും മററും ബഹുജനങ്ങളോടുപദേശിച്ചുകൊണ്ടു പിൻമാറി. സി. ആർ. ദാസിന്റെ അഭിപ്രായം സഹകരണത്യാഗത്തെക്കാൾ സ്വരാജ്യലബ്ധിക്കു പറ്റുന്നതു് നിയമസഭകളിൽ കടന്നു് ഡയാർക്കിയെന്ന ദ്വിഭരണം അസാദ്ധ്യമാക്കുന്നതുതന്നെയാണെന്നായിരുന്നു. സി. ആർ. ദാസിന്റെ ശേഷിയും സാമർത്ഥ്യവുംമൂലം സ്വരാജ്യകക്ഷി ശക്തമായി. അവർ നിയമസഭകളിൽ ഭൂരിപക്ഷത്തോടെ പ്രവേശിച്ചു. മന്ത്രിസംഘം രൂപീകരിക്കേണ്ട ചുമതല ഉപേക്ഷിച്ചും, വേറെ മന്ത്രികളെ ഗവർണ്ണർ നിയമിക്കുന്നതിനു തരമില്ലാതാക്കിയും, ബഡ്ജററു വെളിയിൽ വലിച്ചെറിഞ്ഞും, മററുപ്രകാരത്തിലും, ഗ

ഗവൺമെന്റിനെ "സ്തംഭിപ്പിക്കയും തടുക്കയും" ചെയ്തു. എന്നാൽ നിയമസഭകളെ കവിഞ്ഞ അധികാരം ഗവൎണ്ണർമാൎക്കും ഗവൎണ്ണർജനറലിനും ഉണ്ടായിരിക്കയാൽ സ്വരാജ്യകക്ഷിയുടെ ഈ നയം പരമോദ്ദേശ്യത്തെ സംബന്ധിച്ചിടത്തോളം വിഷമമായിരുന്നു; തന്മൂലം അവർ ഇതുകൊണ്ടും തൃപ്തരായില്ല. പുതിയ പരിഷ്കാരത്തെപ്പററി അന്വേഷണം ചെയ്വാൻ 1924-ൽ ഒരു കമ്മററി സർ അലക്സാണ്ടർ മൂഡിമാന്റെ ആദ്ധ്യക്ഷത്തിൽ ഏൎപ്പെടുത്തി. ഒരു റോയൽകമ്മിഷനെ നിയമിച്ച് പുതിയ പരിഷ്കാരം യോജിച്ചതല്ലെന്നു തെളിയിക്കണമെന്ന് അഭിപ്രായമുണ്ടായിരുന്നു. പക്ഷെ പരിഷ്കാരഫലങ്ങൾ കണ്ട പത്തുവൎഷത്തിനകം കമ്മിഷനെ നിയമിച്ചാൽ മതിയെന്നു ഗവൺമെന്റു ശഠിച്ചു. സ്വരാജ്യകക്ഷിക്കാർ ഇതിനെ എതിൎത്തു.

സ്ത്രീകൾക്കു നിയമസഭാംഗങ്ങളാകാനുള്ള അവകാശം ലഭിച്ചു. സിവിൽകേസു സംബന്ധിച്ചുള്ള തടവ് സഭകൂടുന്ന അവസരങ്ങളിൽ അംഗങ്ങളെ ബാധിക്കുന്നതല്ലെന്നും വന്നു.

### സിക്കുകാർ.

"192 -മുതൽ 25-വരെ മതപരമായ വഴക്കുകൾ സിക്കുകാരുടെയിടയിലുണ്ടായി. ക്ഷേത്രപരിഷ്കാരാവശ്യം ഇതിനു കാരണമായിരുന്നു. തൽസംബന്ധമായി ഒരു ബിൽ പഞ്ചാബ് കൌൺസിലിൽ പാസ്സാക്കി ആയതു ശമിപ്പിച്ചു.

### ഇൻഡോർ.

1926-ഓടുകൂടെ ബോംബേയിലെ ഒരു പൌരനായ ബൌളായെ വധിച്ച് മുംതാസ്ബീഗം എന്ന സ്ത്രീയെ വശീകരിച്ച അപരാധത്തിൽ ഏൎപ്പെടുകയാൽ ഇൻഡോറിലെ ഹോൾക്കർ സ്ഥാനത്യാഗം ചെയ്തു. അദ്ദേഹത്തിന്റെ മകൻ ഭരണം കയ്യേററു.

### സൈനികപരിശീലനാലയം.

സൈന്യം ഭാരതീയമാക്കണമെന്നുള്ള വാദത്താൽ ഡറാഡൂണിൽ പ്രിൻസ് ആഫ് വെയിൽസ് കാളേജും, പഞ്ചാബിൽ ജലന്ധർ, ഝലം ഇവിടങ്ങളിൽ രണ്ടു സ്കൂളുകളും, സൈനികവിദ്യാസ്ഥാപനങ്ങളായി 1926-ൽ സ്ഥാപിച്ചു. ആറുവൎഷത്തെ പരിശീലനമാണു കാളേജിൽ വേണ്ടതു്.

# 6. ഇർവിൻപ്രഭു.

## 1926—1930

ഇൻഡ്യാഭരണം വിഷമമേറിയ ഒരു കൃത്യമായിത്തീരുകയാൽ രാജ്യതന്ത്രജ്ഞന്മാരായ വൈസ്രായികളെത്തന്നെയാണ് ഇംഗ്ലണ്ടിൽനിന്നും നിയമിച്ചുവന്നതു്. 1926-ൽ ഇൻഡ്യയിൽ എത്തിയ ഇർവിൻപ്രഭു ഭരണീയരുടെ പ്രീതിയെ അവഗണിച്ച ഒരാൾ അല്ലായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്തു് ഇൻഡ്യാഭരണം അതിദുഷ്കരമായിരുന്നു എന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്.

1927-ൽ കോൺഗ്രസ്സ് ഡാക്ടർ അൻസാരിയുടെ ആദ്ധ്യക്ഷ്യത്തിൽ മദ്രാസിൽ കൂടുകയുണ്ടായി. മൊണ്ടേഗുചെംസ്ഫോർഡു പരിഷ്കാരകാലത്തു പ്രസ്താവിച്ചിരുന്നതനുസരിച്ചു പരിഷ്കരിക്കപ്പെട്ട ആ ഭരണസമ്പ്രദായത്തിന്റെ ഫലത്തെ പരിശോധിക്കുന്നതിനും വേണ്ട ഭേദഗതികൾക്കു ശുപാർശചെയ്യുന്നതിനുമായി ബ്രിട്ടീഷുകാർ നിയമിച്ചിരുന്ന സൈമൺകമ്മീഷനോടു സഹകരിക്കാൻ പാടുള്ളതല്ല എന്ന നിശ്ചയം മദ്രാസ് കോൺഗ്രസ്സിൽ ഭൂരിപക്ഷത്തോടെ പാസാക്കപ്പെട്ടു.

ഇൻഡ്യയിലുണ്ടാകുന്ന സമുദായവഴക്കുകൾക്കെല്ലാം കാരണം വിഭജിച്ചുഭരിക്കുന്ന ഗവൺമെന്റിന്റെ നയംമൂലമാണെന്നും മററാരാളിന്റെ ആവശ്യംകൂടാതെ തമ്മിൽതന്നെ കാര്യങ്ങൾ തീർക്കേണ്ടതായും ആലോചിച്ചു ചെയ്യേണ്ടതായും വരുമ്പോൾ, സമുദായങ്ങൾ തമ്മിൽ ഇഷ്ടമായി കഴിഞ്ഞുകൂടിക്കൊള്ളുമെന്നുമുള്ള ചില എതിർപ്പുകാരുടെ അഭിപ്രായങ്ങളെ അഭിമുഖീകരിച്ചു്, ഇർവിൻപ്രഭു പ്രസ്താവിച്ചതു് സമുദായത്തിന്റെ ഐക്യത്തിനു ഗവൺമെന്റു ജനങ്ങളെ സഹായിക്കുകയാണു ചെയ്യുന്നതെന്നും മേലിലും അപ്രകാരംതന്നെ ചെയ്യുന്നതായിരിക്കുമെന്നുമാണ്. ഇക്കാലത്തു ഖിലാഫത്തുപ്രസ്ഥാനത്തിൽ സംഘടിച്ച മഹമ്മദീയരും ഹിന്ദുമഹാജനസഭയിൽ സംഘടിച്ച ഹിന്ദുക്കളും തമ്മിൽ ശണ്ഠകൾ തുടങ്ങി. കലാപം വർദ്ധിക്കയാൽ ഗാന്ധിജി ഇരുപത്തിഒന്നുദിവസം നിരാഹാരവ്രതം അനുഷ്ഠിച്ചു. ഹിന്ദുമുസ്ലിംമൈത്രി സാദ്ധ്യമാകാത്തപക്ഷം താൻ പട്ടിണികിടന്നു മരിക്കുന്നതാണെന്നും ശപഥംചെയ്തു. എന്നാൽ ഉടൻതന്നെ ഡൽഹിയിൽവച്ചു് ഒരു ഐക്യസമ്മേളനം നടത്തി. സമുദായനേതാക്കന്മാരുടെ ശ്രമംകൊണ്ടു ലഹളകൾ ശമിച്ചു.

1928-ാമാണ്ടോടെ ബട്ട്ളർകമ്മീഷൻ നിയമിതമായി. നാട്ടുരാജ്യങ്ങൾക്കു് ഓരോന്നിനും ഇൻഡ്യാഗവൺമെന്റിൽ ഉള്ള ശരിയായ



ഇർവിൻപ്രഭു.

ധാനവും സ്വഭാവവും എന്തെന്നും ബ്രിട്ടീഷിൻഡ്യയിലെ സ്വയംഭരണവാദവുമായി നാട്ടുരാജ്യങ്ങൾക്കുള്ള ബന്ധം എപ്രകാരമിരിക്കുന്നു എന്നും അന്വേഷിച്ചു റിപ്പോർട്ടുചെയ്യുന്നതായിരുന്നു നിയമനത്തിന്റെ ഉദ്ദേശ്യം. മേൽക്കോയ്മയും നാട്ടുരാജ്യങ്ങളും തമ്മിൽ മൈത്രിയോടെ കഴിയുന്നു എന്നും, നാട്ടുരാജാക്കന്മാരുടെ വിസമ്മതത്തോടുകൂടെ അവരെ അഖിലഭാരതഭരണത്തിൽ ചേർക്കാൻ പാടില്ലെന്നും ബ്രിട്ടീഷിൻഡ്യയും നാട്ടുരാജ്യങ്ങളും സാമ്പത്തികസൂത്രത്തിൽ ബാധിച്ചിരിക്കുന്നു എന്നും, അവയിൽ പല ഭേദഗതികളും ചെയ്യേണ്ടതാണെന്നും റിപ്പോർട്ടുചെയ്തിട്ടുണ്ട്. മേൽക്കോയ്മയ്ക്കു നാട്ടുരാജ്യങ്ങളിൽ വല്ല അധികാരവും ഉണ്ടെങ്കിൽ അതു് ആ രാജ്യക്കാരുടെ സമ്മതത്തോടെ വിട്ടുകൊടുത്തിട്ടുള്ളതായിരിക്കണം എന്നും നിർദ്ദേശിച്ചിട്ടുണ്ട്. തിരുവിതാംകൂറിന്റെ ബന്ധം ഒരു സാമന്തരാജ്യത്തിന്റെ നിലയിലുള്ളതല്ലെന്നും കമ്മിഷണർക്ക് ഇവിടെനിന്നും തെളിവുകൾ നല്കി.

## സൈമൺകമ്മിഷൻ. 1928 — 1929

മുൻപു പ്രസ്താവിച്ച ഈ റായൽകമ്മിഷൻ ഇംഗ്ലണ്ടിലെ ഒരു പ്രസിദ്ധവക്കീലായ സർ ജാൺസൈമൻെറ ആദ്ധ്യക്ഷത്തിലായിരിക്കയാലാണ് അതിനെ സൈമൺകമ്മിഷൻ എന്നു പറയുന്നതു. 1928-ൽ പ്രാരംഭകൃത്യങ്ങളെ നിർവ്വഹിച്ചശേഷം കമ്മിഷൻ മടങ്ങി. 1929-ൽ വീണ്ടും ഇൻഡ്യയിൽ വന്നു. ഭാരതത്തിൽ പലയിടങ്ങളിലും കാൺഗ്രസ്സിൻെറ സ്വാധീനംകൊണ്ടു കമ്മിഷനോടു നിസ്സഹകരണനയം പ്രത്യക്ഷപ്പെട്ടു. ഉപരാജ്യപദവി (ഡൊമിനിയൻ സ്റ്റാററസ്) നല്കുന്നതിനെപ്പററി ഇൻഡ്യയിലെ തല്ക്കാലസ്ഥിതിഗതികളെ പരിശോധിച്ചു കമ്മിഷൻ ഇംഗ്ലണ്ടിൽ തിരികെപ്പോയി.

## ഗാന്ധി രാഷ്ട്രീയരംഗത്തിൽ 1929.

1929-ൽ സൈമൺകമ്മിഷൻ ഇൻഡ്യയിലെത്തി. കമ്മിഷനിൽ ഇൻഡ്യാക്കാരുടെ പ്രതിനിധികളെ ഇല്ലായ്കയാൽ സ്വരാജ്യകക്ഷിക്കാർ ക്ഷോഭിച്ചു. ഇൻഡ്യാഭരണത്തിൽ പകുതി ജനപ്രതിനിധികളോടുത്തരവാദിത്വമുള്ളമന്ത്രിമാർക്കും നിയമസഭയ്ക്കും വിട്ടുകൊടുത്തിരിക്കയാൽ ഭാവിഭരണത്തെപ്പററി അന്വേഷിക്കുന്നതിൽ അഭിപ്രായം പറവാൻ കമ്മിഷനിൽ ഇൻഡ്യൻപ്രതിനിധികളെക്കൂടെ ഉൾപ്പെടുത്തേണ്ടതാണെന്നു മുറവിളികൂട്ടിയതും അന്യായമല്ല. ഈ കമ്മിഷൻ ഇൻഡ്യാക്കാരുടെ അഭിമാനം മുഴുവൻ കെടുത്തിക്കളഞ്ഞു എന്നും ഇൻഡ്യാക്കാർക്കു ന്യായമായ അവകാശമുള്ളഭരണം നല്കാൻ സമ്മതമില്ലായ്കയാലാണ് ഇൻഡ്യൻപ്രാതിനിധ്യമില്ലാതെ കമ്മിഷനെ നിയമിച്ചതെന്നും സ്വരാജ്യകക്ഷിക്കാർ കുപിതരായി. തങ്ങളുടെ നയമനുസരിച്ചു കൌൺസിലിലും മററും കടന്നു പ്രതിബന്ധങ്ങളെ ഉണ്ടാക്കിയതുകൊണ്ടു ഇൻഡ്യയുടെ ശബ്ദം ഇംഗ്ലണ്ടിൽ കേൾക്കയില്ലെന്നു സ്വരാജ്യകക്ഷിക്കാർക്കു തൽക്ഷണം ബോദ്ധ്യമായി. സി. ആർ. ദാസ് മരിച്ചുപോയിരുന്നു. മോട്ടിലാൽനെഹ്റു ഗവൺമെൻറുനയത്തെ പ്രതിഷേധിച്ചു കാൺഗ്രസ്സിൻെറ പക്ഷത്തു ചേർന്നു. ഈ സമയമാണു ഇൻഡ്യയുടെ അഭിലാഷധ്വനി ഇംഗ്ലണ്ടിലെന്നല്ല ലോകമൊട്ടുക്കു കേൾപ്പിക്കുന്നതിനായി മഹാത്മാഗാന്ധി രാഷ്ട്രീയരംഗത്തിൽ പെട്ടെന്നു പ്രവേശിച്ചതു്. 1929-ഡിസംബർ 31-ാംനു-ക്കകം സ്വയംഭരണത്തിൻെറ ഭാഗമായി (ഡൊമിനിയൻസ്റ്റാററസ്) ഉപരാജ്യപദവി നല്കാത്തപക്ഷം പൂർണ്ണസ്വാതന്ത്ര്യത്തിനു ഉടൻ ശ്രമിക്കുന്നതാണെന്നു സ്വരാജ്യക്കാർ തീർച്ചപ്പെടുത്തി. 1929-പഴയപടി പോയി. ഉപരാജ്യപദവി കണ്ടില്ല. 1930-ജനുവരി 26-ാംനു-

ഇൻഡ്യയിൽ സ്വരാജ്യക്കൊടി ഉയൎത്തുകയും സ്വരാജ്യദിനം ആഘോഷിക്കയും ചെയ്തു. സ്വരാജ്യം സ്ഥാപിച്ചു എന്നു സ്വരാജ്യകക്ഷി പ്രഖ്യാപനംചെയ്തു.

സ്വാതന്ത്ര്യം അകത്തുനിന്നു് കൃതമാകണമെന്നും അതു പുറത്തുനിന്നും വ്യക്തിക്കോ സമുദായത്തിനോ, വിലയ്ക്കുവാങ്ങാനോ ദാനം വാങ്ങാനോ കിട്ടുകയില്ലെന്നും തത്വംപറയുന്ന മഹാത്മജിതന്നെ മുന്നണിയിൽ വന്നു. അദ്ദേഹം രാഷ്ട്രീയപ്രവൃത്തിചെയ്വാൻ തയ്യാറായി. ഇൻഡ്യൻനേതൃത്വം സൎവ്വം ഗാന്ധിജിയിൽ കേന്ദ്രീകരിക്കാനുള്ള ഭാവം കണ്ടു. 1930-മാൎച്ച് നാലാം തിയതി താൻ ഇൻഡ്യൻ സിവിൽ നിയമലംഘനത്തിനു തയ്യാറായിരിക്കുന്നു എന്നും താൻ ഉപ്പുണ്ടാക്കാൻ ഉടൻ പുറപ്പെടുന്നതാണെന്നും മററും വിവരിച്ചു് ഒരു സന്ദേശം ഗാന്ധി അവധാനതീൎപ്പിനു് വൈസ്രായി അവൎകൾക്കയച്ചു. ഏഴാംതിയതി തന്നെ അതിനു മറുപടി കിട്ടി. നിയമം ലംഘിച്ചാൽ ശിക്ഷിക്കപ്പെടുമെന്നായിരുന്നു അതിന്റെ സാരം. ഏപ്രിൽ ആറാംതിയതി ഡണ്ഡിയിൽ വച്ചു് ഗാന്ധി കൈകൊണ്ടു് ഉപ്പുണ്ടാക്കി. അതിനെതുടൎന്നു സിവിൽ നിയമലംഘനം മുറയ്ക്കു എല്ലാ ദേശങ്ങളിലും തുടങ്ങി. നിയമലംഘനക്കാരെ അറസ്റ്റുചെയ്തു തടവിൽ അടച്ചു. സഭാപ്രസിഡണ്ടു് വി. ജെ. പട്ടേൽ ഏപ്രിൽ 25-ാനു- ഉദ്യോഗം ഒഴിഞ്ഞു. മേയ് മാസം അഞ്ചാംതിയതി രാത്രി ഉറങ്ങുന്നവസരത്തിൽ കൂടാരത്തിൽവച്ചു മഹാത്മജിയെ അറസ്റ്റുചെയ്തു. അദ്ദേഹം ചിരിച്ചുകൊണ്ടു പോലീസുകാരുമൊത്തു് യറവാദജയിലിൽ പോയി. പ്രക്ഷോഭണങ്ങൾ നാട്ടിൽ കുറയുന്നതിനുപകരം കലിയുകയാണു ചെയ്തതു. മദ്യവൎജ്ജനം, അക്രമരാഹിത്യം, സത്യഗ്രഹം, സഹകരണത്യാഗം, സമുദായബഹിഷ്കരണം, വിദേശവസ്ത്രബഹിഷ്കൃതി, സിവിൽനിയമലംഘനം എന്നിവ ഗവമ്മെന്റിന്റെ നേക്കുതു. മുദ്രാലയനിയമം, അസാധാരണനിയമം, മുതലായവ നടപ്പാക്കി, ഗവമ്മെന്റു് അവയെ അമൎത്താൻ ശ്രമിച്ചു. 60000 കാൺഗ്രസ്സുകാർ ജയിലിലായി. നേതാക്കന്മാർ സൎവ്വതും അറസ്റ്റു ചെയ്യപ്പെട്ടു. ഇൎവിൻപ്രഭുവേ വളരെ സമ്മതിക്കയും ബഹുമാനിക്കയും ചെയ്യേണ്ടതുണ്ടു്. ഗവമ്മെന്റിനു ധൈൎയ്യവും സുഖവുമുണ്ടായിരുന്നില്ലെന്നുതന്നെ പറയാം. ഇൻഡ്യയ്ക്കു ഉപരാജ്യപദവി നൽകേണ്ടതിനെപ്പററി ആലോചിക്കാൻ ഒരു സമതപസമ്മേളനം (റൌണ്ടുടേബിൾ കാൺഫറൻസ്) ഉടൻ കൂട്ടുന്നതായി ഒരു വാൎത്തയുമുണ്ടായി. അധികം താമസിയാതെ കാൺഗ്രസ്സു ഒഴിവാക്കിയിട്ടു് മററു ജനപക്ഷങ്ങളിൽനിന്നും സമുദായങ്ങളിൽനിന്നും പ്രതിനിധികളെ ഇംഗ്ല

ണ്ടിലേക്കു ക്ഷണിച്ചു. നാട്ടുരാജാക്കന്മാരും സമത്വസമ്മേളനാംഗങ്ങളായിരുന്നു. പക്ഷെ കാൺഗ്രസ്സിന്റെയും തടവിൽപെട്ട നേതാക്കന്മാരുടെയും സ്വാധീനശക്തി ഇൻഡ്യയിൽ അധികമായിരുന്നു എന്നതു അനന്തരസംഭവങ്ങൾ തെളിയിച്ചു. ഇക്കാലങ്ങളിലെല്ലാം ഇൻഡ്യയോടു ഇടപെടണമെങ്കിൽ ഗാന്ധിയോടിടപെടണം. എന്തെന്നാൽ ഗാന്ധി ഇൻഡ്യമുഴുവനുമാണു് എന്നിങ്ങനെയുള്ള അഭിപ്രായങ്ങളും അങ്ങിങ്ങു കേൾക്കാമായിരുന്നു. സെപ്തമ്പർമാസത്തിൽ ഗാന്ധിയെ ജയിലിൽചെന്നു സന്ദർശിച്ച ഹൊറാസ് അലക്സാണ്ടർ എന്ന പാശ്ചാത്യൻ ജനവരി രണ്ടാംതിയതിയിലെ സ്പെക്ടേറ്റർപത്രത്തിൽ ഇവ്വിധം എഴുതി. "സ്വന്തം കാര്യങ്ങൾ നിർവ്വഹിക്കാൻ ഇന്ത്യക്കു് അവകാശവും ശേഷിയും ഉണ്ടെന്നു ബ്രിട്ടൺ അംഗീകരിക്കാൻ ഉദ്ദേശിക്കുന്നു എന്നതിനു് ഗാന്ധിയുടെ നിർബന്ധം ഒരു തെളിവാണു്. ഈ വസ്തുത സമ്മേളനം മുഖേനയും തെളിയുന്നപക്ഷം പുതിയ ഭരണവ്യവസ്ഥകളെ കൈക്കൊണ്ടു നടപ്പിൽ വരുത്തുന്നതിനു് യുവഭാരതത്തെ പ്രേരിപ്പിക്കുവാൻ അദ്ദേഹത്തെക്കാൾ പ്രബലനായ ഒരു മിത്രം ബ്രിട്ടനുണ്ടാകുന്നതല്ല. അല്ലാത്തപക്ഷം അദ്ദേഹം ശക്തനായ ഒരു പ്രതിയോഗിയായിരിക്കും. കേന്ദ്രഭരണത്തിന്റെ അധികാരങ്ങൾ ഇന്നതെന്നു ലണ്ടനിൽ തീരുമാനിച്ചാൽ ഉടൻതന്നെ അദ്ദേഹത്തെ മോചിപ്പിച്ചു വൈസ്രായിയുമായി ഒരു കൂടിക്കാഴ്ചയ്ക്കു ക്ഷണിക്കയാണു് സമാധാനസംസ്ഥാപനത്തിനുള്ള ആദ്യത്തെ പടി." ഈ അഭിപ്രായം അനന്തരസംഭവങ്ങളുടെ ഗതിയെ തന്നെ ചൂണ്ടി കാട്ടുന്നു.

## സമത്വസമ്മേളനം (റൌണ്ടുടേബിൾകാൺഫറൻസ്) 1931.

ലണ്ടനിൽവച്ചു തൊഴിലാളിസംഘമുഖ്യനായ പ്രധാനമന്ത്രിയുടെ ആദ്ധ്യക്ഷ്യത്തിൽ കൂടിയ സമത്വസമ്മേളനത്തിൽ ഇംഗ്ലണ്ടിലെയും ഇൻഡ്യയിലെയും പ്രധാനികളുടെ ഇടയിൽ വളരെ ഭിന്നിപ്പുണ്ടാകുമെന്ന ആശങ്ക ഒട്ടും കുറവല്ലായിരുന്നു. ബ്രിട്ടീഷുപ്രമാണികളുടെ പൊരുത്തക്കേടുകൾ എങ്ങിനെയും ഇരിക്കട്ടെ. ന്യൂനപക്ഷം വോട്ടവകാശം, മുതലായ കാര്യങ്ങളിൽ ഇൻഡ്യൻപ്രതിനിധികൾ തമ്മിൽ തല്ലിപ്പിരിയുവാൻ ഇടയില്ലേ എന്നാണു പലരും ഉറ്റുനോക്കിക്കൊണ്ടിരുന്നതു്. സമ്മേളനം വിജയകരമായിത്തീരുവാൻ അതിലെ ഓരോ അംഗവും മനഃപൂർവ്വം യത്നിച്ചു. ആകയാൽ യോജിച്ചുള്ള ഒരു തീർമാനം ഏകദേശം ഉൽപാദിപ്പിക്കപ്പെട്ടു എന്നു തന്നെ പറയാം.

സമതപസമ്മേളനത്തിൽ സംയുക്തഭരണം, സൈന്യവും സംരക്ഷണവും, ന്യൂനപക്ഷം, വോട്ടവകാശം, സർവ്വീസ്, വടക്കുപടിഞ്ഞാറൻ അതിർത്തി, സിൻഡ് എന്നിങ്ങനെയുള്ള ഒൻപതു വിഷയങ്ങളെപ്പററി പര്യാലോചിക്കാൻ പ്രത്യേകം സബ്ക്കമ്മററികൾ ഉണ്ടായിരുന്നു. കമ്മിററികളുടെ റിപ്പോർട്ടുകൾ സമർപ്പിച്ചശേഷം ജനവരി 21-ാംനു-യോടെ സമ്മേളനം അവസാനിച്ചു. തദവസരത്തിൽ പ്രധാനമന്ത്രി ഗവണ്മെൻറുനയം പ്രഖ്യാപനം ചെയ്യുകയും ചക്രവർത്തിയുടെ സന്ദേശത്തെ സഭാംഗങ്ങളുടെ മുൻപാകെ വായിക്കയും ചെയ്തു. കേന്ദ്രത്തിൽ ഗവർണ്ണർജനറൽക്ക് പ്രത്യേകാധികാരവും, ധനം, സർവ്വീസ് ഇവയിൽ ബ്രിട്ടീഷ്ഗവണ്മെൻറിന് ശരിയായ ഉത്തരവാദിത്വവും, ന്യൂനപക്ഷസമുദായസംരക്ഷണവും ഉള്ള ഒരു ഇൻഡ്യൻഭരണമാണ് സമ്മേളനാഭിപ്രായത്തിൽ നിഴലിച്ചുകണ്ടതു്.

സമ്മേളനംമൂലം സാരതരമായ ചില ഫലങ്ങളില്ലാതില്ല. ബ്രിട്ടീഷുകാർക്ക് ഇൻഡ്യാക്കാരുമായി അടുത്തുവരുവാനും ഇൻഡ്യാക്കാരുടെ അഭിലാഷമെന്തെന്നു നേരിട്ടു മനസ്സിലാക്കാനും സാധിച്ചു. ഇൻഡ്യാക്കാർക്ക് ബ്രിട്ടൻെറ മനോഭാവമെന്തെന്ന് അടുത്തുകാണാനിടയായി. ഇൻഡ്യാക്കാരോടു ബ്രിട്ടീഷുകാർക്കുള്ള അവജ്ഞ നിശ്ശേഷം വെടിഞ്ഞിരിക്കുന്നു എന്നതിന് സൌഹാർദ്ദസമ്മേളനം ഉദാഹരണമായി. ബ്രിട്ടീഷുകാർ ഇൻഡ്യാക്കാരെ സൗഹൃദഭാവേന സ്വീകരിച്ചതും സൽക്കരിച്ചതും ശുഭസൂചകമായ ഒന്നാണ്. മിതവാദികളായ ഇൻഡ്യയിലെ അംഗങ്ങളുടെ അഭിപ്രായങ്ങൾ ശ്രദ്ധിച്ചു ബ്രിട്ടീഷുകാർക്ക് ഇൻഡ്യയിലെ അമിതവാദികളുടെസ്ഥിതി ഒട്ടൊക്കെ ഊഹിക്കാൻ കഴിഞ്ഞു. സർവ്വോപരി ഇൻഡ്യയുടെ രാഷ്ട്രീയാഗ്രഹം ബ്രിട്ടൻെറ മനസ്സിൽ പതിയുകയും പല സംഗതികളിലും ഇൻഡ്യയെപ്പററിയുള്ള മിഥ്യാബോധം ഇംഗ്ലീഷുകാർക്ക് ഇംഗ്ലണ്ടിൽ കുറയുകയും ചെയ്തു.

സമ്മേളനകാലത്തു കാൺഗ്രസ്സിൻെറ ഉഗ്രപ്രയത്നം ത്വരിതഗതിയിൽ തുടർന്നുകൊണ്ടിരുന്നു. "ഒന്നുകിൽ പട്ടാളനിയമം അല്ലെങ്കിൽ സമതപസമ്മേളനത്തിൽ പുരോഗതിയുള്ള തീർമാനങ്ങൾ" എന്ന് ഇൻഡ്യാഗവണ്മെൻറിൽനിന്നും ബ്രിട്ടണിലേക്കയച്ച കമ്പിയിൽനിന്നും ഇൻഡ്യയിൽ കാൺഗ്രസ്സിൻെറ തീവ്രകർമ്മമെന്തായിരുന്നെന്നൂഹിക്കാം. ഇൻഡ്യാഗവണ്മെൻറിൻെറ ഏകാഗ്രതയ്ക്കു ഭംഗവും മനസ്സിൽ ഖേദവും ഉണ്ടായി; എല്ലാ ഇനങ്ങളിലും ഗവണ്മെൻറിന് ആദായനഷ്ടം സംഭവിച്ചു. ഭരണഭാഗങ്ങളിൽ തെററുപിണക്കം ഉണ്ടായെന്നുതന്നെ പറയാം. ഇൻഡ്യയിൽ കാൺഗ്രസ്സ്* ചെയ്ത പ്രവൃത്തിയുടെ സാമ്പത്തികകർമ്മഫലം മാഞ്ചെസ്റ്റർനിവാസി

കൾ മാത്രമല്ല, ലോകമൊട്ടുക്കുള്ള കർഷകന്മാരെല്ലാം അനുഭവിക്കേണ്ടിവന്നു. ഇക്കാലത്തു ലോകത്തിൽ നേരിട്ടിരിക്കുന്ന സാമ്പത്തികാധഃപതനത്തിന് ഇൻഡ്യൻസ്വരാജ്യബഹളവും ഒരു കാരണമായും ധനശാസ്ത്രകോവിദന്മാർ കണക്കാക്കുന്നു.

അനാരോഗ്യക്കുറവിനാൽ പണ്ഡിതമോട്ടിലാൽനെഹ്രു, വി. ജെ. പട്ടേൽ എന്നിവരെ സ്വതന്ത്രരാക്കി. നെഹ്റുകുടുംബത്തെ മുഴുവൻ മോചിപ്പിച്ചു. ഇക്കാലത്തു രണ്ടത്യാഹിതങ്ങൾ ഇൻഡ്യയ്ക്കു സംഭവിച്ചു. അവ രണ്ടു നേതാക്കന്മാരുടെ അടുത്തടുത്ത മരണങ്ങളായിരുന്നു. സമുദായസമ്മേളനാർത്ഥമായി ഇംഗ്ലണ്ടിൽ പോയിരുന്ന മൌലാനാ മഹമ്മദാലി, അവിടെവച്ചു ജനുവരി 4-ാംതീയതിയും രാഷ്ട്രകാര്യത്തുള്ള ഒരത്ഭുതമാണിക്കം, സ്വരാജ്യനിർമ്മാണവേളയിൽ ജയിലിൽ പോയിരുന്ന പണ്ഡിതമോട്ടിലാൽനെഹ്റു ഇവിടെവച്ചു ഫെബ്രുവരി 6-ാംതീയതി രാവിലെ 6—45-നും ദിവംഗതരായി. അവരെ ഒത്തു് ഇൻഡ്യ ശോകാർത്തയായി കരഞ്ഞു; മോട്ടിലാൽജിയുടെ മരണത്തിനുമുൻപു ജനുവരി 26-ാംതീയതി രാത്രിതന്നെ മഹാത്മജിയെയും ഇതര മററു കോൺഗ്രസ്സ് നേതാക്കന്മാരെയും, പ്രധാനമന്ത്രി ജനുവരി 19-ാംനു ചെയ്ത പ്രഖ്യാപനത്തെപ്പററി ആലോചിക്കുവാൻ വൈസ്രായി വിമുക്തരാക്കി. സമാധാനസമ്മേളനത്തിനു പോയ അംഗങ്ങൾ അവരുടെ സന്ദേശങ്ങളുംകൊണ്ടു ഇൻഡ്യയിൽ മടങ്ങിയെത്തി. ശാന്തമായ അന്തരീക്ഷത്തിൽ ഇൻഡ്യയുടെ ഭാവിഭരണത്തെപ്പററി പര്യാലോചിച്ചു വ്യവസ്ഥചെയ്യാൻ സിവിൽനിയമലംഘനം മുതലായ കോൺഗ്രസ് കർമ്മങ്ങൾ നിർത്തിവയ്ക്കാതെ സാദ്ധ്യമല്ലെന്നു വന്നു. ഫെബ്രുവരിമാസം 17-ാംനു-യോടുകൂടെ ഗാന്ധി ഇർവിൻതീരുമാനം എന്ന സുപ്രസിദ്ധമായ സന്ധി ഉണ്ടായി.

## ഗാന്ധി ഇർവിൻതീരുമാനം.

സിവിൽനിയമലംഘനം നിർത്തിവയ്ക്കുന്നതും ബ്രിട്ടീഷ് സാമാനങ്ങൾ വാങ്ങുന്നതിനും വില്ക്കുന്നതിനും അനുവദിക്കുന്നതുമാണ്. അക്രമങ്ങൾ ചെയ്തിട്ടില്ലാത്ത സിവിൽ നിയമലംഘനക്കാരെ വിമുക്തരാക്കും. പ്രകൃത്യാ ഉപ്പു വിളയുന്ന സ്ഥലങ്ങളിൽ പാർക്കുന്നവർക്ക്, വിശേഷിച്ചും പാവങ്ങൾക്കു സ്വന്തആവശ്യങ്ങൾക്കും ഗ്രാമങ്ങളിൽ വില്പനയ്ക്കും ഉപ്പുണ്ടാക്കാം. അക്രമം കൂടാതെ പിക്കററിങ്ങു തുടരുന്നതിൽ വിരോധമില്ല. പ്രത്യേകാധികാരങ്ങൾ പിൻവലിക്കപ്പെട്ടു. കണ്ടുകെട്ടിയിട്ടുള്ള സ്ഥാവരവസ്തുക്കൾ മൂന്നാമത്തു കക്ഷികൾക്കു വിററവ, ഗവൺമെന്റിനെ സംബന്ധിച്ചിടത്തോളം തിരിച്ചുകൊടുക്കുന്നതല്ല.

ഇംഗ്ലണ്ടിലും ഇൻഡ്യയിലും കാര്യങ്ങൾ വേണ്ടവണ്ണം ആലോചിക്കുവാൻ ഗാന്ധി-ഇർവിൻ തീർമാനം വളരെ സൌകര്യം നൽകി. ഇർവിൻപ്രഭുവിന്റെ സമാധാനപരമായ നയത്തെയും സത്യസന്ധതയേയും സാമർത്ഥ്യത്തെയും പത്രങ്ങളും, മഹാന്മാരും കൊണ്ടാടി. ഈ ശതാബ്ദത്തിലെ ഏററവും വലിയ വൈസ്രായിതന്നെ ഇർവിൻപ്രഭു എന്നു നിർണ്ണീതമായി. സന്ധി ഗാന്ധിയുടെ രാഷ്ട്രീയമഹിമയ്ക്കു മാററു കൂട്ടി. 1931-ലെ കാൺഗ്രസ്സ് യോഗം മാർച്ചുമാസം ഒടുവിൽ കറാച്ചിയിൽവച്ചു കൂടി. ഇതിനിടയ്ക്കു ലാഹൂർഗൂഢാലോചനാക്കേസ്സിലെ പ്രതികളായ ഭഗത് സിങ്ങ് മുതലായവരെ തൂക്കിക്കൊല്ലുകയാൽ ഗവർമെന്റ്, ഗാന്ധി-ഇർവിൻതീർമാനത്തെ ബഹുമാനിക്കുന്നില്ലെന്നും, ഗാന്ധി, സമാധാനത്തെ സ്വീകരിച്ചതു അബദ്ധമായിപ്പോയെന്നും ഒരു പ്രബലമായ അഭിപ്രായം രാജ്യത്തിൽ ഉണ്ടായി. ഗാന്ധി—ഇർവിൻ തീരുമാനം കറാച്ചികാൺഗ്രസ്സിൽ പാസ്സാകാതെ തള്ളപ്പെട്ടുമോ എന്ന ശങ്ക എല്ലാവരിലും ജനിച്ചു. ആവശ്യമുണ്ടെങ്കിൽ തന്നിൽ അവിശ്വാസപ്രമേയം പാസ്സാക്കി സന്ധി തള്ളിക്കളഞ്ഞിട്ട് നേതൃത്വം ആരെങ്കിലും കൈക്കൊള്ളണമെന്നും, അക്രമസിദ്ധാന്തങ്ങളെ നിവാരണം ചെയ്വാൻ തന്റെ ജീവനെ താൻ ബലികഴിക്കുമെന്നും മഹാത്മജി, അഭ്യർത്ഥിക്കയും ശപഥം ചെയ്കയും ചെയ്തു. ഗാന്ധി – ഇർവിൻ തീരുമാനം ഒരു താല്ക്കാലികസന്ധി മാത്രമാണെന്നും അവസാനത്തീർപ്പല്ലെന്നും വിശദീകരിച്ചു് കാൺഗ്രസ്സ്, അതു പാസ്സാക്കി. അടുത്ത ഇൻഡ്യൻഭരണവ്യവസ്ഥയെ ഉദ്ദേശിച്ചു നടക്കാവുന്ന സമ്മേളനത്തിൽ പങ്കുകൊള്ളുവാൻ മഹാത്മജിയെ കാൺഗ്രസ്സിന്റെ ഏകപ്രതിനിധിയായി തിരഞ്ഞെടുത്തു. ഇപ്രകാരം ഇൻഡ്യൻഅഭിപ്രായം മുഴുവൻ മഹാത്മജിയുടെ ഉള്ളംകയ്യിൽ വന്നു.

കാൺഗ്രസ്സിനുശേഷം തീർമാനവ്യവസ്ഥ പരിപാലിക്കാനും സമുദായമൈത്രി സാദ്ധ്യമാക്കാനും കാൺഗ്രസ്സ് ശ്രമിച്ചുതുടങ്ങി. ഇംഗ്ലണ്ടിൽവച്ചു് ആസന്നഭാവിയിൽ നടക്കുന്ന കാൺഫറൻസിൽ മഹാത്മജി സംബന്ധിക്കുന്നതാണെന്നും തീർച്ചയായി.

ഇർവിൻപ്രഭു സ്തുത്യർഹമായവിധം വിഷമമേറിയ തന്റെ വൈസ്രായിഉദ്യോഗം നിർവ്വഹിച്ചിട്ട് ഏപ്രിൽമാസം ഒടുവിൽ ഇംഗ്ലണ്ടിലേക്കു തിരിച്ചു. ചക്രവർത്തി, പ്രഭുവിന് കെ. ജി. (നയിററ് ഓഫ് ദി ഗാർട്ടർ) എന്ന സ്ഥാനം കല്പിച്ചുകൊടുത്തു. 1931-ഏപ്രിൽ 17-ാംതിയതി ഏർൾ വെല്ലിംഗ്ഡൺ വൈസ്രായി ആയി ഇൻഡ്യയിൽ എത്തി. ഇദ്ദേഹം മുൻപ് മദ്രാസ് ഗവർണ്ണരായിരുന്നു-

# അഫ്ഗാനിസ്ഥാൻ.

(1928 – 1929)

അമാനുള്ളഖാൻ പാശ്ചാത്യപരിഷ്കാരം അഫ്ഗാനിസ്ഥാനിൽ പ്രചരിപ്പിക്കാൻ ഉദ്യമിച്ചു. ഈ ഉദ്യമം മതവിരോധമായി ഗണിക്കപ്പെടുകയും അമാനുള്ളഖാനെ ശത്രുക്കൾ ബഹിഷ്കരിക്കയും ചെയ്തു.






നാദർഷാ

ആസമയം രാജ്യം ഭോഗമനായ ഇനായത്തുള്ളഖാനെ ഏല്പിച്ചിട്ട് അന്തഃഛിദ്രശങ്കിയായ രാജാവും സൈന്യങ്ങളിലും അഫ്ഗാനിസ്ഥാൻവിട്ടു പുറത്തുപോയി. ബാച്ചാഇസക്കോ എന്ന ഒരു ഭടൻ വൈരിപ്രമാണി ആയിത്തീർന്നു. അയാൾ ഇനായത്തുള്ളഖാനെ സ്ഥാനഭ്രഷ്ടനാക്കി. ക്രൂരമായ ഭരണംമൂലം ബാച്ചാഇസക്കോവിൻ്റെ എതിരായി മറ്റൊരുകൂട്ടം നാദർഷായുടെ നേതൃത്വത്തിൽ പ്രബലമായി. ബാച്ചാഇസക്കോ യുദ്ധത്തിൽ നിഗ്രഹിക്കപ്പെട്ടു. അമാനുള്ളയുടെ മിത്രമായ നാദർഷാതന്നെ ഇന്നും അഫ്ഗാനിസ്ഥാനെ ഭരിക്കുന്നു.

---

## അദ്ധ്യായം ൫൭

## ഇൻഡ്യൻഭരണസമ്പ്രദായം.

ഇൻഡ്യയെ ഭരിക്കുന്നതായ ഇംഗ്ലണ്ടിലെ ഭരണസ്ഥാപനത്തിനു ഹോംഗവൺമെൻ്റ് എന്നു പറയുന്നു. ഇതിൽ അഞ്ചു ഘടകങ്ങൾ ഉണ്ട്. (1) ഇംഗ്ലണ്ടിലെ രാജാവായ ഇൻഡ്യാചക്രവർത്തി. (2) ഇംഗ്ലണ്ടിലെ പ്രഭുസഭ, ജനസഭ ഇവ രണ്ടും കൂടിച്ചേർന്ന പാർലമെൻ്റ് (3) ഇൻഡ്യയുടെ സ്റ്റേറ്റുസെക്രട്ടറി (4) ഇൻഡ്യാകൌൺസിൽ. (5) ഹൈക്കമ്മീഷണർ.

### 1. ഇൻഡ്യാചക്രവർത്തിയും പാർലമെൻ്റും.

ഇൻഡ്യയെസംബന്ധിച്ചിടത്തോളം ഭരണം നിയമനിർമ്മാണം ഈ വിഷയങ്ങളിൽ ചക്രവർത്തിക്കും പാർലമെൻ്റിനും ഉള്ള അധികാരം പരമമായുള്ളതാകുന്നു. ഉത്തരവാദിത്വഭരണത്തിലേക്കുള്ള ഇൻഡ്യയുടെ പദവിന്യാസം നിശ്ചയിച്ചനുവദിക്കാനുള്ള അധികാരം പാർലമെൻ്റിനാണ്. ഇൻഡ്യാക്കാരുടെ ക്ഷേമത്തിൻ്റെയും പുരോഗതിയുടെയും ചുമതല പാർലമെൻ്റിൽതന്നെ.

### 2. സ്റ്റേറ്റുസെക്രട്ടറി.

പാർലമെൻ്റിനുവേണ്ടി ഇൻഡ്യയുടെ ഭരണം നിർവഹിക്കുന്നതു സ്റ്റേറ്റുസെക്രട്ടറിയാണ്. ഈ ഉദ്യോഗസ്ഥൻ പാർലമെൻ്റ്, കാബിനറ്റുസഭ, പ്രിവികൌൺസിൽ, ഇവയിൽ അംഗമാകുന്നു. സ്റ്റേറ്റുസെക്രട്ടറിയുടെ ശമ്പളം ബ്രിട്ടീഷുഗവൺമെൻ്റിൽ

നിന്നും കൊടുത്തുതുടങ്ങുകയാൽ മററുഡിപ്പാർട്ടുമെൻറുമേലാളന്മാരെപ്പോലെ സെക്രട്ടറിയും പാർലമെൻറിനും പാർലമെൻറുവിമർശത്തിനും അധീനനാകുന്നു. ഇൻഡ്യയിൽ കേന്ദ്രത്തേയും പ്രദേശത്തേയും ബാധിക്കുന്ന നിയമങ്ങൾ അനുവദിക്കാതിരിക്കാനുള്ള അധികാരം ചക്രവർത്തിക്കുണ്ട്. ഈ അധികാരം വിനിയോഗിക്കുന്നതിൽ സ്റ്റേററുസെക്രട്ടറിയുടെ ഉപദേശം സ്വീകാര്യമാണ്. ഇൻഡ്യൻആക്ടുകൾക്കു (നിയമങ്ങൾക്കു) താഴെ ചട്ടങ്ങൾ പാസാക്കുവാൻ സെക്രട്ടറിക്കു അധികാരമുണ്ട്. എന്നാൽ ഈ അധികാരം പ്രയോഗിക്കുന്നതിനുമുൻപായോ പിൻപായോ പാർലമെൻറിൻെറ അനുവാദം വാങ്ങേണ്ടതാണ്. ആണ്ടുതോറും ഇൻഡ്യൻഭരണത്തെപ്പററിയുള്ള റിപ്പോർട്ട് പാർലമെൻറിൽ സമർപ്പിക്കുകയും തൽസംബന്ധമായ ചോദ്യങ്ങൾക്കു ഉത്തരം പറകയും ചെയ്യുന്നതു സ്റ്റേററുസെക്രട്ടറിയാണ്. ഈ ഉദ്യോഗസ്ഥൻെറ ഉപദേശപ്രകാരംതന്നെ വൈസ്രോയി ഇൻഡ്യയെ ഭരിക്കണം. യുദ്ധപ്രഖ്യാപനം മുതലായ പ്രധാന നടപടികൾ സ്റ്റേററുസെക്രട്ടറിയുടെ അനുവാദംകൂടാതെ വൈസ്രായി ചെയ്തുകൂടാ. മിക്ക ഉയർന്ന ഉദ്യോഗങ്ങളിലും ആളെ നിയമിക്കുന്നതു സെക്രട്ടറിതന്നെ. ഗവർണ്ണർ മുതലായവരെ ചക്രവർത്തി നിയമിക്കുന്നതും സ്റ്റേററുസെക്രട്ടറിയുടെ ശുപാർശയോടെ ആണ്.

### 3. ഇൻഡ്യാ കൌൺസിൽ.

ആദിയിൽ ഇൻഡ്യാകൌൺസിൽ സ്റ്റേററുസെക്രട്ടറിക്കു ഒരു പ്രതിബന്ധംതന്നെ ആയിരുന്നു. എന്നാൽ ഇപ്പോൾ അതു ഒരു ആലോചനാസഭയായി. കൂടുതൽഇൻഡ്യാക്കാരെ കൌൺസിൽ അംഗങ്ങളായി നിയമിച്ചു. അംഗങ്ങളുടെ സംഖ്യ പന്ത്രണ്ടിൽ അധികവും എട്ടിൽ കുറവുമായിരുന്നില്ല. ഇതിൽ മൂന്നുപേരെങ്കിലും ഇൻഡ്യക്കാരാണ്. കൌൺസിൽഅംഗങ്ങളുടെ ഉദ്യോഗകാലാവധി ചുരുക്കി. ഇൻഡ്യയിൽ പത്തുവർഷം കഴിച്ചുകൂട്ടിയിട്ടുള്ളതാണ്, അംഗങ്ങളിൽ പകുതിപേർക്കെങ്കിലും ഉണ്ടായിരിക്കേണ്ട യോഗ്യത; സെക്രട്ടറിയും കൌൺസിലും ചേർന്ന ഭരണസ്ഥാപനത്തിനു 'ഇൻഡ്യാ ഓഫീസ്' എന്നു പേർ പറയുന്നു.

### 4 ഹൈക്കമ്മീഷണർ.

സ്റ്റേററുസെക്രട്ടറിയുടെ ജോലി രണ്ടുതരത്തിലുള്ളതായിരുന്നു. ഒരുകൂട്ടം ജോലികൾ വെറും ഒരു ഏജൻറിനുള്ളതുപോലെ. കടം വാങ്ങുക, പലിശ കൊടുക്കുക, ഇൻഡ്യാഗവർമ്മെൻറിനാവശ്യമുള്ള സാധനങ്ങൾ വാങ്ങുക, അപ്പീലുകൾ കേൾക്കുക മുതലായവതന്നെ. സെക്രട്ടറിയുടെ മററുജോലി ഇൻഡ്യയുമായി എഴുത്തുകുത്തു ചെയ്യുകയും

ഇൻഡ്യാഭരണത്തിന്റെ മേൽനോട്ടവും മാർഗ്ഗനിർദ്ദേശവും, നിയന്ത്രണവും ചെയ്യുകയും ആകുന്നു. ആദ്യം പറഞ്ഞ ഏജൻസിജോലികളെല്ലാം സ്റ്റേറ്റുസെക്രട്ടറിയിൽനിന്നും എടുത്ത് ഹൈകമ്മീഷണർ എന്ന ഒരു പുതിയ ഉദ്യോഗസ്ഥനിൽ നിക്ഷേപിച്ചു. ഇംഗ്ലണ്ടിൽ താമസിക്കുന്ന ഇൻഡ്യാഗവൺമെന്റിലെ ഒരു ഉദ്യോഗസ്ഥനാണ് ഹൈകമ്മീഷണർ. ഹൈകമ്മീഷണരുടെ നിയമനത്തിന്റെ അൎത്ഥം ഉപരാജ്യപദവിയിലെത്തിയവസ്തുവും ഇൻഡ്യയെ ഗണിക്കുന്നു എന്നതന്നെ.

## ഇൻഡ്യൻഭരണകേന്ദ്രസ്ഥാപനങ്ങൾ.

ഇൻഡ്യയെ ഭരിക്കുന്നതിന് ഇൻഡ്യയിൽ സ്ഥാപനങ്ങളുണ്ട്. കേന്ദ്രത്തിലെ ഇൻഡ്യൻഭരണസ്ഥാപനങ്ങളെ നാലായി തിരിക്കാം. (1) ഗവൎണ്ണർജനറലായ വൈസ്രായി (2) എക്സിക്യൂട്ടീവ് കൌൺസിൽ (ഭരണനിൎവഹണസംഘം) (3) സ്റ്റേറ്റ് കൌൺസിൽ അതായത് ഇൻഡ്യൻപ്രഭുസഭ (4) നിയമനിൎമ്മാണസഭ (ലെജിസ്ലേറ്റീവ് അസംബ്ലി.)

### 1. ഗവൎണ്ണർജനറലായ വൈസ്രായി.

വൈസ്രായി ചക്രവൎത്തിയുടെ പ്രതിപുരുഷനാകുന്നു. സ്റ്റേറ്റു സെക്രട്ടറിയുടെ ഉപദേശാനുസരണം ഇദ്ദേഹം ഇൻഡ്യയെ ഭരിക്കുന്നു. തലസ്ഥാനം ഡൽഹിയാണ്. വേനൽക്കാലത്തു വൈസ്രായിയുടെ കച്ചേരി സിംലായിലാകുന്നു. എല്ലാനിയമങ്ങളും അദ്ദേഹത്തിന്റെ അനുമതിയോടെ മാത്രമാണ് ഇൻഡ്യയിൽ പാസ്സാകുന്നതു്. നാട്ടുരാജ്യങ്ങളുമായി ഇടപെടുവാൻ വൈസ്രായിക്ക് പൂൎണ്ണമായ അധികാരമുണ്ട്. ബ്രിട്ടീഷ ഇൻഡ്യയിലുള്ള ഉദ്യോഗസ്ഥന്മാരെല്ലാം വൈസ്രായിക്കു താഴെയാണ്. വധശിക്ഷ ഭേദപ്പെടുത്താനുള്ള അധികാരം അദ്ദേഹത്തിനുണ്ട്.

### 2. 1919-ലെ ഭരണനിൎവ്വഹണസംഘം.

പരിഷ്കാരത്തിനുമുൻപ് സംഘത്തിൽ ആറു സാധാരണാംഗങ്ങളും ഒരു അസാധാരണാംഗവും ഉണ്ടായിരുന്നു. ഭരണമെല്ലാംകൂടി കേന്ദ്രീകരിച്ചകാലത്തു് ഓരോ അംഗത്തിന്റെയും കീഴിൽ ധാരാളം സെക്രട്ടറിമാർ ജോലിനോക്കിവന്നു. എന്നാൽ ഭരണഭാഗങ്ങൾ പ്രാദേശികഗവമ്മെന്റിലേക്ക തള്ളിത്തുടങ്ങിയതുകൊണ്ടും ഇഞ്ച് കേപ്പുകമ്മറ്റിയുടെ ശുപാർശകൊണ്ടും, സിക്രട്ടേറിയേറ്റു കുറേ ശോഷിച്ചു.

ലോർഡ് റീഡിങ്ങ് ഡിപ്പാർട്ടുമെന്റുകൾ ഇപ്രകാരം സംഘടിപ്പിച്ചു. വിദ്യാഭ്യാസം, ആരോഗ്യം, ഭൂമി എന്നിവയുടെ പേരിൽ ഒരു ഡിപ്പാർട്ടുമെന്റും, വ്യവസായത്തെയും പൊതുമരാമത്തെയും ചേൎത്തു് തൊഴിൽ വ്യവസായം ഡിപ്പാർട്ടുമെന്റും രൂപീകരിച്ചു. വിദേശരാഷ്ട്രീയകാൎയ്യങ്ങൾ, പട്ടാളം, ഇംഗ്ലണ്ട്, നിയമം, ധനം മുതലായ ഡിപ്പാർട്ടുമെന്റുകൾ പഴയപടിതന്നെ. കച്ചവടം, റെയിൽവെ ഇവയ്ക്കു പുതുതായി ഒരു ഡിപ്പാർട്ടുമെന്റു സൃഷ്ടിച്ചു. കേന്ദ്രമെന്നും പ്രാദേശികമെന്നും ഭരണം വിഭജിക്കയാൽ ഗവമെന്റിന്റെ ഭാരം ഒട്ടു കുറഞ്ഞു. വിദേശകാൎയ്യം വൈസ്രായിതന്നെ കയ്യേറ്റു. സൈനികകാൎയ്യങ്ങളുടെ ഉത്തരവാദിത്വം പ്രധാനസൈന്യാധിപനാണു്. നിയമാംഗം, നിയമനിൎമ്മാണം, നീതിന്യായപരിപാലനം, പോലീസ് മുതലായവ ഭരിക്കുന്നു. കരംപിരിവു്, കൃഷി, മരാമത്തു് മുതലായവയുടെ ഭരണം സംഘത്തിലെ മരാമത്താംഗത്തിനാണു്. ഭണ്ഡാരം ധനാംഗത്തിന്റെ മേൽനോട്ടത്തിലാകുന്നു. മറ്റു ഡിപ്പാർട്ടുമെന്റുകൾക്കും ഭരണനിർവഹണസംഘത്തിലെ അംഗങ്ങൾ ഭാരവാഹികളാണു്. ഈ സംഘത്തിൽ മൂന്നിന്ത്യക്കാർ ഉണ്ടായിരിക്കണമെന്നു നിർബ്ബന്ധമുണ്ടു്. ഇന്ത്യയിലെ പ്രസിദ്ധവക്കീലന്മാർ ബാരിസ്റ്ററന്മാരല്ലെങ്കിലും ഭരണനിൎവ്വഹണസംഘാംഗത്വത്തിനർഹന്മാർതന്നെ. പ്രാദേശികഗവമെന്റിലെ മന്ത്രിമാരെപ്പോലെ സംഘാംഗങ്ങൾ നിയമസഭയ്ക്കധീനരായിരുന്നില്ല. അവർ പാർലമെന്റിനോട് ഉത്തരവാദിത്വമുള്ളവർ മാത്രമായിരുന്നു

## 3. നിയമസഭകൾ.

ഇന്ത്യൻനിയമസഭയുടെ സ്വഭാവഗതി ഇപ്രകാരമാണു്. ഒന്നാമതായി നിയമസഭകളിൽ രണ്ടിലും തിരഞ്ഞെടുക്കപ്പെട്ട ഭൂരിപക്ഷം ഉണ്ടായിരിക്കണം. രണ്ടാമതായി, പാർലമെന്റിനോടുള്ള ഉത്തരവാദിത്വം നിറവേറുന്നതിന് അത്യന്താപേക്ഷിതങ്ങളെന്നു ഭരണനിൎവ്വഹണസംഘത്തിലെ ഗവൎണ്ണർജനറലിനു തോന്നുന്ന നിയമങ്ങൾക്ക വഴിയടയ്ക്കാനും, പണത്തുകയെ അനുവദിക്കാതിരിക്കാനും ഉള്ള നിസ്സീമശക്തി നിയമസഭകൾക്കുണ്ടായിക്കൂടാ. അന്യോന്യവിരുദ്ധങ്ങളായ ഈ ഉപാധികളോടുകൂടെയാണു് ഇന്ത്യയിലെ സഭകൾ രണ്ടും സൃഷ്ടിക്കപ്പെട്ടതു്. ഇന്ത്യാഗവമെന്റിനു പാർലമെന്റിനോടും ഇന്ത്യക്കാരോടും ഏകകാലത്തിൽ ഉത്തരവാദിത്വമുണ്ടായിരിക്കുക സാദ്ധ്യമല്ല.

രണ്ടുസഭകളുള്ളതിൽ ഉയൎന്നതു് സ്റ്റേറ്റുകൌൺസിലും താഴ്ന്നതു ലെജിസ്ലേറ്റീവ് അസംബ്ലിയുമാകുന്നു. ഇവമൂലം രാജ്യ

ത്തിലുള്ള എല്ലാ താല്പര്യങ്ങളെയും പ്രതിനിധീകരിച്ചിട്ടുണ്ട്. മുതൽ, ഭൂമി, പ്രഭുത്വം, ഇവയുടെ പ്രാതിനിധ്യം സ്റേററുകൗൺസിലിനാണ്. ഇതു പ്രായമുള്ള രാജ്യതന്ത്രജ്ഞന്മാരുടെ കൂട്ടമെന്നു ഗണിക്കപ്പെടുന്നു. 'തിരുത്തുന്ന'സഭയെന്നും ഇതിനെ പേർപറയുന്നു. അദ്ധ്യക്ഷനൊഴികെ ഇതിൽ 60-അംഗങ്ങൾ ഉണ്ട്. അവരിൽ 34-പേർ ജനപ്രതിനിധികളാകുന്നു. ഇവരെ തിരഞ്ഞെടുക്കുന്ന വോട്ടറന്മാർ ഇരുപത്തിയൊന്നുവയസ്സിൽ കുറയാത്ത ബ്രിട്ടീഷു പ്രജകളായിരിക്കണം. അവരുടെ കരം ആണ്ടിൽ 2000-രൂപാ ഉണ്ടായിരിക്കണം. അല്ലാത്തപക്ഷം മൂന്നുലക്ഷംരൂപായുടെ ആദായത്തിന്മേൽ കരംകൊടുക്കുന്നവരും, മുനിസിപ്പാലിററിപ്രസിഡന്റ്, വൈസ് പ്രസിഡന്റ്, സർവ്വകലാശാലാപ്രൊഫസറന്മാർ മുതലായവരും ആയിരിക്കണമെന്നു നിർബന്ധമുണ്ട്.

ഇൻഡ്യയൊട്ടുക്കു ബാധിക്കുന്ന നിയമങ്ങൾ നിർമ്മിക്കുന്ന രണ്ടാമത്തെസഭയാണ് ഇൻഡ്യൻനിയമനിർമ്മാണസഭ. ഈ സഭയിൽ ആകെ അംഗങ്ങൾ 143-ആണ്. അവരിൽ 133-അംഗങ്ങൾ തിരഞ്ഞെടുക്കപ്പെട്ടവരാകുന്നു. നോമിനേററുചെയ്യുന്ന അംഗങ്ങളിൽ മൂന്നിലൊന്നെങ്കിലും അനുദ്യോഗസ്ഥന്മാരായിരിക്കണമെന്നുണ്ട്. ഇവരെ വോട്ടുചെയ്യുന്നവർക്ക് വയസ്സ് ഇരുപതിൽ കുറയാൻ പാടില്ല. അവരുടെ കരമോ ആദായനികുതിയോ, എഴുപതു രൂപയിൽ താഴരുത്.

4. പ്രാദേശികഭരണം.

ബ്രിട്ടീഷിൻഡ്യയിൽ ആകെ 15 പ്രദേശവിഭാഗങ്ങളുണ്ട്. അവ ബങ്കാളം, ബാംബെ, മദ്രാസ്, യുണൈറ്റഡ്പ്രാവിൻസ്, സെൻട്രൽപ്രാവിൻസും ബിറാറും, പഞ്ചാബ്, ബിഹാർഒറിസ്സാ, ആസ്സാം, ഡൽഹി, വടക്കുപടിഞ്ഞാറെഅതിർത്തിദേശം, ബ്രിട്ടീഷുബലൂചിസ്ഥാൻ, അജ്മീർമെർവാറ, കുടക്, ബർമ്മ, ആൻഡമാൻദ്വീപുകൾ ഇത്രയുമാണ്. ഇവയിൽ ആദ്യത്തെ എട്ടു പ്രദേശങ്ങളെയും ഗവർണ്ണർമാരും ഭരണനിർവ്വഹണസംഘങ്ങളും, പ്രാദേശികനിയമസഭകളും ഭരിക്കുന്നു. ഡൽഹിയും വടക്കുപടിഞ്ഞാറെ അതിർത്തിദേശവും ഓരോ ചീഫ്കമ്മീഷണർ മാത്രം ഭരിക്കുന്നു. ഈ ഉദ്യോഗസ്ഥൻ നേരിട്ടു വൈസ്രായിയുടെ താഴെയാണ്. ബലൂചിസ്ഥാനം, അജ്മീർമെർവാറായും, വൈസ്രായിയുടെ ഏജന്റിന്റെഭരണത്തിലാകുന്നു. മൈസൂർറസിഡന്റു കുടകു ഭരിക്കുന്നു. ആ ഉദ്യോഗസ്ഥനു ചീഫ് കമ്മീഷണർ എന്ന സ്ഥാനംകൂടിയുണ്ട്. ബർമ്മ ഒരു ലഫ്റററനൻറുഗവർണ്ണരുടെ കീഴിലാണ്. ആൻഡമാൻദ്വീപുകളുടെ ഭരണം അങ്ങോട്ടു നാടുകടത്തപ്പെടുന്ന കുററക്കാരുടെ സൂപ്രണ്ടിനെ

ഏൾപ്പിച്ചിരിക്കുന്നു. നാട്ടുരാജ്യങ്ങളിൽ റസിഡൻറന്മാരെന്ന ബ്രിട്ടീഷുഗവൺമെൻറിൻെറ പ്രതിപുരുഷന്മാരെയും നിയമിച്ചിട്ടുണ്ട്.

ഇൻഡ്യൻപ്രസിഡൻസികളെ ഭരിക്കുവാൻ ഗവർണ്ണർമാർ സ്റ്റേറ്റുസെക്രട്ടറിയുടെ അഭിപ്രായപ്രകാരം ചക്രവർത്തിയാൽ നിയമിതരാകുന്നു. ഇവരുടെ താഴെ കമ്മീഷണന്മാരും കലക്ടർമാരും ഉണ്ട്. ഭരണസഹായത്തിനുള്ള സ്ഥാപനങ്ങൾ നിർവ്വഹണസംഘങ്ങളും പ്രാദേശികനിയമസഭകളുമാകുന്നു.

1919-ലെ ഇൻഡ്യൻആക്ടനുസരിച്ച് ബ്രിട്ടൻെറ ഉദ്ദേശം ഇൻഡ്യയിൽ ക്രമേണ ഉത്തരവാദിത്വഭരണം സ്ഥാപിക്കുന്നതാണ്. പാർലമെൻറിൻെറ അധികാരം അയച്ചുവിട്ടെങ്കിൽ മാത്രമേ ഇൻഡ്യാഭരണം ഇൻഡ്യാക്കാരോട് ഉത്തരവാദിത്വം വഹിക്കാൻ പ്രാപ്തമാകയുള്ളൂ. അതുകൊണ്ടു പ്രാദേശികഭരണത്തിൽതന്നെ ഉത്തരവാദിത്വപരിധി ഏർപ്പെടുത്തി. ആദ്യമായി ഭരണവിഷയങ്ങളെ കേന്ദ്രമെന്നും പ്രാദേശികങ്ങളെന്നും വിഭജിച്ചു. ഇൻഡ്യയെ മുഴുവൻ ബാധിക്കുന്ന രക്ഷ, വിദേശനയം, താരിപ്പ്, നാണയം, പോസ്റ്റ് മുതലായവ കേന്ദ്രമെന്നും ദേശസ്വയംഭരണം, പൊതുജനാരോഗ്യം വിദ്യാഭ്യാസം മുതലായവ പ്രാദേശികമെന്നും തരംതിരിച്ചു. അനന്തരം പ്രോവിൻസുകളിൽ ധനം, നിയമനിർമ്മിതി, ഭരണം ഇവയിൽ എത്രമാത്രം അധികാരം നല്കാമെന്നു നിശ്ചയിച്ചു.

ഓരോ പ്രോവിൻസിലും ഉള്ള നിയമനിർമ്മാണസഭകളിൽ തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്കു ഭൂരിപക്ഷം നൽകി. വിശാലമായ വോട്ടവകാശവും നേരിട്ടു തിരഞ്ഞെടുപ്പും അനുവദിച്ചു. ആവശ്യംപോലെ സാമുദായികവും പ്രത്യേകവുമായ പ്രാതിനിധ്യം കൊടുത്തു. മദ്രാസിൽ 118-ം, ബോംബെയിൽ 111-ം, ബങ്കാളിൽ 125-ം (യുണൈറ്റഡ്പ്രോവിൻസ്) ഐക്യദേശത്തു 118-ം, പഞ്ചാബിൽ 83-ം, ബിഹാർഒറിസ്സയിൽ 98-ം, മദ്ധ്യദേശത്തു(സെൻട്രൽപ്രോവിൻസിൽ) 70-ം അസ്സാമിൽ 52-ം നിയമസഭാംഗങ്ങൾ ഉണ്ട്. വോട്ടു ചെയ്യുന്ന ബ്രിട്ടീഷുപ്രജകൾക്കു ഇരുപതു വയസ്സിൽ കുറയാത്ത പ്രായവും 36 രൂപാ ആദായനികുതിയും ഉണ്ടായിരിക്കണം. കൈമാറ്റം ചെയ്ത ഭരണവിഷയങ്ങളിൽമാത്രമേ സഭ കൈവയ്ക്കേണ്ടതുള്ളൂ. പ്രാദേശിക വരവുചെലവുകണക്കുകളെ പററി (ബഡ്ജററ്) വാദപ്രതിവാദം ചെയ്യാൻ സഭയ്ക്കധികാരമുണ്ട്. ഗവർണ്ണർക്കു ഇഷ്ടമില്ലെങ്കിൽ നിയമസഭ പാസ്സാക്കുന്ന നിയമം അസാധുവാകുന്നതാകുന്നു.

1919-ലെ ഭരണപരിഷ്കാരത്തിൽ ഇൻഡ്യയ്ക്കു സിദ്ധിച്ച ഉത്തരവാദിത്വഭരണം ഡയാർക്കി എന്നു പറയുന്ന ഒരുമാതിരി ദ്വിഭര

ണമാണ്. കേന്ദ്രഭരണത്തിൽ ഈ സമ്പ്രദായം കലർത്തിയില്ല. പ്രൊവിൻസുകളിൽതന്നെ ഭരണാംശത്തിന്റെ ഉത്തരവാദിത്വമേ നല്കീട്ടുള്ളൂ. പൊതുജനനിയന്ത്രണത്തിൽ വിട്ടുകൊടുത്തവയെ കൈമാററംചെയ്ത ഭരണവിഷയങ്ങൾ എന്നും ഉദ്യോഗസ്ഥന്മാരുടെകയ്യിൽ തന്നെ വച്ചിരുന്നവയെ നല്കാത്ത ഭരണവിഷയങ്ങളെന്നുംപറയുന്നു. (Transferred and reserved subjects)

ഇപ്രകാരമായപ്പോൾ പ്രാദേശികഭരണനിർവ്വഹണസംഘം സ്വഭാവവൈരുദ്ധ്യത്താൽ രണ്ടായി വിഭക്തമായപോലെ പരിണമിച്ചു. ഗവർണ്ണരും ഭരണനിർവ്വഹണോദ്യോഗസ്ഥന്മാരും ഒരുപക്ഷം, ഗവർണ്ണരും ജനപ്രതിനിധികളായ മന്ത്രിമാരും മററൊരു പക്ഷമാകുന്നു. നിർവ്വഹണസംഘത്തിലെ ഉദ്യോഗസ്ഥന്മാർ പ്രാദേശികനിയമസഭയോടു ഉത്തരവാദിത്വമില്ലാത്തവരാണ്. അവരെ നിയമിക്കുന്നതു ചക്രവർത്തിയാണ് ഉദ്യോഗകാലം അഞ്ചു വർഷമാകുന്നു. അവരുടെ ശമ്പളനിശ്ചയം നിയമപ്രകാരമാണ്. മിനിസ്റ്ററന്മാരുടെ, അതായതു മന്ത്രിമാരുടെ നിയമനവും, ഉദ്യോഗകാലാവധിയും, ശമ്പളവും, സഭയിലെ വോട്ടിന്റെ തോതനുസരിച്ചിരിക്കുന്നതാകുന്നു. ഗവർണ്ണരാണ് അവരെ നിയമിക്കുന്നതു.

ഇൻഡ്യയിൽ ദ്വിഭരണം പ്രയോഗിച്ചു നോക്കിയതിൽ ഭരണഭാഗത്തിന്റെ പരസ്പരവിരോധത്താൽ പരാജയത്തിലാണു കലാശിച്ചിരിക്കുന്നതെന്നും നിയമസഭയെ കൂടാതെയും നിയമം പാസ്സാക്കുന്നതിൽ ഗവർണ്ണർജനറലിനുംമററും അധികാരം ഇരിക്കെ പൂർണ്ണമായ ഉത്തരവാദിത്വം ഇൻഡ്യയിൽ ശബ്ദരൂപം മാത്രമാണെന്നുമാണ് ഭരണകൂടനിരൂപകന്മാർവിമർശിക്കുന്നതു. ബ്രിട്ടിഷുഗവർമ്മെൻറിന്റെ ലക്ഷ്യം ഇൻഡ്യയ്ക്കു പൂർണ്ണമായ ഉത്തരവാദിത്വഭരണം നല്കുന്നതു തന്നെ.

## ജില്ലകളുടെ ഭരണം.

ഇൻഡ്യയിലുള്ള പ്രൊവിൻസുകളെ പല ജില്ലകളായി (ഡിസ്ട്രിക്ടു) വിഭജിച്ചിരിക്കുന്നു. ജില്ലകളുടെ വിഭാഗം താലൂക്കുകളാണ്. ജില്ലകളുടെ ഭരണം കലക്ടരും, ആ ഉദ്യോഗസ്ഥന്റെ കീഴിൽ താലൂക്കുകളുടെ ഭരണം ഡിവിഷണൽആപ്ഫീസരന്മാരും നടത്തുന്നു. കലക്ടരന്മാരുടെ മേൽനോട്ടത്തിന് കമ്മീഷണർ, മദ്രാസൊഴിച്ച് മററുള്ള പ്രൊവിൻസുകളിൽ ഉണ്ട്.

## നഗരസഭകൾ.

1926-ൽ കണക്കെടുത്തതിൽ 767 ഓളം നഗരസഭകൾ അല്ലെങ്കിൽ മുൻസിപ്പാലിററികൾ ബ്രിട്ടീഷിൻഡ്യയിലുണ്ട്. നഗരസ

ഭാഗങ്ങളെ തിരഞ്ഞെടുക്കുന്നതു ജനങ്ങളാണ്. ജീവിതസൌകൎയ്യം വിദ്യാഭ്യാസം, ആരോഗ്യം മുതലായ കാൎയ്യങ്ങളിൽ സഭ പ്രവൎത്തിക്കുന്നു. നഗരസഭക്കരം ചുമത്തുന്നതിന് സഭയ്ക്കധികാരമുണ്ട്. ഗവണ്മെൻറു, ധനംകൊണ്ടു നഗരസഭകളെ സഹായിക്കാറുമുണ്ട്.

### ജില്ലാബോർഡുകൾ

നാട്ടിൻപുറത്തു പാൎക്കുന്നവൎക്ക് സ്വാശ്രയശക്തിയും സ്വയംഭരണത്തിൽ പരിശീലനവും ഉണ്ടാകുന്നതിന് പലയിടങ്ങളിലും ജില്ലാബോർഡുകൾ സ്ഥാപിച്ചിട്ടുണ്ട്. ജില്ലാബോർഡുകളും, ഉപജില്ലാബോർഡുകളും, യൂണിയൻകമ്മററികളും എല്ലാംകൂടെ 1300 റോളം വരും.

### ഗ്രാമപ്പഞ്ചായത്തു്.

പഴയ ഭരണഘടകമായിരുന്ന ഗ്രാമങ്ങളിൽ പഞ്ചായത്തുകൾ സ്ഥാപിച്ചു പുനൎജ്ജീവിപ്പിക്കുന്നു.



## അദ്ധ്യായം ൨൮.

## നീതിന്യായം.

ഇൻഡ്യയിൽ സിവിൽകേസുകൾ വിസ്തരിക്കാൻ ഹൈക്കോടതി, ജില്ലാക്കോടതി, മജിസ്ത്രേട്ടുകോടതി എന്നിവയുണ്ട്. അതുപോലെ ക്രിമിനൽകേസുകൾ വിസ്തരിക്കേണ്ടതിനു ഹൈക്കോടതി, ഡിസ്ത്രിക്ട് മജിസ്ത്രേട്ടുകോടതി, മറ്റു താഴ്ന്നതരം മജിസ്ത്രേട്ടുകോടതി മുതലായവയും സ്ഥാപിച്ചിരിക്കുന്നു. കീഴ്ക്കോടതികളിൽനിന്നുള്ള അപ്പീൽ ജില്ലാക്കോടതിയും ഹൈക്കോടതിയും കേൾക്കുന്നതാണ്. പ്രിവികൌൺസിലാണ് ഹൈക്കോടതിയുടെ വിധിമേലുള്ള അപ്പീൽ കേൾക്കുന്നതു്.

### ഇൻഡ്യൻ നിയമവ്യവസ്ഥ.

1833-ലും, 53-ലും, 61-ം ഓരോ ലാകമ്മിഷണെ ഇൻഡ്യൻനിയമങ്ങളെ വ്യവസ്ഥചെയ്വാൻ നിയമിച്ചു. എന്നാൽ ലണ്ടനിൽ ഇരുന്ന് ഇൻഡ്യക്കാൎക്ക് നിയമവ്യവസ്ഥയുണ്ടാക്കിയവൎക്ക് പല പ്രകാരത്തിലും പല ഉപാധികളിൽപെട്ടിരുന്ന ജനങ്ങൾ അധിവസിക്കുന്ന ഇൻഡ്യയെപ്പററി പ്രത്യക്ഷബുദ്ധിയശേഷം ഉണ്ടായിരുന്നില്ല.

1861-ാമാണ്ടു ഇൻഡ്യയിൽ സ്ഥാപിച്ച നിയമനിർമ്മാണസഭകൾ ഇൻഡ്യയ്ക്കു നിയമങ്ങൾ ഉണ്ടാക്കാൻ തുടങ്ങിയപ്പോൾ കാര്യം ആകപ്പാടെ വിഷമത്തിലായി. ഇംഗ്ലണ്ടിലെ ലോകസഭയും ഇൻഡ്യയിലെ നിയമനിർമ്മാണസഭയ്ക്കും തമ്മിലുള്ള ബന്ധമെന്താണെന്നു, ഭരണകൂടപരമായ വാഗ്വാദം തുടങ്ങി. ഒടുവിൽ ഇൻഡ്യയ്ക്കുവേണ്ട നിയമങ്ങൾ വ്യവസ്ഥചെയ്യാൻ തക്ക സ്ഥലം ഇൻഡ്യയാണെന്നും ലണ്ടനല്ലെന്നും, അവ നിർമ്മിക്കേണ്ട ഭരണയന്ത്രം ഇൻഡ്യൻനിയമനിർമ്മാണസഭയല്ലാതെ ഇംഗ്ലീഷു കമ്മീഷൻ അല്ലെന്നും തീർച്ചപ്പെട്ടു.

ഭരണപരിഷ്കാരത്തോടുകൂടെ നിയമവ്യവസ്ഥയെന്ന വിഷയത്തിനു നൂതനമായ പ്രാധാന്യം ലഭിച്ചു. പ്രാദേശികനിയമസഭകൾക്കു നിയമനിർമ്മിതിക്കു കൂടുതൽ സ്വാതന്ത്ര്യം ലഭിച്ചു. ഇക്കാലത്താണു സാമുദായികമായോ നാട്ടുസംബന്ധമായോ ഉള്ള നിയമങ്ങൾ പാസാക്കാൻ ഉദ്യോഗസ്ഥന്മാരല്ലാത്തവർക്കു സൌകര്യം ലഭിച്ചതു്. ഇക്കാലത്തു നടപ്പിലിരിക്കുന്ന നിയമങ്ങൾ വർദ്ധിച്ചു വരികയാൽ അവയെ വ്യവസ്ഥപ്പെടുത്തുന്നതിനെപ്പറ്റി ആലോചിക്കാൻ 1922-ൽ സർ ഡി. മഡിമന്റെ അദ്ധ്യക്ഷതയിൽ ഒരു കമ്മറ്റിയെ നിയമിച്ചു.

ഭരണം നീതിന്യായം ഇവ വേറെയായി തിരിക്കുന്നു:—ജില്ലകളിലെ പ്രധാന ഉദ്യോഗസ്ഥൻ കളക്ടറാണെന്നു പ്രസ്താവിച്ചുവല്ലോ. മുൻപ് ആ ഉദ്യോഗസ്ഥൻ ഭരണകർത്താവെന്ന നിലയിൽ കരംപിരിവുദ്യോഗസ്ഥനും ജില്ലാപോലീസിന്റെ മേലാവുമായിരുന്നു. നീതിന്യായപാലകരെന്ന നിലയിൽ കളക്ടർക്കു മജിസ്ട്രേട്ടധികാരമാണുണ്ടായിരുന്നതു്. ഈ രണ്ടുതരം അധികാരങ്ങളിൽ നീതിന്യായം കളക്ടറിൽനിന്നും ഒഴിവാക്കുന്നതിനെപ്പറ്റി വാദപ്രതിവാദങ്ങൾ നടന്നു. ഇൻഡ്യാഗവൺമെന്റു ഈ വിഭജനത്തിനനുകൂലിയാകയാൽ നീതിന്യായഭരണവും മുതലെടുപ്പുഭരണവും നടത്തിവന്ന പ്രാദേശികഗവൺമെന്റു ഈ വിഭജനം നടപ്പിൽവരുത്തുന്നപക്ഷം വേണ്ട ഒത്താശകൾ ചെയ്തുകൊടുക്കുന്നതാണെന്നു പറഞ്ഞു വിട്ടുകൊടുത്തു.

## വർഗ്ഗവ്യത്യാസം.

1836-ൽ ഏർപ്പെടുത്തിയ ഒരു ചട്ടപ്രകാരം പ്രസിഡൻസി ടൌൺ വിട്ടുള്ള സിവിൽകോടതികളിലും യൂറോപ്യന്മാരെ വിസ്തരിക്കാമെന്നുവന്നു. എന്നാൽ 1872-വരെ ക്രിമിനൽവിസ്താരത്തെ സംബന്ധിച്ചിടത്തോളം ഒരു യൂറോപ്യൻബ്രിട്ടീഷുപ്രജയെ ചക്രവർത്തിയുടെ കോടതിയിലല്ലാതെ കമ്പനിയുടെ കോടതികൾ വിസ്തരിക്കാൻ അർഹതയുണ്ടായിരുന്നില്ല. 1883-ൽ യൂറോപ്യൻബ്രിട്ടീഷുപ്രജകളെ

വിസ്തരിക്കാനുള്ള അധികാരം ഇൻഡ്യൻ സെഷൻജഡ്ജികൾക്കും, ചില ഇൻഡ്യൻമജിസ്ട്രേട്ടന്മാൎക്കും നല്കുന്നതിന്നായി ഇൽബർട്ട് ബിൽ ഹാജരാക്കി.

എന്നാൽ ഈ ബില്ല് യൂറോപ്യന്മാരുടെ വഴക്കിനു കാരണമാകയാൽ വേറൊരു ബില്ലനുസരിച്ച് ഇപ്രകാരം വിസ്തരിക്കപ്പെടുന്ന യൂറോപ്യന്മാർ പകുതി യൂറോപ്യന്മാരെങ്കിലും ഉൾപ്പെട്ട ഒരു ജൂറിയെ അതായതു മദ്ധ്യസ്ഥസംഘത്തെ ആവശ്യപ്പെടാമായിരുന്നു. ഒരു യൂറോപ്യൻ ബ്രിട്ടിഷുപ്രജയ്ക്കു ഇപ്രകാരം മിശ്രീകൃതമായ ഒരു മദ്ധ്യസ്ഥസംഘത്തെ ആവശ്യപ്പെടേണ്ട കാൎയ്യമുണ്ടോ എന്നു മാത്രമാണ് ഇന്നത്തെ വാദം.

ഇൻഡ്യാഗവൺമെൻറിൻെറ നിയമോപദേഷ്ടാവ് ലാമെമ്പറെന്നുപറയുന്ന നിയമസാമാജികനും പ്രാദേശികഗവൺമെൻറുകളുടെ നിയമോപദേഷ്ടാക്കൾ അഡ്വക്കേറ്റ് ജനറൽമാരുമാകുന്നു.

## ൮. വിദ്യാഭ്യാസം

ഇൻഡ്യാഭരണത്തിൽ വിദ്യാഭ്യാസം ഒരു നിസ്സാരവിഷയമായിത്തീൎന്നുകൂടാ. മററുരാജ്യങ്ങളിലെന്നപോലെ ഇൻഡ്യയിലും ഇതു ജനങ്ങളുടെ ശീലാഭിവൃദ്ധിക്കും സമ്പൽസമൃദ്ധിക്കും ഉപാധിയായിരിക്കുന്നു. ഇൻഡ്യയെ ലോകത്തിലെ ഇതരരാജ്യങ്ങളുടെ പിന്നണിയിൽ ഇന്നു തള്ളിയിട്ടിരിക്കുന്നതു് അജ്ഞാനം, അന്ധവിശ്വാസം, സങ്കുചിതശീലം, സങ്കുചിതപ്രവൃത്തി, ജാതിസ്പർദ്ധ, സമുദായപ്പൊരുത്തമില്ലായ്മ മുതലായവകളല്ലാതെ മറെറാന്നുമല്ല. ഇവയ്ക്കു സ്ഥിരമായ പരിഹാരമുണ്ടാക്കാൻ വിദ്യാഭ്യാസമൊന്നിനുമാത്രമെ കഴിയുകയുള്ളു. അതുകൊണ്ടുമാത്രമേ സമുദായപരിഷ്കാരം ഫലപ്രദമാകൂ. ഉത്തരവാദിത്വഭരണത്തെ വിജയകരമാക്കുന്നതു് വിദ്യാഭ്യാസമല്ലാതെ മറെറന്താണ്. വിദ്യാഭ്യാസത്തെ സംബന്ധിച്ചു് ഗവൺമെൻറിൻെറ നയം എല്ലാപ്പോഴും ബുദ്ധിപൂർവമോ വിശാലമോ ആയിരുന്നില്ല. ഇൻഡ്യൻഏജൻറന്മാർക്കും യൂറോപ്യൻ ഏജൻറന്മാർക്കും ഗവൺമെൻറു വിദ്യാഭ്യാസം വിട്ടുകൊടുത്തിരുന്നു. തൻമൂലം വിദ്യാഭ്യാസം തൃപ്തികരമാംവണ്ണം എല്ലാവഴിക്കും വ്യാപിച്ചില്ല. അതു് സാമുദായികമായും, രാഷ്ട്രീയമായും വിദ്യാഭ്യാസപരമായുമുള്ള വാദവിഷയങ്ങൾക്കു കാരണമാക്കി.

വിദ്യാഭ്യാസചരിത്രത്തെ നാലു കാലഘട്ടങ്ങളായി വിഭജിക്കാം. (1) 1835-വരെയുള്ള വിദ്യാഭ്യാസപ്രയോഗപരീക്ഷ, (2) 1833-ൽ മെക്കാളിയുടെ എഡ്യൂക്കേഷണൽമിനിട്ടുമുതൽ 1854-ൽ സർ ചാ

റൽസ് വുഡ്ഡിന്റെ എഡ്യൂക്കേഷനൽഡിസ്പാച്ചുവരെ, (3) ഈ ഡിസ്പാച്ചുമുതൽ 1882-ലെ ഇൻഡ്യൻ എഡ്യൂക്കേഷനൽകമ്മിഷൻവരെ, (4) ഈ കമ്മിഷന്റെകാലംമുതൽ 1904-ലെ ഇൻഡ്യൻ യൂണിവേഴ്സിററീസ് കമ്മിഷൻവരെ, (5) 1905-മുതൽ 1917-ാം, 18-ാം ഇടയ്ക്കുള്ള കൽക്കട്ടാ യൂണിവേഴ്സിററികമ്മിഷൻ വരെ, (6) പരിഷ്കാരത്തിനുശേഷം.

1854-ലെ ഡിസ്പാച്ചനുസരിച്ച് ഇൻഡ്യയിൽ പ്രചരിപ്പിക്കുന്ന വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യത്തെ യൂറോപ്പിലെ പരിഷ്കൃതങ്ങളായ കലകൾ, ഭൗതികശാസ്ത്രങ്ങൾ, അദ്ധ്യാത്മശാസ്ത്രങ്ങൾ, സാഹിത്യം, എന്നുവേണ്ട യൂറോപ്പിലെ ജ്ഞാനവിജ്ഞാനരാശിമുഴുവൻ ഇൻഡ്യയിൽ വിതറുന്നതിനാണെന്ന് എന്നു ലക്ഷണംചെയ്തിരുന്നു. ഇംഗ്ലീഷിനോടൊത്തു മാതൃഭാഷയും പഠിപ്പിക്കുന്നതിനുപകരണമാക്കി. വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനുതകിയ യന്ത്രമായി ഒരു ഡയറക്ടരുടെകീഴിൽ പൊതുജനങ്ങളെ പഠിപ്പിക്കുന്നതിനു ഒരു ഡിപ്പാർട്ടുമെന്റു സൃഷ്ടിച്ചു. യൂണിവേഴ്സിററികൾ സ്ഥാപിക്കുന്നതിനും ആ ഡിസ്പാച്ച് അനുകൂലമായിരുന്നു. എല്ലാ ജില്ലകളിലും എല്ലാ ജീവിതസരണിയിലും സഹായിക്കുന്നതിനു പര്യാപ്തമായ വിദ്യാഭ്യാസം നൽകുന്നതിനുള്ള പള്ളിക്കൂടങ്ങളുടെ സ്ഥാപനത്തെ ഡിസ്പാച്ചു പ്രോത്സാഹിപ്പിച്ചു.

പ്രാഥമികവിദ്യാഭ്യാസത്തെപ്പററി ആരും ഗൗനിച്ചില്ല. യൂണിവേഴ്സിററികൾ വെറും പരീക്ഷകസംഘങ്ങളായിത്തീർന്നു.

1882-ൽ നിയമിച്ച എഡ്യൂക്കേഷൻകമ്മിഷൻ പ്രാഥമികവിദ്യാഭ്യാസത്തെ അഭിവൃദ്ധിപ്പെടുത്തണമെന്നു ആവശ്യപ്പെട്ടു. സെക്കൻഡറിവിദ്യാഭ്യാസവിഷയത്തിൽ അതു പ്രൈവററുസ്ക്കൂളുകൾകൊണ്ടും ജില്ലതോറും ഗവണ്മെന്റു നടത്തേണ്ട മാതൃകാപാഠശാലകൾകൊണ്ടും തൃപ്തിപ്പെട്ടു. സർവ്വകലാശാലകളെപ്പററി കമ്മിഷൻ ഒന്നും മിണ്ടിയില്ല.

നഗരസഭമുതലായവയുടെ കയ്യിൽപ്പെട്ട പ്രാഥമികവിദ്യാഭ്യാസം വളരാതെ മുരടിച്ചിരുന്നതേയുള്ളു. യൂണിവേഴ്സിററിക്കു കാളേജുകളിലും ഹൈസ്ക്കൂളുകളിലും മിഡിൽസ്ക്കൂളുകളിലും പറയത്തക്ക ബന്ധവും സ്വാധീനവും ഇല്ലായിരുന്നു. ഇക്കാലത്തുതന്നെ പാശ്ചാത്യവിദ്യാഭ്യാസം ഇൻഡ്യാക്കാർക്ക് അനുഗ്രഹമാണോ എന്നുള്ള ചോദ്യവും ഉയർന്നുതുടങ്ങി. കാര്യശേഷിയുള്ള ചില ഉദ്യോഗസ്ഥന്മാരെ ഈ വിദ്യാഭ്യാസനയംമൂലം ഗവണ്മെന്റിനു ലഭിച്ചുവെങ്കിലും ആത്മഹത്യയെപ്പോലും കടാക്ഷിച്ചേക്കാവുന്ന അസംതൃപ്തരായ കുറേ ത്രിശങ്കുലോക ബി. എ.-ക്കാരും, ബി. എ. പരാജിതരും ഡിപ്പാർട്ട

മെൻറുവാതിൽക്കലെങ്ങും ഈച്ചകളെപ്പോലെ പാറിപ്പറക്കുന്നതു കാണ്മാൻ ഗവൺമെൻറിനു സാധിച്ചു.

ലോർഡ് കഴ്സൻ യൂറോപ്പിലുള്ള വിദ്യാഭ്യാസവിദഗ്ദ്ധന്മാരിൽ പ്രമാണികളെ സിംലായിൽ ക്ഷണിച്ചുവരുത്തി. അദ്ദേഹം 1902-ലെ യൂണിവേഴ്സിററിസ് കമ്മിഷൻ സർ തോമസ് റാലിയുടെ ആദ്ധ്യക്ഷത്തിൽ നിയമിക്കയും ചെയ്തു. കമ്മിഷൻെറ ശുപാർശപ്രകാരം യൂണിവേഴ്സിററി, പരീക്ഷിക്കുന്നതിനുപകരം പഠിപ്പിക്കുകയാണു ചെയ്യേണ്ടതെന്നും ഗവൺമെൻറു ധരിച്ചുള്ള ശുപാർശയനുസരിച്ച് അതിൻെറ ഭരണത്തിലും മററും വേണ്ട പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. എന്നാൽ 1904 ലെ യൂണിവേഴ്സിററി ആക്ട് യൂണിവേഴ്സിററിക്കാര്യങ്ങളിൽ ഗവൺമെൻറിൻെറ നിയന്ത്രണം അത്യധികമാക്കി.

കല്ക്കത്താ യൂണിവേഴ്സിററി കമ്മിഷൻ ബംഗാളിലേക്കു മാത്രം നിയമിതമായിരുന്നെങ്കിലും അതിൻെറ റിപ്പോർട്ട് എല്ലാ യൂണിവേഴ്സിററികളെയും ബാധിച്ചു. കമ്മിഷൻ യൂണിവേഴ്സിററികളെ സംഘടിപ്പിക്കുന്നതെന്നും, പഠിപ്പിക്കുന്നതെന്നും രണ്ടുതരമായി വിഭജനംചെയ്തു. ഇൻഡ്യ അംഗീകരിച്ചിരുന്നതു ആദ്യത്തെ ഗണത്തിലുള്ളവയെ ആയിരുന്നു. സംഘടിതകലാശാലകൾ തമ്മിലുള്ള ബന്ധം ദൃഢമായിരുന്നില്ല. അവ അനേകം മൈൽ ദൂരങ്ങളിൽ സ്ഥിതിചെയ്തിരുന്നു. ഇംഗ്ലണ്ടിൽ ആക്സ്ഫോർഡിലെയും കേംബ്രിഡ്ജിലെയും മററും സർവ്വകലാശാലകൾ യഥാർത്ഥമായ പഠിപ്പിനുവേണ്ടി രൂപീകരിക്കപ്പെട്ടവയാണ്. കമ്മിഷനുശേഷം യൂണിവേഴ്സിററികളുടെ സംഖ്യ വർദ്ധിച്ചു. ഹിന്ദുക്കളും മഹമ്മദരും അവരവരുടെ സംസ്കാരത്തെക്കൂടെ സംരക്ഷിക്കുന്നതിനായി ബനാറീസിലും, ആലിഗാറിലും ഓരോ യൂണിവേഴ്സിററികൾ സ്ഥാപിച്ചു.

സെക്കൻഡറിവിദ്യാഭ്യാസത്തെപ്പററി പറയുന്നപക്ഷം, ഇൻഡ്യൻ ഹൈസ്കൂളുകൾക്കു പൊതുവേ ചില സാമ്യങ്ങൾ ഉണ്ട്. സാധാരണയായി ഉപാദ്ധ്യായന്മാരും, രക്ഷാകർത്താക്കളും, പൊതുജനങ്ങളും, പ്രായേണ പരിശോധകന്മാരും ഹൈസ്കൂളുകളുടെ യോഗ്യത നിർണ്ണയിക്കുന്നതു് അവസാനപ്പരീക്ഷയുടെ ഫലം നോക്കിട്ടാണ്. ഇതു ന്യായംതന്നെ. പരീക്ഷ ജയിച്ചാൽ ഉദ്യോഗച്ചന്തയിലും മററും ഇൻഡ്യയിൽ അല്പം വിലകിട്ടും. കാളേജിൽ പ്രവേശനം ലഭിക്കും. ഏതായാലും ഇന്ന് ഇൻഡ്യയിൽ വിദ്യയുടെ പ്രയോജനം ഉദ്യോഗവും പഠിക്കുന്നതിൻെറ ഉദ്ദേശ്യം പരീക്ഷ പാസാകുന്നതും മാത്രമായിത്തീർന്നിട്ടുണ്ട്.

സെക്കൻഡറിസ്കൂളുകളിലെ പാണ്ഡിത്യമുള്ള വിദ്യാർത്ഥികളെ കാളേജിൽ അയയ്ക്കുന്നതിനും മററുള്ളവരെ ജീവിതകൃത്യങ്ങളിൽ വിജയികളാക്കുന്നതിനുമാണ് സെക്കൻഡറിവിദ്യാഭ്യാസം സഹായിക്കേണ്ടതു്. മാതൃഭാഷാമുഖേനയുള്ള പഠനംമൂലം പരീക്ഷയ്ക്കുകാണാപ്പാഠം പഠിക്കുകയെന്ന ദൂഷ്യം ഒട്ടൊക്കെ പരിഹരിച്ചിട്ടുണ്ട്. നല്ല ഉപാദ്ധ്യായന്മാരെ നിയമിക്കുന്നതും അവർക്കു തക്ക ശമ്പളം കൊടുക്കുന്നതും സെക്കൻഡറിവിദ്യാഭ്യാസത്തിനെന്നല്ല എല്ലാ വിദ്യാഭ്യാസത്തിനും ആവശ്യംതന്നെ.

പ്രാഥമികവിദ്യാഭ്യാസത്തിന്റെ പ്രാധാന്യത്തെപ്പററി എത്ര ഉച്ചത്തിൽ പറഞ്ഞാലും എത്രമാത്രം ഊന്നിയുറപ്പിച്ചാലും മതിയാകുന്നതല്ല. അനക്ഷരകുക്ഷിത്വം ഇൻഡ്യയിൽ ലക്ഷക്കണക്കിനുള്ള പെണ്ണുങ്ങളുടെയും ആണുങ്ങളുടെയും ഇടയിൽനിന്നും ദൂരീകരിച്ചെങ്കിലല്ലാതെ ഇൻഡ്യയ്ക്കു പുരോഗതിയുണ്ടാകുന്നതല്ല. 1910-ൽ നിർബന്ധിതപ്രാഥമികവിദ്യാഭ്യാസം നല്കുന്നതിനു ഗോഖലെ ഒരു ബില്ലവതരിപ്പിച്ചു. അതിനുശേഷം ഗവൺമെൻറു് ഇതിൽ ശ്രദ്ധ പതിപ്പിച്ചിരിക്കുന്നു.

ഇതുപോലെതന്നെ സാങ്കേതികവിദ്യാഭ്യാസത്തിലും, സ്ത്രീവിദ്യാഭ്യാസത്തിലും, അധഃകൃതവിദ്യാഭ്യാസത്തിലും മററും പൊതുജനങ്ങളുടെയും അധികാരികളുടെയും ശ്രദ്ധ പതിയാതില്ല.

## ൬. സമുദായസ്ഥിതി.

പത്തൊൻപതാംനൂററാണ്ടിന്റെ ഉദയത്തോടെ പാശ്ചാത്യപരിഷ്കാരത്തിന്റെ കരസ്പർശമേററപ്പോൾ അധോഗതിയുടെ അന്ധ്യത്തിൽ മുഴുകിയുറങ്ങിക്കിടന്ന ഇൻഡ്യ വീണ്ടും പ്രവൃത്തിരംഗത്തിൽ ഇറങ്ങുന്നതിനായി ഉണർന്നു. റഷ്യയോടേററ ജപ്പാൻകാർക്കുണ്ടായ വിജയം പൌരസ്ത്യവിജയത്തിന്റെ അഗ്രേസരിയായ പ്രഭപോലെ കാണപ്പെട്ടു. ഇൻഡ്യയിലെ ജനങ്ങളിൽ മതസംബന്ധമായ ഒരു പരിഷ്കാരപ്രവർത്തനം തുടങ്ങി. അതിന്റെ ഫലമായിട്ടാണ് രാമകൃഷ്ണമിഷൻ, ബ്രഹ്മസമാജം, ആര്യസമാജം മുതലായ മതപദ്ധതികൾ തെളിഞ്ഞുവന്നതു്. രാമകൃഷ്ണമിഷ്യൻ (നൂതനവേദാന്തമതം)ന്റെ കർത്താവ് ശ്രീരാമകൃഷ്ണപരമഹംസനും അതിന്റെ വ്യാഖ്യാതാവും പ്രചാരകപ്രമാണിയും വിവേകാനന്ദനുമാണ്. ൧൯-ാംശതാബ്ദത്തിന്റെ ആദിഘട്ടത്തിൽ ജീവിച്ചിരുന്ന രാജാറാംമോഹനറായി ബ്രഹ്മസമാജത്തെ സ്ഥാപിച്ചു. ബ്രഹ്മസമാജം വിഗ്രഹാരാധനയെയും പൂജകളെയും നിഷേധിക്കുന്നു. ആര്യസമാജം ശുദ്ധീകരി

ച്ചത് ദയാനന്ദസരസ്വതിയാണ്. അദ്ദേഹം 1824-ൽ ജനിച്ചു. ജാതിവ്യത്യാസത്തെ ഈ സമാജം ശക്തിയോടെ എതിൎത്ത് പ്രചാരണജോലികൾ നിൎവ്വഹിക്കുന്നു. ഈ മതപരിഷ്കാരം മഹമ്മദസമുദായത്തിലും വ്യാപിച്ചു. പല സമാജങ്ങൾമുഖേന മഹമ്മദ്മതത്തിനും ഉണർവുണ്ടായി. ഈ സമുദായത്തിന്റെ സംസ്കാരത്തെ നിലനിൎത്തുവാനായി 1877-ൽ അലിഗാർ എന്ന സ്ഥലത്തു സർ സയ്യദ് അഹമ്മദ്ഖാൻ ഒരു കാളേജു സ്ഥാപിച്ചു. ദൂരെയുള്ള രാജ്യങ്ങളിൽനിന്നും മഹമ്മദീയവിദ്യാൎത്ഥികൾ ഇവിടെയെത്തി പഠനം നടത്തിവരുന്നു.

ബാംബെയിലെ ജസ്റ്റിസ് റാനഡി തുടങ്ങിയ സമുദായപരിഷ്കാരമാൎഗ്ഗം മതം, രാഷ്ട്രം എന്നീ പ്രദേശങ്ങളിലെല്ലാം പ്രവേശിക്കുന്നതായിരുന്നു. 1820-മുതൽ 91 വരെ ജീവിച്ചിരുന്ന ഈശ്വരചന്ദ്രവിദ്യാസാഗരനും, 1836 മുതൽ 1905 വരെ ജീവിച്ചിരുന്ന ഗോപാലകൃഷ്ണഗോഖലെയും സമുദായപരിഷ്കാരത്തിനു ജീവിതം നീക്കിവെച്ച വിഖ്യാതന്മാരാണ്. രാജ്യതന്ത്രജ്ഞൻ, വിദ്യാഭ്യാസപ്രവൎത്തകൻ, നിയമസഭാമെമ്പർ, പത്രപ്രവൎത്തകൻ, ഭാരതമഹാജനസഭയുടെ അദ്ധ്യക്ഷൻ, ജനോപകാരി എന്നീ നിലകളിൽ ഗോഖലേ അന്യാദൃശനാകുന്നു. സർവന്റ്സ് ഓഫ് ഇൻഡ്യാസൊസൈറ്റി (ഭാരതസമുദായസേവകർ) റാനഡി ഇൻസ്റ്റിറ്റ്യൂട്ട് ഇവയാണു ഗോഖലേ സ്ഥാപിച്ച സ്ഥാപനങ്ങൾ. ഇദ്ദേഹം തെക്കെആഫ്രിക്കയിൽ കിടന്നു കഷ്ടപ്പെടുന്ന ഇൻഡ്യാക്കാൎക്കുവേണ്ടി വളരെ പരിശ്രമിച്ചു.

സുപ്രസിദ്ധ നോവലെഴുത്തുകാരനായ ബങ്കാളിലെ ബങ്കിമചന്ദ്രചാറ്റർജി, മഹാകവി രവീന്ദ്രനാഥടാഗോർ, ശാസ്ത്രജ്ഞൻ ജെ. സി. ബോസ് മുതലായവരുടെ ജന്മോദ്ദേശ്യം ഇൻഡ്യൻസമുദായത്തെയും ജീവിതത്തെയും അഭിവൃദ്ധിപ്പെടുത്തുന്നതുതന്നെ.

ഇന്നു പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ലോകവന്ദ്യനായ മഹാത്മാഗാന്ധിയുടെ സത്യാഗ്രഹപ്രസ്ഥാനം മനുഷ്യന്റെ വ്യക്തിപരവും സാമുദായികവും രാഷ്ട്രീയവുമായുള്ള ജീവിതത്തെ ശുദ്ധവും, ദൃഢവും, രമണീയവും, സ്വാതന്ത്ര്യവും സന്തോഷപ്രദവുമാക്കാൻ പൎയ്യാപ്തമായതത്രേ. എങ്കിലും സമുദായസ്വൎഗ്ഗം ഇന്നും നിലച്ചില്ല കാണുന്നു. ഇതുകൊണ്ടു നിരാശപ്പെടേണ്ടയാവശ്യമൊട്ടുമില്ല. ഈ വൻപിച്ച പ്രവൃത്തിയുടെ ഫലം വെളിച്ചം വീശിത്തുടങ്ങിയതേയുള്ളു. ഇക്കാലത്തുതന്നെ സ്ത്രീകളുടെ മൂടുപടങ്ങളും, അന്തഃപുരത്തിലെ ഒളിച്ചിരിപ്പും, വൈധവ്യനിയമകാഠിന്യവും, ജാതങ്ങൾക്കു രാഷ്ട്രീയസാമുദായികകാൎയ്യങ്ങളിലുള്ള അജ്ഞതയും അത്ഭുതകരമാംവണ്ണം കുറ

ഞ്ഞിട്ടുണ്ട്. എല്ലാ കാൎയ്യങ്ങളിലും ഇന്നത്തെ ഇൻഡ്യ നിമിഷം തോറും മുന്നോട്ടുതന്നെ പായുന്നു.

## ൪. ധനസ്ഥിതി.

### ചെലവിന്റെ കൂടുതൽ.

ഒന്നാംമഹായുദ്ധംമൂലവുംമററും ഇൻഡ്യാഗവണ്മെന്റിന്നു ധനക്കുറവു ദുൎഘടമായിത്തീൎന്നു. സിവിൽഡിപ്പാൎട്ടുമെന്റിലും പട്ടാളവകുപ്പിലും ചെലവു വൎദ്ധിച്ചു. മിതവ്യയം വേണമെന്നുള്ള പൊതുജനാവശ്യത്തെ ആദരിച്ചില്ല. അറുപതുകോടി കൂടുതൽ കരംചുമത്തിയിട്ടുണ്ടായിരുന്നെങ്കിലും 1922-ഓടെ മൊത്തക്കുറവു ആണ്ടിൽ നൂറുകോടിയായിരുന്നു. കൂടാതെ സാമ്രാജ്യകടം 1923-ഓടെ 782 കോടിയായി വൎദ്ധിച്ചു. ഇതേപ്പററി അന്വേഷിക്കാനായി ഗവണ്മെന്റിൽ നിന്നും ഇഞ്ച്കേപ്പുകമ്മിററിയെ നിയമിച്ചു. പട്ടാളവകുപ്പിലെ ചെലവു ഗണ്യമായതരത്തിൽ കുറയ്ക്കേണ്ടതാണെന്നു കമ്മിററി ശുപാൎശ ചെയ്തു.

### ആദായഇനങ്ങൾ.

കേന്ദ്രത്തിലെ ഗവണ്മെന്റിന്റെ പ്രധാന ആദായഇനങ്ങൾ ചുങ്കം, ആദായകരം, ഉപ്പ്, കറുപ്പ്, എന്നിവയാകുന്നു. 1923 മുതൽ 24 വരെയുള്ള ചുങ്കംവരവു തിട്ടപ്പെടുത്തിയതു 450941000 രൂപയാണ്. (1922-23-) ആദായകരം 221139000 രൂപയും ഉപ്പുതീരുവയിൽ വരവു (1923-24) 117500000 രൂപയുമാകുന്നു. ചുങ്കം, ഉപ്പുനികുതി, ആദായനികുതി, മുദ്ര, കറുപ്പുമുതലായവ വസൂലാക്കുന്നതിനായി കേന്ദ്രത്തിൽ രണ്ടംഗങ്ങൾ അടങ്ങിയ ഒരു റവന്യൂ ബോൎഡുണ്ട്.

പൊതുജനവിഭാഗങ്ങളിൽ കരംചുമത്തുന്നതു സമമായിട്ടില്ലെന്നും, കേന്ദ്രത്തിലെയും, പ്രോവിൻസുകളിലെയും, തദ്ദേശങ്ങളിലെയും കരത്തിന്റെ ഗതി തൃപ്തികരമല്ലെന്നും അറിഞ്ഞിട്ട് അതിന്നൊരു കമ്മററിയെ നിയമിച്ചു. നികുതിഭാരം വളരെ കൂടിയിരിക്കുന്നയിടങ്ങളിൽ കുറയ്ക്കുന്നതിനും വളരെ കുറഞ്ഞിരിക്കുന്നയിടങ്ങളിൽ കൂട്ടുന്നതിനുമുള്ള സമ്പ്രദായം നിൎദ്ദേശിക്കാൻ കമ്മററിയെ ചുമതലപ്പെടുത്തിയിരുന്നു.

റെയിൽവേകാൎയ്യത്തിൽ ഒരു കമ്മററിയെ നിയമിക്കയും കമ്മററിയുടെ റിപ്പോൎട്ടിനുശേഷം റെയിൽവേഭരണം സ്റ്റേറ്റുതന്നെ കയ്യേൽക്കയും ചെയ്തു.

## വരുമാനനയം (ഫിസ്കൽപോളിസി)

ബ്രിട്ടീഷുഭരണത്തിന്റെ അപലപനീയമായ ഫലം ഇൻഡ്യൻവ്യവസായത്തിന്റെ നാശമൊന്നാണ്. ഇതിന്റെ ഹേതു ഇൻഡ്യാഗവൺമെന്റിന്റെ സ്വതന്ത്രവാണിജ്യനയമാണെന്നാണ് തെറ്റോ, ശരിയോ, ആയുള്ള ഇൻഡ്യൻ അഭിപ്രായം. മഹായുദ്ധത്തോടുകൂടെ എല്ലാ രാജ്യങ്ങളിലെയും വ്യവസായവൎദ്ധന ഒന്നുമാത്രമാണ് സാമ്രാജ്യങ്ങളുടെ ഏകയോഗക്ഷേമത്തിന്ന നിദാനമെന്നുള്ള സംഗതി മനസ്സിലായി. പാർലമെന്റിന്റെ നയമനുസരിച്ചുള്ള ഉത്തരവാദിത്വഭരണം വരുമ്പോൾ സാമുദായികമായും സാമ്പത്തികമായും പല വ്യത്യാസങ്ങളുമുണ്ടാകാതെ തരമില്ല. ഇൻഡ്യൻവ്യവസായങ്ങളുടെ സംരക്ഷയ്ക്കായി തീരുവകളെയും ഗവൺമെന്റു നിയന്ത്രിച്ചു ബില്ലുകൾ പാസാക്കി.

ഒരാളിന്റെയോ, ഒരു സമുദായത്തിന്റെയോ, ഒരു രാഷ്ട്രത്തിന്റെയോ, സംസ്കാരം, പരിഷ്കാരം, സ്വാതന്ത്ര്യം ഇവയെല്ലാം സാമ്പത്തികസ്ഥിതിയെക്കൂടെ ആശ്രയിച്ചിരിക്കുന്നു. സമുദായജീവിതത്തിൽ വേണ്ട സൌകൎയ്യത്തിന്നാവശ്യമുള്ള സാധനങ്ങളെയെല്ലാം നാം രൂപാ ചക്രം കാശാക്കി വിലകല്പിച്ചിട്ടുണ്ട്. ഇതു കൊടുക്കൽ വാങ്ങൽ രൂപത്തിലുള്ള കച്ചവടത്തിന്ന വളരെ സഹായകമായിരിക്കുന്നു. കച്ചവടത്തിൽ മുന്നിട്ടുനില്ക്കുന്ന രാഷ്ട്രങ്ങൾ ധനത്തിലും ഐശ്വൎയ്യത്തിലും പ്രതാപത്തിലും മുന്നിട്ടുനില്ക്കാതിരിക്കയില്ല. സ്വതന്ത്രങ്ങളായ ആ രാഷ്ട്രങ്ങളിൽ വ്യവസായത്തിന്ന അഭിവൃദ്ധിയുമുണ്ട്.

ഇൻഡ്യയുടെ കഥ നോക്കുകയാണെങ്കിൽ ഇന്ന് അവൾ വ്യവസായം അഭിവൃദ്ധമായുള്ള ഒരു രാജ്യമല്ല. നേരെമറിച്ചു ഇംഗ്ലണ്ടു വ്യവസായം ധാരാളമുള്ള ഒരു രാഷ്ട്രമാണ്. ഇംഗ്ലണ്ടിൽ മുക്കാൽ പങ്കു ആളുകളും കൈത്തൊഴിലുകളിൽ ഏൎപ്പെട്ടിരിക്കുന്നു. എന്നാൽ ഇൻഡ്യയിൽ പത്തിലൊന്നാളുകൾ മാത്രമേ വ്യവസായത്തിൽ പ്രവേശിച്ചിട്ടുള്ളു. ഇൻഡ്യ ഒരു കൃഷികരാജ്യമാണെന്നു പറയുന്നതു ശരിതന്നെ. കൃഷിമാത്രമേ പൊതുജനങ്ങളുടെ തൊഴിലായി ഇന്നു ഇൻഡ്യയിൽ ശേഷിച്ചിട്ടുള്ളു. കൃഷിതന്നെ വലിയതോതിൽ ഗുണപ്രദമായിച്ചെയ്യുന്നതിന്ന് ഇൻഡ്യയിലെ കൃഷിക്കാൎക്ക് പലതുകൊണ്ടും ഇന്നു കെല്പില്ല. രണ്ടോമൂന്നോ അണമാത്രംവരുന്ന ഒരു ഇൻഡ്യാക്കാരന്റെ ശരാശരി വരവും ഒരു അന്യരാജ്യക്കാരന്റെ എട്ടോപത്തോ ഗുണമായുള്ള ശരാശരി വരവുംകൂടി താരതമ്യപ്പെടുത്തുമ്പോൾ എത്രത്തോളം ഇൻഡ്യ നിൎദ്ധനത്വത്തിന്റെ അടിപ്പററിയിരിക്കുന്നുഎന്ന് അനുമാനിക്കാൻ സാധിക്കും. വ്യവസായം ഇല്ലായ്കയാലാണ് ഇൻഡ്യ ഈ ദാരിദ്ര്യാവസ്ഥയിൽ പെട്ടുപോയതെന്നു എല്ലാവരും സമ്മ

തിക്കുന്നു. ഇൻഡ്യൻകമ്പോളങ്ങൾ വിദേശസാമാനങ്ങൾകൊണ്ടു നിറഞ്ഞിരിക്കയാണ്. കുടിൽവ്യവസായവും യന്ത്രവ്യവസായവും ഇവിടെ ധാരാളമുണ്ടാകേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ഇൻഡ്യാഗവൺമെന്റു ഇക്കാലത്തു വ്യവസായസംരക്ഷണബോർഡു മുതലായതു കൊണ്ടു ഈ വിഷയത്തിൽ കഴിയുംവണ്ണം യത്നിക്കുന്നുണ്ട്.

ഇംഗ്ലണ്ടുമായുള്ള സാമ്രാജ്യബന്ധംമൂലം ഇൻഡ്യക്കാർക്കാണ് ധനനഷ്ടമുള്ളതെന്നു ധനശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. കയററുമതി ഇറക്കുമതികളെക്കാൾ കൂടുതലായിരിക്കുന്നു. കാരണം കയററുമതിച്ചെലവു്, ഉദ്യോഗസ്ഥന്മാരുടെ ശമ്പളം, ഇൻഡ്യയിൽ ഇംഗ്ലണ്ടിലുള്ളവർ മുടക്കിയിട്ടുള്ള മുതലിന്റെ പലിശ, മുതലായവയെല്ലാംകൂടി ഒരു ഭാരിച്ചതുക ഇംഗ്ലണ്ടിൽ പോകേണ്ടിവരുന്നതുതന്നെ. ഇൻഡ്യയ്ക്കു കടം കൂടുന്നതേയുള്ളു. ഇൻഡ്യൻകച്ചവടക്കാർക്കു സ്വന്തം കപ്പലില്ലായ്കയാൽ കപ്പൽക്കൂലിയായി ഒരു വലിയതുക കച്ചവടക്കാർ സഹിക്കേണ്ടിവരുന്നു. ഇൻഡ്യയിൽ യൂറോപ്യന്മാർക്കുള്ള ബാങ്കുകളും ഇൻഡ്യൻവ്യവസായത്തിനനുകൂലമല്ലാത്ത ധനനിക്ഷേപത്തിനു കാരണമാകുന്നെന്നും അഭിപ്രായപ്പെടുന്നു. പുതിയ ഭരണാലോചനയിൽ ഇൻഡ്യയെസംബന്ധിച്ചുള്ള സാമ്പത്തിക പ്രശ്നം പ്രധാനമായിരിക്കും.

---

## അദ്ധ്യായം ൫൯.

---

## ബ്രിട്ടീഷുഗവമ്മെന്റും നാട്ടുരാജ്യങ്ങളും.

നാട്ടുരാജ്യങ്ങളെ കീഴടക്കി വേർപെടുത്തിനിർത്തിയ ലാർഡ് ഡൽഹൌസിയുടെ നയം മുമ്പു വിവരിച്ചിട്ടുണ്ടല്ലോ. ആ നയം 1857 വരെ നിലനിന്നു. അന്നുണ്ടായ ശിപായിലഹളയ്ക്കുശേഷം തുടർന്ന നയത്തിന്റെ പേർ 'കീഴ്പ്പെടുത്തി ഒന്നിച്ചുചേർക്കുക' എന്നുള്ളതാണ്. അക്കാലത്തുണ്ടായ ചക്രവർത്തിനിയുടെ പ്രഖ്യാപനത്തിൽ ദേശാക്രമണമെല്ലാം നിർത്തിയിരിക്കുന്നതായും പ്രസ്താവിച്ചിരുന്നു. രാജാക്കന്മാരിൽ കൂടെക്കൂടെ ഭരണദൂഷ്യം ചുമത്തിവന്നു. എന്നാൽ നാട്ടുരാജാക്കന്മാരുടെ നട്ടെല്ലുതകരുന്ന ദുർവ്വഹമായ പട്ടാളച്ചെലവ് ഈ ഭരണദൂഷ്യത്തിനും ജനമർദ്ദനത്തിനും കാരണമായിരുന്നു എന്നും പറയുന്നുണ്ട്. പല രാജ്യതന്ത്രജ്ഞന്മാരും ആണ്ടികൾപ്പേ ലുള്ള നാട്ടുരാജ്യങ്ങളുംകൂടെ ബ്രിട്ടീഷുസാമ്രാജ്യത്തിനു ഘടകങ്ങളായ

ണെന്നഭിപ്രായപ്പെട്ടു. ശിപായിലഹളയ്ക്കുശേഷം ഈ അഭിപ്രായം എല്ലാവരും ശരിവച്ചു.

ഇൻഡ്യൻഭരണക്രമത്തിൽ നാട്ടുരാജ്യങ്ങളുടെ നിലയെന്താണ് എന്നു വിശദമായി അറിയുവാൻ ഓരോ നാട്ടുരാജ്യങ്ങൾക്കും മേൽക്കോയ്മയോടുള്ള ബന്ധത്തിൻെറ ചരിത്രവും, സമ്പ്രദായവും വ്യവസ്ഥയും ഗ്രഹിക്കേണ്ടതാണ്. എന്നാൽ മേൽക്കോയ്മയുമായി അവയ്ക്കുള്ള സാമാന്യബന്ധം താഴെപ്പറയുന്നവയാകുന്നു:—

1. നാട്ടുരാജ്യങ്ങളുടെ വിദേശകാര്യങ്ങളിൽ ഉള്ള നിയന്ത്രണാധികാരം മുഴുവൻ മേൽക്കോയ്മയ്ക്കാണ്.

2. നാട്ടുരാജ്യത്തിൻെറ ആഭ്യന്തരസമാധാനത്തിൽ കുറഞ്ഞതെങ്കിലും സാമാന്യമായ ഒരു ചുമതലയുണ്ട്.

3. നാട്ടുരാജ്യങ്ങളിൽ ഉള്ള ബ്രിട്ടീഷുപ്രജകളുടെ ക്ഷേമത്തിനും രക്ഷയ്ക്കും വിശേഷമായ ഉത്തരവാദിത്വമുണ്ട്.

4. വിദേശാക്രമണങ്ങളെ തടയുന്നതിനും ആഭ്യന്തരഭദ്രത പരിപാലിക്കുന്നതിനും കീഴ്പ്പെട്ട സഹകരണം നാട്ടുരാജ്യങ്ങളിൽനിന്നും മേൽക്കോയ്മ ആവശ്യപ്പെടുന്നു.

ഈ സേവകസേവ്യബന്ധമോ, സംയോഗബന്ധമോ, സന്ധിബന്ധമോ ഒന്നുമല്ലെങ്കിലും മേൽക്കോയ്മയുടെ അധികാരം എവിടെയും തിങ്ങിനില്ക്കുന്നു. വിക്ടോറിയാചക്രവർത്തിനി സിംഹാസനത്തിൽ ആരോഹണംചെയ്ത കാലത്തു നാട്ടുരാജാക്കന്മാർ അന്യോന്യം അവിശ്വസിച്ചും, മേൽക്കോയ്മയെ സംശയിച്ചും, ദ്രോഹചിന്തനംകൊണ്ടും വ്യക്തിസ്പർദ്ധകൊണ്ടും ഗർവം പുലർത്തിയും, സ്വാർത്ഥപരമായോ നിർലക്ഷ്യമായോ ഭരണം നടത്തിയും, വ്യാപകമായ കർത്തവ്യത്തിൻെറ ബോധമില്ലാതെ കഴിച്ചുകൂട്ടുകയായിരുന്നു. എന്നാൽ അതിൻെറശേഷം അവർ സാമ്രാജ്യരക്ഷയുടെ ഭാരം താങ്ങുന്ന വലിയ കരിങ്കൽത്തൂണുകളായി തീർന്നിട്ടുണ്ടെന്നാണ് ലാർഡ് കഴ്സൻെറ അഭിപ്രായം.

ഇപ്രകാരം നാട്ടുരാജാക്കന്മാരുടെ ഉപദേശം ആവശ്യപ്പെട്ടതോടെ പൊതുകാര്യങ്ങളെ അവരോടുകൂടി വ്യവസ്ഥിതമാക്കിയാൽ ആലോചിക്കേണ്ടതായിവന്നു. ലാർഡ് ലിറ്റൻ ഈ കാര്യം ലഘുവാക്കുന്നതിനായി ചില പ്രധാനരാജാക്കന്മാരെ ഉൾപ്പെടുത്തി ഒരു ഇംപീരിയൽ പ്രിവികൌൺസിൽ രൂപീകരിച്ചു. ഡഫ്റിൻപ്രഭു ഇംപീരിയൽസർവീസ്ട്രൂപ്പ് സംഘടിപ്പിച്ചു. എന്നാൽ പ്രധാനപ്പെട്ട രാജാക്കന്മാർ സാമ്രാജ്യരക്ഷയിൽ ഒരു പങ്കെടുത്തില്ല. പല അഭിപ്രായികളുടെ കാലത്ത് ഇൻഡ്യൻരാജാക്കന്മാരുടെ ബന്ധം ഉറങ്ങു

കൂടിവന്ന മഹായുദ്ധത്തിനുശേഷം, അതു നരേന്ദ്രമണ്ഡലം (ചേമ്പർ ഓഫ് പ്രിൻസസ്) എന്ന സ്ഥാപനമായി പരിണമിച്ചു. പ്രാദേശികഗവമ്മെൻറിനോടു ഘടിപ്പിച്ചിരുന്ന പല നാട്ടുരാജ്യങ്ങളും ഈ കാലത്തു നേരെ കേന്ദ്രഭരണത്തോടു ചേൎത്തിട്ടുണ്ട്. വിദേശഡിപ്പാർട്ടുമെൻറു വൈസ്രായിതന്നെ ഭരിക്കുന്നു. ഈ ഡിപ്പാർട്ടുമെൻറാണ് നാട്ടുരാജ്യങ്ങളുമായും ഇടപെടുന്നതു്. നരേന്ദ്രമണ്ഡലം സ്ഥാപിച്ചതിനുശേഷവും, നാട്ടുരാജ്യങ്ങളെ നേരിട്ടു കേന്ദ്രഭരണത്തിൻെറ നിയന്ത്രണത്തിലാക്കിയതിൽ പിന്നീടും വൈസ്രായി നാട്ടുരാജാക്കന്മാരുടെവഴികാട്ടിയും, ഇഷ്ടനും, സാന്ത്വനകാരനുമായിത്തീൎന്നു. ഇൻഡ്യയിലെ മൊത്തം ജനങ്ങളിൽ നാലിലൊരുഭാഗം നാട്ടുരാജാക്കന്മാരുടെ ഭരണത്തിലാണ്.

ബട്ട്ലർകമ്മിഷൻ:—(1928–29) നാട്ടുരാജ്യങ്ങളുടെ ഇക്കാലത്തെ നിലയെപ്പററി അന്വേഷിച്ചു റിപ്പോൎട്ടുചെയ്യുവാൻ ബട്ട്ലർ കമ്മിഷനെ നിയമിച്ചു. കമ്മിഷൻെറ റിപ്പോർട്ടിൽ മേൽക്കോയ്മയും നാട്ടുരാജ്യങ്ങളും തമ്മിലുള്ള വേഴ്ചയെന്തെന്നും ഭാവിയെ അഖിലഭാരതഭരണത്തിൻകീഴിൽ സമ്മതംകൂടാതെ വിട്ടുകൊടുക്കാമോയെന്നും, ബ്രിട്ടീഷിൻഡ്യയും നാട്ടുരാജ്യങ്ങളുമായുള്ള സാമ്പത്തികബന്ധമെന്തെന്നും നാട്ടുരാജ്യങ്ങളുമായുള്ള ബന്ധത്തെ പുതുക്കേണ്ടതെങ്ങിനെയെന്നും മററും വിവരിച്ചിട്ടുണ്ട്.

---

## അദ്ധ്യായം ൨൦.

---

## ഇൻഡ്യ.

1931 മുതൽ.

## ഏൎൾ വെല്ലിംഗ്ടൺ.

(1931 ഏപ്രിൽമുതൽ)

എ. ഡി. ആയിരത്തിതൊള്ളായിരത്തിമുപ്പത്തിയൊന്നാമാണ്ടിൻെറ ഉദയത്തോടുകൂടെ ഇൻഡ്യാചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം തുടങ്ങുന്നു. എന്തോ ഒന്നിനുത്സുകതയായി പ്രയത്നം തുടങ്ങുന്ന ഇൻഡ്യയുടെ ചില മാററങ്ങളെല്ലാം ഉണ്ടാകാനാരംഭിക്കുന്നതായി ചരിത്രകാരൻ വീക്ഷിക്കുന്നു. ഭരണസമ്പ്രദായത്തിൻെറ മാററ

ത്തിനുള്ള ഇൻഡ്യയുടെ അഭിലാഷവും, ആ അഭിലാഷത്തെ നിറവേററുന്നതാണെന്നുള്ള ഇംഗ്ലണ്ടിന്റെ ഔദാൎയ്യവും സ്പഷ്ടമായിത്തീരുന്നു. ഈ മാററത്തെപ്പററി ഇംഗ്ലണ്ടിലെ വിവിധകക്ഷിക്കാരും ഇൻഡ്യയിലെ വിവിധകക്ഷിക്കാരും ഓരോപ്രകാരത്തിൽ സങ്കല്പിച്ചു പറയുന്നുണ്ടെങ്കിലും മാററത്തിന്റെ സ്വരൂപം അതിന്റെ പ്രവൎത്തനദശയിലിരിക്കയാൽ ഏന്തായിരിക്കുമെന്നു പറഞ്ഞുകൂടുന്നതല്ല. ഏതായാലും ഈ സ്ഥിതിയിൽനിന്നും ഇൻഡ്യയ്ക്കു് ഒരു വ്യത്യാസം ഉണ്ടാകുമെന്നുള്ള സംഗതി നിസ്തൎക്കംതന്നെ.

1931 ഏപ്രിൽ 18-ാംതിയതിയോടെ ഇൎവ്വിൻപ്രഭു ഇൻഡ്യവിട്ടപ്പോൾ വെല്ലിംഗ്ടൻപ്രഭു ചക്രവൎത്തിയാൽ ഉത്തമമായ പുതിയ ഏൎൾസ്ഥാനത്തോടെ ഇൻഡ്യാവൈസ്രോയിയായിവന്നു- പ്രായാധിക്യമുള്ള ഇക്കാലത്തും ദുഷ്കരമായ ഇൻഡ്യാഭരണത്തെ കൈയേററ അദ്ദേഹത്തിന്റെ മനോഭാവം പ്രശംസനീയംതന്നെ. ഇവിടെ വന്നതിൽപിന്നെ ഇൎവ്വിൻപ്രഭുവിന്റെ ഡൽഹിതീരുമാനത്തെ തുടൎന്നു മെയ്മാസം 15-ാംതിയതി ഗാന്ധിയുമായി കൂടിയാലോചനനടത്തി. ജൂൺ 27-ാംതിയതി ചേംസ്ഫോൎഡ് ക്ലബ്ബിന്റെ ആഭിമുഖ്യത്തിൽ സെസിൽഹോട്ടലിൽവച്ചു നടത്തിയ ഒരു വിരുന്നുസല്ക്കാരത്തിൽ വൈസ്രായി ഇപ്രകാരം പ്രസംഗിച്ചു:—

“ഞാൻ ഇൻഡ്യയിൽ വന്നപ്പോൾ പ്രത്യേകമായ ശ്രദ്ധയെ അൎഹിക്കുന്നതായി കണ്ട രണ്ടു സംഗതികൾ ഗാന്ധിഇൎവ്വിൻതീരുമാനവും സമ്മേളനം സംബന്ധിച്ചുള്ള അനന്തരനടപടികളുമാണ്. പ്രാദേശികഗവൎമ്മെൻറുകളുടെ സഹകരണത്തോടുകൂടെ ഗവൎമ്മെൻറു സന്ധിവ്യവസ്ഥകൾ നിറവേററിവരുന്നു. മി. ഗാന്ധി ആത്മാൎത്ഥമായി അതിനു ശ്രമിക്കുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു.......... ഇനിയത്തെ ഭരണക്രമം ഇതിൽനിന്നു തുലോം ഭിന്നമായിരിക്കും. ഇൻഡ്യയെ ഇൻഡ്യാക്കാർതന്നെ ഭരിക്കുന്നതിനും ചക്രവൎത്തിയുടെ അധീനത്തിലുള്ള മററു ഡൊമിനിയൻ(ഉപ)രാജ്യങ്ങളോട് ഇൻഡ്യയ്ക്കു പൂൎണ്ണമായ സമത്വം ഉണ്ടായിരിക്കുന്നതിനും നാമെല്ലാവരും ശ്രമിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്. വിവിധവൎഗ്ഗക്കാർ അധിവസിക്കുന്ന അനേകം മഹാരാജ്യങ്ങൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും അവയുടെ സ്വന്തം പൌരന്മാരാൽ ഭരിക്കപ്പെട്ടു പൂൎണ്ണമായ വളൎച്ചയെ പ്രാപിച്ചു ചക്രവൎത്തിയോടുള്ള ഭക്തിയിൽ പരസ്പരബന്ധങ്ങളായി ഒരു ലോകമഹാസാമ്രാജ്യമായിത്തീരുന്ന ആ സുദിനം തന്നെയാണ് എന്റെ സാമ്രാജ്യസേവനത്തിന്റെ പരമലക്ഷ്യം.”

ജൂലൈമാസം ഒടുവിൽ വൈസ്രോയി തിരുവിതാംകൂർമഹാരാജാവായ ശ്രീചിത്തിരതിരുനാൾ തിരുമനസ്സിനെ സിംലയിലേക്കു ക്ഷണിക്കയും, തിരുമനസ്സിലെ “ഭരണാധികാരപ്രതിഷ്ഠാപന”ത്തെ



ലാർഡ് വില്ലിംഗ്ഡൻ പ്രഭുവും പത്നിയും.

പ്പററിയാലോചിച്ചു് ആയതു കൊല്ലവർഷം 1107-ാമാണ്ടു തുലാമാസം 20-ാം തീയതി നിശ്ചയിക്കുകയും ചെയ്തു.

ആഗസ്റ്റ് ആറാംതീയതി പുറപ്പെട്ട ഒരു ഗവൺമെൻറു കമ്മ്യൂണിക്കിൽ റൌണ്ടുടേബിൾകാൺഫറൻസിലെ അംഗങ്ങളായ നാട്ടുരാജ്യപ്രതിനിധികളുടെയും ബ്രിട്ടീഷ്ഇൻഡ്യൻപ്രതിനിധികളുടെയും പേരുവിവരങ്ങൾ പ്രസിദ്ധംചെയ്തിരുന്നു.

ഇക്കാലത്തു ബ്രിട്ടീഷുഗവൺമെൻറിൻെറ സാമ്പത്തികക്കുഴപ്പം മൂലം വരുത്തിയ ചില മാററങ്ങൾ ഇൻഡ്യയിലെ സ്വർണ്ണനാണയ

നിരക്കിനെയും സാരമായി ബാധിച്ചു. ഇൻഡ്യക്കാർ പലരും നാണയനിരക്ക സംബന്ധിച്ചുള്ള ഗവമ്മെൻറുനയത്തെപ്രതിഷേധിച്ചു. ഈയിടതന്നെ ഇൻഡ്യൻസമരകലാശാലയെപ്പററി അന്വേഷിച്ചു രൂപാൾചെയ്യുന്നതിനനിയമിച്ചിരുന്ന ഇൻഡ്യൻസാൻഡ്ഹേഴ്സ്റ്റ കമ്മിററി അതിൻെറ റിപ്പോർട്ട ഗവമ്മെൻറിന സമപ്പിച്ചു. സമരകലാശാല ഡെറാഡൂണിൽ സ്ഥാപിക്കാൻ ആലോചനയുള്ളതായി ഉദ്ദേശിക്കുന്നു. ഏറം വെല്ലിംഗ്ടൻ ഇൻഡ്യയിൽ വന്നതോടെ ഇൻഡ്യാക്കാൎക്ക് ഉൽക്കണ്ഠാജനകമായിരുന്ന ബഹളങ്ങളും ഒട്ടൊക്കെ ശമിച്ചു.

## രാഷ്ട്രീയസ്ഥിതി.

ഇർവിൻഗാന്ധിതീരുമാനത്തെ രാജ്യത്തിലെ ബഹളങ്ങൾ ഒട്ടൊക്കെ ശമിച്ചു. സിവിൽനിയമലംഘനം മുതലായവ നിൎത്തുകയാൽ ഗവമ്മെൻറിനും കുറെ സ്വൈരമുണ്ടായി. കാൺഗ്രസ്സിൻെറ പ്രാതിനിധ്യത്തോടെ നടത്തണമെന്ന ഗവമ്മെൻറുദ്ദേശിച്ച രണ്ടാമത്തെ റൌണ്ടുടേബിൾകാൺഫറൻസിൽ സംബന്ധിക്കാൻ ഗാന്ധിയെ കാൺഗ്രസ്സിൻെറ ഏകപ്രതിനിധിയായി തിരഞ്ഞെടുത്ത വിവരവും പറഞ്ഞുകഴിഞ്ഞല്ലോ. പിന്നീടും വൈസ്രോയിയും ഗാന്ധിയുമായി കൂടിയാലോചന നടന്നു.

റൌണ്ടുടേബിൾകാൺഫറൻസിൽ സംബന്ധിക്കുന്നതിനമുമ്പു ഗാന്ധി സന്ധിയുടെ അനുസരണത്തെപ്പററി തൃപ്തിവരുത്തണം ഉറച്ചി വച്ചുകൊണ്ടിരുന്നു. കരമിളവുചെയ്യണമെന്നും മററും ഗാന്ധി വാദിച്ചുകൊണ്ടിരുന്ന ചില സ്ഥലങ്ങളിൽ വസൂൽകാർ കണ്ണുകെട്ടിത്തുടങ്ങുകയാൽ പ്രാദേശികഗവമ്മെൻറുകൾ സന്ധിലംഘനമുണ്ടാക്കുന്നു എന്നു ഗാന്ധി പരാതിപ്പെട്ടുതുടങ്ങി. നികുതിസംബന്ധമായി സന്ധിലംഘനംചെയ്തിട്ടില്ലെന്നുള്ള കാൺഗ്രസ്സിൻെറ വാദത്തെ ഗവമ്മെൻറു നിഷേധിക്കയാൽ കാൺഗ്രസ്സ്പ്രവൎത്തകസമിതിയിൽ തീൎച്ചപ്പെടുത്തിയതനുസരിച്ചു റൌണ്ടുടേബിൾകാൺഫറൻസിൽ ചേരാൻ തനിക്ക നിവൃത്തിയില്ലെന്ന ഗാന്ധി വൈസ്രോയിക്ക കമ്പിയടിച്ചു. സിംലയിലും ലണ്ടനിലും തമ്മിൽ തിടുക്കത്തിൽ ആലോചനകൾ തുടങ്ങി. പ്രതിനിധികൾ പലരും ലണ്ടനിലേക്ക പുറപ്പെട്ടു. സന്ധിലംഘനത്തെപ്പററിയുള്ള വാദപ്രതിവാദം തീൎച്ചചെയ്യുന്നതിന ഒരു മദ്ധ്യസ്ഥനെ ഏൎപ്പെടുത്തണമെന്ന കാൺഗ്രസ്സാവശ്യപ്പെട്ടപ്പോൾ ആദ്യം ഗവമ്മെൻറതിനനുകൂലിച്ചില്ല. ഞാൻ ലണ്ടനിൽ പോകുന്നില്ലെന്ന ഗാന്ധി തീൎച്ചയാക്കി. ഗവമ്മെൻറിൻെറ നയത്തെ ഇൻഡ്യയിലുള്ള നാഷണലിസ്റ്റുപത്രങ്ങളെല്ലാം ഖണ്ഡിച്ചു. ഇംഗ്ലണ്ടിലുള്ള പല പത്രങ്ങളും റൌണ്ടുടേബിൾകാൺഫറൻസിൽ ഗാന്ധിയുടെ അസാന്നിദ്ധ്യത്തെപ്പററി പരിതപിച്ചു.

ഒടുവിൽ വൈസ്രായിയും ഗാന്ധിജിയുംകൂടെ ഒരു കാൺഫറൻസു നടത്തി. ആഗസ്റ്റ് 28-ാംതീയതി ഗവർമ്മെൻറു ചെയ്ത വിജ്ഞാപനത്തിൽ ബർദ്ദോളിതാലൂക്കിനെപ്പററി അന്വേഷിക്കുന്നതിനായി നാസിക്കിലെ കളക്ടരായ ആർ ജി. ഗാർഡനെ നിയമിച്ചിരിക്കുന്നതായി പ്രസ്താവിച്ചിരുന്നു. ഈ മാദ്ധ്യസ്ഥം കോൺഗ്രസ്സിനു തൃപ്തികരമാകയാൽ ഗാന്ധി എസ്സ് എസ്സ്. രാജപുത്താനയെന്ന കപ്പലിൽ ഇംഗ്ലണ്ടിലേക്കു പുറപ്പെടുകയും ചെയ്തു.

## സമുദായപ്രശ്നം.

ചരിത്രകാലത്തിൻെറ പ്രഭാതപ്രകാശം തെളിവുവീശിത്തുടങ്ങിയപ്പോൾമുതൽ ഇൻഡ്യയെസംബന്ധിച്ചിടത്തോളം നാം കാണുന്നതു് ഈ രാജ്യത്തിലേക്കു വിവിധവിശ്വാസക്കാരും, വിവിധാചാരക്കാരും ആയ വിവിധവർഗ്ഗക്കാരുടെ ആക്രമണപ്രവാഹങ്ങളാണു്. ഈ വർഗ്ഗക്കാരെല്ലാം ഒന്നിച്ചും അല്ലാതെയും പലപല പരിണാമങ്ങളും ഇവിടെ സംഭവിച്ചിട്ടുണ്ടു് സംഭവിക്കുന്നുമുണ്ടു്. പല ജാതിക്കാരും പല മതക്കാരും പല ഭാഷക്കാരും അധിവസിക്കുന്ന ഇൻഡ്യാരാജ്യം ഒരു രാഷ്ട്രമായി തീരുകയെന്നതു എളുപ്പത്തിൽ നടക്കുന്ന കാര്യമല്ല. എന്നാൽ ഇക്കാലത്തു സമ്മാനമായി ലഭിച്ചിരിക്കുന്ന പാശ്ചാത്യപരിഷ്കാരം, ചിന്താഗതിയെന്നിവയാലും മററും ഇൻഡ്യൻജനതയ്ക്കു പൊതുവേ ഒരു ഐകമത്യമില്ലെന്നു പറയാവുന്നതല്ല. അങ്ങനെയാണെങ്കിലും ഇന്നും സമുദായങ്ങളുടെ പരസ്പരസ്പർദ്ധയും ശണ്ഠയും മററും നിശ്ശേഷം തീർന്നിട്ടില്ലായെന്നു പറയണം. ലണ്ടനിൽവച്ചു ഇൻഡ്യാഭരണനവീകരണത്തെപ്പററി നടത്തുന്ന ആലോചനകളിൽ സമുദായങ്ങളുടെ ഐക്യം ഒരു പ്രധാനവിഷയമാകുന്നു. സമുദായപ്രശ്നത്തിനു തക്കതായ സമാധാനമുണ്ടാകയില്ലാതെ ഇൻഡ്യയുടെ സ്വാതന്ത്ര്യഭരണത്തെപ്പററി ആലോചിക്കാൻ കഴിയുന്നതാകയില്ലെന്നു പ്രധാനമന്ത്രി വെളിപ്പെടുത്തി പറഞ്ഞിട്ടുണ്ടു്.

## റൌണ്ടുടേബിൾ കാൺഫറൻസ്.

### 1931.

രണ്ടാമത്തെ റൌണ്ടുടേബിൾകാൺഫറൻസ് ഇംഗ്ലണ്ടിൽവച്ചു നടന്നുവരുന്നു. ഇൻഡ്യൻപ്രതിനിധികളുടെയും ബ്രിട്ടീഷുഗവൺമെൻറിൻെറയും ഉദ്ദേശം ഇൻഡ്യയ്ക്കുപററിയ സ്വാതന്ത്ര്യവും കാര്യക്ഷമവും അഭിമാനകരവുമായ ഒരു ഭരണരീതി നടപ്പിൽ വരുത്തണമെന്നാകുന്നു.

---

# പ്രധാനസംഭവകാലങ്ങൾ.

## ഒന്നാംഭാഗം.


| | | ആണ്ട് | പേജ് |
|---|---|---|---|
| വേദങ്ങളുടെ ഉത്ഭവം | ബി. സി. | 2000-1400 | 7 |
| ബ്രാഹ്മണങ്ങളുടെ ഉത്ഭവം | ,, | 1000 | 11 |
| സൂത്രങ്ങളുടെ ഉത്ഭവം | ,, | 1000—500 | ,, |
| ഗൌതമബുദ്ധൻ | ,, | 567—487 | 13 |
| ജിനൻ | ,, | 599—527 | 15 |
| കുരുപാഞ്ചാലരാജ്യക്ഷയം | ,, | 650 | 16 |
| മഗധരാജ്യത്തിന്റെ ഉത്ഭവം | ,, | 600 | 17 |
| പാരസീകാക്രമണം | ,, | 471—455 | 18 |
| നന്ദവംശക്ഷയം | ,, | 321 | 19 |
| പേർഷ്യൻ ആക്രമണം | ,, | 510 | 20 |
| അലക്സാണ്ടരുടെ ആക്രമണം | ,, | 327—325 | 21 |
| ചന്ദ്രഗുപ്തന്റെ സാമ്രാജ്യസ്ഥാപനം | ,, | 322 | 27 |
| ചന്ദ്രഗുപ്തനും സെല്യൂക്കസ്സും സന്ധി | ,, | 305 | 27 |
| ചന്ദ്രഗുപ്തന്റെ മൃതി | ,, | 298 | 28 |
| അശോകന്റെ സിംഹാസനപ്രാപ്തി | ,, | 272 | 31 |
| കലിംഗയുദ്ധം | ,, | 261 | 32 |
| മൌര്യസാമ്രാജ്യക്ഷയം | ,, | 184 | 35 |
| യവനസാമ്രാജ്യക്ഷയം | ,, | 25 | 37 |
| ഗുപ്തസാമ്രാജ്യത്തിന്റെ ഉത്ഭവം | എ. ഡി. | 320 | 41 |
| ഹൂണന്മാരുടെ ആക്രമണം | ,, | 455 | 47 |
| ഹ്യൂൻസാങ് ഇൻഡ്യയിൽ സഞ്ചരിക്കുന്നു | ,, | 620—643 | 48 |
| ഹർഷന്റെ രാജ്യാധികാരപ്രാപ്തി | ,, | 606 | 50 |
| ആന്ധ്രരാജ്യക്ഷയം | ,, | 226 | 56 |
| ചാലൂക്യരാജ്യസ്ഥാപനം | ,, | 550 | 60 |
| ദേവഗിരിയാദവവംശസ്ഥാപനം | ,, | 1050 | 62 |


## രണ്ടാംഭാഗം.


| | | ആണ്ട് | പേജ് |
|---|---|---|---|
| മഹമ്മതിന്റെ ജനനം | എ. ഡി. | 570 | 73 |
| മഹമ്മതിന്റെ മരണം | ,, | 632 | 74 |
| അറബികളുടെ സിന്ധാക്രമണം | ,, | 712 | 75 |
| മാഹ്മൂദ് ഗസ്നിയുടെ ആക്രമണം | ,, | 1000—1026 | 77 |
| മഹമ്മദുഗോറി രജപുത്രരെ തോല്പിക്കുന്നു | ,, | 1192 | 78 |
| കുത്ബ്ദീൻ ഐബക്കിന്റെ മരണം | ,, | 1210 | 79 |
| അൽതമിഷിന്റെ സിംഹാസനാരോഹണം | ,, | 1210 | 80 |
| റസിയായുടെ സിംഹാസനാരോഹണം | ,, | 1236 | 81 |
| ബാൽബന്റെ മരണം | ,, | 1287 | 82 |
| ഖിൽജിവംശസ്ഥാപനം | ,, | 1290 | 82 |

| | | | |
|---|---|---|---|
| തുഗ്ലക്കുവംശസ്ഥാപനം | ,, | 1321 | 85 |
| മഹമ്മദുതുഗ്ലക്കിന്റെ മരണം | ,, | 1351 | 86 |
| ഫിറോസ്ഷായുടെ മരണം | ,, | 1388 | 88 |
| ഇബ്രാഹിംലോദിയുമായി ബാബർ നടത്തിയ പാനിപ്പട്ടുയുദ്ധം | ,, | 1526 | 93 |
| ബംഗാളസാമ്രാജ്യസ്ഥാപനം | ,, | 1194 | 94 |
| ജോൻപൂരസ്ഥാപനം | ,, | 1394 | 94 |
| മാൾവസാമ്രാജ്യസ്ഥാപനം | ,, | 1401 | 95 |
| ഗുജറാത്ത് സാമ്രാജ്യസ്ഥാപനം | ,, | 1297 | 95 |
| ബാഹ്മിനിസാമ്രാജ്യസ്ഥാപനം | ,, | 1347 | 96 |
| വിജയനഗരസാമ്രാജ്യസ്ഥാപനം | ,, | 1336 | 97 |
| ഇല്ലാംസ്ഥാപനം | ,, | 1506 | 99 |
| തലിക്കോട്ടയുദ്ധം | ,, | 1565 | 100 |
| പോർത്തുഗീസുകാർ ഇന്ത്യയിൽ | ,, | 1498 | 100 |
| ബാബറിന്റെ മരണം | ,, | 1530 | 103 |
| അക്ബറുടെ ജനനം | ,, | 1542 | 105 |
| ഷേർഷാസൂറിന്റെ മരണം | ,, | 1545 | 106 |
| ഹുമയൂണിന്റെ മരണം | ,, | 1556 | 107 |
| അക്ബറുടെ സിംഹാസനാരോഹണം | ,, | 1556 | 108 |
| അക്ബറുടെ മരണം | ,, | 1605 | 115 |
| യൂറോപ്യന്മാരുടെ സമ്പർക്കം | ,, | 1615 | 116 |
| ജഹാംഗീരുടെ മൃതി | ,, | 1627 | 116 |
| ഔരംഗസീബിന്റെ സിംഹാസനാരോഹണം | ,, | 1659 | 120 |
| ഔരംഗസീബിന്റെ ദക്കാണാക്രമണം | ,, | 1681 | 125 |
| നാദർഷായുടെ ആക്രമണം | ,, | 1739 | 129 |
| അഹമ്മദുഷാഅബ്ദാലിയുടെ ആക്രമണം | ,, | 1748—1751 | ,, |


## മൂന്നാം ഭാഗം.


| | | ആണ്ട് | പേജ് |
|---|---|---|---|
| ശിവജിയുടെ രാജ്യഭരണം | ക്രി. പി. | 1627—1680 | 133 |
| പേഷ്വാമാരുടെ ഭരണം തുടങ്ങുന്നു | ,, | 1714 | 136 |
| മൂന്നാമത്തെ പാനിപ്പട്ടുയുദ്ധം | ,, | 1761 | 140 |
| കിഴക്ക് പോർത്തുഗീസുകാരുടെ ക്ഷയം | ,, | 1580 | 148 |
| ഡച്ച് ഈസ്റ്റിന്ത്യാകമ്പനി | ,, | 1602 | 150 |
| ഫ്രഞ്ച് ഈസ്റ്റിന്ത്യാകമ്പനി | ,, | 1604 | 151 |
| ഇംഗ്ലീഷ് ഈസ്റ്റിന്ത്യാകമ്പനി | ,, | 1600 | 153 |
| ക്ലൈവിന്റെ ശ്രീരംഗയുദ്ധം | ,, | 1752 | 160 |
| പ്ലാസിയുദ്ധം | ,, | 1757 | 163 |
| ബക്സാർയുദ്ധം | ,, | 1764 | 164 |
| അലഹബാദുടമ്പടി | ,, | 1765 | 165 |
| ഒന്നാമത്തെ മൈസൂർയുദ്ധം | ,, | 1767—69 | 168 |
| വാറൻഹേസ്റ്റിംഗ്സ് | ,, | 1772 | 169 |
| റെഗുലേറ്റിംഗ് ആക്ട് | ,, | 1773 | 170 |
| പിററിന്റെ ഇന്ത്യാനിയമം | ,, | 1784 | 173 |
| ഒന്നാമത്തെ മറാട്ടയുദ്ധം | ,, | 1778—82 | 177 |
| രണ്ടാമത്തെ മൈസൂർയുദ്ധം | ,, | 1780—84 | 178 |
| കോൺവാലിസ്പ്രഭു | ,, | 1786—93 | 179 |

| | | | |
|---|---|---|---|
| ബംഗാൾ റവന്യൂവ്യവസ്ഥ | ക്രി | 1769—93 | 180 |
| സർ ജോൺഷോർ | ക്രി | 1793—98 | 181 |
| മാർക്വിസ് വെല്ലസ്‌ലി | ക്രി | 1798—1805 | 182 |
| നാലാമത്തെ മൈസൂർയുദ്ധം | ക്രി | 1799 | 183 |
| രണ്ടാമത്തെ മറാട്ടയുദ്ധം | ക്രി | 1803—5 | 185 |
| കോൺവാലിസ് പ്രഭു | ക്രി | 1805 | 188 |
| സർ ജാർജ്ജ് ബാർലൊ | ക്രി | 1805—7 | 189 |
| ലോർഡ് മിന്റൊ | ക്രി | 1807—13 | ,, |
| മാർക്വിസ് ഓഫ് ഹേസ്റ്റിംഗ്സ് | ക്രി | 1814—23 | 190 |
| പിൻഡാരിസമരം | ക്രി | 1817 | 191 |
| മൂന്നാംമറാട്ടയുദ്ധം | ക്രി | 1817—18 | 192 |
| ലോർഡ് ആമേഴ്സ്റ്റ് | ക്രി | 1823—28 | 193 |
| ബർമ്മയുദ്ധം | ക്രി | 1824—26 | 194 |
| ലോർഡ് വില്യംബെന്റിങ്ക് | ക്രി | 1828—35 | ,, |
| ചാർട്ടർ | ക്രി | 1833 | 196 |
| സർ ചാറത്സ് മെറ്റ്കാഫ് | ക്രി | 1835—36 | 197 |
| ലോർഡ് ആക്ലൻഡ് | ക്രി | 1836—42 | 198 |
| ഒന്നാമത്തെ അഫ്ഗാൻയുദ്ധം | ക്രി | 1836—42 | ,, |
| ലോർഡ് എല്ലൻബറോ | ക്രി | 1842—44 | 199 |
| സിൻഡ് ചേർക്കപ്പെട്ടു | ക്രി | 1843 | ,, |
| ഗ്വാളിയർകലാപം | ക്രി | 1843 | 200 |
| ലോർഡ് ഹാർഡിഞ്ജ് | ക്രി | 1844—48 | 201 |
| ഒന്നാമത്തെ സിക്കയുദ്ധം | ക്രി | 1845 | ,, |
| ലോർഡ് ഡൽഹൌസി | ക്രി | 1848—56 | 202 |
| രണ്ടാമത്തെ സിക്കയുദ്ധം | ക്രി | 1849 | ,, |
| ചാർട്ടർ പുതുക്കുന്നു | ക്രി | 1853 | 204 |
| ലോർഡ് കാനിംഗ് | ക്രി | 1856—62 | 205 |
| വലിയ ഇൻഡ്യൻശിപ്പായിലഹള | ക്രി | 1857 | ,, |
| വിക്ടോറിയാമഹാരാണിയുടെ വിളംബരം | ക്രി | 1858 | 206 |
| മെക്കാളിയുടെ ഇൻഡ്യൻപീനൽകോഡ് | ക്രി | 1860 | 209 |
| ഏൾ ഓഫ് എൽജിൻ | ക്രി | 1862—63 | ,, |
| സർ ജാൺലാറൻസ് | ക്രി | 1864—69 | 210 |
| മേയൊപ്രഭു | ക്രി | 1869—72 | ,, |
| ലോർഡ് നാർത്ത്ബ്രൂക്ക് | ക്രി | 1872—76 | 212 |
| ലോർഡ് ലിറ്റൻ | ക്രി | 1876—80 | ,, |
| രണ്ടാം അഫ്ഗാൻയുദ്ധം | ക്രി | 1879 | ,, |
| മൂന്നാം അഫ്ഗാൻയുദ്ധം | ക്രി | 1880 | ,, |
| ലോർഡ് റിപ്പൺ | ക്രി | 1880—84 | 213 |
| ദേശീയസ്വയംഭരണആക്റ്റ് | ക്രി | 1882 | ,, |
| ലോർഡ് ഡഫറിൻ | ക്രി | 1884—88 | 214 |
| ബർമ്മാ ആക്രമണം | ക്രി | 1885 | ,, |
| ഭാരതമഹാജനസഭ | ക്രി | ,, | ,, |
| ലോർഡ് ലാൻസ്ഡൌൺ | ക്രി | 1888—94 | 215 |
| പുതിയ ഇൻഡ്യൻകൌൺസിൽ ആക്റ്റ് | ക്രി | 1892 | ,, |
| ലോർഡ് എൽജിൻ രണ്ടാമൻ | ക്രി | 1894—99 | ,, |
| ലോർഡ് കർസൺ | ക്രി | 1899—1905 | 216 |
| ഏൾഓഫ് മിന്റൊ രണ്ടാമൻ | ക്രി | 1905—10 | 217 |
| ലോർഡ് ഹാർഡിഞ്ജ് രണ്ടാമൻ | ക്രി | 1910—16 | 218 |

| | | | |
|---|---|---|---|
| ഡൽഹിയിൽ ജോർജ്ജുചക്രവർത്തിയുടെ ഡർബാർ | ക്രി | 1911 | " |
| വലിയ യൂറോപ്യൻയുദ്ധം | ക്രി | 1914—18 | 219 |
| ലോർഡ് ചെംസ്ഫോർഡ് | ക്രി | 1916—21 | " |
| മൊണ്ടേഗുചെംസ്ഫോർഡ് റിപ്പോർട്ട് | ക്രി | 1918 | 220 |
| നാലാം അഫ്ഗാൻയുദ്ധം | ക്രി | 1919 | 221 |
| ഗവണ്മെന്റ് ഓഫ് ഇൻഡ്യാആക്ട് | ക്രി | 1919 | 222 |
| ലോർഡ് റീഡിങ്ങ് | ക്രി | 1921—26 | 224 |
| ററരിഫ് ബിൽ | ക്രി | 1924 | 225 |
| സൈനികവിദ്യാഭ്യാസം | ക്രി | 1926 | 226 |
| ഇർവിൻപ്രഭു | ക്രി | 1926—30 | 227 |
| ബട്ട്ലർകമ്മിഷൻ | ക്രി | 1928 | " |
| സൈമൺകമ്മീഷൻ | ക്രി | 1928 | 228 |
| റൗണ്ട്ടേബിൾ കാൺഫറൻസ് | ക്രി | 1931 | 331 |
| ലോർഡ് വെല്ലിംഗ്ടൺ | ക്രി | 1931 | " |




